# ലേഖനമാല

ഗ്രന്ഥകർത്താ,

സാഹിത്യകുശലൻ

ടി. കെ. കൃഷ്ണമേനോൻ ബി. ഏ.




പ്രകാശകർ

ശ്രീരാമവിലാസം പ്രസിദ്ധീകരണശാല,

കൊല്ലം.

പ്രഥമം.

വില രൂ: ൨൳

## ഒന്നാം പതിപ്പിന്റെ

# അവതാരിക

---

'തോട്ടയ്ക്കാട്ട കുഞ്ഞുകൃഷ്ണമേനോൻ' എന്ന പേരിൽ ഏതാണ്ടൊരു മൂന്ന ദശവർഷങ്ങൾക്കുമുമ്പുതന്നെ സാഹിത്യലോകത്തിൽ സുവിദിതനായിത്തീൎന്ന എന്റെ പ്രാണസ്നേഹിതൻ സാഹിത്യകുശലൻ ടി. കെ. കൃഷ്ണമേനോൻ അവൎകളുടെ നാമധേയം കേരളീയൎക്കു് എത്രമാത്രം പരിചിതവും പഥ്യവുമാണെന്നു ഞാൻ പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. പ്രാചീനാൎയ്യാവൎത്തം മുതലായ ഉൽകൃഷ്ടഗദ്യഗ്രന്ഥങ്ങളുടെ പ്രണേതൃത്വംകൊണ്ടും ശുകസന്ദേശം തുടങ്ങിയ ഉത്തമപദ്യഗ്രന്ഥങ്ങളുടെ പ്രകാശനംകൊണ്ടും ഒരു തികഞ്ഞ സാഹിത്യവീരനെന്നും തെളിഞ്ഞ ഭാഷാഭിമാനിയെന്നുമുള്ള പ്രതിഷ്ഠയ്ക്കു പണ്ടേയ്ക്കുപണ്ടേ ഭാജനമായ മിസ്റ്റർ കൃഷ്ണമേനോന്റെ ബഹുമുഖമായ സാഹിത്യവ്യവസായത്തിന്റെ ഒരു ചരിത്രമോ ചിത്രമോ എഴുതുന്നതിനു ഞാൻ ഈ അവസരത്തിൽ ഉദ്യമിക്കുന്നില്ല. കേരളത്തിന്റെയും കേരളീയരുടെയും കേരളഭാഷയുടെയും ഉന്നമനത്തിനായി കരണത്രയംകൊണ്ടു കഴിയുന്നതെല്ലാം ചെയ്യുക എന്നുള്ളതു ജീവിതത്തിന്റെ പരമോദ്ദേശ്യമായി കരുതി അതിലേക്കുവേണ്ടി ആത്മാൎപ്പണം ചെയ്യുന്ന അപൂൎവം ചില വിശിഷ്ടപുരുഷന്മാരുടെ ഇടയിൽ അനന്യസുലഭമായ ഒരു സ്ഥാനമാണു് അദ്ദേഹത്തിനു ലഭിച്ചിട്ടുള്ളതെന്നുമാത്രം സമഷ്ടിയായി ഒന്നു സൂചിപ്പിക്കുന്നതിനേ സന്ദൎഭം അനുവദിക്കുന്നുള്ളു. ഭാഷാഭഗവതിയെ ഇത്ര പരിശുദ്ധമായ ഹൃദയത്തോടും പരിപൂൎണ്ണമായ ഭക്തിയോടുംകൂടി ആരാധിക്കുന്നവർ അധികംപേരില്ല. ആ ദേവിയുടെ പുണ്യക്ഷേത്രത്തിൽ അവിടവിടെയായി നിന്നുകൊണ്ടു് അദ്ദേഹം ഏതെല്ലാം വിധത്തിലുള്ള ലോകകാൎയ്യമെല്ലാം അനുഷ്ഠിച്ചിട്ടില്ല! പ്രോത്സാഹനാൎഹന്മാരായ എത്ര യുവപണ്ഡിതന്മാരുടെ അഭ്യുത്ഥാനത്തിനു് അദ്ദേഹത്തിന്റെ ഹസ്താവലംബം പ്രയോജകീഭവിച്ചിട്ടില്ല! സുഗൃഹീതനാമാക്കളായ എത്ര മഹാകവികളുടെ ആലസ്യദുൎഭൂതത്തെ അദ്ദേഹത്തിന്റെ മന്ത്രശക്തി ഉച്ചാടനം ചെയ്തിട്ടില്ല! അന്യസ്ഥാനങ്ങളിൽ ഗതിലഭിക്കാതെ യഥാൎത്ഥമായ സഹൃദയത്വം എത്ര അവസരങ്ങളിൽ അദ്ദേഹത്തിന്റെ മദമത്സരരഹിതമായ മനസ്സിനെ ശരണം പ്രാപിച്ചിട്ടില്ല! ഇതെല്ലാം അറിയേണ്ടവർ വേണ്ടപോലെ അറിയുകയും അഭിനന്ദിക്കുകയും ചെയ്യുന്നുണ്ടെന്നുള്ള വസ്തുത അദ്ദേഹം ധരിച്ചിരിക്കേണ്ടതാണു്.

വിവിധവിഷയങ്ങളെ അധികരിച്ച് ഓരോ കാലത്തിൽ മാസികകളിൽ ഉപന്യാസമായും പുസ്തകങ്ങൾക്ക് അവതാരികയായും ഇതിനുമുമ്പു പ്രസിദ്ധപ്പെടുത്തിട്ടുള്ള മിസ്റ്റർ കൃഷ്ണമേനോന്റെ ഇരുപത്തഞ്ചു ലേഖനങ്ങൾ ഒന്നിച്ചുചേർത്തു ഗ്രന്ഥരൂപേണ ആവിഷ്കരിക്കുകയാകുന്നു മിസ്റ്റർ താമസ് പാൾ ഈ ലേഖനമാലാദ്വാരാ ഇപ്പോൾ ചെയ്യുന്നതു്. ഇങ്ങനെയുള്ള ഒരു ഗ്രന്ഥത്തിൽ പുഷ്പങ്ങൾക്കു വർണ്ണത്തിലും സൌരഭ്യത്തിലും സ്വാഭാവികമായി വരാവുന്ന ഉച്ചാവചത്വം മാലയുടെ ഭംഗിയെ പോഷിപ്പിക്കുന്നതിനേ പര്യാപ്തമാകുന്നുള്ളു. മിസ്റ്റർ കൃഷ്ണമേനോന്റെ ഭാഷാഗദ്യത്തിനുള്ള ലാളിത്യവും പ്രസാദവും സുപ്രസിദ്ധമാണല്ലോ. ആ ഗുണങ്ങൾ ഈ ലേഖനമാലയുടെ ഏതുഭാഗം നോക്കിയാലും പൌഷ്കല്യത്തോടുകൂടി പ്രകാശിക്കുന്നതായി കാണാം. ഗ്രന്ഥത്തിൽ ഭൂരിഭാഗവും സാഹിത്യത്തിന്റെ നാനാകോടികളെ സ്പർശിക്കുന്ന സരസോപന്യാസങ്ങളാൽ അലംകൃതമാണു്. രഘുവംശചരിതമഹാകാവ്യത്തെപ്പററിയുള്ള നിഷ്കൃഷ്ടമായ നിരൂപണവും ഭവഭൂതിമഹാകവിയേയും അദ്ദേഹത്തിന്റെ ഉത്തരരാമചരിതത്തേയും മാലതീമാധവത്തേയും കുറിച്ചുള്ള വിമർശനവും ഈ ഗ്രന്ഥത്തെ ഉജ്ജ്വലമാക്കിത്തീർക്കുന്നതിനു പുറമേ, അവയുടെ പ്രണേതാവിന്റെ കറയററ കാവ്യമർമ്മജ്ഞതയ്ക്കു് ഉത്തമനിദർശനമായി ശോഭിക്കുകയും ചെയ്യുന്നു. മിസ്റ്റർ കൃഷ്ണമേനോൻ സന്ദർഭവശാൽ എഴുതീട്ടുള്ള പല ലേഖനങ്ങളും ഈ ഗ്രന്ഥത്തിൽ ഉൾപ്പെടാതെ ഇപ്പോഴും അപ്രസിദ്ധങ്ങളായി കിടക്കുന്നുണ്ടെന്നു് എനിക്കറിയാം. അവയേയും തിരഞ്ഞുപിടിച്ചു ഒരു ചരടിലിണക്കിക്കോർത്തു് ഈ മാലയുടെ ദ്വിതീയഭാഗമായി പ്രസിദ്ധംചെയ്യേണ്ടതാണെന്നു പൊതുജനങ്ങൾക്കുവേണ്ടി ഞാൻ ഈ അവസരത്തിൽ മിസ്റ്റർ പാളിനെ ഓർമ്മിപ്പിച്ചുകൊള്ളുന്നു.

ഭാഷാദേവിക്കു് ഒരു അനർഘമായ ഹാരമായി ഈ ലേഖനമാല എന്നെന്നേക്കും സമുല്ലസിക്കുമെന്നുള്ളതിനു യാതൊരു സംശയവുമില്ല. മഹാനുഭാവനായിരുന്ന കേരളകാളിദാസന്റെ വാക്കിൽ 'പരസ്പരതപസ്സമ്പൽ ഫലായിതപരസ്പര'ന്മാരായ കല്യാണീകൃഷ്ണമേനവന്മാർക്കും തദ്വാരാ നമുക്കെല്ലാം 'പ്രാണാധികപ്രണയഭാജന'മായ ഭാഷാസാഹിത്യത്തിനും അഭംഗുരമായ ഐശ്വര്യത്തെ ആശംസിച്ചുകൊണ്ടു് ഈ ചെറിയ അവതാരികയെ ഇവിടെ ഉപസംഹരിച്ചുകൊള്ളുന്നു.

ഉള്ളൂർ എസ്. പരമേശ്വരയ്യർ.

തിരുവനന്തപുരം,
൧൦൯൮-ാം-ാണ്ടു്.

# ആമുഖം

(രണ്ടാം പതിപ്പിന്)

കേരളകാളിദാസനായ കേരളവർമ്മദേവൻെറ സുഗൃഹീതഹസ്തങ്ങളാൽ സുപ്രതിഷ്ഠിതൻ—കൊച്ചി മഹാരാജാവുതിരുമനസ്സിൽനിന്നു സമ്മാനിതനായ സാഹിത്യകുശലൻ—കേരളകവയിത്രികളിൽ പ്രഥമസ്മരണീയയായ ശ്രീമതി തോട്ടയ്ക്കാട്ട് ഇക്കാവമ്മയുടെ ജ്യേഷ്ഠസഹോദരൻ—സാഹിത്യസഖി, ടി. സി. കല്യാണിഅമ്മ അവർകളുടെ പ്രിയതമൻ, എന്നിങ്ങനെ പ്രശസ്തിയുടെ "തുംഗമംഗലഗിരിപ്രസ്ഥരംഗങ്ങളിലെല്ലാം വിജയവൈജയന്തി ചാർത്തി വിശ്രമിക്കുന്ന ശ്രീ: ടി. കെ. കൃഷ്ണമേനോനവർകൾ അദ്ദേഹത്തിൻെറ ഈ ലേഖനമാലയെ അവതരിപ്പിക്കുന്നതിന് എന്നെ അധികാരപ്പെടുത്തിയിരിക്കുന്നു. മലയാളസാഹിത്യത്തിലെ ദക്ഷിണോത്തരഖണ്ഡങ്ങളിൽ മണ്ഡലേശ്വരന്മാരായി വർത്തിക്കുന്ന ഉള്ളൂരും, വള്ളത്തോളും വന്ദ്യവയോവൃദ്ധനായ ഈ കാവ്യഭാവനാപരിപക്വബുദ്ധിയെ സംബന്ധിച്ചു വഹിക്കുന്ന ബഹുമാനാദരങ്ങൾ രേഖപ്പെട്ടു കണ്ടിട്ടുള്ള ഞാൻ "രാവിൽ ജൈവാതൃകനു വഴിതെളിക്കുന്ന" മിന്നാമിനുങ്ങായി തീരുന്നതിനു ഒരുമ്പെടുന്നില്ല. ശ്രീ: ടി. കെ. കൃഷ്ണമേനോനവർകളെ മലയാളികൾക്കു പരിചയപ്പെടുത്തിക്കൊടുക്കുക എന്ന സാഹസകർമ്മത്തിനു് ഒരുമ്പെടുന്നില്ലെന്നു വ്യക്തമാക്കിക്കൊള്ളട്ടെ രഘുവംശകാഹിതം മഹാകാവ്യം, ഭാഷാഭൈമീപരിണയം തുടങ്ങിയ ഒന്നാംകിട ഗ്രന്ഥങ്ങളെ അവതരിപ്പിക്കുകയും സാഹിത്യപരിഷത്തിൻെറ അഗ്രാസനപദവി അലങ്കരിക്കുകയും ചെയ്തിട്ടുള്ള അദ്ദേഹം എനിക്കു നൽകിയ ഈ അനുജ്ഞ എന്നോടുതോന്നിയ വാത്സല്യാതിരേകത്തിൻെറ പ്രതീകമായി മാത്രമേ ഞാൻ പരിഗണിക്കുന്നുള്ളൂ.

ഒരു സാമൂഹ്യജീവിയെന്ന നിലയിൽ വിഭിന്നവും വിസ്തൃതവുമായ പ്രവൃത്തിമണ്ഡലമാണു് മനുഷ്യനുള്ളതു്. സമുദായത്തിൻെറ ഉന്നതതലങ്ങളിൽ വർത്തിക്കുന്നതിനു ചില വ്യക്തികൾക്കു് ജന്മനാ ഭാഗ്യം സിദ്ധിക്കുന്നു. ആ ഭാഗ്യത്തെ ലോകോപകാരപ്രദമായവിധം വിനിയോഗിക്കുന്നതിന് അവരിൽതന്നെ അപൂർവം ചിലർക്കേ സന്മനസ്സും സന്ദർഭവും സമ്പ്രാപ്തമാകുന്നുള്ളൂ. ഈ ലേഖനമാലയെ അവധാനപൂർവം പരിശോധിക്കുന്ന അനുവാചകനു് പ്രഥമതഃ ബോധപ്പെടുന്ന തത്വം ലോകാനുഗ്രഹവ്യഗ്രമായ ഗ്രന്ഥ

കത്താവിൻെറ അനുവത്തനശതങ്ങളുണ്ട്. സാഹിത്യത്തിനും സമുദായത്തിനും സാഹോദര്യത്തിനും ഈ വിശ്രുതധീമാനിൽനിന്നു ലഭിച്ച നേട്ടങ്ങൾ സ്വന്തം വ്യക്തിമുദ്രപതിച്ച് അനുക്രമം പ്രദശിപ്പിക്കുകയാകുന്നു ഇതിൽ. അനേകം മഹാസദസ്സുകളിൽ ഉജ്ജ്വലമായി ഉദ്ഗളിച്ച വാങ്മയങ്ങൾ അദ്ദേഹത്തിൻെറ അവഗാഢമായ ചിന്തയുടെയും സേവനസന്നദ്ധതയുടെയും മായാത്ത ലക്ഷ്യങ്ങളായി ഇതിൽ നിത്യജീവനൾക്കൊള്ളുന്നു. സരസവും, ലളിതവും പ്രസന്നസുന്ദരവുമായ അദ്ദേഹത്തിൻെറ പ്രതിപാദനരീതിയിൽ പ്രൗഢമായ ആദ്ധ്യാത്മികതത്വങ്ങളും ശുഷ്കമായ വ്യാകരണനിയമങ്ങളും ആസ്വാദ്യമധുരമായി രൂപം കൈക്കൊള്ളുന്നു. കേരളത്തിൻെറ പ്രാചീനചരിത്രങ്ങൾ ഈ വന്ദ്യവയോവൃദ്ധൻെറ സ്മൃതിമണ്ഡലത്തിൽ നിന്നുവന്നു ഭാവിപരമ്പരകൾക്കു മാർഗ്ഗനിർദ്ദേശം ചെയ്യുന്ന തേജോഗോളങ്ങളായി പരിശോഭിച്ചരുളുന്നു. വെണ്മണി മഹൻനമ്പൂതിരിപ്പാട്, കേരളവർമ്മ, രവിവർമ്മകോയിത്തമ്പുരാൻ തുടങ്ങിയ അർവാചീനസാഹിത്യകാരന്മാരെ വിമർശനദൃഷ്ട്യാ പരിശോധിച്ചും, ശ്രീ ശങ്കരൻ, ചട്ടമ്പിസ്വാമി, എഴുത്തച്ഛൻ തുടങ്ങിയ ആത്മീയാചാര്യന്മാരെ അനുസ്മരിച്ചും മലയാളിത്തറവാടിൻെറ കുടുംബാഭിമാനം പുലത്തുന്നതിൽ ചോദ്യരഹിതമായ തൻെറ അധികാരത്തെ അദ്ദേഹം നിലനിത്തിക്കൊണ്ടുപോകുന്നു. പാണ്ഡിത്യപടഹതാഡനധ്വനികൾകൊണ്ടു കണ്ണുപുടഭേദനംചെയ്യാതെ പല പ്രശസ്തഗ്രന്ഥങ്ങളേയും പുരസ്കരിച്ച് അദ്ദേഹം നടത്തുന്ന മാതൃകാപാഠങ്ങൾ ഈ ലേഖനമാലയെ ഒരു അധ്യാപനഗ്രന്ഥമായി ഉയത്തിക്കാട്ടുകയാണു ചെയ്യുന്നതു്.

പരിണതപ്രജ്ഞനായ ഗ്രന്ഥകത്താവിൻെറ വിജ്ഞാനവൈപുല്യത്തിൽനിന്നു വികസ്വരങ്ങളായ അൻപത്തിരണ്ടു കുസുമങ്ങളെക്കൊണ്ടു ഗ്രഥിതമാണു ഈ ലേഖനമാല. പത്രങ്ങളിലും മാസികകളിലും അപ്രകാശിതമായിക്കിടന്ന ഈ ലേഖനസമ്പത്തുകളെ സമാഹരിച്ചു പ്രസിദ്ധപ്പെടുത്തുന്നതിൽ ശ്രീരാമവിലാസം പ്രസ്സുടമസ്ഥതവഹിക്കുന്ന ഭാഷാസേവനൗൽസുക്യം സവിശേഷം പ്രശംസാഹമായിട്ടുണ്ടു്.

രാജ്യസേവാനിരതൻ കെ. ജി. പരമേശ്വരൻപിള്ള അവക്ളോടും, കെ. ജി. ശങ്കർ അവകളോടും ഗ്രന്ഥകത്താവിനുള്ള സ്നേഹബഹുമാനങ്ങൾ ഈ ഗ്രന്ഥത്തിൻെറ സർവാവകാശവും ആ സഹോദരങ്ങൾക്കു വിട്ടുകൊടുത്തിരിക്കുന്നു. സാഹിത്യകുശലൻെറ സമുചിതമായ ഈ ഉപഹാരദാനം കെ. ജി-സഹോദരന്മാരുടെ

വ്യക്തിവൈശിഷ്ട്യത്തിനെന്നപോലെ ഗ്രന്ഥകർത്താവിൻെറ ത്യാഗോന്നിദ്രതയ്ക്കും പ്രത്യക്ഷസാക്ഷ്യമായി പ്രശോഭിക്കുന്നു.

മലയാളിത്തറവാടിൻെറ അഭിമാനധനമായ ഈ അഭിവന്ദ്യ ഗ്രന്ഥകാരന് ആരോഗ്യാശംസചെയ്തുകൊണ്ടു ലേഖനമാലയുടെ ഈ പുനസ്സംവിധാനം അഭിമാനപൂർവം അവതരിപ്പിച്ചുകൊള്ളുന്നു.

മലയാളരാജ്യം ആഫീസ്സ്,
28—10—123.

അയിരൂർ, സി. മാധവൻപിള്ള.



# പ്രസ്താവന

ഈ സന്ദർഭത്തിൽ, ഞാനും അല്പമൊന്നു പ്രസ്താവിച്ചുകൊള്ളട്ടെ. പരേതനായ ശ്രീമാൻ കെ. ജി. പരമേശ്വരൻപിള്ള പലതുകൊണ്ടും മാന്യനായിരുന്നു. പ്രത്യേകിച്ച്, അദ്ദേഹത്തിന്റെ ഈശ്വരവിശ്വാസത്തിന്റെയും പരോപകാരതല്പരതയുടേയും ഫലമായി, അദ്ദേഹം, കൊല്ലം നഗരസഭയുടെ ആദ്ധ്യക്ഷപദത്തിലേക്കു, പൌരജനങ്ങളാൽ, അഞ്ചാറു പ്രാവശ്യം, എതിരില്ലാതെ വരിക്കപ്പെട്ടു. ഈ കാലത്തു് ഇതൊരു അത്ഭുതപൂർവ്വമായ സംഭവമാണല്ലോ. അദ്ദേഹത്തിന്റെ രാജഭക്തിക്കും സ്വരാജ്യസ്നേഹത്തിനും രാജോചിതമായ ബഹുമതിയും ലഭിച്ചു. ശ്രീമാൻ ശങ്കർജി എല്ലാംകൊണ്ടും അദ്ദേഹത്തിനു യോജിച്ചൊരു അനുജനാണ്. പണ്ഡിതനും ഭാഷാഭിമാനിയും കർമ്മകുശലനും ധീരനും ആയ ഇദ്ദേഹത്തെ, ഇനിയും താമസിയാതെ, അരോഗദൃഢഗാത്രനാക്കേണമേ എന്നു് ആർത്തത്രാണപരായണന്മാരായ ഗുരുവായൂരപ്പനോടും ശ്രീസുബ്രഹ്മണ്യസ്വാമിയോടും ഞാൻ കരളുഴിഞ്ഞു്, കണ്ണീരോടുകൂടി കൈകൂപ്പി പ്രാർത്ഥിക്കുന്നു. എനിക്കു് ഇരുവരുടേയും പേരിലുള്ള സ്നേഹബഹുമാനങ്ങളെ കാണിക്കുന്നതിനായി ഞാൻ ഈ പുസ്തകത്തിന്റെ പകർപ്പവകാശം ഇവരുടെ ശ്രീരാമവിലാസം മുദ്രാലയത്തിലേക്കു കൊടുത്തിരിക്കുന്നു. ഈ പ്രസിദ്ധീകരണം സംബന്ധിച്ചു് എനിക്കു ശ്രീമാൻ മാധവൻപിള്ളയിൽനിന്നു കിട്ടീട്ടുള്ള സഹായം അളവററതാണ്. ഇതിന്റെ ആമുഖം ആ ഔദാര്യവിശേഷത്തിന്റെ മകുടാലങ്കാരമായി പരിലസിക്കുന്നു. എന്റെ മാന്യസുഹൃത്തിന്റെ സഹായത്തെ ഞാൻ കൃതജ്ഞതയോടുകൂടി സ്മരിക്കുന്നു.

ടി. കെ. എം.

കുമാരാലയം,
1 — 11 — 123.

# വിഷയാനുക്രമണിക.

# ലേഖനമാല

---

## ൧. ശബ്ദാദ്ധ്യയനം.

ഒരു ജോലിയിലും പ്രവേശിക്കാതെ ഇരിക്കുന്ന അവസരങ്ങളിൽ, ഓരോ പദത്തിന്റെ ആഗമത്തെക്കുറിച്ച് ആലോചിക്കുന്നതിൽ അനന്യസാധാരണമായിരിക്കുന്ന ചില രസങ്ങളുണ്ടെന്ന് അതിനെ ശീലിച്ചിട്ടുള്ളവൎക്കു മാത്രമേ അറിഞ്ഞുകൂടൂ. മററുള്ളവർ അങ്ങനെയുള്ള രസങ്ങളെ ജീരകത്തിന്റെ തൊലി കളയുന്നതിനാലുണ്ടാകാവുന്നവയോടു് ഉപമിക്കുവാനാകുന്നു അധികം എളുപ്പം. എന്നാൽ, അവ തമ്മിലുള്ള അന്തരത്തെ ചില ഉദാഹരണങ്ങൾകൊണ്ടു് പ്രത്യക്ഷപ്പെടുത്താമോ എന്നു ഞാൻ ശ്രമിച്ചുനോക്കാം.

അല്പം വിയൎപ്പുതുള്ളികൾ പൊടിഞ്ഞിട്ടുള്ള ചുകന്ന മുഖവും മൂക്കിന്റെ വിടൎന്ന ദ്വാരങ്ങളും കടിച്ച പല്ലുകളും ഉള്ള ഉഗ്രമൂൎത്തികളെ നാമെല്ലാവരും കണ്ടിട്ടുണ്ടായിരിക്കാം. ഈ രൂപത്തെ അവലംബിക്കുന്നതിന് സാധാരണയായി "ശുണ്ഠികടിക്ക" എന്നു പറയും. "ശുണ്ഠി" എന്ന വാക്കിന്റെ അൎത്ഥം "ചുക്കു്" എന്നാകുന്നു. ചുക്കു കടിക്കുമ്പോഴും മുഖത്തിന്നു് ഈ വക ഭാവഭേദങ്ങളുണ്ടാകുമോ എന്നു സംശയിക്കുന്നുവെങ്കിൽ, അതു പരീക്ഷിച്ചുനോക്കേണ്ടതു് ആവശ്യമാണു്. കോപത്തെ ഇപ്രകാരം പ്രദൎശിപ്പിക്കുന്നതിന "ശുണ്ഠികടിക്ക" എന്നു ആദ്യമായി ഉപയോഗിച്ച ആളുടെ ബുദ്ധിചാതുൎയ്യത്തെ ആരെങ്കിലും ബഹുമാനിക്കാതെ ഇരിക്കുമോ? ഇങ്ങനത്തെ രസികന്മാരെയും ഞാൻ കവികളെന്നു വിചാരിച്ചുവരുന്നു; ഇവൎക്കു ശ്ലോകമുണ്ടാക്കുവാൻ വശമില്ലെങ്കിലും ഞാൻ മറിച്ചു വാദിക്കുന്നതല്ല. "ശുണ്ഠികടിക്ക" എന്ന പദബന്ധം കോപം ഉള്ളപ്പോഴത്തെ ഭാവവികാരങ്ങളുടെ ഒരു വിവരണസംഗ്രഹമാകുന്നു.

ചില വലിയ അഷ്ടിപ്രിയന്മാർകൂടി "ഓലന്റെ" മാഹാത്മ്യത്തെ കേട്ടിട്ടുണ്ടോ എന്നു സംശയമാണു്. ഏതു കറിയിലെ കഷണങ്ങൾ അതി"ലോല"മായിരിക്കുന്നുവോ അതു് ഓലൻ. ഈ ലക്ഷണത്തോടുകൂടിയ കറികൾ വേറേയും ഉണ്ടായിരിക്കാം. എന്നാലും, ഒരു ഒതുക്കവും, വൻകറികളോടുള്ള വണക്കവും, ചന്ദ്രമ

ണ്ഡലത്തിൻെറ കാന്തിയും ഓലന്ന മാത്രമേ കാണുന്നുള്ളൂ. എന്തിന വളരെ പറയുന്നു? ഈ പേർ വേറെ ഒരു കറിക്കാക്കേണമെന്നു് എന്ന തീൎച്ചയാക്കുന്നുവോ, അന്നു വളരെ സരസന്മാരായ മലയാളികളുടെ വാസസ്ഥലം അന്തകപുരിയിലാകുമെന്നു ഞാൻ തീൎച്ചയായി പറയുന്നു എന്തു്?

"പ്രത്യുപകാരം മറക്കുന്ന പൂരുഷൻ
ചത്തതിനൊക്കുമേ ജീവിച്ചിരിക്കിലും."

ഓലോലക്കറിയെ ദുഷിച്ചു കവനംചെയ്ത ആ മഹാപാപി ഇന്നും നരകത്തിൽതന്നെ കിടന്നു വലയുന്നു എന്നുള്ളതിന്നും സംശയമില്ല.

"ബ്രാഹ്മണൻ" എന്ന പദം ജാതിയുടെ ഉല്പത്തിയേയും വളൎച്ചയേയുംകുറിച്ചുള്ള ചരിത്രമാകുന്നു. ബ്രഹ്മജ്ഞാനത്തിങ്കൽ ലയിച്ചു്,

"നിർമ്മമോ നിരഹങ്കാരോ
നിസ്സംഗോ നിഷ്പരിഗ്രഹഃ
രാഗദ്വേഷവിനിർമ്മുക്തഃ—"

എന്നിപ്രകാരമുള്ള ഒരാൾ ബ്രാഹ്മണൻ എന്നു വിളിക്കപ്പെട്ടുന്നു. വൃത്തിഭേദംമൂലം വൎഗ്ഗഭേദങ്ങളുണ്ടായി; അതിൽനിന്നു വേറെ ശാഖകളും, ഉപശാഖകളുമുണ്ടായി; ഇപ്പോൾ അവയെല്ലാംക്കൂടി ആൎയ്യാവൎത്തത്തെയിട്ടു കൊട്ടയാട്ടുന്നു.

"ഏകം ഏവം പുരാ വേദഃ പ്രണവസ്സൎവ്വവാങ്മയഃ
ദേവോ നാരായണോ നാന്യഃ ഏകോഗ്നിൎവ്വൎണ്ണമേവ ച."
"കർമ്മക്രിയാവിശേഷേണ ചാതുർവൎണ്ണ്യം പ്രതിഷ്ഠിതം
"ശൂദ്രോ ബ്രാഹ്മണതാമേതി ബ്രാഹ്മണശ്ചേതി ശൂദ്രതാം
ക്ഷത്രിയാജ്ജാതമേവന്തു വിദ്യാദ്വൈശ്യാത്തഥൈവ ച."

"കശുമാവു്" എന്നതിലെ "കശു" എന്ന പദവും ഒരു ചരിത്രസംഗ്രഹമാകുന്നു. "കശു" പോൎത്തുഗീസു് "കജു" എന്ന വാക്കിൻെറ ഒരു മാററമാകുന്നു. ഈ വൃക്ഷത്തെ ആദ്യമായി കേരളത്തിൽ കൊണ്ടുവന്നതു് ആ രാജ്യക്കാരാകുന്നു. പോൎത്തുഗീസുകാരെ പറങ്കികളെന്നു വിളിക്കും. അതുകാരണം, കശുമാവിനെ പറങ്കിമാവെന്നും പറഞ്ഞുവരുന്നു. ആദികാലങ്ങളിൽ ഇവരായിട്ടും നമുക്കു് കച്ചവടം ഉണ്ടായിരുന്നു. ഈ പദം എന്നും ആ സംഗതിയുടെ ഒരു അടയാളമായി നിലനില്ക്കുന്നതാകുന്നു.

"ഞാൻ, ഞാൻ, സൎവ്വവും ഞാൻതന്നെ" എന്നും കരുതി നടക്കുന്നവരുടെ ഉള്ളിലത്തെ തള്ളിച്ചയ്ക്കു് "അഹമ്മതി" എന്ന

ല്ലാതെ വേറെ ഒരു നല്ല വാക്കു് ആരാൽ കൊടുക്കുവാൻ കഴിയും? "അഹമ്മതി" എന്നതു് "അഹം" "മതി" എന്ന പദങ്ങളെ കൊണ്ടുണ്ടാക്കീട്ടുള്ള ഒരു സമാസപദമത്രെ. അഹമ്മതിക്കു് ലൌകികമായും, ശാസ്ത്രസംബന്ധമായും രണ്ടർത്ഥമുണ്ടു്. സാധാരണയായ താല്പര്യം എല്ലാവൎക്കും അറിയാം. മറേറതു് പുരാണങ്ങളിലും മററും കണ്ടുവരുന്നു. "ഞാനെന്നുള്ളോരഹംഭാവം" പോയാലേ ആത്മജ്ഞാനവും കൈവല്യവും സിദ്ധിക്കുകയുള്ളൂ എന്നു് ഇവകൾ ഘോഷിക്കുന്നുണ്ടു്.

"നേരംപോക്കു്" എന്ന വാക്കിൽ ജ്ഞാനമാർഗ്ഗമായ എന്തെല്ലാം രത്നങ്ങൾ അടങ്ങിയിരിക്കുന്നു! അവ ഒന്നും ആലോചിക്കാതെ എത്ര ആളുകൾ വൃഥാ കാലക്ഷേപം ചെയ്തുവരുന്നു! നമ്മുടെ കളികളും ചിരികളും "നേരത്തെ പോക്കുന്നതിന്നു്", അതായതു "സമയം കളയുന്നതിന്നു" മാത്രമേ കൊള്ളൂ എന്നും, അവ എന്നേക്കും നിലനില്ക്കുന്നതായ സന്തോഷത്തെയോ അറിവിനേയോ തരികയില്ലെന്നും ഈ വാക്കുതന്നെ മനുഷ്യരെ അറിയിക്കുന്നു.

"ഇതെന്തൊരു 'ഗ്രഹചാര'മാണു്" എന്നു് പലരും പലപ്പോഴും പറഞ്ഞുവരുന്നതുകൊണ്ടു്, "ഗ്രഹചാരം" എന്ന വാക്കിന്റെ സാധാരണയുള്ള അൎത്ഥം പലൎക്കും അറിയാമെന്നു തീൎച്ചയാകുന്നു. അക്ഷരജ്ഞാനംപോലുമില്ലാത്ത മുത്തിഅമ്മമാരുംകൂടി ഈ പദത്തെ അനുദിനം ഉരുവിടുന്നുണ്ടു്. "ഗ്രഹങ്ങളുടെ പോക്കു്" എന്നു മാത്രമേ പദത്തിനു് അൎത്ഥമുള്ളൂ. എന്നാൽ, ഗ്രഹങ്ങളുടെ ചലനങ്ങളും മനുഷ്യരുടെ സുഖദുഃഖങ്ങളുമായി എന്തോ അടുത്ത ചേൎച്ചയുണ്ടെന്നുള്ള വിശ്വാസത്താൽ പദത്തിനു് ശരിയായ അൎത്ഥത്തിൽനിന്നു് വ്യത്യസ്തമായ വേറെ ഒരു അൎത്ഥവുംകൂടി കിട്ടി.

"കമ്പിളി" എന്നതു് കിടപ്പാനും പുതപ്പാനും ഉപയോഗിച്ചുവരുന്ന ഒരു സാധനമാകുന്നു. കമ്പിളി ചില മൃഗങ്ങളുടെ രോമങ്ങളെക്കൊണ്ടാകുന്നു ഉണ്ടാക്കുന്നതു്; ഉണ്ടാക്കേണ്ടതും അങ്ങനെ തന്നെയാകുന്നു. പക്ഷേ, ചിലർ ലാഭത്തെമാത്രം കരുതി ഉള്ളിൽ പഞ്ഞിനൂലു് ഉപയോഗിച്ചുതുടങ്ങി. ഇതു നോക്കാതെ പഴയ വിലയുംകൊടുത്തു് ചിലർ ഈതരം കമ്പിളി വാങ്ങാറുണ്ടു്. അവരുടെ "കാര്യമാണു് കമ്പിളിയായി" എന്നു പറയുന്നതു്.

"നല്ലരിക്ക" എന്നതിന്റെ താല്പര്യം "നല്ലവണ്ണം ഇരിക്ക" എന്നും "പിശ്ശാങ്കത്തിക്കു്" പിടിപ്പാൻ ചാൺ ഉള്ള കത്തി, അതായതു് "ചാൺ പിടിയുള്ള കത്തി" എന്നും പറയുന്നതു വേണ്ടതിലധികമായി വരികയില്ല.

ഇങ്ങനെ ഓരോ പദങ്ങളെപ്പററി ആലോചിക്കുന്നതും ജീരകത്തിൻെറ തൊലി കളയുന്നതുമായി വളരെ വ്യത്യാസമുണ്ടെന്നാകുന്നു എൻെറ വിചാരം. ഞാൻ വിചാരിക്കുന്നതുകൊണ്ടു് ഒരു പ്രയോജനവും ഇല്ല. വിദ്യാഭ്യാസംകൊണ്ടും ബുദ്ധിവൈശിഷ്ട്യംകൊണ്ടും പ്രമാണികളായിരിക്കുന്നവക്കു് ഈ വിചാരം ഉണ്ടായാൽ മാത്രമേ മലയാളഭാഷയ്ക്കു ഗുണമായിത്തീരുകയുള്ളൂ. ഇപ്രകാരമുള്ള പണ്ഡിതാഗ്രേസരന്മാക്കു് ഈ വിചാരമുണ്ടാകുമ്പോൾ, മലയാള പദങ്ങൾക്കു പരിഷ്കൃതരീതിയിൽ ഒരു നിഘണ്ടു ഉണ്ടാക്കേണമെന്നുള്ള വിചാരവും ഉണ്ടാവും. "പുഷ്പിച്ചാൽ കായ്ക്കാതെ ഇരിപ്പാൻ പ്രയാസം" അപ്പോൾ മലയാളഭാഷയ്ക്കു് ശുക്രദശയും തുടങ്ങും.

൨.

ആദികാലങ്ങളിൽ നമ്പൂരിമാക്കു് ശൂദ്രർ വിദ്യ അഭ്യസിക്കുന്നതിൽ വളരെ വിരോധമുണ്ടായിരുന്നുവത്രെ ശൂദ്രജാതിക്കു വിദ്യാഭ്യാസം പാടില്ലെന്നായിരുന്നു അവരുടെ അഭിപ്രായം എന്നും വേദം ഉച്ചരിക്കുന്ന കൂട്ടത്തിൽ "ശൂദ്രമക്ഷരസംയുക്തം ദൂരതഃ പരിവജ്ജയേൽ" എന്നുകൂടി അവർ അദ്ധ്യയനം ചെയ്തിരുന്നു എന്നും ചിലർ ഇന്നും പറഞ്ഞുവരുന്നു. എഴുത്തച്ഛൻെറ കാലത്തുകൂടി ഈ വിരോധം ധാരാളമുണ്ടായിരുന്നു. ഇതു് അദ്ദേഹത്തിൻെറ കൃതികളിൽ ചില ഭാഗങ്ങളെക്കൊണ്ടു ദൃഷ്ടാന്തപ്പെടുത്താം. ശാന്തിപവ്വത്തിൽ വണ്ണാശ്രമങ്ങളെക്കുറിച്ചു് ഉപന്യസിക്കുന്ന ദിക്കിൽ അദ്ദേഹം ഇപ്രകാരം പറയുന്നു:—

"ബ്രാഹ്മണർതന്നാംഘ്രിജാതനായതു ശൂദ്രനല്ലോ
കമ്മങ്ങളവനേതുമില്ലല്ലോ നിരൂപിച്ചാൽ
ദാസനായ് ദ്വിജകുലപാദസേവയും ചെയ്തു
വാസനയാലേ തേഷാം വൃത്തിയും കഴിക്കേണം".

ഇതുകൊണ്ടായില്ല;

"അക്ഷരാനഭിജ്ഞത്വമജ്ഞത്വം മൂഢത്വവും
അക്ഷരവ്യക്തിവിഹീനാലാപങ്ങളും"

ഇവക്കു വേണമത്രെ! ഇത്രതന്നെയുമല്ല; അന്നത്തെ കാലത്തെ നമ്പൂരിമാർ മലയാളഭാഷയെ വളരെ ധിക്കരിച്ചിരുന്നു. ഇതുകൊണ്ടു് അതു വളരെനാൾ അപരിഷ്കൃതാവസ്ഥയിൽ ഇരുന്നു എന്നു തന്നെയല്ല, അതിനെ നന്നാക്കുവാനായി ഭാഷയായിട്ടുള്ള അപരിചയംകൊണ്ടു് അപ്രാപ്തന്മാരായ ചിലർ ചാടിപ്പുറപ്പെട്ടിട്ടു് അതിനെ മുഴുവൻ വഷളാക്കുകയും ചെയ്തു. നെടുങ്ങാടിയുടെ ശ്ലോകം ഇവരെ ഉദ്ദേശിച്ചല്ലെ എന്നുകൂടി എനിക്കു സംശയമുണ്ടു്.

"മാടോടപോലുമിവിടെക്കടിക്കൂടിടാതെ
കൂടംവിഴുങ്ങി ഞെളിയുന്നവരുണ്ടു കേചിൽ
കാടായമാർഗ്ഗമിവിടേക്കു വലിച്ചുവിട്ടി-
ട്ടാടൽപ്പെടുന്നു ശിവനേ മലയാളരെല്ലാം".

ചിരുതേവി മുതലായ കുത്സിതനാമങ്ങൾ ഇവരുടെ പണ്ടത്തെ ആധിപത്യത്തെ സൂചിപ്പിക്കുന്നു. ശൂദ്രക്ക് ശരിയായ പേർ വഹിയെന്നായിരുന്നു ഇവരുടെ നിഷ്കർഷ! അതിനാൽ "ശ്രീദേവി" എന്നതിനെ "ചിരുതേയി" എന്നാക്കി. ഇപ്രകാരംതന്നെ "കൃഷ്ണൻ, കിട്ടു, കിട്ട, നാരായണൻ, നാറാണൻ, നാണു, രാമൻ, ഇററാമൻ" എന്നവ ഇവരുടെ തത്സമതത്ഭവങ്ങളായി വിചാരിക്കാം.

മലയാളികൾക്കു അവലോകനാശക്തിയില്ലെന്നുള്ള ആക്ഷേപം കേവലം നിരാകരിക്കാവുന്നതല്ലെങ്കിലും, ചില പദങ്ങളുടെ ശരിയായ അർത്ഥത്തെ ആലോചിക്കുമ്പോൾ, ഇവർ ഇങ്ങനെ ആകുന്നതിനു പ്രകൃത്യാ ഇവരിൽ ഒരു കുറവുമില്ലെന്നു് ആൎക്കും തോന്നിപ്പോകുന്നതാണു്. "ചീങ്കണ്ണി" എന്നതു "ചീഞ്ഞ കണ്ണുകളുള്ളതു"എന്നാണല്ലോ. ഈ ജന്തുവിൻെറ കണ്ണുകളിൽനിന്നും എല്ലായ്പോഴും വെള്ളം ഒലിച്ചുംകൊണ്ടിരിക്കും. ഉള്ളിൽ തട്ടാതെ വ്യസനം നടിച്ചു് ഒലിപ്പിക്കുന്ന കണ്ണുനീരിനെ ചീങ്കണ്ണിയുടെ കണ്ണുനീരോടു് ഉപമിക്കാറുണ്ടു്. ഈജിപ്തുരാജ്യത്തു് ഈ ജന്തുക്കൾ അധികമുള്ള ഒരു നദിയുണ്ടു്. ഇതിൻെറ പേർ നൈൽ എന്നാകുന്നു. ഇതിൻെറ തീരങ്ങളിൽക്കൂടി വഴിയാത്രക്കാർ പോകുമ്പോൾ, ഇവ കണ്ണുനീരുവാൎക്കുന്നതിനേ കണ്ടു്, താപഹേതു അറിവാൻ അവർ അടുക്കുമ്പോൾ, അവരെ ഇവ കൊന്നുതിന്നുക പതിവായിരുന്നു എന്നു് ഒരു പുരാതനയവനവൃത്താന്തവാദി പറഞ്ഞിരിക്കുന്നു. ഈ ജാതിയുടെ സ്വഭാവത്തെ വർണ്ണിക്കുന്നതായ ഈ പേർ കേരളീയരിൽ ആരോപിച്ചിട്ടുള്ള ആക്ഷേപത്തെ അല്പമെങ്കിലും പരിഹരിക്കാതിരിക്കുമൊ?

ആഭിജാത്യം തികഞ്ഞിട്ടുള്ള ഭൂദേവപ്രവരന്മാരുടെ സംഭാഷണത്തിൽ "അല്ലേ, അതു ഭോഷ്ക്കു്" എന്നു പറയുന്നതു പലരും കേട്ടിട്ടുണ്ടായിരിക്കാം. ഈ വാക്കു് എവിടെനിന്നു വന്നു? "മാഫിഷൈ" എന്നതിനു് അറബിഭാഷയിൽ "അതിനൊന്നുമില്ല" എന്നാകുന്നു അൎത്ഥം. "മാഫിഷ് എന്നതു മുഷ് ഭോഷ്" എന്നായി ലോപിച്ചു. ഈ ഒടുവിലത്തെ പദത്തിനെ തുൎക്കിക്കാർ ഉപയോഗിച്ചുതുടങ്ങിയപ്പോൾ, അവർ അതിനെ "ബോഷ്" എന്നാക്കിത്തീൎത്തു. "ഉപയോഗമില്ലാത്ത, പൊള്ളയായ" എന്നാകുന്നു ഈ

പദത്തിന്റെ അൎത്ഥങ്ങൾ. "ഭോഷും" "ഭോഷ്ണം" ആയിട്ടുള്ള ചേൎച്ചയ്ക്കു വഴിയുണ്ട്. പക്ഷേ, ഏതു കാലംമുതൽക്കാകുന്നു ഇതിനെ മലയാളക്കരയിൽ ഉപയോഗിച്ചുതുടങ്ങിയതെന്നു തീൎച്ചപറവാൻ സാധിക്കയില്ല.

മലയാളികൾ ചില വാക്കുകളെ കഷ്ടപ്പെടുത്തുന്നതു കണ്ടാൽ ആരും സഹിക്കയില്ല. ഒരു സ്ത്രീ തന്റെ സഹോദരനെ "ഓപ്പ" എന്നു വിളിക്കുന്നതു നമ്മുടെ നാട്ടിൽ പല സ്ഥലങ്ങളിലും നടപ്പുണ്ട്. ചില ദിക്കുകളിൽ ഒരു പുരുഷൻ തന്റെ സഹോദരിയേയും ഇങ്ങനെ വിളിക്കും. മററ ചില ദേശങ്ങളിൽ രണ്ടും ആവാം. ഒരു വാക്കിനെ ഇത്ര വളരെ അധഃപാതിപ്പിക്കാമോ? "ഓപ്പ" എന്നത് "ഉടപ്പിറന്നവൻ", "ഉടപ്പിറന്നവൾ" എന്നവയുടെ ചുരുക്കമാകുന്നു, തന്നെ പ്രസവിച്ച ഉദരൽ പ്രസവിച്ച മറെറാരാൾ എന്നൎത്ഥം. ഈ പദത്തിന്റെ കാൎയ്യത്തെപ്പററി ഇത്രയൊക്കെ പറവാനില്ലെന്ന് ആരെങ്കിലും വാദിക്കുന്ന പക്ഷം, "എനിക്കു"ള്ള കഷ്ടകാലം നോക്കു! ഇതിനെ മിക്കവരും "ഇനിക്ക്" എന്ന് എഴുതുകയും ഉച്ചരിക്കുകയും ചെയ്യുന്നു. ഇതിന്റെ ജന്മഹേതു (ഞാൻ) വിനൊഴിച്ച് മറെറല്ലാററിന്നും "എൻ" ധാതുവാകുന്നു ഉള്ളതു്. എന്നെ, എന്നാൽ, എന്റെ,എന്നിൽ—ഇവയെല്ലാം ഇതിന്റെ കൂററുകാരാകുന്നു. "എനിക്ക്" എന്നതിനെ മാത്രം "ഇനിക്ക്" എന്നാകുന്നുവെന്നും പറഞ്ഞു തിരിച്ചു നിൎത്തിയിരിക്കുന്നു. ഇതിനെന്താ കാരണം? ഇയാൾ ഇത്ര വലിയ കുററക്കാരനോ? അതൊട്ടല്ല താനും. എല്ലാവരുമായി ഇതു വളരെ ഇഷ്ടമാണ്. എല്ലാവൎക്കും ഇതു കൂടാതെ വഹിയ. വലിയവരുതന്നെ ഇതിനെ ഉരുവിട്ടുകൊണ്ടിരിക്കുന്നു. അഥവാ ഇവകൊണ്ടെല്ലാം എന്തു പ്രയോജനം? ഇതിലും വലിയ പദവിയിലിരിക്കുന്നവരുകൂടി തപിക്കുന്നില്ലേ?

"ലക്ഷ്മികൌസ്തുഭപാരിജാതസഹജ-
സ്സൂനുസ്സുധാംഭോനിധേ
ൎദ്ദേവേനപ്രണയപ്രസാദനിധിനാ
മൂൎദ്ധ്നാ ധൃതശ്ശംഭുനാ
അദ്യാപ്യുജ്ഝതി നൈവ ദൈവവിഹിതം
ക്ഷൈണ്യം ക്ഷപാവല്ലഭഃ
കേനാന്യേന വിലംഘ്യതേ വിധിഗതിഃ
പാഷാണരേഖാ സഖി!"

നമ്മുടെ പൂൎവ്വന്മാർ പാരത്രികങ്ങളായ ഓരോ സംഗതികളെ ആലോചിച്ചുതന്നെ ദിവസം കഴിച്ചുകൂട്ടിയിരുന്നു എന്നും അവൎക്കു ഇഹലോകകാൎയ്യങ്ങളിൽ ശ്രദ്ധ കുറഞ്ഞിരുന്നു എന്നും നാം ഓരോ

പ്രകാരത്തിൽ അറിഞ്ഞിട്ടുണ്ട്. ഇവരിൽ ചിലര് "അഹിംസാ പരമോധർമ്മഃ" എന്നുംകരുതി മഹാരണ്യങ്ങളിൽ പോയി തപസ്സ ചെയ്തിരുന്നു. സകലസൽഗുണസമ്പന്നനായി, കുലീനനായിരിക്കുന്ന ഒരു സന്ന്യാസിയെ "സാധു" എന്ന് വിളിച്ചുപോന്നിരുന്നു. പക്ഷേ, കാലം പോയതോടുകൂടി, ഈ വാക്കിന്റെ അർത്ഥത്തിനും ഭേദം വന്നു. ഇക്കാലങ്ങളിൽ മൂക്കു മുറിക്കിപ്പിടിച്ച് കണ്ണടച്ച് ദൈവികകാര്യങ്ങളെമാത്രം ആലോചിച്ചതുകൊണ്ട് ഒരു കാര്യവുമില്ല. ഇപ്പോൾ, ലോകത്തിൽ യശസ്സ സമ്പാദിക്കേണമെങ്കിൽ, പണ്ടത്തെ സാധുവായാൽ തരമൊന്നുമില്ല. അതുകൊണ്ട് അങ്ങിനെത്തവരുടെ സ്വഭാവത്തോടുകൂടിയിരിക്കുന്നവനെ "അവനൊരു സാധുവാണ്" എന്നു പറയും—അതായത്, ഇക്കാലത്ത് യോഗ്യത, കീർത്തി എന്നിവ ലഭിപ്പാൻ വേണ്ട മിടുക്കില്ലാത്തവൻ എന്നർത്ഥം.

"കസേരി" എന്ന വാക്കുണ്ടായതു പോർച്ചുഗീസുകാരുടെ "കജേരയി"ൽ നിന്നാകുന്നു. ഇവർക്ക് അതു കിട്ടിയതു ലാററിൻഭാഷയിൽനിന്നാകുന്നു. പക്ഷേ, "കത്തീഡ്രൽ" എന്നതിന്റെ അർത്ഥം സിംഹാസനം എന്നാണ്. സിംഹാസനവും കസേരിയും തമ്മിൽ വ്യത്യാസമുണ്ടെന്നു ഞാൻ സമ്മതിക്കുന്നു. ഓടയിൽ അധികം മൂട്ടയുള്ളതും, കാലൊടിഞ്ഞതും, ചാരു പൊളിഞ്ഞതും ആയ കസേരിയും കസേരിതന്നെ. എന്നാലും വാക്കിന്റെ ആഗമം ഇപ്രകാരമാണ്.

കസേരിയുടെ കാര്യം പറയുമ്പോൾ "മേശ"യെ ഓർമ്മ വരുന്നു. "മേശ" എന്നതു ലാററിൻഭാഷയിലെ "മെൻസ" എന്ന പദത്തിന്റെ ഒരു ഭേദമാകുന്നു മേശയെ അല്പകാലമായിട്ട് വേറെ ഒരു അർത്ഥത്തിൽകൂടി ആളുകൾ ഉപയോഗിച്ചുവരുന്നുണ്ട്. "അയാൾ മേശകഴിച്ചിട്ടുണ്ടെന്നു തോന്നുന്നു" എന്നുപറഞ്ഞാൽ, "കള്ളുകുടിച്ചിട്ടുണ്ടെന്നു തോന്നുന്നു" എന്നല്ലെ താല്പര്യം? ദൊരമാർ ബ്രാണ്ടി, വിസ്കി മുതലായവ കഴിക്കുന്നതു മേശപ്പുറത്തുവെച്ചാകയാൽ, മേശയ്ക്ക് ഈ അർത്ഥം കിട്ടിയതായിരിക്കാം. അതല്ലാതെ ലഹരിയുള്ള പദാർത്ഥങ്ങളെ ആര്യാവർത്തത്തിൽ ഉപയോഗിച്ചു തുടങ്ങിയതു യൂറോപ്യന്മാരുടെ ആഗമനശേഷമാകുന്നു എന്ന് ഇതിൽനിന്ന് അനുമാനിപ്പാൻ പാടില്ല. ഇങ്ങനെ ഒരു അഭിപ്രായം ഞാൻ കേട്ടിട്ടുണ്ട്; പക്ഷേ അതു തീരെ തെററാകുന്നു.

അമ്മായിശ്ലോകങ്ങൾക്കു വളരെപ്രചാരമുള്ള നമ്മുടെനാട്ടിൽ ആ പദത്തിന്റെ ശരിയായ സാരത്തെ അറിഞ്ഞിട്ടുള്ളവർ അധികം ഇല്ലെന്നുതന്നെ പറയാം. വിദ്യാഭ്യാസം അധികമില്ലാത്ത താന്ന ജാതി തമിഴരുടെ ഇടയിൽ "അമ്മായി"ക്കു "ദാസി" എ

ന്നു് ഒരു അൎത്ഥമുണ്ടു്. അമ്മായിശ്ലോകത്തിന്റെ താല്പൎയ്യം "ദാസിയെക്കൊണ്ടുള്ള ശ്ലോകം" അല്ലെങ്കിൽ "ദാസിക്കയച്ചുകൊടുക്കുന്ന ശ്ലോകം" എന്നാകുന്നു. ഈ വക കൃതികൾക്കു് ചില കേരളീയകവികളുടെ ഇടയിൽ അവാച്യമായ ഒരു മാഹാത്മ്യം സിദ്ധിച്ചിട്ടുണ്ടു്! ഇവർ നാടകമുണ്ടാക്കുന്നതിനു മുമ്പിൽ സരസ്വതിക്കു് കുറിക്കുക ഈ രീതിയിലാണത്രെ.

൩

ഒരു കാൎയ്യമൊ, വസ്തുവൊ "വിശേഷമായി" എന്നു പറയുന്നതിനു പകരം "ഭേഷായി" എന്നു് നാം പറയാറുണ്ടല്ലൊ. എന്താ ഈ "ഭേഷായി" എന്ന പദത്തിന്റെ ആഗമം? ഇതു ആരും ആലോചിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. ഈ വാക്കിന്റെ അൎത്ഥം ഭാഷയായി എന്നാകുന്നു. ഇംഗ്ലിഷുകാരെ "ഭാഷക്കാരെന്നും" അവരുടെ ഭാഷയെ "ഭാഷ" എന്നും ഇന്നും ചിലർ പറഞ്ഞുപോരുന്നുണ്ടു്. കാലദേശനിമിത്തമായുള്ള വിളംബത്തിനു് അത്യന്താഭാവം വരുത്തീട്ടുള്ളവരുടെ പണികൾക്കു് ഒരു വിശേഷം വേറെയാണെന്നും ഇവൎക്കു് സമ്മതമാണു്. അതിനാലായിരിക്കാം "ഭേഷായി" എന്നതിന്നു് ഈ അൎത്ഥം സിദ്ധിച്ചതു്.

ബെങ്കാളിഭാഷയിൽ ഓലമേഞ്ഞ ഒരു ചെറിയ പുരയ്ക്കുള്ള പേർ "ബാങ്കളാ" എന്നാകുന്നു ഈ വാക്കിൽനിന്നാകുന്നു "ബങ്കളാവു്" ഉണ്ടായതു്. ഇതു നമുക്കു കിട്ടിയതു് മേല്പറഞ്ഞ ഭാഷക്കാരുടെ അടുക്കൽനിന്നാകുന്നു. ഇവരെക്കാക്കെ ഈ രാരുപന്ത്രണ്ടാണല്ലൊ. ഇവർകാരണം ബങ്കളാവിനു വിലക്കൂടി. ഇപ്പോൾ പഴേ അൎത്ഥവും കൊണ്ടുചെന്നാൽ ബങ്കളാവു സമ്മതിക്കയില്ല.

"തിരുമുമ്പിൽ പാട്ടു" കിടക്കുന്നതുകൊണ്ടായിരിക്കുമൊ ഒരു ജാതിക്കാൎക്കു് "തിരുപ്പാട"ന്മാരെന്നു പേർ കിട്ടിയതു്? പണ്ടു് ഇവരുടെ കുലവൃത്തി രാജശുശ്രൂഷയെന്നാകുന്നു ഞാൻ കേട്ടിരിക്കുന്നതു്. എന്നാൽ, ഇവരുടെ ഇടയിൽ വിദ്വാന്മാരും വലിയ പദവിയിലിരിക്കുന്നവരും ഇല്ലെന്നു് ഇതുകൊണ്ടു ധ്വനിക്കുന്നില്ല.

പിഷാരടി, പിഷാരൊടി, പിഷാരോടി എന്നിവയുടെ ഉത്ഭവത്തെക്കുറിച്ചു് ഗോവിന്ദൻനമ്പ്യാരവർകൾ ഇപ്രകാരം എഴുതിയിരിക്കുന്നു:—"സന്ന്യാസത്തിനൊരുങ്ങി, ക്ഷൌരം കഴിഞ്ഞു്, വെള്ളത്തിൽമുങ്ങി പറിക്കേണ്ട രോമങ്ങൾ പിടിച്ചു മുങ്ങിയ ഒരു നമ്പൂരി ഐഹികതാല്പൎയ്യം ഹേതുവായി ഉയൎന്നിട്ടു് അക്കരെപ്പോയി ഓടിക്കളഞ്ഞു. ക്ഷൌരംകഴിഞ്ഞാൽ സന്ന്യാസക്രിയ കഴിയുന്നതുവ

രെ ഇവരെ 'പിഷാരകൻ' എന്നു് വിളിക്കുന്നു. "പിഷാരകൻ ഓടി'യതുകൊണ്ടു് പതിത്വം വന്നു് "പിഷാരോടി"മാരുടെ ഹേതുഭൂതനായിത്തീൎന്നു."

ഇതിലധികം വാക്കുകൾ എടുത്തു് വിവരിക്കുന്നതിന്നു ഞാനിപ്പോൾ വിചാരിക്കുന്നില്ല. ഇവ തന്നെ എന്റെ ആവശ്യത്തിന്നു വേണ്ടതിലധികമായിട്ടുണ്ടു്. രണ്ടു് ഉദ്ദേശങ്ങളോടുകൂടിയാകുന്നു ഞാൻ ഈ ലേഖനങ്ങളെ എഴുതിയിരുന്നതു്. ഒന്നു് ഓരോ വാക്കുകളിൽ അന്തൎഹിതങ്ങളായിരിക്കുന്ന തത്വങ്ങളെ വെളിപ്പെടുത്തുന്നതിൽ നമുക്കു് രസവും ഭാഷയ്ക്കു് ഗുണവും ഉണ്ടാകുന്നതാണെന്നു ചിലരെ എങ്കിലും സമ്മതിപ്പിച്ചു് അവരെ ഈ വേലയിൽ അവസരംപോലെ ഏൎപ്പെടുന്നതിന്നു് ഉത്സാഹിപ്പിക്കുന്നതിന്നും; രണ്ടു്, എല്ലാഭാഷകളിലും വാക്കുകൾക്കുണ്ടാവുന്ന അൎത്ഥഭേദങ്ങൾ സ്ഥിരങ്ങളായ നിയമങ്ങളാൽ ഭരിക്കുന്നുണ്ടു് എന്നു കാണിക്കുന്നതിന്നും ആകുന്നു.

മുഖ്യമായി നാലു പ്രകാരത്തിലാകുന്നു അൎത്ഥഭേദങ്ങൾ ഉണ്ടാകുന്നതായി കണ്ടുവരുന്നതു്:— ൧. കുറഞ്ഞൊരു സംഗതികളിൽമാത്രം ഉപയോഗിച്ചുവരുന്ന ഒരു വാക്കിന്റെ അൎത്ഥത്തിന്നു വിസ്തീൎണ്ണതയുണ്ടായി അതിനെ അനേകം സംഗതികളിൽ ഉപയോഗിക്കാറാവുന്നതിന്നു് സാമാന്യനിൎദ്ദേശകത്വം (ഉ-ം ബ്രാഹ്മണൻ) എന്നും; ൨. നേരെ വിപരീതമായ ഗതിക്കു് വിശേഷനിൎദ്ദേശികത്വം (ഉ-ം നല്ലരിക്ക) എന്നും; ൩. അല്പം ആഭാസമായ സാരത്തോടുകൂടിയ ഒരു വാക്കിന്നു കാലക്രമംകൊണ്ടു് നല്ല അൎത്ഥം സിദ്ധിക്കുമ്പോൾ, അതിന്നു് ഉൽക്കൎഷസിദ്ധി (ഉ-ം ബങ്കുളാവു്) എന്നും; ൪. മറിച്ചുള്ള പോക്കിന്നു നികൎഷസിദ്ധി (ഉ-ം സാധു) എന്നും പറയുന്നു.

ഒരു ആംഗ്ലേയപണ്ഡിതൻ വാക്കിന്നു് 'ചരിത്രധാതു' എന്ന പേർ കൊടുത്തിരിക്കുന്നു. അതായതു്, ചില വാക്കുകളിൽ ആ വാക്കുകളെ ഉപയോഗിക്കുന്ന രാജ്യക്കാരുടെ എന്തെങ്കിലും ചരിത്രം അടങ്ങിയിരിക്കുമെന്നാകുന്നു. ഇതിന്നു് ഉദാഹരണമായി 'ചിരുതേയി' എന്ന വാക്കിനെ നോക്കുക. ഇപ്രകാരംതന്നെ വാക്കിന്നു 'തത്വധാതു' 'കാവ്യധാതു' എന്ന പേരുകളും ഉപയോഗിക്കാം. നേരംപോക്കും ഗുണ്ടികകളിലും ഇവയ്ക്കു ദൃഷ്ടാന്തങ്ങളാകുന്നു.

## ൪. കൊതു.

എന്തിനാണു് കൊതു നമ്മെ കടിക്കുന്നതു്? ഈ ചോദ്യം എന്നെ ബുദ്ധിമുട്ടിച്ചുതുടങ്ങിട്ടു് കുറേക്കാലമായി. പ്രകൃതിശാസ്ത്രത്തി

ന്റെ അഭിവൃദ്ധി എന്റെ സംശയത്തിന്ന കാഠിന്യം കൂട്ടുകയും ചെയ്തിരിക്കുന്നു. പ്രകൃതിലോകത്തിലുള്ള എല്ലാ വസ്തുക്കളെക്കൊണ്ടും പ്രത്യേകം പ്രത്യേകം ഉപയോഗമുണ്ടെന്നെല്ലാം മുമ്പു വിചാരിക്കാമായിരുന്നു. ഇപ്പോൾ അതിന്നും തരമില്ല. ജീവിക്കുന്നു എന്നുള്ളതു് ജീവിതത്തിന്റെ ഒരു പ്രയോജനമാകുന്നതല്ലത്രെ. ജീവിക്കുന്നതിന്ന തക്കതായ ഒരു കാരണം വേണം; ആ കാരണം മനുഷ്യന്റെ സുഖാനുഭവത്തിന്നു് ഒരു ഹേതുവും ആയിരിക്കേണം. ഈ വിശ്വാസത്തെ ആശ്രയിച്ചു കൊതുക്കൾ ജീവിച്ചിരിക്കുന്നതിന്നപല കാരണങ്ങളും പറയാം. മനുഷ്യന്നു് വിനയം ഉണ്ടാകുവാനായിട്ടാണു് കൊതുക്കളെ ഈശ്വരൻ സൃഷ്ടിച്ചതെന്നു് ഒരാൾ പറയുന്നു. ആരെന്തുപറഞ്ഞാലുംവേണ്ടില്ല, ഈ അഭിപ്രായം കുറെ ആഭാസമായിട്ടുള്ളതാണു്. വെള്ളം ദാഹശമനത്തിന്നമാത്രമുള്ളതാണെന്ന വിചാരിച്ചുവരുന്നവരുടെ കൈവിരലുകൾക്കു് ആയാസംകൊടുക്കുന്നതിന്നാകുന്നു കൊതു ജീവിച്ചിരിക്കുന്നതെന്നു ഞാൻ ഒരുകാലത്തു വിചാരിച്ചിരുന്നു. പുതിയ പരിഷ്കാരം ഇതിനേയും തട്ടിക്കളഞ്ഞിരിക്കുന്നു. നാലുനേരം കോപ്പുതേച്ചു കുളിക്കുന്നവരേയും കൊതുക്കൾ വിട്ടുകളയുന്നില്ല. അതിനാൽ ശരിയായ കാരണം ഇനിയും കാണാൻ ഇരിക്കുന്നു. കണ്ടതൊക്കെ തെറ്റാണെന്നു വരുമ്പോൾ നമ്മൾ ഒരു സമയം അല്പം വിനീതന്മാരാകുവാനും മതി.

ഒരു ജന്തുവിന്നു് ഒരു പ്രത്യേകഗുണമുണ്ടെന്നു വിചാരിക്ക. ആ ഗുണം മറെറാരു ജന്തുവിന്നു് ഉപകാരപ്രദമാണെന്നുള്ളതു് ആ ഗുണത്തിന്റെ സൽഭാവത്തിന്നു് കാരണമാകയില്ല. ആ ഗുണം ഏതൊരു ജന്തുവിൽ കാണുന്നുവോ ആ ജന്തുവിന്നു് അതിനെക്കൊണ്ടു് ഉപയോഗമുണ്ടായിരിക്കേണം. അപ്രകാരമുള്ള ഗുണങ്ങളും ഉപകരണങ്ങളുംമാത്രമേ കാലാന്തരങ്ങളിൽ ഓരോജന്തുക്കളിൽ സ്ഥായിയായി കാണുകയുള്ളു. ഇങ്ങനെയാകുന്നു ഡാർവ്വിൻ, അദ്ദേഹത്തോടു യോജിക്കുവാൻ മനസ്സുള്ളവർക്കു തൃപ്തിയാകുംവണ്ണം കാണിച്ചുകൊടുത്തിട്ടുള്ളതു്. ഏതു വിധത്തിൽ നോക്കിയാലും നമ്മൾ വലിയ കുഴപ്പത്തിലായിരിക്കുന്നു. കാററിന്റെ മിടുക്കുകൊണ്ടുമാത്രം പോകുന്ന ഒരു രക്തവർണ്ണമായ വിമാനംപോലെ ആകുന്നവിധത്തിൽഎന്റെ ചോരയൊക്കെ മൂക്കോളംകുടിക്കുന്നതിൽനിന്നു് ഒരു കൊതുവിന്നു് എന്തൊരു ഗുണമാണു് സിദ്ധിക്കുന്നതു്? അങ്ങനെ അതിനെ കാണുമ്പോൾ, എന്റെ ചോരകൊണ്ടുതന്നെ എന്റെ കൈ കഴുകിയാലും വേണ്ടില്ല. അതിനേകൊന്നു് അനേകം രാത്രികളിൽ അനുഭവിച്ചിട്ടുള്ള തീവ്രയാതനകൾക്കു പ്രതിക്രിയ ചെയ്യേണമെന്നു് എനിക്കു മുമ്പു് തോന്നാറുണ്ടു്.

കൃമികൾക്കു ചിറകുകൾ വന്നാൽ ഭക്ഷണമാവശ്യമില്ല. ഭക്ഷണവും വളൎച്ചയും അവ അതിനു മുമ്പിൽ കഴിച്ചോളും. ചിറകുവന്നാൽ അല്പമല്പം പുഷ്പരസത്തേയും ആസ്വദിച്ചു് മോടിയോടുകൂടി അവരുടെ കാലം കഴിക്കേണമെന്നേ അവയ്ക്കൊരു മോഹമുള്ളു. അല്ല; അഥവാ, കൊതുക്കൾക്കു പിന്നേയും ഗുരുതരമുള്ളഭക്ഷണമാവശ്യമുണ്ടെന്നുതന്നെ ഇരിക്കട്ടെ; അപ്പോൾ നമുക്കു് വേറെ ഒരു ദുർഘടം നേരിടുന്നു. നമ്മളെ വേദനിപ്പിക്കാതെ അവയ്ക്കു നമ്മുടെ ചോരകുടിച്ചാലെന്തു? അവരുടെ ശസ്ത്രക്രിയയ്ക്കു വേദനയാകുന്ന പീസ്സു വാങ്ങിക്കുന്നതെന്തിനാ? അവ വയറു നിറയെ കുടിക്കുന്നതിനു ഇരിക്കുമ്പോൾ, നമ്മൾ വളയുകയും, പിരിയുകയും, ചാടുകയും, ഓടുകയും ചെയ്യുന്നതുകൊണ്ടു് അവയ്ക്കു എന്തൊരു ഗുണമാണുണ്ടാകുന്നതു്? വെള്ളം കോരുമ്പോൾ എല്ലാം ഭൂകമ്പമുണ്ടാകത്തക്കതായ ഒരു യന്ത്രം കണ്ടുപിടിക്കുന്നവരോടു നാം നന്ദിയുള്ളവരായിരിക്കുമോ? അതുപോലെതന്നെ, നമ്മുടെ ചോരയെ വലിച്ചെടുക്കുന്നതിന്നുള്ളൊരു യന്ത്രവുംകൊണ്ടു്, സ്വസ്ഥചിത്തന്മാരായി കൊതുക്കൾ വരുമ്പോൾ, ഇവിടെ ചാട്ടവും, ഓട്ടവും, അടിയും, പിടിയും കൊണ്ടുപിടിച്ചാൽ അവയ്ക്കും അത്ര രസമായിരിക്കയില്ല. ഇങ്ങനെ ഇരിക്കേ, ഇതുപോലെയുള്ള ഒരു യന്ത്രംകൊണ്ടു് അവയ്ക്കു് എന്തൊരു ഉപയോഗമാണുള്ളതു്? മുറയ്ക്കു നോക്കുമ്പോൾ, ഡാർവ്വിന്റെ സിദ്ധാന്തപ്രകാരം, കൊതു കടിക്കുമ്പോൾ, നമുക്കു വേദന തോന്നാതിരിക്കുന്നതിനു്, അതിൽ അമൃതോപമമായ ഒരു തൈലമോ മറ്റോ ഉണ്ടായിരിക്കേണം. എന്നാലല്ലേ, തടിയൻ തന്റെ വിയത്തൊലിക്കുന്ന പുറം, കൊതുവിനു കടിക്കുവാൻ ഒഴിഞ്ഞുകൊടുത്തു്, അതിന്റെ സുഖപ്രദങ്ങളായ ശീതോപചാരങ്ങൾക്കു പാത്രമായിത്തീൎന്നു് തന്റെ ആത്മാവിനെ രസകരങ്ങളായ സ്വപ്നങ്ങളിലേക്കു നയിപ്പിക്കുവാൻ കഴിയു.

ഇനി വേറെ ഒരു ദുർഘടവും കൂടെ ഉണ്ടു്. കൊതുക്കളെ, അവയ്ക്കു കടിക്കുവാൻ യാതൊരു തരവും ഇല്ലാത്ത പ്രദേശങ്ങളിലാണു്, അധികം വിഷമുള്ളവയായി കാണുന്നതു്. ആന, ഘണ്ടാമൃഗം മുതലായ മൃഗങ്ങളുള്ള കാടുകളിലും മനുഷ്യസഞ്ചാരത്തിന്നു് ഉതകാത്ത ചളിപ്രദേശങ്ങളിലും ഈ ജാതിക്കാർ ധാരാളം ഉണ്ടു്. മേൽപ്പറഞ്ഞ സ്ഥലങ്ങളിൽ പോകേണ്ടതായിവന്നാൽ ഒരു പുതിയമാതിരി വേദന അനുഭവിക്കാവുന്നതാണു.

പണ്ടു് ഒരു യുവതി ബിലാത്തിയിൽനിന്നു് ഈ രാജ്യത്തു വന്നുചേൎന്ന ഉടനെ ഒരു കൂട്ടം എരുമകളെ കാണുകയുണ്ടായി; ഈ സാധുക്കളെ കണ്ടിട്ടു് കൊതുക്കളോ എന്നു ശങ്കിച്ചു് അവർ വളരെ

ഭയപ്പെട്ടുവത്രെ. എന്നാൽ ഇതുപോലെയുള്ള സംശയത്തിന് ഇടവരാതിരുപ്പാൻ കൊതുക്കൾ എരുമകളല്ലെന്നു പ്രത്യേകം പറഞ്ഞു കൊള്ളുന്നു. കൊതു ഒരു ചെറിയ കൃമിയാണ്. അതിന് ആറു കാലുകളും രണ്ടു ചിറകുകളും ഉണ്ട്. ചിറകുകൾ പറക്കുവാനും, കാലുകളിൽ നാലെണ്ണം നടക്കുവാനും ഉപയോഗിക്കുന്നു. പിൻകാലുകൾ രണ്ടും രക്തം വലിച്ചെടുക്കുന്ന യന്ത്രത്തിന്റെ ഭാഗങ്ങളാകുന്നു. പക്ഷേ ഭൂതക്കണ്ണാടികൊണ്ടു നോക്കുന്ന ചില ശാസ്ത്രജ്ഞന്മാർ ഇതിനെ നിഷേധിച്ചേക്കാം. അവരുടെ അഭിപ്രായപ്രകാരം, മേല്പറഞ്ഞ യന്ത്രത്തിലൊരു ശസ്ത്രക്രിയയ്ക്കു് ആവശ്യമുള്ള ആയുധങ്ങൾ എല്ലാം ഉണ്ട് എന്നാകുന്നു. അല്പം ക്ഷമയുണ്ടെങ്കിൽ, ഈ സംഗതികൾ എല്ലാവർക്കും മനസ്സിലാക്കാം; കുറച്ചു വേദന സഹിക്കേണമെന്നേയുള്ളൂ. കൊതു നമ്മുടെ അടുക്കൽ വന്നുടൻ, ശത്രുക്കൾ സമീപത്തുണ്ടോ എന്നു "ചെവിവട്ടം പിടിച്ചു" നോക്കും. ഇല്ലെന്നറിഞ്ഞാൽപിന്നെ മാർദ്ദവമുള്ളൊരു പ്രദേശം കണ്ടുപിടിക്കുന്നതിനുള്ള ശ്രമമായി. അതിന്റെ ശേഷം, ഒരു ചെറുതായ കുഴൽ നമ്മുടെ ദേഹത്തിൽ കുത്തിത്തറച്ചു തുടങ്ങും. ഇതാണ് അതിനെ ചതയ്ക്കുന്നതിനുള്ള നല്ല സമയം.

കൊതുക്കൾ പലവിധമുണ്ട്. സാധാരണയായി നാം കണ്ടുവരുന്ന ചാരനിറമുള്ള കൊതുവിനു പുറമേ, അല്പം ചെറുതായി പുള്ളിയുള്ള ഒരു ജാതിയുണ്ട്. ഈ വകക്കാരാണ് പാട്ടുംപാടിക്കൊണ്ട് ചെവി തുളയ്ക്കുവാനു വരുന്നവർ. ഇതുകൂടാതെ ഒന്നുരണ്ടു ജാതികൂടിയുണ്ട്.

കൊതുവിന്റെ ഉത്ഭവം എത്രയും സൂക്ഷ്മമായിരിക്കുന്ന ഒരു മുട്ടയിൽ നിന്നാകുന്നു. അതിന്റെ മുട്ടകൾ സാധാരണയായി അഴുക്കുനിറഞ്ഞ വെള്ളത്തിലാണ് കണ്ടുവരുന്നതു്. മുട്ടയിൽനിന്നു സർവ്വാംഗം രോമത്തോടുകൂടി കണ്ടാലറയ്ക്കുന്ന ഒരു പ്രാണി പുറപ്പെടുന്നു. ഈ പ്രാണി, വളഞ്ഞു പുളഞ്ഞു് ചളിയിൽനീന്തി അതിലുള്ള അഴുക്കെല്ലാം ഭക്ഷിച്ചു് അതിവേഗം വളരുന്നു. ഇങ്ങനെ ഒരു പതിനഞ്ചു ദിവസം കഴിഞ്ഞതിനുശേഷം, അതു് അശനമുപേക്ഷിച്ചു് രൂപാന്തരം വരുത്തിയാലോ എന്നുള്ള വിചാരത്തോടുകൂടി കുറേനേരം സ്വസ്ഥമായി കിടക്കുന്നു. ആൾമാററം ബഹുവിശേഷം തന്നെ. ഈ രോമേശന്റെ ഉള്ളിൽനിന്നു പുറപ്പെടുന്നതാണ് നമ്മുടെ കൊതു.

കൊതുക്കളുടെ ജീവകാലം മൂന്നു പതനങ്ങളായി വിഭാഗിക്കാം ൧. മുട്ട; ൨. കൃമി; ൩. കൊതു. ഇവയിൽ മുൻപറഞ്ഞ രണ്ടും വെള്ളത്തിലാണ് ജീവിക്കുന്നതു്. വെള്ളത്തിൽനിന്നു പിന്നത്തേ പുറപ്പാടു് നമ്മുടെ വാസസ്ഥലങ്ങളിലേക്കാണ്. കുളങ്ങളിൽ നി

ന്നും മററും കൊതുക്കളുടെ പട്ടാളം പ്രഭാതത്തിൽ വീടിനകത്തു പാളയം അടിച്ചുതുടങ്ങും. മുണ്ടു്, കുപ്പായം, കിടക്ക, ജോടു് ഇതുകളുടെ ഇടയിലാണു് ഇവ പകൽ കഴിക്കുന്നതു്. രാത്രിയിലത്തെ കഥ പറയേണ്ടല്ലൊ.

ഈ രാത്രിചരന്മാരുടെ ഉപദ്രവത്തിനു് വല്ല നിവൃത്തിയും ഉണ്ടോ? നല്ലവണ്ണം അടിച്ചുവാരുന്നതുകൊണ്ടും മട്ടിപ്പാൽ, സാമ്പ്രാണി മുതലായ സുഗന്ധദ്രവ്യങ്ങൾ പുകയ്ക്കുന്നതുകൊണ്ടും അവയെ അല്പം ബുദ്ധിമുട്ടിക്കാം. പക്ഷേ നമ്മുടെ രക്ഷയ്ക്കു് ഇതൊന്നും മതിയാകുന്നതല്ല. അതിനു് അവയെ മൂലത്തോടെ നശിപ്പിക്കുക തന്നെവേണം. ഒരു വീട്ടിൽ കൊതുക്കളുടെ സഹവാസം ധാരാളമുണ്ടെന്നു കണ്ടാൽ, സമീപത്തു കൊതുക്കളുടെ ഒരു സൂതികാഗൃഹം ഉണ്ടെന്നു് തീർച്ചയാക്കാം. ഉടനേ ഒരു പരിശോധന നടത്തേണം. അടുക്കളയുടെ സമീപത്താണു് അധികം മനസ്സുവയ്ക്കേണ്ടതു്.

കൊതു കടിക്കാതിരിക്കുന്നതിനു നിവൃത്തിയൊന്നുമില്ല. എന്തെന്നല്ലേ? "നിങ്ങളെ കൊതു കടിക്കട്ടെ" എന്നുള്ളതു് ഈശ്വരശാസനങ്ങളിലൊന്നാണു്. നിവാരണമൊന്നുമില്ലെന്നില്ല. ഒരു വഴിയുണ്ടു്; നമ്മുടെ കൂട്ടുകാർക്കു ഒരു ഗുണമുണ്ടു്. മനുഷ്യരുടെ ഗുണത്തിനുപയോഗമുള്ള വല്ല സാധനമോ മരുന്നോ കണ്ടുപിടിച്ചാൽ ഒരിക്കലും അവർ പുറത്തു വിട്ടുകൊടുക്കയില്ല. മററുള്ളവർ ഇങ്ങനെയുള്ളവരല്ല. അവർ കണ്ടുപിടിച്ചതിനെ പ്രസിദ്ധപ്പെടുത്തി, അതു് മററുള്ളവർക്കുപകാരപ്രദമാക്കിത്തീർക്കും. അവർ കൊതുകടിക്കു് ഒരു പ്രതിവിധി കണ്ടുപിടിച്ചിട്ടുണ്ടു്. അതു് "ഉഷ്ണമുഷ്ണേന ശാന്തതേ" എന്നുള്ള വലിയ പ്രമാണത്തെ അനുസരിച്ചാകുന്നു. കൊതുകടികൊണ്ടുമാത്രമേ കൊതുകടിക്കു് വേദനയില്ലാതെയാകു; അതിനാൽ എല്ലാവരും ഒന്നു ചെയ്യേണ്ടു. കൊതുശ്ശീലയും മട്ടിപ്പാലും എടുത്തു ദൂരെക്കളഞ്ഞു് ഒന്നുരണ്ടു കൊല്ലം പൊടിപൊടിച്ചു കൊതുകടികൊള്ളു. എന്നാൽ, ഒട്ടകം ചെകിട്ടുമൂളിച്ചുകൊണ്ടു തുശിപോലെ കുത്തുന്ന ഈ കഴുതമൂധേവികൾ എത്ര തന്നെ വന്നാലും നമുക്കു് ഒരു കൂസൽകൂടാതെ കിടന്നുറങ്ങാറാവും.

## ൫. ആധുനികഭാഷാനാടകങ്ങൾ.

'നാടകങ്ങൾ പലമട്ടിലിപ്പൊഴീ നാടകങ്ങളഖിലം നിറഞ്ഞുതേ' എന്നതു വാസ്തവമാണു്. വാളെടുത്താൽ വെളിച്ചപ്പാടായി. 'കുംഭീന്ദ്രൻ തന്റെ കുംഭത്തൊടു പടപൊരുതും കുംഭമുള്ളായതാക്ഷീ' എന്നൊക്കെ കാട്ടിക്കൂട്ടാറായാൽ, താനൊരു കവിയായെന്നു് അവനവനുതന്നെ ബോദ്ധ്യം വന്നുതുടങ്ങും; പിന്നത്തെ കഥ പറ

യേണ്ട; താമരയും ചന്ദ്രനും എപ്പോഴും അദ്ദേഹത്തിൽനിന്നു പൊഴിഞ്ഞുകൊണ്ടിരിക്കും. അഞ്ചാറാഴ്ചവട്ടത്തിനകത്തു് 'ആരാന്റെ അവതരണം' എന്നൊ 'അവനവന്റെ മാരണം' എന്നൊ ഒരു നാടകവും ഉണ്ടാകും. 'നാടകാന്തം കവിത്വം' എന്നുള്ള ഏട്ടു മറിച്ചു് തന്റെ ആദ്യകൃതിയായ നാടകത്തെക്കുറിച്ചു "അച്ചടിപ്പിച്ചാൽ ചെലവാവും" എന്നുള്ള അഭിപ്രായത്താൽ കൃതകൃത്യതപൂണ്ടു തെളിഞ്ഞിട്ടുള്ള ആളുകളുണ്ടു്. കാര്യത്തിന്റെപോക്കു് ഇങ്ങനെ ഇരിക്കുന്നു. ഇതിനെ നേക്കാക്കേണ്ടവർ ദോഷപ്രഖ്യാപനവൈമുഖ്യം ഹേതുവായിട്ടു് എല്ലാററിനും സൎവ്വപത്രവുംകൊടുത്തുകൂടിട്ടുണ്ടു്. സ്വീകാൎയ്യയോഗ്യങ്ങളല്ലാത്ത കൃതികളെ പ്രസിദ്ധപ്പെടുത്തി ചില കവികളെക്കൊണ്ടാടുന്നതുകൊണ്ടു് ചില പത്രങ്ങൾ, നശിച്ചുപോകേണ്ടവയായ ഗ്രന്ഥങ്ങൾക്കു് ഒരു പ്രചാരം വരുത്തിക്കൊടുക്കുന്നുണ്ടെന്നു് ഇവിടെ പ്രത്യേകം പറയേണമെന്നില്ലല്ലൊ.

ഈവക കൃതികളെക്കുറിച്ചു് ഞാനല്പം എഴുതുന്നതു് പരദൂഷണം ഭൂഷണമെന്നു കരുതിയല്ല. എന്നാൽ മലയാളഭാഷ ഉപൎയ്യുപരി അഭിവൃദ്ധിയെ പ്രാപിച്ചു് ദൂരദേശങ്ങളിലും ഇതിനൊരു ഖ്യാതിയുണ്ടാകേണമെന്നുള്ള ഏകാഗ്രഹത്തിന്മേലാകുന്നു.

നാടകങ്ങളുടെ കഥകൾ മിക്കതും പൌരാണികമായിട്ടുള്ളവയാകുന്നു. കവിനിൎമ്മിതങ്ങളായിട്ടുള്ളവ മൂന്നോ നാലോമാത്രമേയുള്ളു. ചില പ്രമാണികൾ ഭാഗവതം മുതലായവയിലെ കഥകളെ യാതൊരു ഭേദഗതികളുംകൂടാതെ തട്ടിവിട്ടിട്ടുണ്ടു്. ഇതത്രമിടുക്കായി ഞാൻ വകവെച്ചിട്ടില്ല.

"വേണ്ടുന്നോളം തനിക്കുള്ളൊരു വലിയ മനോധൎമ്മമൎമ്മങ്ങൾകാട്ടി-
ക്കൊണ്ടിന്നും നാടകാദിപ്രഥിതകൃതി കൃതിച്ചെങ്കിലേ കീൎത്തികിട്ടു."

പുരാണകഥകളായാൽതന്നെ അവയിൽ സഹൃദയന്മാൎക്കു നവമായ രസത്തെ ഉണ്ടാക്കി അതിനെ ഉത്തരോത്തരം വൎദ്ധിപ്പിക്കത്തക്കവണ്ണം ചില ഭേദങ്ങൾ വരുത്തേണ്ടതു് അത്യാവശ്യമാകുന്നു. കഥയുടെ പോക്കു വായിക്കുന്നവൎക്കു് ഊഹഗോചരമായിരിക്കരുതു്. സന്മാൎഗ്ഗപ്രതിപാദകങ്ങളായ ചില നൂതനകഥകളെ നിൎമ്മിക്കുന്നതു കൃതികളുടെ പ്രചാരത്തിനും, കവികളുടെ പ്രാശസ്ത്യത്തിനും, ഭാഷയുടെ പരിഷ്കാരത്തിനും ഒരു ഹേതുവായിത്തീരുന്നതാകുന്നു.

ഇപ്പോഴത്തെ നാടകങ്ങളിൽ സാധാരണയായി പദ്യഭാഗം ബഹുലീഭവിച്ചിട്ടുണ്ടു്. അങ്ങനേയുമിങ്ങനേയുമിരിക്കുന്ന സംഗാധരഭഗവാൻ മംഗളം നൽകട്ടേ; അത്രതന്നെയുമല്ല; ഇതുംകൂടെ ഇരി

ക്കട്ടേ— എന്നിപ്രകാരം തുടങ്ങി "എങ്കിലും ഭവൽകൃപയാൽ ഇങ്ങനെ ഭവിക്കട്ടേ". എന്നുംപറഞ്ഞു രണ്ടു നാലു ശ്ലോകങ്ങളെക്കൊണ്ടു കലാശക്കൊട്ടു കൊട്ടുന്നതുവരെ ശ്ലോകവർഷംതന്നെ. ഇതിനും പുറമേ, ഇവയിൽ ചില കേശാദിപാദവർണ്ണനകളും മററും സുലഭമായി കണ്ടുവരുന്നുണ്ടു്. ശ്ലോകങ്ങളുടെ മാധുര്യം അമൃതോപമമായിരുന്നാൽതന്നെ, "ഏററം ചിലത്തിയാൽ" അവയെ ആസ്വദിപ്പാനുള്ള "രുചിയും കുറഞ്ഞുപോം." ഒരങ്കത്തിൽ എഴുപത്തിനാലു ശ്ലോകങ്ങളുടയാലത്ത കഥയെന്താണു? കവിക്കുതന്നെ അർത്ഥമാവാത്ത ശ്ലോകങ്ങളും ആർക്കും മനസ്സിലാവാത്ത നാടകങ്ങളും ചിലർ ഉണ്ടാക്കിയിട്ടുണ്ടു്. എന്തിനു പലരെ പറയുന്നു?

"പ്രിയാശ്ലേഷംവിട്ടേൻ തനുവിതുചടയ്ക്കട്ടെ മിഴിയി-
ന്നിയന്നോട്ടേ കണ്ണീരവളെയിഹ കാണാത്തതുവശാൽ,
വിയോഗംക്രൂടാതാ മൃഗമിഴിയുമായ് കാലമനിശം
നയിക്കും നീയെന്തിനുടനിഹ തപിക്കുന്നു മനമേ?"—

എന്നീമാതിരി അർത്ഥകല്പനയുള്ള ഒരു ശ്ലോകം കാണേണമെങ്കിൽ, എത്ര ആധുനികഭാഷാനാടകങ്ങൾ വായിച്ചു കണ്ണു പുണ്ണാക്കേണം? തിരിഞ്ഞാൽ തിരിഞ്ഞേടത്തു ശ്ലോകം ഉണ്ടാക്കുന്നതു ഭംഗിയല്ലെന്നും, ഉള്ള ശ്ലോകങ്ങൾ സന്ദർഭസാരള്യംകൊണ്ടും, ശബ്ദാർത്ഥമാധുര്യംകൊണ്ടും, ഗാംഭീര്യംകൊണ്ടും മഹത്തരങ്ങളായിരിക്കേണമെന്നും ആകുന്നു ഞാൻ വാദിക്കുന്നതു്.

ഇപ്പോഴുള്ള ചില കവികൾ

"ഇരുഷലില്ലിഹ ഭാഷയ്ക്കു
ഭൂഷണം പ്രാസമാണഹോ
ദോഷമാണായതില്ലാഞ്ഞാൽ".

എന്നു തീർച്ചയാക്കീട്ടുണ്ടു്. പ്രാസം നന്നല്ലെന്നു ഞാൻ വിചാരിക്കുന്നില്ല. പക്ഷേ, അർത്ഥപുഷ്ടിക്കു ബാധകമായി വരുമ്പോഴും അനാവശ്യപദങ്ങളെ ഉപയോഗിക്കുന്നതിനു് ഒരു കാരണമായി തീരുമ്പോഴും, ഇതിനെ ത്യജിക്കേണ്ടതാകുന്നു എന്നേ ഞാൻ ശഠിക്കുന്നുള്ളൂ.

വല്ലാത്തപദ്യപ്രഭവത്തിനേക്കാ-
ളില്ലാത്തപദ്യപ്രഭവം സുഖംപോൽ".

സംഗതികളെ കാണുന്നപോലെ വിവരിക്കുന്നതിനുള്ള ഒരു ശക്തി ചുരുക്കം ചില കവികളിൽമാത്രമേ കാണുന്നുള്ളൂ. ശേഷമുള്ളവർ വിദ്വാന്മാർ പറഞ്ഞിട്ടുള്ളതിന്റെ ഭാവാർത്ഥമോ മറേറാ എടുത്തു "സ്വയംകൃതാനർത്ഥമാക്കിട്ടു്" അല്പം വല്ലതും ചേർത്തുവിടും

ഇക്കാലത്തു മദ്ധ്യാഹ്നത്തിങ്കൽ സൂര്യരശ്മികളൊക്കെ പഴുപ്പിച്ച ആണികളാകുന്നു; രഥഹയങ്ങളാൽ ഉണ്ടാക്കപ്പെടുന്ന പൊടി ആകാശത്തോളം ചെല്ലുന്നു; വിരഹതാപം ഹേതുവായിട്ടു യുവതികൾക്കൊക്കെ മുഴക്കമ്പമാകുന്നു! എന്റെ ശിവനേ! സൂക്ഷ്മമായിക്കണ്ടതിനെ വർണ്ണിപ്പാൻ വഹിയാത്ത ഈവക കവികളുടെ "എഴുത്താണിത്തുമ്പത്തൊരു തുരുമ്പേറി വരണേ".

പദ്യരീതി ഇങ്ങനെ ഇരിക്കുന്നു. ഗദ്യം നിർദ്ദോഷമാണോ? അതും അല്ല. ഗദ്യം സാരമില്ല; അതെങ്ങനെ എഴുതിയാലും ആർക്കും വൈമനസ്യമുണ്ടായിക്കൂടാ എന്നാണു നിശ്ചയം. "അങ്ങാ അങ്ങിതു കണ്ടില്ലേ"; "ഇതു വലിയ പോരാസ്സയായി കൗരവന്മാരുടെ അവസ്ഥയ്ക്ക്"; "സകലമഹീപാലമകുടതടഘടിതരത്നനീരാജിതപാദകമലനായും"; "വൃക്ഷങ്ങൾ സമംഗലം അങ്ങുമിങ്ങും തിങ്ങിവിങ്ങിമങ്ങാതെ ഭംഗിയോടിയങ്ങുന്നതെത്രയും മഹാരമ്യങ്ങൾ"—ഇവയെല്ലാം സന്ദർഭശുദ്ധികൊണ്ടും, കർണ്ണസുഖപ്രദമായ രചനകൊണ്ടും, അർത്ഥംകൊണ്ടും, പാത്രങ്ങളുടെ അനുരൂപതകൊണ്ടും നാടകത്തിനു വേണ്ടതായ ഉത്തമഗദ്യംതന്നെ ആയിരിക്കും!

## ൩ രാമഭദ്രദീക്ഷിതർ

മഹാകവി ചാത്തുക്കുട്ടി മന്നാടിയാർക്കു് ഭാഷാന്തരനയനത്തിലുള്ള വൈഭവം കൊണ്ടു് രാമഭദ്രദീക്ഷിതരുടെ കവിതാചാതുര്യവും ബുദ്ധിശക്തിയുടെ പ്രകടനയും നമുക്കു് അപരിചിതമായിരിക്കുന്നില്ല. സാരള്യാദി ഗുണശ്രേയിഷ്ഠമായ ആ ഭാഷാജാനകീപരിണയത്തെ വായിച്ചു രസിക്കാത്ത വിദ്യാർത്ഥികൾ കേരളത്തിൽ ചുരുക്കമേ ഉണ്ടായിരിക്കയുള്ളു. അതുകൊണ്ടു് ഇതിന്റെ മൂലഗ്രന്ഥകർത്താവിനെക്കുറിച്ചു് ചിലതൊക്കെ അറിയുവാൻ ശ്രമിക്കുന്നതു് നമുക്കു് രസകരമായിത്തീരുന്നതാണു്.

കുംഭകോണത്തുനിന്നു് രണ്ടരനാഴികയിൽ അല്പം അധികം ദൂരത്തിലുള്ള കണ്ടരമാണിക്കമെന്ന അഗ്രഹാരമായിരുന്നു ഇദ്ദേഹത്തിന്റെ ജന്മഭൂമി. ഇതിനെപ്പറ്റി രാമഭദ്രദീക്ഷിതരുടെ ശൃംഗാരതിലകഭാണത്തിൽ ഇപ്രകാരം പറഞ്ഞിട്ടുണ്ടു്:—

"യശ്ചതുർവ്വേദയജ്വേന്ദ്രവംശവാരിധികൌസ്തുഭഃ
യസ്യ കണ്ഡരമാണിക്യഗ്രാമോ ഭവതി ജന്മഭൂഃ"

ഇതിൽനിന്നും ദീക്ഷിതരു് ചതുർവ്വേദപാരംഗതരായ ബ്രാഹ്മണരുടെ കുലത്തിൽ ജനിച്ച ഒരാളായിരുന്നു എന്നുകൂടി കാണുന്നുണ്ടു്. ഈ വിപ്രകുലമണി കൌണ്ഡിന്യഗോത്രക്കാരനും, അശ്വ

ലായനസൂത്രാവലംബിയും, ബ്രാഹ്മചാരണജാതിക്കാരനുമായിരുന്നു. ഭഗവന്തരായ കൃതമായ രാഘവാഭ്യുദയനാടകത്തിലെ സൂത്രധാര വാക്യത്തിൽ "കുണ്ഡിനകുലമണ്ഡനേന രാമഭദ്രാധ്വരീന്ദ്രേണ" എന്നു കാണുന്നതു മേല്പറഞ്ഞ സംഗതികളിൽ ഒന്നിനു് ഒരു നല്ല തെളിവാകുന്നു. ജാനകീപരിണയത്തിന്റെ പ്രസ്താവനയിലുള്ള "യജ്ഞരാമദീക്ഷിതരിൽനിന്നു ഉദിച്ച രാമഭദ്രദീക്ഷിതരല്ലെ ആ നാടകത്തേ നിർമ്മിച്ചതു്?" എന്നുള്ള നടിയുടെ ചോദ്യത്താൽ ഈ വിദ്വാന്റെ അച്ഛൻ മഹാനുഭാവനായ യജ്ഞരാമദീക്ഷിതരായിരുന്നു എന്നു് സൂചിക്കുന്നുണ്ടു്. തിരുവശനല്ലൂർ ഗ്രാമത്തെ തഞ്ചാവൂർരാജാവു് രാമഭദ്രദീക്ഷിതരുമുതൽ പക്ക് കൊടുത്തപ്പോൾ എഴുതീട്ടുള്ള ശാസനപത്രത്തിൽനിന്നു കവിയുടെ പിതാമഹൻ ലോകപ്രസിദ്ധിയുള്ള നല്ലാദീക്ഷിതരായിരുന്നു എന്നു് നമുക്കു് അറിയാവുന്നതാകുന്നു.

ദീക്ഷിതരുടെ ഭാഷാവൃത്തി വ്യാഖ്യാനത്തിലുള്ള

"അപ്രത്യൂഹപ്രക്രിയാസമസ്തപദപ്രബോധ-
വിശ്രാണനോപകൃതി നിസ്തുലിതാനുകമ്പം
ശേഷദ്വിതീയമിവ ശാബ്ദികസാർവ്വഭൌമം
ശ്രീചൊക്കനാഥമഖിലം ഗുരുമാശ്രയാമി."

എന്ന ശ്ലോകത്തിൽനിന്നും, ജാനകീപരിണയത്തിലെ

"യസ്യാന്തേ സ്തൌതി മതിം മനീഷി സദസി
ശ്രീനീലകണ്ഠാധ്വരീ-
കോണ്ഡാജൌതിഷികശ്ച യസ്യ കുരുതേ
സഖ്യാനമാര്യസ്സമം
യത്രാനുഗ്രഹദൃഷ്ടിമപ്പയതി ച
ശ്രീബാലകൃഷ്ണോഗുരോ-
സ്സോയം ദിപ്യതി ചൊക്കനാഥമഖിനാ
മക്രീതദാസഃ കവിഃ"

എന്നതിൽനിന്നും രാമഭദ്രദീക്ഷിതരുടെ പദവിദ്യാഗുരു ശബ്ദകൌമുദി, ധാതുരത്നാവലി ഇവയുടെ കർത്താവായ ചൊക്കനാഥദീക്ഷിതരായിരുന്നു എന്നു ഗ്രഹിക്കാം. ഇദ്ദേഹം കവിയുടെ ഭാര്യയുടെ അച്ഛനും ആയിരുന്നു. "അക്രീതദാസോജ്ജാമാതാ" എന്നു് അഭിധാനമുണ്ടല്ലൊ. രണ്ടാമത്തെ പദ്യത്തിൽ പറഞ്ഞിട്ടുള്ള നീലകണ്ഠദീക്ഷിതരുടെ അടുക്കൽവെച്ചായിരുന്നു രാമഭദ്രദീക്ഷിതരു് കാവ്യനാടകാലങ്കാരഗ്രന്ഥങ്ങളിൽ പരിശ്രമിച്ചിരുന്നതു്.

നീലകണ്ഠദീക്ഷിതരുടെ ഒരു കൃതിയിൽനിന്നു് നമ്മുടെ കവിയുടെ കാലം തീർച്ചയാക്കാവുന്നതാകുന്നു.

"അഷ്ടത്രിംശദുപസ്കൃതസപ്തശതാധികചതുസ്സഹസ്രേഷു
കല്യബ്ദേഷു ഗതേഷു ഗ്രഥിതഃ കിലനീലകണ്ഠവിജയോയം"

എന്നതുകൊണ്ടു് സദ്ഗുരുവിന്റെ ചമ്പു ഉണ്ടാക്കിയതു് കലിവർഷം 4738-ൽ ആയിരുന്നു എന്നു നാം അറിയുന്നു. പിന്നെ രാമഭദ്രർ തുടങ്ങിയുള്ള പണ്ഡിതന്മാർക്ക തഞ്ചാവൂരുരാജാവു് തിരുവശനല്ലൂരുഗ്രാമംകൊടുത്തതു് 4793-ൽ ആണെന്നു ദാനശാസനപത്രത്തിൽ കാണിച്ചിട്ടുണ്ടു്. ഈ പത്രത്തിൽ ഒന്നാമതായി പറഞ്ഞിട്ടുള്ളതു് രാമഭദ്രദീക്ഷിതരുടെ പേരാകകൊണ്ടു്, അന്നു് ഇദ്ദേഹം വളരെ പ്രസിദ്ധി സമ്പാദിച്ചിരിക്കേണമെന്നതിനു വാദമില്ല. കൊല്ലവർഷം 1069-നു കലിവർഷം 4995 ആകകൊണ്ടു് ദീക്ഷിതരു് ഇരുന്നൂറു സംവത്സരങ്ങൾ മുമ്പേ ജീവിച്ചിരുന്നു എന്നു് എല്ലാവൎക്കും സമ്മതിക്കാതെ കഴിയുകയില്ല.

ദീക്ഷിതർ ജനിച്ചതും വളൎന്നതും കണ്ടരമാണിക്യാഗ്രഹാരത്തിലായിരുന്നു എങ്കിലും, സ്ഥിരവാസം തിരുവശനല്ലൂരുഗ്രാമത്തിലായിരുന്നു. ഇതിനു പ്രമാണം രാമഭദ്രദീക്ഷിതരുടെ പരിഭാഷാവൃത്തവ്യാഖ്യാനത്തിലെ,

"സതാം തേനാർപ്പിതേ രാജ്ഞാ ശാഹരാജപുരാഭിധേ
അഗ്രഹാരേ സ്ഥിതിമതാ രാമഭദ്രേണ യജ്വനാ"

എന്ന ശ്ലോകമാകുന്നു. മേല്പറഞ്ഞ ഗ്രാമത്തിനാകുന്നു ശഹജിരാജപുരം എന്നു തഞ്ചാവൂർ രാജാവു പേരുകൊടുത്തതു്.

ശ്രീരാമഭദ്രകവിയുടെ സകാലികന്മാരായ പല വിദ്വാന്മാരുടേയും പേരുകൾ ദീക്ഷിതരുടെ ഷഡ്ദർശനീസിദ്ധാന്തസംഗ്രഹത്തിൽ പറഞ്ഞിട്ടുണ്ടു്.

"രാമഭദ്രാദ്ധ്വരിവരോ രാമനാഥമഹീശ്വരഃ
നരഹര്യദ്ധ്വരിമണിഃ പെരിയപ്പബുധാഗ്രണിഃ"
"ശ്രീവെങ്കിടേശവിബുധഃ ശ്രീമാൻ യജ്ഞേശ്വരാദ്ധ്വരീ
ഭഖി ച ശ്രീനിവാസാര്യോ മഹതാ മഹസംമതഃ
ശാസനാക്ഷരമാകൎണ്യ ശാഹരാജസ്യ ധീമതഃ
സമൈക്ഷതേ ശാസ്ത്രസിദ്ധാന്താൻ സംഗ്രഹംണന്തി യഥാമതിഃ"

ഇതുകൂടാതെ ദാനശാസനപത്രത്തിലും ആറേഴ ശാസ്ത്രജ്ഞന്മാരുടെ പേരുകൾ കാൺമാനുണ്ടു്. ഇവരിൽ ശ്രീനിവാസദീക്ഷിതരും, വെങ്കിടേശ്വരകവിയും, രഘുനാഥപണ്ഡിതരും ദീക്ഷിത

രുടെ ശിഷ്യന്മാരായിരുന്നു. നമ്മുടെ കവിയുടെ സമകാലീനന്മാരുടെ കൃതികളിൽ ദീക്ഷിതരെ "സർവ്വശ്രൌതനിധി", "ശബ്ദശാസ്ത്രമാർഗ്ഗാദ്ധ്വനിനിധി", "പ്രത്യഗ്രപതഞ്ജലി", "ദ്വിതീയപ്രാചേതസൻ" എന്നെല്ലാം വിളിക്കപ്പെട്ടിരിക്കകൊണ്ടും ശാസനപത്രത്തിൽ ഇദ്ദേഹത്തിനെ പ്രധാനിയായി വെച്ചിരിക്കകൊണ്ടും ദീക്ഷിതർ ഒരു അസാമാന്യപണ്ഡിതനായിരുന്നു എന്നുള്ളതു നിശ്ചയംതന്നെ.

ശ്രീരാമഭദ്രദീക്ഷിതരുടെ കൃതികളിൽ കിട്ടീട്ടുള്ളവ ശൃംഗാരതിലകഭാണം, പതഞ്ജലിചരിതകാവ്യം, പരിഭാഷാവൃത്തിവ്യാഖ്യാനം, അഷ്ടപ്രാസകാവ്യം, ഷഡ്ദർശനിസിദ്ധാന്തസംഗ്രഹം, സിദ്ധാന്തസാരം, വിശ്വഗർഭസ്തവം, പ്രാസാരസ്തവം, രാമബാണസ്തവം, രാമചാപസ്തവം, രാമതൂണീരസ്തവം, രാമകർണ്ണരസായനസ്തവം, ജാനകീപരിണയം എന്നിവയാകുന്നു. ദീക്ഷിതരുടെ ഇതുവളരെ കൃതികൾക്കു രാമായണകഥയെ വിഷയമാക്കിയിരിക്കകൊണ്ടു ഇദ്ദേഹത്തെ രണ്ടാമത്തെ വാല്മീകി എന്നു വിളിച്ചിട്ടുള്ളതിൽ യാതൊരു ഉൽപ്രേക്ഷയുമില്ല.

ഇതുവരെ പറഞ്ഞതിൽനിന്നു രാമഭദ്രദീക്ഷിതരിൽ കൂടാതെ വേറെ ഒരാളിൽകൂടി നമുക്കു അധികമായ സ്നേഹബഹുമാനങ്ങൾ ഉണ്ടാകുന്നുണ്ടു. വിദ്വാന്മാരെ വഴിപോലെ ആദരിക്കുകയും സഹായിക്കുകയും ചെയ്തു തന്റെ വലിയ പദവിയെ പ്രകാശിപ്പിച്ചിരുന്ന ആ ശഹജിരാജനെ ആരാണു മാനിക്കാതിരിക്കുക? ഈ സുചരിതനെ അനുകരിക്കുവാൻ മലയാളത്തിൽ ഇപ്പോൾ ആരും ഇല്ലാത്തതു കേരളീയസാഹിത്യത്തിന്റെ കഷ്ടകാലംകൊണ്ടായിരിക്കാം. ശ്രീയും വിദ്യയും ഒരുമിച്ചു വസിക്കയില്ലെന്നുള്ള വൃദ്ധവാക്യം ഒട്ടുമുക്കാലും ശരിയാകുന്നു എത്രയോ പണ്ഡിതന്മാർ ധനമില്ലാത്തതിനാൽ അവർ ഉണ്ടാക്കീട്ടുള്ള കൃതികളെ പെട്ടിയിൽവെച്ചുപൂട്ടി ഭഗ്നോത്സാഹന്മാരായി ഇരിക്കുന്നു! കഷ്ടം! ഭോജരാജപ്രഭൃതികളുടെ കാലം കഴിഞ്ഞല്ലോ. ആ പുണ്യശ്ലോകന്മാരെപ്പോലെ വിപുലമതികളായി മലയാളത്തിൽ ഒന്നു രണ്ടു സമ്പന്നന്മാരുണ്ടായിരുന്നു എങ്കിൽ, മലയാളഭാഷ ഇപ്പോൾ എത്രയോ ഉന്നതമായ ഒരു പദവിയെ പ്രാപിക്കുമായിരുന്നു.

## ൭. കാക്ക.

തിരിഞ്ഞാൽ തിരിഞ്ഞേടത്തു കാക്കയുണ്ടു്. കാക്കയെക്കൂടാതെ എനിക്കു് എന്റെ നാട്ടും വീട്ടും വിചാരിക്കുവാൻ പ്രയാസം. എറണാകുളം എന്നു് ഓർക്കുമ്പോഴേക്കും എന്റെ ചെവി "കാ, കാ" കൊണ്ടിട്ടു മൂളിക്കുന്നു. ഭാഗ്യം കൊണ്ടു് പട്ടിക്കാട്ടുതുടങ്ങിയ വിജ

നപ്രദേശങ്ങളിൽ ഇവ കൂട്ടരധികമില്ലത്രെ. ആവോ? ആർക്കറിയാം. നഗരശുചീകരണക്കാരുടെ നടുവിലേ ഇവക്കു സുഖമുള്ളു എന്നു കേൾക്കുന്നുണ്ടു്.

പക്ഷിമൃഗങ്ങളുടെ സ്വഭാവങ്ങൾ ഗുണദോഷസംമിശ്രങ്ങളായിരിക്കും. എന്നാൽ, കാക്കയുടെ ശീലത്തിൽ ഒരു ഗുണവും കാണുകയില്ല. അതിന്റെ ഭാവം അങ്ങനെയൊന്നുമല്ല. ദേഹമെല്ലാം വലിയ ദൊരയുടെ മാതിരി ചിക്കിമിനുക്കി, എല്ലാ വസ്തുക്കളേയും ഒറ്റക്കണ്ണുകൊണ്ടു നോക്കി അങ്ങനെ നടക്കും, ആരെന്തുപറഞ്ഞാലും അതിനൊരു കോട്ടവും കുലുക്കവും ഇല്ല. ഇത്ര നാണവും മാനവും ഇല്ലാത്ത ഒരു ജന്തുവിനെ ഞാൻ കണ്ടിട്ടില്ല. ക്ഷണവും സമ്മതവും കൂടാതെ തോന്നിയ ദിക്കിൽ അതു കയറിനടക്കും. ഇങ്ങനെ ഒരു മുരച്ച കള്ളൻ ജീവിച്ചിരിക്കുന്നുണ്ടോ എന്നു സംശയമാണു്.

കാക്കയുടെ ദിനചര്യ കേൾക്കേണ്ടതുതന്നെ. രാവിലെ വല്ല വീടിന്റേയും വടക്കപ്പുറത്തു അടുക്കളയുടെ വാതുക്കൽ അതു ഹാജർകൊടുക്കും. തേക്കാൻ എടുത്തിട്ടുള്ള പാത്രങ്ങളിൽനിന്നു വറ്റോ വെള്ളമോ കിട്ടിയാലായല്ലൊ! അയ്യപ്പച്ചാരു് ചാരവും ചകിരിയുമായി പുറപ്പെടുമ്പോൾ, അതു് അവിടെനിന്നു തെക്കുപുറത്തേക്കു പറക്കും. അവിടെ, പല്ലുതേക്കുമ്പോൾ കുട്ടികരയാതിരിക്കുവാൻ, പാപ്പി അമ്മ അപ്പുവിന്റെ കൈയിൽ കുറച്ചു് അപ്പവുംകൊടുത്തു ഇരുത്തീട്ടുണ്ടു്. അതു കിട്ടുവാൻ വല്ല വഴിയും ഉണ്ടോ എന്നുനോക്കിക്കൊണ്ടു് കാക്ക അങ്ങുമിങ്ങും യാതൊന്നും അറിയാത്ത വിധത്തിൽ ചാടിച്ചാടി നടന്നുതുടങ്ങും. അതു കരസ്ഥമാക്കുവാൻ തരമില്ലെന്നു കാണുമ്പോൾ, അവിടെനിന്നു തിരിക്കും; പിന്നെ അതു് അടുത്ത അങ്ങാടിക്കൊ ചന്തയ്ക്കോ പോകും അവിടെ ഒരുചത്തു ചീഞ്ഞ മരപ്പട്ടിയുടെ വാലിനായി മറ്റൊരു കാക്കയുമായി പോരാരംഭിക്കും. ഭക്ഷണസമയത്തു തീർച്ചയായിട്ടും അതു മടങ്ങി വീട്ടിൽ വരാതിരിക്കയില്ല. വരുന്നവഴിക്കു ഒരു കോഴിക്കുഞ്ഞിനേയും തട്ടിക്കൊണ്ടുപോരും. ഉച്ചയ്ക്കു കാപ്പികൂടാതെ കഴികയില്ല. പലഹാരത്തിനു വഴിയരികെ ഒലിക്കുന്ന ചാലിലെ മത്സ്യമാണു്. ഇതിനു തരമില്ലെങ്കിൽ, വല്ല കണ്ടത്തിലുമുള്ള തവളയെ അലട്ടത്തുടങ്ങും.

ഒരിക്കൽ വേറെ ഒരു കഷ്ടമുണ്ടായി. ഇതു കേട്ടിട്ടു്, കാക്കയല്ലാതെ പിന്നെ ആരെങ്കിലും ഇവക നീചകൃത്യം ചെയ്തതിന്റെ ശേഷം, സാർവ്വഭൌമനായി നടക്കുമോ എന്നു നിങ്ങൾ പറയൂ. നട്ടുച്ചസമയത്തു് ഒരോന്തു് ഒരിടത്തുമിണ്ടാതെ കിടക്കുകയായിരുന്നു രണ്ടു കാക്കകൾ അതിന്റെ അടുത്തുകൂടി. ഓന്തു പേടിച്ചു

ഓടാൻ തുടങ്ങി. "അത്ര വേഗത്തിലോ?" എന്ന നാട്യം നടിച്ച് ഒരു കാക്ക ചെറിഞ്ഞു മൂന്നു ചാട്ടംചാടി അതിൻെറ വാലിന്മേൽ ഒരു കൊത്തുകൊടുത്തു. കോപംകൊണ്ടോ എന്തോ, ഓന്തിൻെറ മുഖമെല്ലാം ചോരയ്ക്കു സമമായി. ഓന്ത് ഒരു ഭീരുവല്ല. അതു തിരിഞ്ഞു് കാക്കകളെ പോർക്കുവിളിക്കുവാൻ തുടങ്ങി. തത്സമയം മററെ കാക്ക അടുത്തു വാലിന്മേൽ കൊത്തിത്തുടങ്ങി. ഇനി ഓന്ത് എന്തു കാണിക്കും? ഇതു ധർമ്മയുദ്ധമാണോ? കാക്കയ്ക്കുണ്ടോ ധർമ്മാധർമ്മവിവേചനബുദ്ധി? ഓന്തിൻെറ ഉഴക്ക കുറഞ്ഞതോടുകൂടി കാക്കകളുടെ ഉശിരു കൂടിത്തുടങ്ങി. ഭാഗ്യംകൊണ്ടു്, അപ്പോഴേയ്ക്കും പരുന്തെത്തി. ഇല്ലെങ്കിൽ, ഓന്തിനു് അനായാസേനയുള്ള മരണം ലഭിക്കയില്ലായിരുന്നു.

കാക്കയോടു കളിക്കാൻ പോകയില്ലെന്നു തീർച്ചയാക്കീട്ടുള്ള ചിലരുമുണ്ടു്. പോയാൽ, മാനത്തോടും ഗൌരവത്തോടുംകൂടി തിരിച്ചുവരുവാൻ പ്രയാസമാണു്. അതിൻെറ ദുസ്സഹങ്ങളായ കാ, കാ, കേൾക്കാതിരിപ്പാൻ വേണ്ടി ചിലർ കാക്കയെ കൊന്നു അവരുടെ വാതുക്കൽ കെട്ടിത്തൂക്കും. പിന്നെ അവരെ അപമാനിക്കാൻ അതു ചെല്ലാറില്ല.

കാക്കക്കൂടു കണ്ടെത്താൻ വലിയ പ്രയാസമാണു്. ചുള്ളിയും കൊമ്പുംകൊണ്ടു വളരെ പൊക്കമുള്ള മരങ്ങളിലാകുന്നു അവ കൂടു കൂട്ടുക. എന്നിട്ടു് അതിൽ അതിനെപ്പോലെ നീചത്വമുള്ള കുട്ടികളെ വളർത്തി രക്ഷിക്കും.

ഏതു ജാതിയിലും കുട്ടികളെ കാണ്മാൻ ഒരു കൌതുകമുണ്ടു്; ഇല്ലേ? മുയൽ, ആടു്, ശീമഎലി,—ഇവയുടെ കുട്ടികളെ കാണ്മാൻ കൊതിയാകും. എന്നാൽ കാക്കക്കുഞ്ഞുങ്ങളെ കാണ്മാൻ ഒരു രസവുമില്ല.

കാക്കകളെക്കൊണ്ടു് ഒരു ഉപകാരവുമില്ലെന്നു് ഞാൻ പറകയില്ല. അവയും ഈശ്വരസൃഷ്ടികളല്ലേ? സർവ്വജ്ഞനായ ഭഗവാൻ യാതൊരുകാര്യവുംകൂടാതെ ഇത്രവളരെ കാക്കകളെ സൃഷ്ടിക്കുമോ? കാക്കകൾ നമ്മുടെ കപ്പക്കാരായിരിക്കുന്നില്ലേ? ഞാൻ ഇത്രയും പറഞ്ഞാൽ പോരെ?

## vi. ജപ്പാൻ

ഇൻഡ്യയുടെ വടക്കെ അതൃത്തി ഹിമവാൻപർവ്വതമാണല്ലോ. ഇതിനു വടക്കാകുന്നു, നേപ്പാളം ടിബെററ് എന്നീ രാജ്യങ്ങൾ. അതിവിസ്തീർണ്ണമായ ചീനരാജ്യം ഇതിനു വടക്കാകുന്നു. ഈ ചീനരാജ്യത്തിൻെറ വടക്കുഭാഗത്തിൻെറ നേരേ കിഴക്കുപുറത്തായി

ട്ടാകുന്ന ജപ്പാൻ കിടക്കുന്നതു് ഇവയുടെ മദ്ധ്യത്തിലായിട്ടു ജപ്പാൻ കടലുണ്ടു്. മലയാളത്തിൽനിന്നു കടൽവഴിയായി പോകുന്നതായാൽ ജപ്പാനിലേക്കു ആറായിരം നാഴികയിൽ കുറയില്ല.

ജപ്പാൻ ഒന്നായി കിടക്കുന്ന ഒരു ഭൂഖണ്ഡമല്ല. ശാന്ത (പാസിഫിക്ക്) സമുദ്രത്തിൽ അടുത്തടുത്തു കിടക്കുന്ന ദ്വീപുകൾക്കെല്ലാംകൂടിയുള്ള പേരാകുന്നു ജപ്പാൻ എന്നതു്. ഇതിന്റെ ആകപ്പാടെയുള്ള വിസ്താരം ൧൬൫,൦൦൦ ചതുരശ്രനാഴികയാകുന്നു. ജനസംഖ്യ ഏകദേശം ൫,൦൦,൦൦,൦൦൦ യാകുന്നു ഒരു ആണ്ടത്തെ മുതലെടുപ്പു് ൧൨,൦൦,൦൦,൦൦൦ പവനിൽ കുറയുകയില്ല. തലസ്ഥാനത്തിന്റെ പേർ ടോക്കിയൊ എന്നാകുന്നു.

കൃഷി ചെയ്തുവരുന്ന സാധനങ്ങളിൽ മുഖ്യമായവ നെല്ലു്, യവം, പയറു്, പുകയില, തേയില മുതലായവയാകുന്നു. അരിയാകുന്നു പ്രധാനമായ ഭക്ഷണപദാർത്ഥം. കോതമ്പും യവവും മത്സ്യവും ഭക്ഷണത്തിന്നു ധാരാളമായി ഉപയോഗപ്പെടുത്തിവരുന്നുണ്ടു്. വളരെ വിശേഷമായ ഒരുതരം വാർണിഷ്, കർപ്പൂരം എന്നിവയെ അവിടെ ഉണ്ടാക്കുന്നുണ്ടു്.

പല ലോഹങ്ങളും അവിടെ സുലഭമായി കിട്ടും. കല്ക്കരി ചെമ്പു്, ഇരുമ്പു്, മഗ്നാസ്യം എന്നിവയെ കുഴിച്ചെടുക്കുന്നതിന്നു അനേകായിരം തുരങ്കങ്ങൾ ഉണ്ടു്.

തുണികൾ, പട്ടുകൾ, പായകൾ എന്നിവ നെയ്യുന്നതിന്നും, കടലാസ്, തീപ്പെട്ടി, പിഞ്ഞാണം മുതലായവയെ ഉണ്ടാക്കുന്നതിന്നും, ലോഹങ്ങളെക്കൊണ്ടു യന്ത്രങ്ങൾ, പാത്രങ്ങൾ, തുടങ്ങിയവ പണിയുന്നതിന്നുമായി ജപ്പാനിൽ എണ്ണായിരത്തിൽ അധികം യന്ത്രശാലകൾ ഉണ്ടു്. അവിടെനിന്നു പുറംരാജ്യങ്ങളിലേക്ക് ഇപ്പോൾ ഒരാണ്ടിൽ, ഉദ്ദേശം ൩൦,൦൦,൦൦,൦൦൦ പവൻ വിലയ്ക്കുള്ള സാമാനങ്ങൾ അയച്ചുവരുന്നുണ്ടു്.

ആദ്യകാലങ്ങളിൽ, മറുരാജ്യക്കാരെ ജപ്പാനിൽ കടത്തിയിരുന്നില്ല. ഇപ്പോൾ ആ വക നിബന്ധനകളൊന്നും ഇല്ല. എന്നുതന്നെയല്ല, ജപ്പാനിലെ പ്രധാനപ്പെട്ട എല്ലാ തുറമുഖങ്ങളും മറുരാജ്യങ്ങളിലേക്കു പോകുന്നവയും അവിടങ്ങളിൽനിന്നു വരുന്നവയും ആയ പലമാതിരി കപ്പലുകളെകൊണ്ടു നിറഞ്ഞിരിക്കും.

സർവ്വശക്തനായ ഈശ്വരനൽ വിശ്വാസം, രാജഭക്തി, സ്വരാജ്യസ്നേഹം, സച്ചരിതന്മാരായ പൂർവ്വന്മാരെയുള്ള ആരാധന ഇവയാകുന്നു ജപ്പാൻകാരുടെ മതസിദ്ധാന്തങ്ങൾ. ചുരുക്കത്തിൽ പറയുമ്പോൾ, അവർ ബുദ്ധമതത്തെ സ്വീകരിച്ചവരാണെന്നു പറ

ഞ്ഞുവരുന്നു. ഇപ്പോൾ അവിടെ ക്രിസ്തുവിൻെറ മതത്തെ അംഗീകരിച്ചവരായി പലരും ഉണ്ടു്. ഞായറാഴ്ച ഒഴിവുള്ള ദിവസവുമാകുന്നു.

അടുത്ത കാലംവരെ, ജപ്പാനെ ഭരിച്ചുവന്നിരുന്നതു് സർവാധികാരത്തോടുകൂടിയ ഓരോ ചക്രവർത്തിമാരായിരുന്നു. ചക്രവർത്തിയെ സാധാരണ വിളിച്ചുവരുന്നതു 'മിക്കാഡൊ' എന്നാകുന്നു. എടക്കാലങ്ങളിൽ, ഇവരെ വകവെക്കാതെ, ഷോഗൻ എന്ന സ്ഥാനപ്പേരോടുകൂടി വലിയ കുലങ്ങളിലുള്ള ചിലർ രാജ്യഭരണവിഷയത്തിലെ പല പ്രധാന അംശങ്ങളെയും കൈകേറി കൈവശപ്പെടുത്തി നടത്തിപ്പോന്നിരുന്നു. കാലക്രമത്തിൽ, ഇവരെല്ലാം, തങ്ങളുടെ പ്രവൃത്തി രാജ്യത്തിൻെറ അഭിവൃദ്ധിക്കു വിരോധമാണെന്നു കണ്ടു്, ഇവരുടെ അധികാരങ്ങളെയെല്ലാം മിക്കാഡോവിനു വെച്ചൊഴിഞ്ഞുകൊടുത്തു.

ഇപ്പോഴത്തെ മിക്കാഡൊ ൧൮൬൭-ൽ സിംഹാസനാരോഹണം ചെയ്തു. ഇദ്ദേഹം ജപ്പാനെ ഇപ്പോൾ കാണുന്ന മാന്യപദവിയിൽ കൊണ്ടുവരുവാൻ രാവും പകലും അമാനുഷപ്രയത്നംചെയ്തിട്ടുണ്ടെന്നു പറയുന്നതിൽ അല്പംപോലും സംശയം ഇല്ല. വമ്പന്മാക്കെന്തോണ്ടു് ദുഷ്കരമായിട്ടുള്ളതു്! സൈന്യത്തെ പരിഷ്കരിക്കുന്നതിനും പടക്കപ്പലുകളെ ഉണ്ടാക്കുന്നതിനും ഇദ്ദേഹം തൻെറ ശമ്പളത്തിൽ ഒരു ഭാഗം സക്കാരിലേക്കു കൊടുത്തു എന്നുപറയുമ്പോൾ, ഇദ്ദേഹത്തിൻെറ സ്വരാജ്യസ്നേഹത്തിൻെറ ശുദ്ധി വെളിപ്പെടുന്നുണ്ടല്ലൊ. രാജാവിനു ചേന്നതായ ഒരു രാജ്ഞിയും, രാജലക്ഷ്മി എന്നപോലെ, അവിടെ വിളങ്ങിക്കൊണ്ടിരിക്കുന്നു.

നാഗരികത്വത്തിനു കേൾവി കേട്ടിട്ടുള്ള ഇംഗ്ലണ്ടു്, അമേരിക്ക, ഫ്രാൻസ് എന്നീ രാജ്യങ്ങളിലുള്ളപോലെ രാജ്യഭരണകാര്യങ്ങളെക്കുറിച്ചു് ആലോചിച്ചു നിശ്ചയിപ്പാൻ തൻെറരാജ്യത്തും ഒരു പാർളിമെണ്ടുസഭ ൧൮൯൦-ൽ ഏർപ്പെടുത്തുന്നതാണെന്നു മിയ്ക്കാഡൊ ൧൮൮൧-ൽ വിളംബരം പ്രസിദ്ധപ്പെടുത്തി. ഇതിനിടയ്ക്കു മുൻപറഞ്ഞ ദിക്കുകളിൽ പോയി അവിടങ്ങളിലുള്ള സഭകളുടെ നടപടികളെയും ഗുണദോഷങ്ങളെയും അറിഞ്ഞുവരുവാൻ വിദ്വാനും രാജ്യതന്ത്രജ്ഞനും ആയ ഇറൊ ഹിറൊബുമി എന്നയാളെ അയച്ചു. ൧൮൯൦-ൽ പ്രഭുക്കന്മാരുടെയും ജനങ്ങളുടെ പ്രതിനിധികളുടെയും ഓരോ യോഗം ഏർപ്പെടുത്തി. അതിനുശേഷം, സകല കാര്യങ്ങളും ഈ സഭകളുടെ ആലോചനയോടും മിക്കവയും ഇവരുടെ ചേനയും ആകുന്നു നടത്തിവരുന്നതു്. "ലോകത്തിൽ എല്ലാ ദിക്കിൽനിന്നും ജ്ഞാനത്തെ കൈക്കൊണ്ടു നാം നമ്മുടെ രാജ്യത്തി

ൻെറ മാനത്തേയും അവസ്ഥയേയും നന്നാക്കുന്നതാകുന്നു" എന്നു ഈ മിക്കാഡൊ ഒരു തിരുവെഴുത്തിൽ പ്രസിദ്ധപ്പെടുത്തുക ഉണ്ടായിട്ടുണ്ടു്. ഇതിനെ ജനങ്ങളും വേദവാക്യംപോലെ ആദരിച്ചു പ്രവൎത്തിച്ചുവന്നിരുന്നു കൃഷി, വാണിഭം, കൈത്തൊഴിൽ, രാജ്യഭരണം, യുദ്ധസാമൎത്ഥ്യം ഇവയിലെല്ലാം ജപ്പാൻകാർ ദിവസന്തോറും മുമ്പോട്ടു ചാടിക്കയറുന്നതിൽ പിന്നെ എന്തൊരു ആശ്ചൎയ്യമാണുള്ളതു്? പല സംഗതികളിലും ജപ്പാനെ ബ്രിട്ടീഷുരാജ്യത്തോടു് ഉപമിക്കാറുള്ളതും ശരിയായിട്ടിരിക്കുന്നു.

നല്ല വഴികൾ, തീവണ്ടിപ്പാതകൾ, തപാലാപ്പീസുകൾ, കമ്പിആപ്പീസുകൾ, യന്ത്രശാലകൾ, ആസ്പത്രികൾ, സകല ശാസ്ത്രങ്ങളും പഠിപ്പിക്കുന്നതിനുള്ള പള്ളിക്കൂടങ്ങൾ, അനേകം കച്ചേരികൾ, ഇവകളാൽ രാജ്യം ഒട്ടുക്കു് അലങ്കരിക്കപ്പെട്ടിരിക്കുന്നു എന്നു വിശേഷാൽ പറയേണ്ടല്ലൊ.

മററു രാജ്യങ്ങളിലെന്നമാതിരി, ജപ്പാനിലും പ്രാഥമികപരീക്ഷയ്ക്കും ഉയൎന്നതരം പരീക്ഷയ്ക്കും പഠിപ്പിക്കുന്നതായ രണ്ടുതരം പാഠശാലകൾ ഉണ്ടു്. ആദ്യത്തെ ഗണത്തിൽ ചേരുന്നതായി ൨൬,൫൦൦ പള്ളിക്കൂടങ്ങൾ ഉണ്ടു്. ഇതിനു ഗവൎമ്മെണ്ടിൽനിന്നു ൨൭,൩൦,൦൦൦ പവനും രണ്ടാം തരത്തിലുള്ള പാഠശാലകൾക്കായി ൨,൬൫൦,൦൦൦ പവനും ഓരോ ആണ്ടിൽ ചിലവുചെയ്തുവരുന്നുണ്ടു്. ഈ വക വിദ്യാലയങ്ങളിൽ പഠിപ്പിക്കാത്ത വിഷയങ്ങളൊന്നുമില്ലെന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ. അതിഥികളെ സല്ക്കരിക്കുന്നതിനും നാലുപേർ കൂടിയാൽ ലൌകികമായും രസമായും സൈരസല്ലാപം ചെയ്യുന്നതിനുംകൂടി പഠിപ്പിക്കുവാൻ ഏൎപ്പാടുകൾ ചെയ്തിട്ടുണ്ടു്.

കരയ്ക്കും കടലിലും യുദ്ധം ചെയ്യുന്നതിനു പഠിപ്പിക്കുന്ന സ്കൂളുകൾ വേറെയാകുന്നു. അവയിലെ പഠിപ്പിൻെറ സമ്പ്രദായവും മററും ഇതരരാജ്യക്കാൎക്കു് അത്ഭുതത്തേയും ഭയത്തേയും ഉണ്ടാക്കിക്കൊണ്ടിരിക്കുന്നു. അവരുടെ ആശ്ചൎയ്യവും ഭയവും വെറുതേ അല്ലെന്നു ചീനത്തുകാരുമായി ഉണ്ടായയുദ്ധത്തിൽ ഒന്നാമതായി ജപ്പാൻകാർ കാണിച്ചു. ഇപ്പോൾ റഷ്യാക്കാരുമായി നടന്നുവരുന്ന യുദ്ധത്തിൽ അവർ കാണിക്കുന്നതുമുണ്ടു്. പത്തിരുപതു സംവത്സരത്തിനു മുമ്പു പുറത്തെങ്ങുംകേൾക്കാത്തവരും ആരുംതന്നെ വകവെക്കാത്തവരും ആയ ഈ ജപ്പാൻകാർ എത്രയോകാലം മുമ്പുമുതല്ക്കുതന്നെ പരിഷ്കൃതന്മാരും മററു രാജ്യക്കാരാൽ പൂജ്യന്മാരും ആയിട്ടുള്ള റഷ്യക്കാരെ അതിഗംഭീരമായും ശാസ്ത്രാനുസൃതമായും ഉള്ള യുദ്ധങ്ങളിൽ ദിവസന്തോറും തോല്പിച്ചുവരുന്നതിൽ ആൎക്കാണു് അത്ഭുതവും സന്തോഷവും തോന്നാതിരിക്കുക!

യുദ്ധത്തിനുള്ള കാരണത്തെ കുറച്ചുകൂടി ഈ അവസരത്തിൽ അല്പമൊന്നു പറഞ്ഞിരിക്കാം. ജപ്പാന്റെ നേരെപടിഞ്ഞാറു ചീനരാജ്യമാണെന്നു പറഞ്ഞുവല്ലൊ. ചീനരാജ്യത്തിന്റെ വടക്കുകിഴക്കു ഭാഗത്തായിട്ടു ജപ്പാന്നു ഏററവും അടുത്തതായ കൊറിയ, മഞ്ചൂറിയ എന്നി രണ്ടു ചെറിയ ദിക്കുകൾ ഉണ്ടു്. ഇവയെ ജപ്പാനിലേക്കാൾ അധികം ശക്തിയുള്ള രാജ്യക്കാർ ഭരിക്കു എന്നു വരുന്നതു് കാലാന്തരത്തിൽ ജപ്പാനു വളരെ ദോഷമായിത്തീരുന്നതാണു്. കാരണം, അവിടങ്ങളിൽ സൈന്യം ശേഖരിച്ചു ജപ്പാനെ അലട്ടിക്കൊണ്ടിരിക്കുന്നതിനും ഒടുവിൽ കീഴടക്കുന്നതിനും എളുപ്പമായിത്തീരും. ഇതു ഹേതുവായിട്ടു റഷ്യക്കാരേയും ചീനത്തുകാരേയും കൊണ്ടു കാലേതന്നെ കൊറിയയേയും മഞ്ചൂറിയയേയും സംബന്ധിച്ചു ചില നിബന്ധനകളെല്ലാം ജപ്പാൻ ചെയ്യിച്ചുവെച്ചിട്ടുണ്ടു്. ഈ നിശ്ചയങ്ങൾക്കു വിപരീതമായി ചീനത്തുകാർ പ്രവൎത്തിച്ചപ്പോൾ, അവരെ യുദ്ധത്തിൽ തോല്പിച്ചു മൎയ്യാദ പഠിപ്പിച്ചു. റഷ്യാക്കാർ ജപ്പാൻകാരുടെ ആക്ഷേപങ്ങളെയും അപേക്ഷകളെയും നിരസിച്ചു നിബന്ധനകളെ ലംഘിച്ചുതുടങ്ങിയപ്പോൾ, മററു ഗതിയില്ലെന്നു കണ്ടു് ഇതാ അവരുമായി യുദ്ധം ചെയ്തുവരുന്നു.

മനുഷ്യരെ അരോഗികളും ദൃഢഗാത്രന്മാരും കായക്ലേശം ചെയ്യുന്നതിനു പ്രയാസം ഇല്ലാത്തവരും ആക്കിത്തീൎക്കുന്നതിനു ഇവരുടെ ഇടയിൽ 'ജിയുജിൽസു' എന്നു പേരായ ഒരു വിദ്യയുണ്ടു്. ഇതു് ഒരുതരം ദേഹവ്യായാമമാകുന്നു. ഇതു ശരിയായി അഭ്യസിക്കുന്നതിനു നാലു സംവത്സരം വേണം. ഇതു് അറിയാവുന്ന ഒരുവന്നു് അയാളേക്കാൾ പതിന്മടങ്ങു ബലമുള്ള ഒരാളെ മറിച്ചിടുവാൻ പ്രയാസമുണ്ടാകയില്ലത്രെ. ഇതെല്ലാം കേൾക്കുമ്പോൾ നമ്മുടെ കളരിയും പിടുത്തവും എല്ലാം ഓൎമ്മവരുന്നു. ജിയുജിൽസു പഠിപ്പിക്കുവാൻ സൎക്കാർവകയും നാട്ടുകാരുടെ വകയുമായി സ്കൂളുകൾ ഉണ്ടു്.

ജപ്പാനിലെ എടമട്ടുകാരായ ജനസമുദായത്തിൽ ഓരോരുത്തരെ 'ബുഷി' അല്ലെങ്കിൽ 'സാമുരൈ' എന്നുവിളിച്ചുവരുന്നു. ഇവർ ഇന്നവിധം പ്രവൎത്തിക്കണം, ഇരിക്കണം എന്നും മററുമുള്ളതിനു പല നിശ്ചയങ്ങളും ഉണ്ടു്. ഈ ഏൎപ്പാടുകൾക്കു് എല്ലാം കൂടിയുള്ള പേരാകുന്നു'ബുഷിഡൊ' എന്നതു്. മനസ്സിലും,വാക്കിലും,കൎമ്മത്തിലും ശുദ്ധി, ഈശ്വരവിശ്വാസം, സ്വാമിഭക്തി, സ്വരാജ്യസ്നേഹം വിനയം, ആത്മസംനിയമനം, ശൌൎയ്യം, പരാക്രമം, സ്ത്രീകളോടും യോഗ്യന്മാരോടും വണക്കം—ഇവയെല്ലാം ഒരു ആൾക്കുണ്ടായിരിക്കണം എന്നാകുന്നു ബുഷിഡോ ഘോഷിക്കുന്നതു്.

ആദ്യകാലങ്ങളിൽ ആണുങ്ങളെയും പെണ്ണുങ്ങളെയും ഒരുപോലെ ഗണിച്ചുവന്നു എന്നുള്ളതിനു പലലക്ഷ്യങ്ങളുമുണ്ടു്. സ്ത്രീകളും അക്കാലത്തു് പുരുഷന്മാരെപ്പോലെ യുദ്ധം ചെയ്യുന്നതിനും നായാട്ടുന്നതിനും പോയിരുന്നു ഇവയിലെന്നപോലെ സംഗീതം, സാഹിത്യം, ഗൃഹജോലി എന്നിവയിലും അവർ വളരെ വിദഗ്ദ്ധകളായിരുന്നു. മതവിഷയങ്ങളിൽ അവൎക്കു വളരെ പാണ്ഡിത്യമുണ്ടായിരുന്നു. എന്നാൽ ബുദ്ധൻെറയും കാൺഫ്യൂഷിയസ്സിൻെറയും മതങ്ങളുടെ ജപ്പാനിലേക്കുള്ള ആഗമനത്തോടുകൂടി, ഈ സ്ഥിതിക്കെല്ലാം ഒരു വ്യത്യാസംവന്നു. സ്ത്രീകൾ ജനനത്താൽതന്നെ പാപത്തോടുകൂടിയവരാണെന്നു് ഒരു മതവും അവർ പുരുഷന്മാരേക്കാൾ താണവരാണെന്നു മറേറ മതവും സിദ്ധാന്തിച്ചുതുടങ്ങി. ജ്ഞാനത്തെ സമ്പാദിക്കുന്നതു സ്ത്രീത്വത്തിനു കുറവാണെന്നും ഒരു വിശ്വാസത്തെ നടപ്പാക്കി. അതു കാരണം മുരനാഖിശിഖിബു, കോമയി രാജ്ഞി എന്നി വിദുഷികൾക്കു് അവരുടെ അതിപ്രൌഢങ്ങളായ കൃതികളെ ഇല്ലാത്തതായ ഓരോ പേരുകൾവെച്ചു പ്രസിദ്ധപ്പെടുത്തേണ്ടിവന്നു! കാലക്രമത്തിൽ ഈ വക മൂഢവിശ്വാസങ്ങളെല്ലാം പോയി ഇപ്പോൾ സ്ത്രീവിദ്യാഭ്യാസത്തിനു ജപ്പാൻഗവർമ്മെണ്ടു ചിലവു ചെയ്യുന്ന പണത്തിനു കയ്യും കണക്കുമില്ല. ഇവരുടെ ആവശ്യത്തിനു തനിച്ചുള്ള മഹാപാഠശാലകളും സൎവ്വകലാശാലകളും ഉണ്ടു്.

ഗൃഹകൃത്യങ്ങളിൽ ഉള്ള സാമൎത്ഥ്യത്തിനു് ഇന്നും ജപ്പാനിലെ സ്ത്രീകൾ സ്തുതിക്കപ്പെടുന്നു. ഇത്ര ലൌകികവും കാണുവാൻ കൌതുകവുമുള്ള സ്ത്രീജനങ്ങളെ വേറെ രാജ്യങ്ങളിൽ കാണ്മാൻ പ്രയാസമാണെന്നു കഴിഞ്ഞുപോയ സർ എഡ്വിൻ ആർനാൾഡ് അദ്ദേഹത്തിൻെറ "കടലുകളും നാടുകളും" എന്ന പുസ്തകത്തിൽ പ്രസ്താവിച്ചിരിക്കുന്നു.

## ൯. ശങ്കരാചാൎയ്യർ

ശ്രീശങ്കരാചാര്യർ ഏതുകാലത്തായിരിക്കാം ജീവിച്ചിരുന്നതു്? ഇതിനെപ്പററി പല പക്ഷാന്തരങ്ങളുമുണ്ടു്. ശരിയായിട്ടുള്ള കാലം ഇന്നതെന്നു തീർച്ചപറവാൻ ലക്ഷ്യങ്ങളൊന്നുമില്ല അതുകൊണ്ടു്, ചില പുസ്തകങ്ങളിൽ ഇതിനെസംബന്ധിച്ചു പ്രസ്താവിച്ചിട്ടുള്ള ചില സംഗതികളെ ചുരുക്കി ഇവിടെ ചേൎക്കുകയായിരിക്കും നല്ലതു്. ഫ. ലോഗൻസായ്പിൻെറ വാദം ശംകരാചാര്യരുടെ കാലം കലിവൎഷം ൩൯൩൩-ൽ നിന്നു വളരെ ദൂരെ പൊയ്ക്കൂടെന്നാകുന്നു. 'ഈ യുദ്ധമുണ്ടായ രുന്ന കാലത്തു വിശ്വവിശ്രുതനായ ശംകരാ

ചാര്യർ ജനിച്ചു' എന്നും, 'ഈ യുദ്ധമുണ്ടായതു നാലാംവേദത്തിൽചേൎന്ന മക്കത്തുപോയ പെരുമാളുടെ കാലത്താണ്' എന്നും 'കേരളോല്പത്തി'യിൽ കാണുന്നു. ഈ പെരുമാൾ മരിച്ചതു് കലിവൎഷം ൩൫൩൧-ൽ ആകുന്നു. ഇതു സാഫ്ററിൽ അദ്ദേഹത്തിനെ കഴിച്ചിട്ട സ്ഥലത്തു വെച്ചിട്ടുള്ള കല്ലിന്മേൽ കൊത്തിട്ടുണ്ടു്. കേരളോല്പത്തിയിൽ പറഞ്ഞിട്ടുള്ള സംഗതികൾ എത്രത്തോളം വിശ്വാസയോഗ്യങ്ങളാണ് എന്നു് ആലോചിച്ചു തീൎച്ചയാക്കേണ്ടതാണ്. 2. വേദാന്തസൂത്രത്തിന്റെ ഭാഷ്യത്തിൽ ഒരു സംഗതിയെ ആചാര്യർ ഇപ്രകാരം ഉദാഹരിച്ചിരിക്കുന്നു:—'ഒരു സമയത്തുതന്നെ ദേവദത്തൻ സ്രുഗ്നയിലും പാടലീപുത്രത്തിലും ഉണ്ടാവുന്നതല്ല; എന്തെന്നാൽ ഒരു സമയത്തുതന്നെ ഒരുത്തൻ രണ്ടു ദിക്കുകളിൽ ഉണ്ടാവുക എന്നതു അസംഭാവ്യമായിട്ടുള്ളതാകുന്നു' ഭാരതവൎഷത്തിൽ ഇത്രവളരെ ദേശങ്ങളുണ്ടായിരിക്കുമ്പോൾ ഇല്ലാത്തവയെക്കുറിച്ചു പറഞ്ഞിട്ടാവശ്യമില്ലല്ലോ. അതിനാൽ, ഈ ഭാഷ്യം എഴുതിയിരുന്നപ്പോൾ, മേല്പറഞ്ഞ രണ്ടു സ്ഥലങ്ങളും ഉണ്ടായിരിക്കേണം. ഏകദേശം കലിവൎഷം ൩൮൦൦-ൽ ഉണ്ടായ വലിയൊരുവെള്ളപ്പൊക്കത്തിൽ പാടലീപുത്രം നശിച്ചുപോയി. അതുകാരണം ഇതിനു മുമ്പിലായിരിക്കും സ്വാമിയുടെ ജീവകാലം എന്നു് ടിലാംഗ് അഭിപ്രായപ്പെട്ടിരിക്കുന്നു. ൩. വൃഷദേവന്റെ കാലത്തു് ശങ്കരാചാര്യർ നേപ്പാളത്തുപോയിരുന്നു എന്നും, സ്വാമിയുടെ നേരേ രാജാവിനുണ്ടായിരുന്ന ഭക്തിബഹുമാനങ്ങളെ കാണിക്കുന്നതിനായി തന്റെ പുത്രനെ ശംകരദേവൻ എന്നു പേർ വിളിച്ചു എന്നും അവിടുത്തെ വംശാവലിയിൽ എഴുതിയിരിക്കുന്നു. വൃഷദേവന്റെ രാജ്യഭരണകാലം കലിവൎഷം൩൬൩൧-നും ൩൭൦൧നും മദ്ധ്യേ ആയിരുന്നു. ഈ സംഗതികളിൽനിന്നു ശങ്കരാചാര്യരുടെ കാലം തീൎച്ചയാക്കാമെന്നു മിസ്റ്റർ ഫ്ളീററ അഭിപ്രായപ്പെട്ടിരിക്കുന്നു. ൪. ആചാര്യരുടെകാലം തീൎച്ചപ്പെടുത്തുന്നതിനു കാൎയ്യാകാൎയ്യവിവേചനമതിയായിരുന്ന ടിലാംഗ് വേറെ ഒരുവഴി കാണിച്ചിട്ടുണ്ടു്. ആദ്യംപറഞ്ഞ ഭാഷ്യത്തിൽ 'ഉള്ളതും ഉണ്ടാവാൻ വഹിയാത്തതുമായ കാൎയ്യങ്ങൾ തമ്മിൽ ഒരു സംബന്ധവും ഗണിപ്പാൻ പാടില്ല എന്നും, അതിനുദാഹരണമായി പൂൎണ്ണവൎമ്മനു മുമ്പിൽ ഒരു മച്ചിയുടെ പുത്രൻ രാജാവായിരുന്നു എന്നു പറഞ്ഞുകൂട എന്നും കാണുന്നു.' ഈ പൂൎണ്ണവൎമ്മൻ പശ്ചിമമഗധയിലെ രാജാവായിരുന്നു. ഇദ്ദേഹം കലിവൎഷം ൩൬൨൧-ൽ ജീവിച്ചിരുന്നു എന്നു് ഒരു ചെമ്പുപട്ടയത്തിൽനിന്നു നിശ്ചയിക്കാം.

ഇപ്പോൾ ഒരു പുറത്തു കലിവൎഷം ൩൫൩൧-ം മറേറ പുറത്തു് ൩൭൧൧-ം അതിരുകളായി നില്ക്കുന്നുണ്ടു്. ഇവയെ ഇനി

യും ചുരുക്കിക്കൊണ്ടുവരുവാൻ ഇതിനെ വായിക്കുന്നവർ ഉത്സാഹിക്കുമല്ലോ. ശങ്കരാചാര്യരുടെ ജനനസമയത്തെ ഗ്രഹസ്ഥിതികൊണ്ടു്, അദ്ദേഹത്തിന്റെ ജനനവർഷം ക്രിസ്ത്വബ്ദം ൭൦൭-മാണ്ടായിരിക്കുവാൻ ഇടയുണ്ടെന്നു ശ്രീമാൻ സ്വാമിക്കണ്ണുപിള്ള അഭിപ്രായപ്പെട്ടിരിക്കുന്നു. "ശങ്കരചരിത"ത്തിലും, "ശങ്കരവിജയ"ത്തിലും, ഇദ്ദേഹത്തിന്റെ കാലത്തെക്കുറിച്ചു യാതൊന്നും കാണുന്നില്ല. കാലത്തിന്റെ കാര്യം ഇങ്ങിനെ ഇരിക്കട്ടെ. ഇനി സ്ഥലത്തിന്റെ എടുക്കുകതന്നെ.

കൊച്ചി തിരുവിതാംകൂറുകളിൽകൂടി സ്വച്ഛജലം ഒഴുകുന്നതായ ഒരു നദിയുണ്ടു്. പെരിയാറു്, ചൊവ്വരപ്പുഴ, ആലുവാപ്പുഴ ഇവയെല്ലാം ഇതിന്റെ അംശങ്ങൾക്കുള്ള പേരുകൾ ആകുന്നു. കുംഭം, മീനം മാസങ്ങളിലെ കഠിനമായ ഉഷ്ണത്തെ പേടിച്ചിട്ടു പല ഉദ്യോഗസ്ഥന്മാരും, രോഗത്തിൽനിന്നു വിട്ടൊഴിയുന്നതിനു ചില ദീനക്കാരും, നല്ലവെള്ളം കുടിപ്പാനുള്ള മോഹംകൊണ്ടു വളരെ സേട്ടുമാരും മകരം മുതൽ എടവപ്പാതിവരെ ആലുവായിലും, ചൊവ്വരയിലും പോയി താമസിക്കാറുണ്ടു്. താമസിക്കുന്നതിനായിട്ടു പുഴയുടെ ഇരുകരകളിലും ഓരോ പുണ്യവാന്മാരുടെ മണിമേടകളും ബംഗ്ലാവുകളുമുണ്ടു്. പെരിയാറിന്റെ ഒരുഭാഗത്തിനു പുരാണപ്രസിദ്ധിയോടുകൂടിയ ചൂർണ്ണി എന്നു പേരുണ്ടു്. ഇതിന്റെ അടുക്കലാകുന്നു കാലടി എന്ന ശങ്കരാചാര്യരുടെ ജന്മഭൂമി.

"ചൂർണ്ണീതി ചാപരാഖ്യാതാ തിരയോരുഭയോസ്തദീ
അതിസ്വച്ഛജലാധന്തേ പുണ്യാൻ ബഹുസുരാലയൻ
സ്റ്റഭിമാനുത്തരേ തീരേ തസ്യാഃ പാവനപാഥസഃ
കശ്ചിദ്ദേശോ മഹാനസ്തി കാലടീതി സുവിശ്രുതഃ"

ആചാര്യരുടെ അമ്മയ്ക്കു കാലടിയിൽ പട്ടടക്കൂട്ടിയസ്ഥലത്തു കെട്ടീട്ടുള്ള തറ ഇന്നും നില്ക്കുന്നുണ്ടു്. ഇനിയുണ്ടാവാൻ പോകുന്ന പുരുഷപരമ്പരകൾക്കുംകൂടി ആചാര്യരുടെ ജനനസ്ഥലം അറിയത്തക്കവിധത്തിൽ ഇതൊരു സ്മാരകമായിരിക്കും.

## ൮. ചിതൽ

ഞാൻ ഇവയെ മറന്നിരുന്നു; പക്ഷേ ഇവ എന്നെ മറന്നില്ല. അതു പിന്നെ അങ്ങിനെയല്ലേ? പുസ്തകപ്പെട്ടി അകത്തൊരിടത്തു വെച്ചിരുന്നു. ഒരാഴ്ച കഴിഞ്ഞു ഏതോ ഒരുബുക്കെടുപ്പാൻ തുറന്നു. ശിവശിവ! മഹാഭാഗവതത്തിന്റെ ചട്ടകൾ രണ്ടും കാണ്മാനില്ല. ഗുണ്ടർട്ടസായ്വിന്റെ നിഘണ്ടുവിൽ വലുതായ രണ്ടു തുരങ്കങ്ങൾ

ഉണ്ടാക്കിട്ടുണ്ടു്. എന്തിന പറയുന്നു? ഭഗവതിയെത്തന്നെ പിശാചുപിടിച്ചു; ശിക്ഷാനിയമത്തിൽ നരഹത്തിമുതൽ അന്യായമായ കയ്യേററംവരെ ഒന്നും ഇല്ല. ഓരോ ദുർഘടസ്ഥാനങ്ങളിൽ കുന്നുകൾപോലെ പുററുകൾ കൂടിയിരിക്കുന്നു. ഇത്രവളരെ ചിതൽ എവിടുന്നു വന്നു?

ഭൂഗർഭശാസ്ത്രമെല്ലാം ഭോഷ്കാണു്. ഭൂമിയുടെ അന്തർഭാഗത്തു അഗ്നിമയമായ ഒരു ദ്രവവസ്തു ഉണ്ടെന്നും മററുമല്ലേ അതു പറയുന്നതു്? എന്റെ വാദം അവിടെയെല്ലാം ചിതൽകടികയറി പാത്തുവരുന്നു എന്നാണു്. പരമാത്ഥം എങ്ങനെയോ? എന്നാൽ ഒരുകാര്യം തീർച്ചയാണു്. ഇന്ത്യയിൽ, കണ്ണാടിയും തേക്കുമരവും ഒഴിച്ചു എന്തെങ്കിലും നിലത്തിട്ടാൽ, അതു മുഴുവൻ ക്ഷണമാത്രം കൊണ്ടു മൂടപ്പെടും. മണ്ണുതട്ടിക്കളഞ്ഞാൽ അതിന്റെ ചുവട്ടിൽ വലിയ തലയും ബലമുള്ള താടിയും ഉള്ള വളരെ പ്രാണികളെ കാണാം. ഇവയുടെ നിറം മഞ്ഞയാണു്. കണ്ണു കാണില്ല. മണ്ണുപോയതിൽ വലിയ സുഖക്കേടു നടിച്ചു പല ദിക്കുകളിലും പോയി ഇവ ഒളിച്ചുതുടങ്ങും. ഇവ ചിതലാണെന്നു പറയേണ്ടല്ലോ.

ഇവ അഗ്നിപർവതങ്ങളുടെ ആകൃതിയിൽ നടുക്കു വലിയൊരു ദ്വാരവും ചുററും ചെറിയ സുഷിരങ്ങളുമുള്ള വലിയ പുററുകൾ ഉണ്ടാക്കും. ഇവ ഓരോന്നിന്റെ അടിയിൽ ഓരോ വലിയ ജന്തു ഉണ്ടാകും. തടികൊണ്ടു ഒരടി ഇവയ്ക്കു നടന്നുകൂടാ. ഇവയ്ക്കു നേരമ്പോക്കിനുള്ള വഴി മൊട്ട ഇടുകയാണത്രെ. ഒരു ദിവസം ൮൦,൦൦൦ മുട്ടകൾവീതം ഇടുന്നതിന ഇവയ്ക്കോരോന്നിനും ഒരു പ്രയാസവുമില്ലെന്നു ആരോ തീർച്ചയാക്കിട്ടുണ്ടത്രെ.

മഴക്കാലത്തു ചിലദിവസങ്ങളിൽ ഈ പുററുകൾ പൊട്ടി ചിറകുകളോടുകൂടിയ പ്രാണികൾ തുരുതുരെ പുറത്തേക്കു പറന്നുതുടങ്ങും. അന്നുരാത്രി എത്ര എണ്ണമാണു അഗ്നിപ്രവേശനം ചെയ്യുക. അന്നത്തെ കറികളിലെ കഷണത്തിന്റെ കാര്യമൊന്നും പറയുന്നില്ല.

ഇതാ, ഇതെല്ലാം പരമാത്ഥങ്ങളാണു്. ഇവയെ ആസ്പദമാക്കി വല്ല പ്രമാണങ്ങളെയും ഉണ്ടാക്കാമോ എന്നു ശാസ്ത്രജ്ഞന്മാർ പരിക്ഷിച്ചുകൊള്ളട്ടെ. തുരങ്കങ്ങൾ ഉണ്ടാക്കി നടക്കുന്ന കട്ടിത്തലയന്മാർ പണിക്കാരും ചിറകുള്ളവക കടികയറി പാക്കുവാൻ പുതിയ പ്രദേശങ്ങളെ അന്വേഷിക്കുന്നവരും തടിച്ചി ഇവരുടെ എല്ലാം രാജ്ഞിയും ആകുന്നു എന്നു ചിലർ അഭിപ്രായപ്പെടുന്നു. എന്റെ മുതുമുത്തപ്പന്റെ പൂർവികൻ ഒരു കുരങ്ങനാണെന്നും മററും പറയുന്ന ഈവക ശാസ്ത്രജ്ഞന്മാരെ വലിയ വെറുപ്പാണെങ്കിലും, ആദ്യ

ത്തെ സംഗതി സമ്മതിക്കാം. പക്ഷേ രണ്ടാമത്തതിനെക്കുറിച്ചു ഒന്നു രണ്ടു തക്കങ്ങൾ പുറപ്പെടുവിക്കാനുണ്ടു്. ഭൂമിയുടെ മുക്കാൽ ഭഗം ചിതലും കാൽഭാഗം ഇവയ്ക്കുവേണ്ട മണ്ണുമായിരിക്കുമ്പോൾ, ചിതൽ ഇനി എവിടേയ്ക്കാ പോകുന്നതു്? ഇവ അണിഅണിയായി ദ്വാരമുഖേന പുറപ്പെടുന്നതു പുതിയ ദിക്കുകൾ കണ്ടുപിടിപ്പാനല്ല, പക്ഷികളുടെ കുക്ഷി നിറപ്പാനാണെന്നാകുന്നു എൻെറ പക്ഷം. ഈ പറവകൾ തിക്കിത്തിരക്കി വരുന്ന ദിവസം കാക്ക, ഓന്തു തുടങ്ങിയ ജന്തുക്കളുടെ തിരുവോണമാണു്. അന്നു് അവക്കു് 'വയർ നിറയസ്സാപ്പിടാം വീർപ്പിടാതെ'

ഓരോ ഈയാംപാററകൾ പുത്രമിത്രകളത്രാദികളോടുകൂടി യാത്രയും പറഞ്ഞു ഉൽകൃഷ്ടമായ പല മോഹങ്ങളേയും സാധിക്കാനായി പുറത്തേക്കു ശ്രമപ്പെട്ടുവരും; ഉടനെ ഒരു ഓന്തു വാഴ്യൊളിക്കുന്നതോ കാക്ക പറക്കുന്നതോ കാണാം. ആ പാററയുടെ കഥ കഴിഞ്ഞു. മുമ്പു പോയിട്ടുള്ളവരുടെ കഥയറിയാതെ പൂക്കുററിക്കു തീകൊളുത്തിയതുപോലെ ഇവ ഇങ്ങനെ വന്നുതുടങ്ങും. എല്ലാററിൻെറയും ഗതി ഒന്നുതന്നെ, സൂര്യാസ്തമനത്തിനു അല്പം മുമ്പു, കാക്കയും കൊക്കും പരുന്തും പ്രാവും എല്ലാംകൂടി ഈ വലിയ നാശപ്രവാഹത്തെ അതിൻെറ തുടച്ചയിൽ തന്നെ ഇല്ലായ്മചെയ്തു അവയുടെ മലിനമായ പൂർവ്വാശ്രമത്തെ പരിശുദ്ധമാക്കുന്നതു കാണ്മാൻ ബഹുരസമാണെന്നു ആരോ പറയുന്നതു കേട്ടു. എൻെറ മനസ്സു ആ പതനത്തിൽ വരുന്നില്ല. ശേഷിക്കുന്നവ സന്മാർഗ്ഗനിരതന്മാരാകുന്നില്ലല്ലോ; എന്നാൽ പിന്നെ കൊള്ളാം. ഇവ, പതിവിൻപ്രകാരം പുസ്തകങ്ങളുടെ നേരെ പൊരുതിക്കൊണ്ടു തന്നെ ഇരിക്കും. ഒരുപാടുമണ്ണെന്നു ചിലവാക്കിയല്ലാതെ ചിതൽ വീടുവിട്ടു പോകയില്ല. എന്നാൽ തന്നെ സംശയമാണു്. ഒരു ദിക്കിൽ ഒഴിക്കുമ്പോൾ അവ മറെറാരിടത്തു പൊന്തും.

ചിതലിൻെറ ജീവിതചരിത്രത്തിലെ പല ഭാഗങ്ങളും കണ്ടുപിടിച്ചിട്ടുള്ള കുലകൊമ്പന്മാരിൽ ആരുംതന്നെ ഒരു സംഗതിയെ ഇതുവരെ വിവരിച്ചിട്ടില്ല. പുററുണ്ടാക്കാനുള്ള മണ്ണു കുഴപ്പാൻ ഇവയ്ക്കു എവിടെനിന്നു വെള്ളം കിട്ടുന്നു? അൻപതടി കുഴിച്ചാൽ ഒരു തുള്ളി വെള്ളം കിട്ടില്ല, അങ്ങനത്തെ ദിക്കിൽ, അററവേനൽക്കു നട്ടുച്ചയ്ക്കു ഉത്തരത്തിൻെറ മുകളിൽകൂടി ചിതൽ പുററുണ്ടാക്കിക്കൊണ്ടിരിക്കും. ഇവയുടെ തല ചട്ടിപോലെ ഇരിക്കുന്നു; എന്നാൽ അതിൽ വെള്ളം കാണില്ല.

ഭാഗ്യവശാൽ, ജീവിക്കുന്ന വസ്തുക്കളെയൊന്നും ഇവ നശിപ്പിക്കുന്നില്ല. അതുകാരണമാണു് പക്ഷിമൃഗാദികളെയും വൃക്ഷലതാദി

കളെയും നാം ഇന്ന ലോകത്തിൽ കാണുന്നതു്. അതല്ലെങ്കിൽ, മനുഷ്യരെക്കൂടി ചിതൽ തിന്നുകളയും. എന്നാൽ ഈ പരമാൎത്ഥം വളപ്പിൽ പണിയുന്നവൻ സമ്മതിക്കുന്നില്ല. ചിതൽ കയറീട്ട ഞ്ഞ് വാഴ ഉണങ്ങിയതെന്നല്ലാതെ, നനയ്ക്കാതെ അതു ഉണങ്ങിയതുകൊണ്ടാണു അതിൽ ചിതൽ വന്നതെന്നും അയാൾ ഒരിക്കലും സമ്മതിക്കയില്ല.

ചിതൽ ഉറുമ്പുവൎഗ്ഗത്തിൽ ചേൎന്നവയല്ലെന്നും ഇവ കോഴിക്കുഞ്ഞുങ്ങളെപ്പോലെ മൊട്ട പൊട്ടിയാൽ ഉടനെ ഓടിത്തുടങ്ങുമെന്നുംമററുമുള്ള സംഗതികൾ ഇവിടെ പ്രത്യേകിച്ചു പറയണമെന്നില്ലല്ലോ.

## ൧൧. ഉത്തരരാമചരിതം.

ഒന്നാമങ്കം — ചിത്രദൎശനം.

"ദേവി! ആശ്വസിക്ക, ആശ്വസിക്ക, ആ ഗുരുജനങ്ങളും നമ്മെ പിരിഞ്ഞിരിക്കുവാൻ ശക്തരാകുന്നില്ല." രാമാംബമാരും ജനകനും അയോദ്ധ്യയിൽനിന്നു പോയതിനാൽ ഉണ്ടായിട്ടുള്ള ബന്ധുജനവിരഹം ഹേതുവായിട്ടു് അല്പം വ്യസനിച്ചുകൊണ്ടിരിക്കുന്ന പൂൎണ്ണഗൎഭയായ സീതയെ ആശ്വസിപ്പിപ്പാൻ ശ്രീരാമൻ ഉപയോഗിക്കുന്ന സാന്ത്വനവചനങ്ങളെക്കൊണ്ടാകുന്നു ഒന്നാമങ്കം ആരംഭിക്കുന്നതു്. രാമന്റെ ഈ വാക്കുകളും അതിനു് "ഇതു ഞാനും അറിയുന്നുണ്ടു്. എന്നാലും ബന്ധുജനവിരഹം സന്താപത്തെ ഉണ്ടാക്കുന്നവയാണു്" എന്നുള്ള സീതയുടെ മറുപടിയും കൂടിയാൽ നമുക്കു "ഉത്തരരാമചരിത"ത്തിന്റെ ആകപ്പാടെയുള്ള കഥയുടെ ഒരു സംക്ഷേപ വിവരണം കിട്ടുന്നുണ്ടല്ലോ. സീതാപരിത്യാഗമാണല്ലൊ ഇതിലെ പ്രധാന കഥ. രാമൻ സീതയെ ത്യജിക്കുന്നതു രാമന്റെ മനസ്സോടുകൂടിയാണോ? സീതയെക്കൂടാതെ ഇരിക്കുവാൻ രാമൻ ശക്തനാകുന്നുണ്ടോ? ഇവ രണ്ടും സീതയ്ക്കു ഊഹഗോചരമായിട്ടുള്ള പരമാൎത്ഥങ്ങളല്ലേ? എങ്കിലും സീതയുടെ വ്യസനത്തിന്നു അവസാനമുണ്ടോ?

"ആശ്വസിക്ക, ആശ്വസിക്കു്" — കരുണരസപ്രധാനമായ ഒരു കൃതി ഈ വാക്കുകളെക്കൊണ്ടല്ല തുടങ്ങേണ്ടതു് എങ്കിൽ, ഏതു വാക്കുകളെക്കൊണ്ടാണു അതു വേണ്ടതെന്നു ഞാൻ അറിയുന്നില്ല. ഈ നാടകത്തിൽ മററു രസങ്ങളെ സ്ഫുരിപ്പിച്ചിട്ടില്ലെന്നു ഞാൻ പറയുന്നില്ല. അങ്ങനെ അഭിപ്രായപ്പെടുന്നതു ഭവഭൂതി ഒരിക്കലും അപരാധിയാവാത്ത ഒരു സംഗതിക്കു അദ്ദേഹത്തിനെ കുററ

പ്പെടുത്തുന്നതിനു തുല്യമാകുന്നു. അതാതു രസങ്ങൾ അതാതു സന്ദർഭങ്ങളിൽ ഭവഭൂതി നല്ലപോലെ വരുത്തിട്ടുണ്ടു്. എങ്കിലും തമസ പറയുന്ന മാതിരി ഈ കൃതിയിൽ,

"കരുണയൊരു രസംതാൻ ഹേതുഭേദേന നാനാ—
പരിണതിയെ വഹിച്ചിട്ടുന്നതോ മാറിമാറി
തിരനര ചുഴിയെന്നീ രൂപഭേദങ്ങൾ കാണ്മാ-
സ്ഥരികിലുമവയെല്ലാം വെള്ളമത്രേ നിനച്ചാൽ."

അതുകൊണ്ടാകുന്നു "ആശംസിക്ക" എന്ന പദത്തെ ആദ്യമായി പ്രയോഗിച്ചതിനാൽ നമ്മുടെ കവി സാമാന്യനല്ലെന്നു പറയുന്നതു്. എത്ര അഗാധമായ ആലോചനാശക്തിയുടെ സാരമാണു് ഈ വാക്കിൽ അടങ്ങിയിരിക്കുന്നതെന്നു വിദ്വാന്മാർ തിട്ടയാക്കിക്കൊള്ളട്ടെ. "ഉത്തരരാമചരിത"ത്തിലെ കഥ മിക്കവാറും "ഉത്തരരാമായണ"ത്തിലെ കഥതന്നെയാകുന്നു. നാടകത്തിലെ കഥാപുരുഷന്മാർ ഭാവഗർഭമായ ഈ കഥയെ നിർവഹിക്കേണ്ടതിനു തക്ക മാഹാത്മ്യമുള്ളവരാണെന്നു എല്ലാവരും സമ്മതിക്കുന്നതാകുന്നു. സീതാരാമന്മാരെപ്പോലെയുള്ള നായകീനായകന്മാരെ വൈദവസാഹിത്യത്തിൽ കാണുന്നതല്ലെന്നു എല്ലാ കവികളും ഒരുപോലെ സമ്മതിക്കുന്നതാകുന്നു. എന്തിനു് അവരുടെകഥ എടുക്കുന്നു? സ്വാർത്ഥപരനായി, സത്തുക്കളുടെ നിരസത്തിനു് ഒരു പാത്രമായിത്തീർന്ന ആ ദുർമ്മുഖനെക്കൂടിയും വളരെ രാജഭക്തിയുള്ള ഒരു ഉദ്യോഗസ്ഥനായിട്ടാകുന്നു ഭവഭൂതി വർണ്ണിച്ചിട്ടുള്ളതു്.

ഇനി നമുക്കു കഥയിലേക്കു പ്രവേശിക്കുക. ജാമാതാവിന്റെ യാഗം കാണ്മാൻ വസിഷ്ഠരുടെ രക്ഷയിൽ രാമാംബമാർ ഋശ്യശൃംഗാശ്രമത്തിലേക്കു പോയിരിക്കുന്നു. ശ്രീരാമനും പൂർണ്ണഗർഭമുള്ള സീതയും അയോദ്ധ്യയിലിരിക്കുന്നു. അപ്പോഴത്രേ അഷ്ടാവക്രമുനി ഋശ്യശൃംഗാശ്രമത്തിൽനിന്നു് ഇവരുടെ അടുക്കലേക്കു വരുന്നതു്. ഇദ്ദേഹം എഴുന്നരുളിയിരിക്കുന്ന വിവരം അറിയിക്കുവാൻ പോകുന്ന കഞ്ചുകി പതിവുപോലെ "രാമഭദ്ര" എന്നു വിളിക്കുന്നു. ഉടനെ പരിഭ്രമിച്ചു് "മഹാരാജാവെ!" എന്നു തെറ്റുതീർക്കുന്നു. രാമൻ മന്ദഹാസത്തോടുകൂടി ശീലിച്ചതുപോലെ വിളിച്ചുകൊൾവാൻ പറയുന്നു. ഇതിലൊരത്ഭുതവുമില്ല.

"ഗുരുഫലേന തരുക്കൾ നമിച്ചിടും
ജലഭരേണ ഘനങ്ങളുമങ്ങനെ
അലഘുസമ്പ്രതി സജ്ജനവും തഥാ
വിലസതി പ്രകൃതിർഗ്ഗുണിനാമിയം."

ഇദ്ദേഹത്തിൻെറ വിനയമാഹാത്മ്യം ഭാർഗ്ഗവജയത്തിൽ കാണിച്ചിട്ടുള്ളതായ രാമൻെറ ശൗര്യപരാക്രമത്തെക്കുറിച്ചു ചിത്രദശ്നസമയത്തു ലക്ഷ്മണൻ പറവാൻ പോകുമ്പോഴത്തെ വാക്കിലും നല്ലപോലെ സ്ഫുരിക്കുന്നുണ്ടല്ലോ.

സീതയും രാമനും മുനിയോടു് അടിക്കടി ചോദിക്കുന്ന ചോദ്യങ്ങളെക്കൊണ്ടു് ഇവക്ക് ഗുരുജനങ്ങളുടെ ക്ഷേമത്തേയും മററും കുറിച്ചറിയുന്നതിനുള്ള ആഗ്രഹത്തെ കാണിക്കുന്നു. വസിഷ്ഠാദികൾ ഇവരോടു പറവാൻ കല്പിച്ചയച്ചിട്ടുള്ളതിൽ ഒന്നുരണ്ടു സംഗതികളെ പ്രത്യേകം എടുത്തു പറയേണ്ടതുണ്ടു്. ഗർഭകാലത്തിൽ സംഭവിക്കാവുന്ന ആഗ്രഹങ്ങളെ സാധിപ്പിച്ചുകൊടുക്കേണ്ടതാണെന്നു് ഈ കാലത്തും പ്രബലമായിരിക്കുന്ന വിചാരം വളരെ പുരാതനമായിട്ടുള്ളതാണെന്നു മേല്പറഞ്ഞവയിലെ ഒരു സംഗതിയിൽനിന്നു് ഊഹിക്കാവുന്നതാകുന്നു. പക്ഷേ, ഇപ്പോളുള്ള പല ഭാര്യമാരും ഈ ഉപായം ഭർത്താക്കന്മാരുടെ പ്രേമത്തെ അളക്കുവാനാണു് ഉപയോഗിക്കുന്നതു്. കള്ളക്കർക്കിടകമാസത്തിൽ കോട്ടമാമ്പഴവും വരിക്കച്ചക്കയും ആവശ്യപ്പെടും. കൊടുക്കാഞ്ഞാലത്തെക്കഥ പറയുകയുംവേണ്ട. അന്നും ഇങ്ങനെതന്നെയോ?

"ആമോദം പ്രജകൾക്കനിത്യമുളവാക്കിടേണം" എന്നു വസിഷ്ഠാജ്ഞ കേട്ടിട്ടു ശ്രീരാമൻ,

"ജനമോദത്തിനുവേണ്ടി-
ക്കനിവുസുഖംസ്നേഹമോക്കിലിതുമല്ല
ജനകാത്മജയെപ്പോലും
മനമതിലഴലില്ലെനിക്കുപേക്ഷിപ്പാൻ".

എന്നു പറയുന്നു. ഇതു കേൾക്കുമ്പോൾ സീത മോഹിക്കുകയും മററും ചെയ്യുന്നില്ല. പിന്നെയോ? "ഇതുകൊണ്ടുതന്നെയാണു് രഘുകുലരാജാക്കന്മാരിൽവച്ചു് ഉത്തമനാണെന്നു് ആര്യപുത്രനെ ശ്ലാഘിക്കുന്നതു്" എന്നു സീത അഭിപ്രായപ്പെടുന്നു. ഹ! സുചരിതകളുടെ മനോഗതി ഇങ്ങനെതന്നെ ഇരിക്കേണം. നായകീനായകന്മാരുടെ എന്നുവേണ്ട, കഥാപുരുഷന്മാരുടെ എല്ലാവരുടേയും സ്വഭാവത്തിൻെറ വൈശിഷ്ട്യങ്ങളും ദൂഷ്യങ്ങളും ഭവഭൂതി ഓരോരുത്തരുടെ ഇപ്രകാരമുള്ള വാക്കുകളിൽ അതിഭംഗിയായി പ്രദശിപ്പിച്ചിരിക്കുന്നു. അതല്ലാതെ അവയ്ക്കു് ഓരോ കണക്കു ശ്ലോകങ്ങളിൽ കൊടുത്തിട്ടില്ല.

അഷ്ടാവക്രമുനിയെ വിശ്രമിപ്പിക്കുവാൻ അയച്ചിട്ടു്, ബുദ്ധിക്ഷയംപൂണ്ടിരിക്കുന്ന ദേവിയെ വിനോദിപ്പിക്കുവാൻ വേണ്ടി, ശ്രീരാമൻെറ ചരിതത്തെ എഴുതിയിരിക്കുന്നതു കാണുവാൻ സീത

യും രാമലക്ഷ്മണന്മാരും പോകുന്നു. അതിനാലിനി ഞാനും ചിത്രദർശനത്തിലെ ചില സംഗതികളെപ്പററി അഭിപ്രായപ്പെടാൻ ഉത്സാഹിക്കാം.

മിഥിലാവൃത്താന്തത്തെ കാണിക്കുന്ന സമയത്തു ശ്രീരാമനെ കണ്ടിട്ടു് "ശ്യാമളമായും കോമളമായും" എന്നെല്ലാം പറയുമ്പോൾ എനിക്കു രസികശിരോമണിയായ "ശാരദാ"കർത്താവിൻെറ "മട്ടളവും ഏലത്താളവും" എല്ലാം ഓൎമ്മവരുന്നു. ചില നവീനകവികളിലുള്ള വൈചിത്ര്യക്കുറവു് ഭവഭൂതിയേയും ബാധിച്ചതിനെക്കുറിച്ചു ഞാൻ അത്ഭുതപ്പെടുന്നു.

ഈ നാടകത്തിൽ നേരംപോക്കുള്ള വാക്യങ്ങൾ വളരെ ചുരുക്കം മാത്രമേ ഞാൻ വായിച്ചതായി ഓൎക്കുന്നുള്ളു. അവയിലൊന്നു ചിത്രദർശനത്തിൽ ഊർമ്മിളയെ കണ്ടിട്ടു്, സീത ലക്ഷ്മണനോടു് "വത്സ! വേറേ ഒരു സ്ത്രീയുള്ളതാരാണു്?" എന്നു ചോദിച്ചതാകുന്നു. ഈവക ഫലിതങ്ങൾ 'കണ്ണീരും കയ്യുമായി' കഴിയുന്ന ഈ 'ഉത്തരരാമചരിത'ത്തിൽ കാർമ്മേഘപടലങ്ങളെക്കൊണ്ടു നിറഞ്ഞിരിക്കുന്ന ആകാശത്തോടും മഴയോടുംകൂടിയ ഒരു രാത്രിയിൽ മിന്നൽ പിണരുകളെന്നപോലെ ശോഭിക്കയും ചെയ്യുന്നുണ്ടു്. ചിത്രദർശനമെന്നവ്യാജേന പൂൎവ്വരാമായണകഥയെ കവി ഇവിടെ കൊണ്ടുവരുന്നുണ്ടെന്നു ഞാൻ പറയേണ്ടല്ലോ. ഇതെത്രയോ ആവശ്യമായിട്ടുള്ളതാകുന്നു. സീതയുടെ പാതിവ്രത്യനിഷ്ഠയും ശ്രീരാമനിലുള്ള സ്ഥിരപ്രണയവും ഹേതുവായിട്ടു് വളരെ വളരെ ദുഃഖം മഹാമനസ്വിനിയായ സീത സഹിച്ചിട്ടുണ്ടെന്നു കാണിച്ചാലല്ലേ സീതാപരിത്യാഗത്തിൻെറ കാഠിന്യം വഴിപോലെ വെളിപ്പെടുകയുള്ളു. എന്നാൽ ഗുഹമിത്രത്തെപ്പററി പ്രസംഗിക്കുന്നതിലും കൈകേയിയെ ദൂഷിക്കുന്നതിലും ശ്രീരാമനുള്ള വൈമുഖ്യംകൊണ്ടു അയോദ്ധ്യാകാണ്ഡം മുഴുവൻ വിട്ടിരിക്കുന്നു. പ്രകൃതത്തിനു് ഈ ഭാഗം അത്ര ആവശ്യവുമല്ല. വനവാസത്തിങ്കൽ നടന്ന കാര്യങ്ങൾ ഇതിലേക്കു വളരെ ആവശ്യമുള്ളതിനാൽ, അവയെ, നല്ലപോലെ വൎണ്ണിച്ചിട്ടുമുണ്ടു്.

"അക്കാലം സുഖമോടുമഗ്ഗിരിയിൽ നാം
സൗമിത്രിചെയ്യുന്ന നൽ
സല്ക്കാരത്തെ വഹിച്ചുകൊണ്ടുബദ്ധനാൾ
വാണുള്ളതോൎക്കുന്നുവോ?
മൽകാന്തേ! മധുരാംബുചേൎന്നൊഴുകുമ-
ഗ്ഗോദാവരീസിന്ധുവും
തൽകൂലങ്ങളിൽ നാം കളിച്ചതുമയേ
മൎമ്മജ്ഞേ! ഓൎക്കുന്നുവോ?"

"പ്രാരം പ്രേമാൽ പതുക്കെച്ചെവിയിണയരികിൽ
ചുംബനങ്ങാത്തമട്ടാ-
യോരോന്നൊക്കെ ക്രമംവിട്ടതുമിതുമുരചെ-
യ്തോപ്പമോരോകരത്താൽ
ഏറെക്കെട്ടിപ്പുണന്നങ്ങനെയമിതരസം
യാമമാററങ്ങളും ചെ-
ററോരാതേതന്നെ നമ്മൾക്കനവധി ദിവസം
രാത്രിതാനേ കഴിഞ്ഞു.

ഗംഗയുടെ പ്രതിച്ഛായയെ ചിത്രത്തിൽ കണ്ടിട്ട് അതിനെ സ്തുതിക്കുന്നസമയം, "ഭവതിസ്നുഷയായ ഈ ജാനകിക്കു മംഗളം ഭവിപ്പാനായി അരുന്ധതി എന്നപോലെ എല്ലാ സമയത്തും അനുഗ്രഹിക്കേണമേ" എന്നു രാമൻ പറയുന്നതിൽ ഭാവിയായ കാര്യങ്ങളെക്കൂടി സൂചിപ്പിക്കുന്നില്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു.

വർണ്ണനകളും മററും എത്ര വിശേഷമായിരിക്കുന്നു! എന്നാൽ ഇവയ്ക്കായി കവി കഥയെ ദീർഘിപ്പിച്ചിട്ടും ഇല്ല. സരസ്സുകളേയും, നദികളേയും, ഗിരികളേയും കവി എത്ര ഹൃദയംഗമമായി വർണ്ണിച്ചിരിക്കുന്നു.

"അംഭോജാക്ഷി മദിച്ചു ഹംസഗണമാടീടുന്നപക്ഷങ്ങളാൽ
വർണ്ണംകൂടിയ തണ്ടുലഞ്ഞുവെളിയിൽകാണുംവിധംഭംഗിയിൽ
അംഭോജങ്ങളുമാമ്പലും നിറയുമിപ്പമ്പാപ്രദേശങ്ങളെ-
ക്കണ്ണീർവീഴുമുടൻനിറഞ്ഞിടുമതിൻമദ്ധ്യത്തിലീക്ഷിച്ചുഞാൻ

ചിത്രദർശനം നിമിത്തം സീതയ്ക്കു് ഒരു ആഗ്രഹം ജനിക്കുന്നു. അതായതു്, വനവാസത്തിൽ തൻെറ പ്രാണവല്ലഭനൊരുമിച്ചു പോയി താമസിച്ചിരുന്ന പ്രദേശങ്ങളെ ഒരിക്കൽക്കൂടി പോയി കാണുന്നതിനുതന്നെ

"രാമൻ—വത്സ! ലക്ഷ്മണ!

ലക്ഷ്മണൻ—ഞാൻ തയാറായിരിക്കുന്നു."

ഒരുമിച്ചു പോകുന്നതിനു തനിക്കു വല്ല വിസമ്മതവും ഉണ്ടോ എന്നു് ജ്യേഷ്ഠനു സംശയിക്കുവാൻപോലും കാരണം കൊടുക്കരുതെന്നുള്ള വിചാരത്താലാകുന്നു സഹോദരനിൽ സ്നേഹബഹുമാനത്തോടുകൂടിയ ലക്ഷ്മണൻ ഇപ്രകാരം മറുപടിയാകുന്നതു്. കവിയുടെ ബുദ്ധിവൈഭവം പറയാവുന്നതല്ല.

ലക്ഷ്മണൻ രഥത്തിനു പോയതോടുകൂടി, സീത ക്ഷീണംകൊണ്ടു് രാമൻെറ മേൽചാരി ഉറങ്ങുന്നു. രാമനു സീതയിൽ അതി

യായ വാത്സല്യമുണ്ടെന്നുള്ളതു നിർവ്വിവാദമാണല്ലോ. സംശയിക്കു വാൻ പാടില്ലാത്ത വിധത്തിൽ അതു് കവി കാണിക്കുകയും ചെയ്യു ന്നുണ്ടു്.

"എന്നില്ലത്തിന്നു ലക്ഷ്മി, സ്വയമിവൾ നയന
ങ്ങൾക്കപീയൂഷധാരാ,
തന്വംഗിസ്പർശമോ എൻതനുവിനുബഹുവാം
ചന്ദനച്ഛായതന്നേ,
എന്നല്ലിക്കൈ ഗളത്തിന്നതിശിശിരമതാം
ചാരുഹാരംനമുക്കി-
നൊന്നല്ലെല്ലാംപ്രിയംതാനിവളുടെ വിരഹം
മാത്രമോർത്താലസഹ്യം."

"പ്രതിഹാരി—ദേവ! വന്നിരിക്കുന്നു."

ആ "വിരഹം" വന്നിരിക്കുന്നു എന്നു ഭയപ്പെട്ടിട്ടോ എന്ന പോലെ, പെട്ടെന്നു് "അയേ ആരു ?" എന്നു ശ്രീരാമൻ ചോദിക്കു ന്നു. വാസ്തവത്തിൽവന്നിരിക്കുന്നതു വിരഹംതന്നെയാണു്. ജന ങ്ങൾ രാമനെക്കുറിച്ചെന്തു പറയുന്നു എന്നറിവാനായിട്ടു് അയച്ചിരു ന്ന ദുർമ്മുഖനായി വിരഹം തത്സമയം മൂർത്തീകരിച്ചു വന്നിരുന്നു എന്നു പിന്നിട്ടുണ്ടായ സംഭവങ്ങളെക്കൊണ്ടു് നമുക്കറിയാമല്ലോ. ദുർമ്മുഖൻ വന്നു ശ്രീരാമൻെറ ചെവിയിൽ പറയുന്നതു രംഗസ്ഥി തജനങ്ങളുടെ ഊഹത്തിനു് അഗോചരമായിരിക്കുന്നില്ല; എന്തെ ന്നാൽ, ആ കാര്യം ഇന്നതാണെന്നു പ്രസ്താവനയിൽ നടനെക്കൊ ണ്ടു കവി പറയിച്ചിട്ടുണ്ടു്.

ജനമിതാ പറയുന്നിതു ദേവിയാം
ജനകജയ്ക്കുമഹോ ബഹുദൂഷണം;
ദനുജഗേഹമതിൽസ്ഥിതിമൂലമാ-
ണനലശുദ്ധിയിലോ ബഹുശങ്കപോൽ"

ദുർമ്മുഖനിൽനിന്നു സീതാദേവിക്കു വന്നിട്ടുള്ള ലോകാപവാദ ത്തെ കേട്ടസമയം, സീതയ്ക്കു വനത്തിലേക്കു പോകുവാൻ തയ്യാറാ ക്കിയ രഥം സീതയെ വനത്തിൽ കൊണ്ടുപോയി കളവാനുപയോ ഗിക്കുവാനായി ജ്യേഷ്ഠനല്ല, 'പുതിയ രാജാവു രാമൻ' ലക്ഷ്മണ നോടു കല്പിക്കയുംചെയ്തു.

സീതാരാമന്മാരെ വേർപിരിക്കുന്നതിനു് 'യമുനാതീരത്തിങ്കൽ വസിച്ചിട്ടുന്ന മുനിസംഘം' ലവണൻെറ പീഡയാൽ രാമനെ ശരണംപ്രാപിക്കയുംചെയ്യുന്നു. ശാകുന്തളം വായിച്ചിട്ടവർ അ തിലെ നായകീനായകന്മാരുടെ സല്ലാപസമയത്തു് ആശ്രമത്തിൽ

വരുന്ന ആനയേയും യാഗത്തെ മുടക്കുവാൻ വരുന്ന പിശാചുക്കളേയും ഈ സന്ദർഭത്തിൽ ഓക്കാനിരിക്കുകയില്ല. കവികൾക്കു് ഇങ്ങനത്തെ അവസരങ്ങളിൽ ഈ വക ചിലകട്ടംകൈകൾ പ്രയോഗിക്കാതെ നിവൃത്തിയില്ല. മഹാകവികളുടെ വാക്കു കുറിക്കുകൊണ്ടിരിക്കും. ഇപ്പോഴത്തേക്കൂട്ടുകാർ, അങ്കം അവസാനിക്കുവാൻ തിടുക്കമായാൽ, കഥാസന്ദർഭത്തിന്റെ ഗൌരവം നോക്കാതെ, എപ്പോഴും 'സമയം അതിക്രമിച്ചു' എന്നൊ 'സന്ധ്യാകാലമായി' എന്നോ പറഞ്ഞു കാലംകഴിച്ചുകൂട്ടും.

തന്റെ യഥാൎത്ഥസ്ഥിതിയെ ശങ്കിക്കപോലും ചെയ്യാത്ത ആ മഹാസാദ്ധ്വിയായ സീത 'ആൎയ്യപുത്രനു നമസ്കാരം' എന്നു പറഞ്ഞു രഥത്തിൽ കയറിപ്പോകുന്നു

ഇത്രയും പറഞ്ഞതിൽനിന്നും കവിയുടെ ആലോചന എല്ലാ ദിക്കിലും ഒരുപോലെ ചെന്നിട്ടുണ്ടെന്നു ഗ്രഹിക്കാവുന്നതാണല്ലൊ. വാക്യങ്ങൾ ഒന്നു് ഒന്നിൽനിന്നു പുറപ്പെടുന്നപോലെ ഇരിക്കുന്നു. കവിതാസാമൎത്ഥ്യം മാത്രം കാണിക്കുന്നതിനായി ഇതിലൊരു ശ്ലോകവും ഭവഭൂതി കൊണ്ടുവന്നിട്ടില്ല. എന്നാൽ, എല്ലാ പദ്യങ്ങളും കവിയുടെ അനിതരസാധാരണമയ വാസനയെ കാണിക്കുകയുംചെയ്യുന്നുണ്ടു്. വലിച്ചുകെട്ടിയ ഒരു അലങ്കാരവും ഇതിലില്ല. ഉള്ളതു മുഴുവൻ വിഷയത്തിനു അനുരൂപമായിട്ടുള്ളവയാകുന്നു. ഇവൎക്കുവേണ്ടി ഭവഭൂതി ഒരു മുഷ്ടിയുദ്ധവും ചെയ്തിട്ടില്ല. കഥാപുരുഷന്മാരുടെ സ്വഭാവങ്ങൾ എത്ര സ്വാരസ്യമായി വെളിപ്പെടുത്തിയിരിക്കുന്നു! കവിയുടെ വൎണ്ണനാശക്തിയും അവൎണ്ണനീയംതന്നെ. ഈ കൃതിയിലെ ഒരു വാക്കെടുത്താൽ, അതിന്റെദോഷം പലദിക്കിലും കാണാതിരിക്കയില്ല. അത്ര സൂക്ഷിച്ചിട്ടാകുന്നു കവി ഇതിൽ പദങ്ങളെ പ്രയോഗിച്ചിട്ടുള്ളതു്".

"വേദം നാലാറുശാസ്ത്രം, സ്മൃതികളൊടു പുരാ-
ണേതിഹാസങ്ങൾ വൈദ്യം,
വാദഗ്രന്ഥങ്ങൾ, ഗീതം, ഭരതമുനിമതം,
മഞ്ജുളപ്രൌഢകാവ്യം,
മോദം, ഖേദം, വിരോധം, പലഹൃദയവികാ
രങ്ങളോടുള്ളവസ്ഥാ-
ഭേദം, വേദാന്തവാത്സ്യായനമതമൊടലം-
കാരവും...............

ഭവഭൂതിക്കു് നല്ല പാഠമാണു്. കവിതാവാസനയുടെ കാൎയ്യം പറവാനേ ഇല്ല. എത്ര കംഭാണ്ഡന്മാർ വന്നാലും ഭവഭൂതിയോടു തോററുപോകയേയുള്ളൂ.

മഹാമേരുവിൻെറ വിവരണം ആവശ്യപ്പെട്ട ഒരാൾക്കു് ആ ഗംഭീരമായമലയിലെ ഒരു മരത്തിൻെറ കൊമ്പു കാണിച്ചുകൊടുത്ത മാതിരി, ഭവഭൂതിയുടെ ഭാവഗർഭമായ ഈ കൃതിയിലെ ചില ഭംഗികൾ ഇവിടെ കാണിക്കുവാൻ ഞാൻ യത്നിച്ചിട്ടുണ്ടു്. ഈ ഉദ്യമം ചിലരെയെങ്കിലും ഈ നാടകം പലതവണയും വായിച്ചു് അതിലെ ഭംഗികളെ ആസ്വദിക്കുകയും അവയെ ഇതരന്മാരുടെഗുണത്തിനും സന്തോഷത്തിനും വെളിപ്പെടുത്തുകയും ചെയ്യുവാൻ ഉത്സാഹിപ്പിക്കുന്നു എങ്കിൽ, എനിക്കു് ശ്രമഫലം സിദ്ധിക്കുന്നതാകുന്നു.

## ൧൦. തുഞ്ചൻസ്മാരകം.

തുഞ്ചത്തെഴുത്തച്ഛൻെറകീത്തി എന്നെന്നേക്കും നിലനിത്തുന്നതിനു വല്ലതും ഏപ്പെടുത്തേണമെന്നുള്ള പല ഭാഷാഭിമാനികളുടേയും അഭിലാഷത്തെ സഫലമാക്കുവാൻ തുടങ്ങിയ സഭയിൽ ഹാജരാകുന്നതിനു 'തുഞ്ചൻമെമ്മോറിയൽ കമ്മററി സിക്രട്ടറിയുടെ' ഒരു ക്ഷണപത്രം കുറച്ചുകാലംമുമ്പു് എനിക്കും കിട്ടുകയുണ്ടായി. അതു വായിച്ചിട്ടു് ആദ്യം എനിക്കല്പം നീരസമാണുണ്ടായതു്. മലയാളഭാഷയ്ക്കു് ഒരു മാന്യപദവി ലഭിക്കുവാൻ മുഖ്യകാരണഭൂതനായഗുരുനാഥനെസംബന്ധിച്ചു കൂടുവാൻ പോകുന്ന ഒരു സദസ്സിലേക്കു് ഈ വികൃതഭാഷയിൽ വേണോ ആളുകളെ ക്ഷണിക്കുന്നതിനു്? ഇതു കേട്ടാൽ എഴുത്തച്ഛൻെറ പ്രേതവും കൂടി അദ്ദേഹത്തിൻെറ പട്ടറയിൽ കിടന്നു കിടുകിടെ വിറയ്ക്കും. ചില പച്ചരസികന്മാർ ഇങ്കിരിയിസ്സും മലയാളവും കലത്തി സൃഷ്ടിച്ചു് ഉപയോഗിച്ചുവരുന്ന ഭാഷയെ ഈവിധം ആദരിക്കുന്നതു മഹാപാപമാണു്. പിന്നെ നമ്മുടെ ഭാഷയുടെ ജന്മഹേതുവായ ആ മഹാനെ മലയാളികൾ പരമ്പരയായി പറഞ്ഞുവരുന്ന 'തുഞ്ചൻ' എന്ന പദത്തെ ഈ സന്ദർഭത്തിൽ ഉപയോഗിക്കുന്നതും വലിയൊരു കഷ്ടമായിട്ടുള്ള സംഗതിയാണല്ലോ.

ഈവക വിചാരങ്ങളിൽനിന്നും എൻെറ മനസ്സിനെ മോചിപ്പിച്ചതിനുശേഷം, തുഞ്ചത്തു ഗുരുനാഥൻെറ സ്മരണയ്ക്കായി നമ്മൾ വല്ലതും പ്രവത്തിപ്പാനുണ്ടോ എന്നു് ഒരു സംശയവും എനിക്കുണ്ടായി. അദ്ദേഹത്തിൻെറ യശസ്തംഭങ്ങൾ നാട്ടിലെല്ലാം അദ്ദേഹംതന്നെ ഉറപ്പിച്ചു നാട്ടീട്ടുണ്ടല്ലോ. ഉച്ചയ്ക്കോ അത്താഴം കഴിഞ്ഞു കിടക്കുന്നതിനു മുമ്പായിട്ടോ പുരാണം വായിക്കാത്ത മലയാളത്തറവാട്ടുകൾ ചുരുക്കം; ഇല്ലെന്നുതന്നെ വേണംപറയുവാൻ. പഠിച്ചപണി പതിനെട്ടും എടുത്തിട്ടും മണ്ണെണ്ണവിളക്കിനും

റെയിനാൾഡിന്റെ കഥാപുസ്തകത്തിനും, രാമായണം, ഭാഗവതം മുതലായ കിളിപ്പാട്ടുകളെ കൂടി മറക്കുവാൻ ഇനിയും സാധിച്ചിട്ടില്ല. ഈവക കൃതികളുടെ കർത്താവായ ആ മഹാത്മാവിനെയുണ്ടോ പിന്നെ മലയാളികൾ മറക്കുന്നു? ഒരിക്കലും ഇല്ല. അതുകൊണ്ടു സംസ്കൃതവിദ്യാലയമോ പരന്തരീസുപുസ്തകശാലയോ ഔചിത്യമില്ലാതെ എന്തെങ്കിലും 'തുഞ്ചെൻപറമ്പിൽ' തുടങ്ങട്ടെ എന്നു സമാധാനപ്പെട്ടിരിക്കുമ്പോഴാണ്, തുലാത്തിലെ 'രസികരഞ്ജിനി'യിൽ ഈവിധം വായിപ്പാൻ എനിക്കു സംഗതിയായത്. "പ്രകൃതാനുപ്രകൃതമായി വരുന്ന അനേകം ആനുഷംഗികവിഷയങ്ങളെ എല്ലാം തള്ളിക്കളഞ്ഞ് അനസ്യൂതമായ കുരുപാണ്ഡവകഥയെ മാത്രം അടിസ്ഥാനപ്പെടുത്തി വാലും തലയും ഇല്ലാത്ത ഏതാനും പദ്യങ്ങളെക്കൊണ്ട് ഒരു ഭാരതസംഗ്രഹം ഭാഷയിൽചെയ്തു വകയ്ക്കു് എഴുത്തച്ഛനെ നാം എത്രയോ കൊണ്ടാടുന്നു. ഇതേവരെ കൊണ്ടാടിയതൊന്നും പോരാ; ഇനി ചില സ്മാരകവും മററും വേണം പോലും. ഈ സ്ഥിതിക്ക് ഒരക്ഷരംപോലും വിടാതെ ആ ഗ്രന്ഥത്തെ ഭാഷയിൽതീർത്ത കുഞ്ഞിക്കുട്ടൻതമ്പുരാനെ കേരളീയർ ശിരസാവഹിച്ചാലും മതിയാകുമോ?" ഇതെന്തൊരു കഷ്ടമാണ്. കുഞ്ഞിക്കുട്ടൻ തമ്പുരാൻ തിരുമനസ്സിലെ ഭാരതതർജ്ജമയെ സ്തുതിക്കുന്നതിന് എഴുത്തച്ഛന്റെ കൃതിയെ നിന്ദിക്കേണമെന്നുണ്ടോ? ഒരക്ഷരംപോലും വിടാതെയും വൃത്തവുംകൂടി മാററാതേയും ഉള്ള തമ്പുരാന്റെ പരിഭാഷ നമ്മുടെ സാഹിത്യസമൂഹത്തിലേക്കു ഇപ്പോൾ വലിയൊരു സമ്പാദ്യമാണെന്നു സമ്മതിക്കുന്നപക്ഷത്തിൽകൂടി എഴുത്തച്ഛന്റെകാലത്തു്, ശ്രമസാദ്ധ്യമായിരുന്നാലും, ആവിധമുള്ളൊരു ഭാഷാന്തരനയനം ഉപകാരപ്രദമായിത്തീരുന്നതല്ലായിരുന്നു എന്നു സംശയംകൂടാതെ പറയാവുന്നതാകുന്നു. ഇക്കാലത്തുകൂടി "പരിപൂർണ്ണമായ പുസ്തകം കൈവശം കിട്ടിയിരുന്നു എന്നുവരികിലും അതുമുഴുവൻ ഒരാവൃത്തി വായിച്ചു ഗുണദോഷനിരൂപണം ചെയ്യുന്നതിനു് അധികംപേർ ഉണ്ടാവുകയില്ല. ഈ ലേഖനകർത്താവിനു് അതു് അശക്യമാണെന്നു തീരുമാനംതന്നെ. അതിനാൽ ഭാരതത്തിന്റെ സംഗതിയിൽ സ്ഥാലീപുലാകന്യായംതന്നെ സർവ്വശരണ കരണീയമായിത്തീർന്നിരിക്കുന്നു" എന്നിങ്ങിനെയാണു മലയാളഭാഷയെ സ്വാത്മാവുകൊണ്ടും സ്നേഹിക്കുന്ന നമ്മുടെ പണ്ഡിതശ്രേഷ്ഠനായ ഉപദേഷ്ടാവു പ്രസ്താവിക്കുന്നതു്. ഈവക കാരണങ്ങളെക്കൊണ്ടായിരിക്കാം എഴുത്തച്ഛൻ ഭാരതസംഗ്രഹത്തെ ഒരു പുതിയ വഴിയിൽകൂടി മലയാളത്തിൽ അവതരിപ്പിച്ചതു്. തന്റെ കൃതികൾക്കു കഴിയുന്നതും പ്രചാരമുണ്ടാക്കി സ്വഭാഷയ്ക്കു പരിഷ്കാരവും അഭിവൃദ്ധിയും ഉണ്ടാകേണമെന്നു കരുതി പാമരർ

ല്ലഭ്യംകൊണ്ടും മററും വളരെ താണസ്ഥിതിയിൽ കിടന്നിരുന്ന തന്റെ മാതൃഭാഷയിൽ, "ശൂദ്രമക്ഷരസംയുക്തം ദൂരതഃ പരിവജ്ജയേൽ" എന്ന മതത്തെ അവലംബിച്ചിരുന്ന പ്രബലന്മാരുടെ തടസ്സങ്ങളെ വകവയ്ക്കാതെ ഭാരതാദിപുരാണങ്ങളെ നിമ്മിക്കുവാൻ എഴുത്തച്ഛൻ എത്രമാത്രം ക്ലേശിച്ചിരിക്കേണം! എഴുത്തച്ഛന്റെ കിളിപ്പാട്ടുകൾ 'വാലും തലയുമില്ലാത്ത' പദ്യങ്ങളാണെന്നോ അവ മനുഷ്യരെ സജ്ജനങ്ങളാക്കുവാനും ജനങ്ങൾ പുത്രമിത്രകളത്രാദികളിൽതന്നെ ഭ്രമിക്കാതെ അവർ ഒട്ടുവിൽ ഭാവവിമുഖരായി മോക്ഷമാർഗ്ഗത്തെ തേടുവാനും ഉത്സാഹിപ്പിക്കുന്നില്ലെന്നോ ആരുംതന്നെ ഇതിനുമുമ്പിൽ അഭിപ്രായപ്പെട്ടിട്ടുള്ളതായി ഞാൻ ഓക്കുന്നില്ല. എന്റെ പ്രിയസുഹൃത്തായ രാജരാജവമ്മകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ട് ഈവിധം എഴുതിയതു് അവിടുത്തെ ശിഷ്യജനങ്ങളായ എന്നെപ്പോലെയുള്ളവക്കു ഗുരുതചക്കേട്ടുണ്ടെന്നുള്ള ശങ്കതോന്നിപ്പാൻ കണ്ടുപിടിച്ചു പ്രയോഗിച്ച ഒരു സൂത്രമായിട്ടാണു് ഞാൻ വിചാരിക്കുന്നതു്. എഴുത്തച്ഛന്റെ കിളിപ്പാട്ടുകൾ 'വാലും തലയുമില്ലാത്ത' ക്ഷുദ്രകൃതികളാണെന്നു വിധിക്കുന്നപക്ഷം, മലയാളസാഹിത്യത്തിൽനിന്നു് എത്ര കാവ്യങ്ങളെയാണു് എതുവാദം കേൾക്കാതെ തള്ളിക്കളയേണ്ടിവരിക! എഴുത്തച്ഛന്റെ കിളിപ്പാട്ടുകൾ ഉത്തമകാവ്യങ്ങൾതന്നെ; സംശയമില്ല; അല്ലെന്നു ശഠിച്ചിട്ടു് ആവശ്യമുണ്ടെന്നും തോന്നുന്നില്ല. അത്രയുമല്ല; അവ ഉണ്ടായകാലത്തു് ആവിർഭവിച്ചില്ലായിരുന്നു എങ്കിൽ, ഇന്നു കുഞ്ഞിക്കുട്ടൻതമ്പുരാൻതിരുമനസ്സിലെ മഹാഭാരതതജ്ജമതന്നെ ഉണ്ടാകുമോ എന്നു സംശയമാണു്.

അല്ലെങ്കിൽ, വാഗ്വാദത്തിനു് എഴുത്തച്ഛന്റെ കൃതികൾ വാലും തലയുമില്ലാത്ത 'പദ്യങ്ങളാണെ'ന്നു സമ്മതിക്കുന്നതായാൽതന്നെ, എഴുത്തച്ഛന്റേയും, അദ്ദേഹത്തിന്റെ കാലത്തിന്റേയും സ്ഥിതിക്കു് അവ അത്ഭുതകരങ്ങളും അത്യന്തം വിശിഷ്ടങ്ങളും ഗുണപ്രദങ്ങളും ആയ കാവ്യങ്ങളാണെന്നു സമത്ഥിക്കുവാൻ ഒരു പ്രയാസവുമില്ല. അതുകാരണം, അദ്ദേഹത്തിനെ ഇതുവരെ കൊണ്ടാടിയതു പോരെന്നുതന്നെയല്ല, നമ്മുടെ കൃതജ്ഞതാസൂചകമായ ഒരു സ്മാരകത്തെ കഴിയുന്നതും വേഗത്തിൽ സ്ഥാപിക്കേണ്ടതുമാകുന്നു. ദ്വിജന്മാരുടെ പാദശുശ്രൂഷയ്ക്കല്ലാതെ അക്ഷരജ്ഞാനത്തിനുപോലും അഹനല്ലാത്ത ഒരു സാധു "ശൂദ്രൻ" വീഴക്ഷരകുക്ഷിയായ തന്റെ ഭാഷയെ പോഷിപ്പിക്കുവാനും സാധുജനങ്ങൾക്കു രസകരമായും എളുപ്പത്തിലും സദുപദേശം ചെയ്യാനുമായി ഒരു നവീനപന്ഥാവിൽക്കൂടി ഭാരതത്തെ തജ്ജമചെയ്തിട്ടുള്ളതിന്റെ മഹിമ എവിടെ? ആ ഭാഷ പരിഷ്കൃതാവസ്ഥയിൽ വന്നതിന്റെ

ശേഷം, വിദ്യകൊണ്ടും ധനംകൊണ്ടും പ്രാചീനകാലം മുതല്ക്കുതന്നെ കേളികേട്ടിട്ടുള്ള ഒരു ക്ഷത്രിയരാജകുടുംബത്തിലെ 'സരസദ്രുതകവി കിരീടമണി'യായ ഒരു പണ്ഡിതവര്യൻവിദ്വാന്മാരായ "ശ്രദ്ധരെക്കൊണ്ടു് അലംകൃതമായ ഒരു സമൂഹത്തിനായിട്ടു് ആ ഭാഷയിൽ ഭാരതം തർജ്ജമചെയ്യുന്നതിന്റെ മഹിമ എവിടെ? ഇതു രണ്ടും തമ്മിലുള്ള അന്തരവും അതോടുകൂടി എഴുത്തച്ഛനു് അഭിനവവ്യാസനേക്കാളും ഒരു സ്മാരകത്തിനുള്ള അവകാശവും ആലോചിക്കുംതോറും അധികമധികമായിട്ടാണു് കാണുന്നതു്. മറിച്ചുവരുവാൻ തരമില്ലല്ലോ. അതിവേഗം പോകുന്ന ആവിക്കപ്പലുകളെ ഓടിക്കുന്നതിനു് ഇക്കാലത്തു സുലഭങ്ങളായുള്ള സാമഗ്രികളോടും പഠിപ്പും പരിചയവുമുള്ള കപ്പൽക്കാരോടുംകൂടി എത്രയോ കപ്പലുകളെ ഓരോ കപ്പിത്താന്മാർ അമേരിക്കയിലേക്കു ദിവസവും ഓടിക്കുന്നു. അവരുടെ പേരുകൾകൂടി ആരെങ്കിലും കേൾക്കുന്നുണ്ടോ? എന്നാൽ ആവക ഉപകരണങ്ങൾ ഒന്നുംകൂടാതെയും അസ്ഥിരമായ കാററിനെമാത്രം ആശ്രയിച്ചും വളരെ പഠിപ്പും പരിചയവുമില്ലാത്തവരും ക്രമേണ അക്ഷമന്മാരായിത്തീർന്നു ഒടുവിൽ നേതാവിനോടു് എതിർത്തവരുമായ നാവികന്മാരോടുകൂടി ഏററവും അപരിഷ്കൃതസമ്പ്രദായത്തിലുള്ള ഒരു കപ്പലിൽ പർവതോന്നതങ്ങളായ തിരകളാൽ ഭയങ്കരമായും അതിവിസ്തൃതത്താൽ ദുസ്തരമായും ഉള്ള അതലാന്തികസമുദ്രത്തെ കടന്നു് അമേരിക്കയെ കണ്ടുപിടിച്ച കൊളംബസ്സിനെ ഇന്നും കൊണ്ടാടാത്തവർ ആരാണുള്ളതു്? എന്തിനു വളരെപ്പറയുന്നു! നമ്മുടെ ഭാഷാസാഹിത്യത്തിൽ തുഞ്ചത്തെഴുത്തച്ഛനേയും കുഞ്ചൻനമ്പ്യാരേയും കഴിഞ്ഞല്ലാതെ ബഹുമാനിക്കപ്പെടുവാൻ യോഗ്യന്മാരായിട്ടു വേറെ ആരുംതന്നെ ഉണ്ടെന്നു തോന്നുന്നില്ല; ഉണ്ടാകുമെന്നും തോന്നുന്നില്ല.

# ൧൩. മാലതീമാധവം.

ഭവഭൂതി തൻെറ മൂന്നു നാടകങ്ങളുടെ പ്രസ്താവനകളിലും തൻെറ ചരിത്രത്തെപ്പററി പലതും പറഞ്ഞിട്ടുണ്ടു്.

'തെക്കൻദിക്കിൽ പത്മപുരം എന്നു പ്രസിദ്ധമായിട്ടു് ഒരു നഗരമുണ്ടു്. അവിടെ തിത്തിരിപ്രോക്തമായ വേദത്തെ അദ്ധ്യയനം ചെയ്യുന്നവരായും പങ്ക്തിപാവനന്മാരായും പഞ്ചാഗ്നികളെ ഉപാസിക്കുന്നവരായും കാശ്യപഗോത്രക്കാരായും സോമയാജികളായും വ്രതക്കാരായും ഉദുംബരം എന്നു പ്രസിദ്ധമായ കുലനാമത്തോടുകൂടിയവരായും അദ്ധ്യാത്മനിഷ്ഠയോടുകൂടിയവരായും ഉള്ള മഹാബ്രാഹ്മണർ താമസിച്ചിരുന്നു' ഭവഭൂതി 'ഈ കുലത്തിൽ ജനിച്ചവനും അത്യന്തം പൂജ്യനായിരിക്കുന്ന ഭട്ടഗോപാലൻെറ പൌത്രനും പവിത്രകീർത്തിയായിരിക്കുന്ന നീലകണ്ഠൻെറ പുത്രനും ശ്രീകണ്ഠൻ എന്ന നാമാന്തരത്തോടുകൂടിയവനും തർക്കവ്യാകരണമീമാംസാദികളിൽ നിപുണനും നാടകക്കാരിൽ സ്വഭാവേന സ്നേഹമുള്ളവനും പ്രസിദ്ധനും ആയ ഒരു മഹാകവി'യായിരുന്നു. 'ഭവഭൂതിയുടെ അമ്മ ജാതുകർണ്ണിയും ഗുരു ജ്ഞാനനിധിയും ആയിരുന്നു. ഭവഭൂതിയുടെ പിതൃകൃതമായ നാമം ശ്രീകണ്ഠൻ എന്നായിരുന്നു എന്നും ഭവഭൂതി എന്നു പേർ സിദ്ധിച്ചതു താഴെ കാണിക്കുന്ന അദ്ദേഹത്തിൻെറ ശ്ലോകത്തിലെ ഭവഭൂതി എന്ന ശബ്ദത്തിൻെറ ചമൽക്കാരം ഹേതുവായിട്ടാണെന്നും' ഒരു ഐതിഹ്യമുണ്ടു്.

'തപസ്വീ കാം ഗതോവസ്ഥാമിതി സ്മേരാനനാവിവ
ഗിരിജായാഃ സ്തനൌ വന്ദേ ഭവഭൂതിസിതാനനൌ'

പത്മപുരം എന്നു പറയുന്നതു മദ്ധ്യ ഇന്ത്യയിൽ നാഗപുരത്തിനു സമീപമുള്ള ചന്ദ്രപുരത്തിൻെറ അടുക്കലായിരുന്നു എന്നു അതിനെ വർണ്ണിച്ചിട്ടുള്ളതിൽനിന്നു നമുക്കു ഏകദേശം ഊഹിക്കാം. ചന്ദ്രപുരത്തിലും അതിനടുത്തും കൃഷ്ണയജുർവ്വേദികളിൽ തൈത്തരീയശാഖക്കാരും ആപസ്തംബസൂത്രാവലംബികളും ആയ ബ്രാഹ്മണരുടെ വളരെ ഗൃഹങ്ങൾ ഇപ്പോഴും ഉണ്ടു്. ഗോദാവരിനദി ഭവഭൂതിയുടെ സ്വദേശത്തിലോ അതിൻെറ സമീപത്തിലോ ആയിരുന്നു എന്നതിനു വാദമില്ല. ഉത്തരരാമചരിതത്തിൽ തന്നെ അദ്ദേഹം അതിനെക്കുറിച്ചു് അഞ്ചുദിക്കിൽ പറഞ്ഞിട്ടുണ്ടു്. പിന്നെമാലതീമാധവത്തിൻെറ ഒമ്പതാമത്തെ അങ്കത്തിൽ അപ്രകൃതമായി, കേവലം ഒരു ദേശാഭിമാനിയുടെ നിലയിൽമാത്രം, അതിനെ വർണ്ണിച്ചിട്ടും ഉണ്ടു്.

കാവ്യനാടകാലങ്കാരങ്ങളിൽ നമ്മുടെ കവിക്കുണ്ടായിരുന്ന പാണ്ഡിത്യത്തെപ്പററി ആരും വാദിക്കുന്നതല്ല; പിന്നെ ചതുർവ്വേദങ്ങളിലും ഉപനിഷത്തുകളിലും സാംഖ്യയോഗമതങ്ങളിലും അദ്ദേഹത്തിനു നല്ല അറിവുണ്ടായിരുന്നു എന്നു് ആ മഹാകവിയുടെ നാടകത്രയങ്ങൾ വായിച്ചിട്ടുള്ളവർക്കു പ്രയാസം കൂടാതെ ഗ്രഹിക്കാവുന്നതാകുന്നു. ഒരു കവിക്കു വിദ്യാസമ്പത്തു അധികമാകുന്നതോടുകൂടി അദ്ദേഹം ഉണ്ടാക്കുന്ന കാവ്യത്തിന്റെ രാസികൃവിശേഷത്തിനു ക്ഷയമുണ്ടാകുമെന്നുള്ള ഒരു ഇംഗ്ലീഷു പണ്ഡിതന്റെ സിദ്ധാന്തത്തെ ഭവഭൂതിയുടെ കൃതികൾ ഖണ്ഡിക്കുന്നുണ്ടെന്നു പറയുമ്പോൾ, എനിക്കു ഈ സംഗതിയെപ്പററ പറവാനുള്ളതെല്ലാം പറഞ്ഞുകഴിഞ്ഞു. കവി അത്ര വ്യുല്പന്നനും അദ്ദേഹത്തിന്റെ കാവ്യങ്ങൾ അത്ര ഗുണഭൂയിഷ്ഠങ്ങളും ആകുന്നു.

മഹാവീരചരിതം, മാലതീമാധവം, ഉത്തരരാമചരിതം—ഇവയാകുന്നു ഭവഭൂതിയുടെ മൂന്നു നാടകങ്ങൾ. ഇവയിൽ ഒന്നാമത്തെ കൃതിയിൽ മനുഷ്യരുടെ ചിത്തവൃത്തികളെ പ്രദർശിപ്പിക്കുന്നതിൽ കവി വലുതായ ഒരു സൂക്ഷ്മജ്ഞാനം കാണിച്ചിട്ടില്ലാത്തതുകൊണ്ടും അതിൽ ഉപയോഗിച്ചിട്ടുള്ള ഭാഷയിൽ ശുദ്ധി മററുള്ളവയിലോളം ഇല്ലാത്തതിനാലും അതാകുന്നു കവിയുടെ ആദ്യത്തെ പ്രബന്ധമെന്നു പല വിദ്വാന്മാരും അഭിപ്രായപ്പെടുന്നുണ്ടു്. മാലതീമാധവമാണത്രെ അദ്ദേഹം രണ്ടാമതായി ഉണ്ടാക്കിയതു്. ഉത്തരരാമചരിതം അദ്ദേഹത്തിന്റെ പ്രജ്ഞയുടെ പരിപാകഫലമാണെന്നു അതിലത്തെ ഭരതവാക്യത്തിൽ കാണുന്ന 'ശബ്ദബ്രഹ്മവിദഃ കവേഃ പരിണതപ്രജ്ഞസ്യ വാണീമ മാം' എന്ന പാദംകൊണ്ടും അതിലത്തെ 'സാരസ്യമാധുര്യവാക്സൗരഭ്യാദി' ഗുണങ്ങളെക്കൊണ്ടും നമുക്കു ഊഹിക്കാവുന്നതാകുന്നു. കവികുലശിരോമണിയായ കാളിദാസനുകൂടി 'ഉത്തരേ രാമചരിതേ ഭവഭൂതിർവിശിഷ്യതേ' എന്നു ഭവഭൂതിയിൽ ഒരു ബഹുമാനം ജനിപ്പിച്ചു എന്നു പറഞ്ഞു വരത്തക്കതായ ഈ നാടകം അദ്ദേഹം ഒന്നാമതായി ഉണ്ടാക്കിയതാണെന്നു വിചാരിക്കുന്നതിൽ അല്പം തെററുകൂടി ഉണ്ടെന്നു എനിക്കു തോന്നുന്നു.

ഈ രണ്ടുമഹാകവികളേയും ചേർത്തിട്ടുള്ള വളരെ കഥകൾ കേട്ടിട്ടുണ്ടു്. ഭവഭൂതി തന്റെ ഉത്തരരാമചരിതം എഴുതിത്തീർന്ന ഉടനെ കാളിദാസന്റെ അഭിപ്രായം അറിയുന്നതിനായി അതിനെ അദ്ദേഹത്തിന്റെ അടുക്കൽ കൊടുത്തയച്ചു. കാളിദാസൻ എന്തോ കളിക്കയായിരുന്നതിനാൽ നാടകത്തെ വായിക്കുന്നതിനു അദ്ദേഹം കൊണ്ടുചെന്നാളോടു അപേക്ഷിച്ചു. അതിൽ 'അവിദിതഗതയാമാ രാത്രിരേവം വ്യരംസീൽ' എന്നു വായിച്ചപ്പോൾ 'സു

ന്നം കുറയ്ക്കണം' എന്നും, മുഴുവൻ വായിച്ചുകഴിഞ്ഞപ്പോൾ 'ഗ്രന്ഥം മുഴുക്കെ കെട്ടണം' എന്നും കാളിദാസൻ പറഞ്ഞുപോലും. പ്രസ്തുത പ്രകരണത്തെക്കുറിച്ചുതന്നെ ഒരു കഥയുണ്ട്. ബ്രാഹ്മണൻ നായകനായിട്ടൊരു കൃതിയും ഇല്ലാത്തതു് ആ വർഗ്ഗക്കാർ നായകന്മാരായിരിക്കുവാൻ അനർഹന്മാരായിട്ടാണെന്നും മററും ഭോജസഭയിൽ ഒരു തർക്കമുണ്ടായി. ആ കുററം തീർക്കുവാനും തന്റെ സ്വജാതിസ്നേഹം വെളിപ്പെടുത്തുവാനുമായി ഒരു രാത്രികൊണ്ടു ഭവഭൂതി മാലതീമാധവം ഉണ്ടാക്കിയത്രേ. പിറേറദിവസം ഇതു സദസ്സിൽ വായിച്ചുകൊണ്ടിരിക്കുമ്പോൾ, ഭവഭൂതി പതുക്കെ ഉറക്കം തുടങ്ങി. അപ്പോൾ കാളിദാസൻ 'ശൂദ്രനായിരുന്നുവെങ്കിൽ ഇതുകൂടാതെ കഴിക്കാമായിരുന്നു' എന്നു പറഞ്ഞു എന്നൊരു കഥയുണ്ടു്.

ഭവഭൂതിക്കു കാളിദാസനെ വളരെ ബഹുമാനം ഉണ്ടായിരുന്നു എന്നുള്ളതിനു സംശയം ഇല്ല. മാലതീമാധവത്തിൽ ശാകുന്തളത്തേയും വിക്രമോർവശീയത്തേയും സൂചിപ്പിച്ചിട്ടുള്ള കാമന്ദകിയുടെ വാക്കുകളെക്കൊണ്ടും മാധവൻ സന്ദേശം അയയ്ക്കുവാൻ വിചാരിച്ച മാർഗ്ഗത്തിന്റെ മാതിരികൊണ്ടും ഭവഭൂതി കാളിദാസന്റെ നാടകങ്ങളേയും കാവ്യങ്ങളേയും നല്ലപോലെ വായിച്ചിട്ടുണ്ടെന്നും തെളിയുന്നുണ്ടു്. ഈ സംഗതിയെ ബലപ്പെടുത്തുന്നതിനു് ഈ ശ്ലോകങ്ങളേയും ഉപയോഗപ്പെടുത്താവുന്നതാകുന്നു.

ദന്താനാംമുകുളങ്ങൾകാട്ടിയനിമിത്തോദിയമാനസ്മിതാൻ
ചെന്താരിൻ മധു വർഷിണഃ ശ്രവണയോരവ്യക്തവർണ്ണോക്തിഭിഃ
സന്താനാഭരണാനി ബാലതനയാ നങ്കാശ്രയപ്രാർത്ഥിനോ
ഹന്താദായ തദംഗരേണുവണിയുന്നൽകൃഷ്ടപുണ്യാ ജനാഃ

ശാകുന്തളം.

ചിരിക്കും മദ്ധ്യത്തിൽ കരയുമിതിനേതും നിയമമി-
ല്ലുരയ്ക്കും തെററിക്കൊണ്ടമൃതസമമസ്പഷ്ടമൊഴിയെ
സ്ഫുരിച്ചല്പംകാണാം ചില ചെറിയ പല്ലങ്ങനെലസി-
ച്ചിരിക്കും ബാല്യേ നിൻമുഖകമലമോർക്കുന്നിതതു ഞാൻ.

ഉത്തരരാമചരിതം

പൂ മുന്നമുണ്ടാം തദനന്തരം ഫലം
ജീമൂതജാലം പ്രഥമം തതോ ജലം
സാമാന്യമട്ടിങ്ങനെ ഹേതുകാര്യയോഃ
ശ്രീമൽപ്രസാദസ്യ തു മുൻപു സംപദഃ

ശാകുന്തളം.

ഫലമനുസരിച്ചു വാക്യം
പലലൗകികസജ്ജനങ്ങളും ചൊല്ലും
വലിയ മഹർഷികൾ ചൊന്നാൽ
ഫലമാവാക്കിന്റെ പിന്നിലോടി വരും

ഉത്തരരാമചരിതം.

എന്നാൽ ഈ വിദ്വാന്മാർ ജീവിച്ചിരുന്ന കാലങ്ങൾക്ക രണ്ടു വർഷശതങ്ങളുടെ അന്തരമുള്ളതിനാൽ മുമ്പു പറഞ്ഞ കഥകൾ ഉണ്ടാവാൻ ഇടയില്ലാത്തതാകുന്നു.

കാളിദാസൻ ഏകദേശം കലിവർഷം ൩൫൦൧-നും ൩൬൦൧-നും ഇടയ്ക്കു ജീവിച്ചിരുന്നു എന്നാകുന്നു ഇപ്പോൾ പല പണ്ഡിതന്മാരും തീർച്ചയാക്കീട്ടുള്ളതു്. ഈ അഭിപ്രായത്തിന്നു് അനുകൂലമായ പല സംഗതികളും രമേശചന്ദ്രദത്തൻ അദ്ദേഹത്തിന്റെ 'പ്രാചീനാൎയ്യവൎത്ത'ത്തിൽ കാണിച്ചിട്ടുണ്ടു്.

കന്യാകുബ്ജത്തിലെ രാജാവായിരുന്ന യശോവൎമ്മാവു ഭവഭൂതിയേയും വാക്പതിയേയും രാജശ്രീയേയും വഴിപോലെ പൂജിച്ചിരുന്നു എന്നും ഈ യശോവർമ്മാവിനെ കാശ്മീരരാജാവായ ലളിതാദിത്യൻ കീഴടക്കി എന്നും രാജതരംഗിണിയിൽ കാണുന്നു.

'കവിവാക്പതിരാജശ്രീഭവഭൂത്യാദിസേവിതഃ
ജിതോ യയൗ യശോവർമ്മാ തദ്ഗുണസ്തുതിമന്ദിതം.'

യശോവർമ്മാവു കലിവർഷം ൩൮൦൪-മുതൽ ൩൮൩൫-വരെ കന്യാകുബ്ജവും ലളിതാദിത്യൻ ൩൮൨൪-മുതൽ ൩൮൬൫-വരെ കാശ്മീരവും വാണിരുന്നു. അപ്പോൾ ഭവഭൂതിയും ഇക്കാലത്തുണ്ടായിരിക്കേണമെന്നു നിശ്ചയമാകുന്നു. ലളിതാദിത്യൻ ഭവഭൂതിയെ കാശ്മീരരാജ്യത്തു കൊണ്ടുപോയി വലിയ പദവിയിൽ താമസിപ്പിച്ചിട്ടുണ്ടു്.

ഭവഭൂതിയുടെ കാലത്തെ സ്ഥാപിക്കുന്നതിന്നു് അദ്ദേഹം ഉപയോഗിച്ചിട്ടുള്ള ഭാഷയ്ക്കുപുറമേ ഒന്നു രണ്ടു സംഗതികൾക്കൂടി പറയാം. ഹർഷചരിതത്തിൽ ബാണൻ കാളിദാസപ്രഭൃതികളായ വിദ്വാന്മാരുടെ പേരുകൾ പറഞ്ഞിട്ടുള്ള കൂട്ടത്തിൽ എത്രയോ പ്രസിദ്ധനായ ഭവഭൂതിയുടെ പേർ പറയാത്തതു ബാണഭട്ടൻ ഭവഭൂതിക്കു മുമ്പിൽ ജീവിച്ചിരുന്നതിനാലായിരിക്കേണം. അമരകോശത്തിന്റെ ക്ഷീരസ്വാമിയുടെ വ്യാഖ്യാനത്തിൽ ഭവഭൂതിയുടെ കൃതികളിൽ നിന്നൊടുത്തു പറഞ്ഞിട്ടുണ്ടു്. ക്ഷീരസ്വാമി ലളിതാദിത്യന്റെ പൌത്രനായ ജയാപീഡന്റെ ഗുരുനാഥനായിരുന്നു.

"ക്ഷീരാഭിധാച്ഛബ്ദവിദ്യോപാദ്ധ്യായാത്സംഭൃതശ്രുതഃ
ബുധൈഃ സഹ യയൌ വൃദ്ധിം സ ജയാപീഡപണ്ഡിതഃ"

ഈ ജയപീഡന്റെ രാജ്യഭരണകാലം ൲൯൪൯ മുതൽ ൲൮൨൦ വരെയായിരുന്നു.

ലോകവിശ്രുതനായ കാളിദാസനോടുപമിക്കുവാൻ തക്ക യോഗ്യനായ ഒരു മഹാകവിയാണ് ഭവഭൂതിയെന്നു അദ്ദേഹത്തിന്റെ കൃതികൾ വായിച്ചിട്ടുള്ളവർ ഒരുപോലെ സമ്മതിക്കാതിരിക്കയില്ല. അതു തന്നെയോ? അദ്ദേഹത്തിനു നമ്മുടെ മററു കവികൾക്കില്ലാത്ത ഒരു വലിയ ഗുണവും കൂടിയുണ്ട്. പ്രകൃതിലോകത്തിന്റെ ആകപ്പാടേയുള്ള പ്രതാപത്തെ വർണ്ണിക്കുന്നതിനുള്ള ശക്തി ഭവഭൂതിക്കുള്ളതുപോലെ വേറെ ആരിലും നാം അത്ര കാണുന്നില്ല. വലിയ വിപിനങ്ങളുടേയും വിജനപ്രദേശങ്ങളുടേയും ഗംഭീരമായ നദികളുടേയും നവനീലമേഘങ്ങൾ തിങ്ങിനില്ക്കുന്ന ഗിരിശൃംഗങ്ങളുടേയും ഭയങ്കരമായ ഭംഗിയെ വർണ്ണിക്കുന്നതിനു് അദ്ദേഹത്തിനുള്ള വൈഭവം പറഞ്ഞറിയിപ്പാൻ പാടുള്ളതല്ല. ഇതിനു ദൃഷ്ടാന്തങ്ങളായി ദണ്ഡകാരണ്യം, പ്രസ്രവണം, ഗോദാവരി, ശ്രീപർവ്വതം പത്മാവതിയിലെ ശ്മശാനം—ഇവയുടെ വർണ്ണനകളെ പറയാവുന്നതാകുന്നു. ഇവയെ ഇങ്ങനെ വർണ്ണിക്കുന്നതിനു ഭവഭൂതിക്കു പ്രത്യേകമായി ഈ ശക്തി അത്ര അധികം ഉണ്ടാകുവാനുള്ള കാരണം അദ്ദേഹത്തിനു ഗോൺണ്ടവാനയിലേ ശാശ്വതപർവ്വതങ്ങളായും ഘോരാരണ്യങ്ങളായും ഉള്ള പരിചയമാണെന്നും അതു ഹേതുവായിട്ടു തന്നെ ഭവഭൂതിയുടെ സ്വദേശം ഇന്നതാണെന്നു ഏകദേശം ഊഹിക്കാമെന്നും ചിലർ പറയുന്നുണ്ട്.

മനുഷ്യരുടെ കപടമില്ലാത്തവയായ മനോവ്യാപാരങ്ങളെക്കുറിച്ചു് അദ്ദേഹത്തിനു നല്ല അറിവുണ്ടായിരുന്നു എന്നതിനു സംശയമില്ല. ഇവയേയും, പ്രത്യേകിച്ചു കരുണയേയും ആർദ്രതയേയും വെളിയിൽ പുറപ്പെടുവിക്കുന്നതിനു നമ്മുടെ കവിക്കുള്ള വാസനാബലം അസാമാന്യമായിരുന്നു. വിരഹാവസ്ഥയെ വർണ്ണിക്കുന്നതിൽ ഭവഭൂതി അദ്വിതീയനായിട്ടിരിക്കുന്നു. ഇവയെ ആസ്വദിച്ചിട്ടായിരിക്കാം ഗോവർദ്ധനദാസൻ

"ഭവഭൂതേഃ സംബന്ധാ ഭൂധരഭൂരേവ ഭാരതി ഭാതി
ഏതത്കൃതകാരുണ്യേ കിമന്യഥാരോദിതി ഗ്രാമാഃ"

എന്നു പറഞ്ഞിട്ടുള്ളതു്. ഭാഷയിലും കഥനത്തിലും അദ്ദേഹത്തിന്നു എതിരായിട്ടു വളരെ ചുരുക്കമേ വിദ്വാന്മാർ ഉണ്ടായിട്ടുള്ളൂ. മേലെ ആരും പോയിട്ടും ഇല്ല. പലദിക്കിലും ശബ്ദം വിഷയത്തി

ന്റെ പ്രതിധ്വനി എന്നപോലെ ഇരിക്കുന്നു. പക്ഷേ അദ്ദേഹത്തിന്റെ കൃതികളുടെ ഗുണം നാടകീയമായിട്ടുള്ളതല്ല, വൈണികമായിട്ടുള്ളതാകുന്നു. കാളിദാസനും ഭവഭൂതിയും ആയിട്ടുള്ള വ്യത്യാസങ്ങളിൽ ഒന്നിനുള്ള കാരണം ഇതാകുന്നു. ഭാവഗർഭമായ വാക്കുകളെക്കൊണ്ടു കാളിദാസൻ വിചാരങ്ങളെ സൂചിപ്പിക്കുന്ന സന്ദർഭങ്ങളിൽ ഭവഭൂതി അവയെ വെട്ടിത്തുറന്നു കാണിക്കുന്നു. ഇതിനുദാഹരണമായി ചില ശ്ലോകങ്ങളെ താഴെ കാണിക്കാം.

കണ്ടാലത്ഭുതമായ ചിത്രമെഴുതിസ്സത്വം കൊടുത്താനെട-
ത്തുണ്ടാക്കിവിധിരൂപസാരമഖിലം താംചേതസൈവാഥവാ
പണ്ടില്ലാത്തൊരുരത്നസൃഷ്ടിയിവളെന്നത്രേനിനയ്ക്കുന്നുഞാൻ
വീണ്ടും ധാതൃമഹത്വവും വിരവിനോടോർത്തിട്ടു തന്മൂർത്തിയും

ശാകുന്തളം.

സന്നതാംഗിയവൾ രാമണീയമതിലിന്നെഴുന്നൊരധിദൈവമോ?
സുന്ദരത്വമതിനുള്ള സാരനിരകൾക്കെഴും മഹിതഗേഹമോ?
ഇന്ദുതൻകല, വിസം, നിലാവു മുതലായ നല്ല വിഭവങ്ങളാൽ
കന്ദബാണനിഹ തീർത്തതാണവളെ വാദമില്ല ചെറുതുംസഖേ!

മാലതീമാധവം.

നന്നായോർത്തു ജനം തപോധനമിമംനിന്നനന്വയം ചോന്നതം
തന്നാളാലകൃതാംത്വയിപ്രണയിതാമസ്യാഃ കഥഞ്ചിച്ചതാം
ഒന്നായ്ഗ്രാഹ്യയിവൾ പരിഗ്രഹഗണേ സാമാന്യബുദ്ധ്യാത്വയാ
തന്നാൽ ഭാഗ്യവിധേയമായതു വധൂബന്ധുക്കളാൽ വാച്യമോ.

ശാകുന്തളം.

നിന്നെപ്പോലുള്ള വക്കൊട്ടുവിലൊട്ടുവിലുംപ്രീതികെങ്കേമമാകും
നിന്നാൽ സമ്മാന്യ ഞാനുംപലവഴി നിരൂപിച്ചാലുമിന്നാകയാലേ
എന്നുംസർവപ്രകാരത്തിലുമിവളിലെഴുന്നോരു കാരുണ്യഭാരം
മന്ദിപ്പിക്കാതിരുന്നീടണമയിസുത!നിമൽപരോക്ഷണത്തിലുംമേൽ

മാലതീമാധവം.

ഭവഭൂതിയുടെ നാടകങ്ങളിലെ കഥാപുരുഷന്മാർ മനോവികാരങ്ങളാൽ ജിതന്മാരായിട്ടു കഠിനമായി കരഞ്ഞു മൂർഛിക്കുന്ന സ്ഥലങ്ങളിൽ, കാളിദാസരുടെ ആളുകൾ രണ്ടുമൂന്നു കണ്ണുനീർ തുള്ളികളെമാത്രം കളയുന്നു. കാണികൾക്ക് അധികം രസത്തെ ഉണ്ടാക്കുന്നതും അവരുടെ മനസ്സിൽ പ്രബലമായൊരു വികാരത്തെ

ജനിപ്പിക്കുന്നതും ഏതു തരത്തിലുള്ള കൃതിയാണെന്നു നല്ല നാടകാഭിനയം കണ്ടിട്ടുള്ള എല്ലാവൎക്കും അറിയാമല്ലോ.

ഈ രണ്ടു മഹാകവികളുടേയും ഗദ്യരീതിയിൽ വലിയൊരന്തരമുണ്ടു്. കാളിദാസരുടെ ഗദ്യം സർവ്വഥാ ഹൃദയംഗമമായിരിക്കുന്നു. ഭവഭൂതിയുടെ വളച്ചുകെട്ടിയ വാചകങ്ങളും അന്ധാളിപ്പിക്കുന്ന സമാസപദങ്ങളും നാടകത്തിനു് ഒരിക്കലും യോജിക്കുന്നവയല്ല. പക്ഷെ ഈ രീതിക്കു ഭവഭൂതിയെ തീരെ കുററപ്പെടുത്തിക്കൂടെന്നു ചിലർ വാദിക്കുമായിരിക്കും. എന്തെന്നാൽ, വലിയ സമസ്തപദങ്ങളാണു് ഗദ്യത്തിനു ജീവനായ ഓജസ്സിനെ ഉണ്ടാക്കുന്നതെന്നായിരുന്നു ബാണൻ, ദണ്ഡി മുതലായ അന്നത്തെപണ്ഡിതന്മാരുടെ മതം. 'ഓജസ്സമാസഭൂയസ്ത്വമേതൽ ഗദ്യസ്യജീവിതം.' എന്നാൽ സംഭാഷണത്തിങ്കൽ ഈ രീതി അസംഭാവ്യമാകയാൽ, നാടകത്തിൽ ഇതുപാററില്ലെന്നറിഞ്ഞു പ്രവൎത്തിക്കേണ്ട ഭാരം ഭവഭൂതിയുടേതായിരുന്നു എന്നാകുന്നു അങ്ങനെ വാദിക്കുന്നവരോടു് എനിക്കുള്ള ഉത്തരം.

മാലതീമാധവം എന്നതൊരു പ്രകരണമാകുന്നു അതിലെ കഥ കവികല്പിതമായിട്ടുള്ളതാകുന്നു. 'ഇതൊരു പുരാണം അല്ലാത്തതുകൊണ്ടും കഥയ്ക്കു സാമാന്യത്തിലധികം വക്രതയുള്ളതുകൊണ്ടും' ഈ പ്രബന്ധത്തിലെ കഥാസാരം ഇവിടെ കാണിക്കുന്നതു് വായനക്കാൎക്കു രുചിക്കാതിരിക്കയില്ലെന്നു ഞാൻ വിശ്വസിക്കുന്നു.

ഈ കഥയിലെ പ്രധാന നായികാനായകന്മാരായ മാലതീമാധവന്മാരുടെ പിതാക്കന്മാരായ ഭൂരിവസുദേവരാതന്മാർ പത്മാവതിരാജാവിന്റെയും വിദൎഭരാജാവിന്റെയും പ്രധാന മന്ത്രിമാരാകുന്നു. അവർ വിദ്യാഭ്യാസം ചെയ്തു താമസിച്ചിരുന്നതു് ഒരു ഗുരുവിന്റെ അടുക്കലായിരുന്നു. അക്കാലത്തു് അവർ തമ്മിൽ, 'നമ്മളിൽ ഒരാൾക്കു പുത്രനും ഒരാൾക്കു പുത്രിയും ഉണ്ടാകുന്നതായാൽ അവരെ ദമ്പതിമാരാക്കിത്തീൎത്തു നാം തമ്മിൽ അപത്യസംബന്ധമുണ്ടാക്കേണം' എന്നൊരു പ്രതിജ്ഞ ചെയ്തിരുന്നു. ആ പ്രതിജ്ഞയെ ഫലിപ്പിക്കേണമെന്നുള്ള ഉദ്ദേശത്തോടുകൂടി ദേവരാതൻ തന്റെ പുത്രനായ മാധവനെ അവന്റെ ബാലമിത്രമായ മകരന്ദനോടുകൂടെ തൎക്കശാസ്ത്രം പഠിക്കുന്നതിനായി വിദൎഭരാജ്യത്തുനിന്നു പത്മാവതിയിൽ ഭൂരിവസുവിന്റെ ഭവനത്തിനടുത്തു ഒരു സ്ഥലത്തുപറഞ്ഞയച്ചു താമസിപ്പിച്ചു. സമീപസ്ഥിതികൊണ്ടു മാലതീമാധവന്മാൎക്കു പരസ്പരദൎശനവും അതുനിമിത്തം അന്യോന്യാനുരാഗവും ഉണ്ടാകുന്നതിനിടയാകുമെന്നു വിചാരിച്ചാണു് ദേവരാതൻ ഇപ്രകാരം ചെ

യ്ക്കുള്ള്. അപ്പോഴേക്കും മാലതിയുടെ പിതാവും പത്മാവതിരാജാവി ന്റെ പ്രധാനമന്ത്രിയുമായ ഭൂരിവസുവിനോടു മാലതിയെ തന്റെ നമ്മസചിവനായ നന്ദനൻ എന്ന ആൾക്കു കൊടുക്കേണമെന്ന രാജാവിന്റെ നിർബ്ബന്ധം കലശലായിത്തുടങ്ങി. മന്ത്രിക്കു രാജാ വിന്റെ കല്പനയേയും തന്റെ പൂർവ്വപ്രതിജ്ഞയേയും ലംഘിക്കുന്ന തിനു തീരെ നിവൃത്തിയില്ലാതെതീരുകയാൽ, രണ്ടിനും തരക്കേടു കൂടാതെ തന്റെ ഇഷ്ടം സാധിക്കുന്നതിലേക്കായി ഭൂരിവസു തന്റെ യും ദേവരാതന്റെയും സഹപാഠിയായ കാമന്ദകി എന്നൊരു ബൌദ്ധവൃദ്ധസന്യാസിനിയെ ചുമതലപ്പെടുത്തി. അതിന്റെ ശേഷം, കാമന്ദകിയും അവളുടെ പ്രിയസഖിയായ ബുദ്ധരക്ഷിതയും ശിഷ്യയായ അവലോകിതയും പരിചാരികയായ മന്ദാരികയും ഓരോ ശ്രമങ്ങൾ ചെയ്തുതുടങ്ങി. എന്നാൽ, ബുദ്ധരക്ഷിതയുടെ പ്രധാനമായിട്ടുള്ള ശ്രമം നന്ദനന്റെ സഹോദരിയായ മദയന്തിക യേയും മാധവന്റെ പ്രിയസ്നേഹിതനായ മകരന്ദനേയും പരസ്പരം കൂട്ടിച്ചേർക്കുന്നതിനായിട്ടായിരുന്നു. കാമന്ദകിയും അവലോകിതയും പ്രധാനനായികാനായകന്മാരുടെ സമ്മേളനത്തിനായിട്ടാണു് ഉത്സാഹിച്ചതു്. ഇങ്ങനെയൊക്കെ ഇരിക്കുന്ന ആ കാലംമുത ലാണു് നാടകത്തിലെ കഥ ആരംഭിച്ചിരിക്കുന്നതു്.

൧. മദനോദ്യാനത്തിലെ മദനമഹോത്സവത്തിങ്കൽവെച്ചു മാലതീമാധവന്മാർക്കു പരസ്പരം കാണ്മാൻ സംഗതിയായി. മാധ വൻ കോർത്തിരുന്ന ഇലഞ്ഞിപ്പൂമാലയെ ലവംഗിക 'ഭർത്തൃദാരിക ഇതിങ്കൽ വളരെ കൌതുകത്തോടുകൂടിയവളായിരിക്കുന്നു' എന്നു പറഞ്ഞു വാങ്ങിക്കൊണ്ടുപോയി. പിന്നെ മാധവൻ മാലതിക്കു തന്നിൽ അനുരാഗമുണ്ടോ എന്നുള്ള ശങ്കനിമിത്തം വ്യസനിക്കു മ്പോൾ, മകരന്ദൻ ഓരോന്നൊക്കെ പറഞ്ഞു മാധവനെ ആശ്വാ സിപ്പിക്കുവാൻ ശ്രമിച്ചു. അപ്പോൾ കാമവശംവദയായിത്തീന്ന മാലതിയാൽ എഴുതപ്പെട്ട മാധവന്റെ ചിത്രപടത്തെ ലവംഗിക മന്ദാരിക മുഖാന്തിരം കളഹംസനേക്കൊണ്ടു മാധവനെ കാണിച്ചു. അതിൽതന്നെ മാധവൻ മാലതിയുടെ രൂപവും ഒരു ശ്ലോകവും എഴുതി. ഈ ചിത്രപടം തിരിയെ ലവംഗികയുടെ കയ്യിൽ ചെന്നുചേരുന്നതോടുകൂടി ഒന്നാമങ്കം അവസാനിക്കുന്നു.

൨. കാമപരവശയായ മാലതിയുടെ കയ്യിൽ ചിത്രപടത്തേ യും ഇലഞ്ഞിപ്പൂമാലയേയും കൊടുത്തു ലവംഗിക അവളെ സമാ ധാനപ്പെടുത്തുവാൻ ഉത്സാഹിച്ചു. ആ സമയത്തു് കാമന്ദകിയും അവലോകിതയും മാലതിയെ വന്നുകണ്ടു മാധവന്റെ ശ്രേഷ്ഠവംശ

ത്തേയും ഉൽകൃഷ്ടഗുണങ്ങളേയുംകുറിച്ചു പറഞ്ഞു മാലതിക്കു മാധവനിലുള്ള അനുരാഗത്തെ ഉറപ്പിച്ചുപോയി. അവരുടെ സംഭാഷണത്തൽ, മാലതിയൊഴിച്ചുള്ളവർ, രാജാവിൻെറ വാക്കനുസരിച്ചു മാലതിയെ നന്ദനനു കൊടുക്കുവാൻ പോകുന്നതിനു ഭൂരിവസുവിനെ ശകാരിക്കയും ഉർവശി, ശകുന്തള മുതലായവർ ഗുരുജനങ്ങളെ കൂട്ടാക്കാതെ പ്രവൎത്തിച്ചിട്ടുള്ളതിനെ സൂചിപ്പിക്കയും ചെയ്തു.

൩. കാമന്ദകിയുടെ കൌശലങ്ങൾകൊണ്ടു വീണ്ടും പരസ്പരദൎശനത്തിനായി മാലതീമാധവന്മാരെ ശങ്കരപുരത്തിലുള്ള കുസുമാകരോദ്യാനത്തിൽ വരുത്തുകയും, മാലതി അറിയാതെ മാധവൻ ഒരു ലതാമണ്ഡപത്തിൽ മറഞ്ഞുനില്ക്കുമ്പോൾ, മാലതിയുടെ കാമസങ്കടങ്ങളെ ലവംഗിക കാമന്ദകിയോടും കാമന്ദകി മാധവൻെറ കാമപാരവശ്യംകൊണ്ടുള്ള കഷ്ടസ്ഥിതികളെ ലവംഗികയോടും വൎണ്ണിച്ചു. അങ്ങനെയിരിക്കുമ്പോൾ, ബുദ്ധരക്ഷിതയാൽ പ്രേരിതയായ മദയന്തിക അങ്ങോട്ടുവന്നു. ഉദ്യാനത്തിൻെറ പടിവാതില്ക്കലായപ്പോൾ, ഒരു വ്യാഘ്രംവന്നു അവളെ പിടിപ്പാൻ ഭാവിച്ചു. അപ്പോളുണ്ടായ അവളുടെ നിലവിളികേട്ടു് ഉദ്യാനത്തിലുണ്ടായിരുന്നവർ പരിഭ്രമിച്ചു് ആ സ്ഥലത്തേക്കു് ചെന്നു. അപ്പോൾ മാലതീമാധവന്മാൎക്കു് അന്യോന്യം കാണ്മാൻ കഴിഞ്ഞു. മാധവൻ വ്യാഘ്രത്തെ ഹിംസിക്കാനായി ഭാവിക്കുമ്പോൾ, പെട്ടെന്നു മകരന്ദൻ വന്നു് അതിനെ കുത്തിക്കൊന്നു. മൃഗത്തിൻെറ അടികൊണ്ടു മകരന്ദൻ മോഹാലസ്യപ്പെട്ടു; അതു കണ്ടു മാധവൻ മൂൎച്ഛിച്ചു.

൪. മാലതിയും മദയന്തികയും മാധവമകരന്ദന്മാരെ ആശ്വാസിപ്പിക്കുവാൻ കൊണ്ടുപിടിച്ചു ശ്രമിച്ചു എന്നു പറയേണ്ടല്ലൊ. പിന്നെ അവരെല്ലാവരുംകൂടി സംസാരിച്ചുകൊണ്ടിരിക്കുന്ന സമയം, 'മാലതിയെ മഹാരാജാവു് നമുക്കു തന്നിരിക്കുന്നു. നമുക്കു മഹാരാജാവിൻെറ സന്തോഷത്തെ ബഹുമാനിക്കാം' എന്നു നന്ദനൻ കല്പിച്ചിട്ടു് മദയന്തിക ബുദ്ധരക്ഷിതയാൽ നിയുക്തയായിട്ടു് വിവരം വന്നുപറഞ്ഞ പുരുഷനോടുകൂടി പോയി. മകരന്ദൻ ഈ വൎത്തമാനംതന്നെ കേട്ടിട്ടു് മാധവൻെറ ഹൃദയോദ്വേഗം അധികമായേക്കുമോ എന്നു ശങ്കിച്ചും കുസുമാകരോദ്യാനത്തിലെ കാൎയ്യം അവലോകിതയിൽനിന്നു് അറിഞ്ഞുമാണു് അവിടേക്കു പരിഭ്രമിച്ചോടിവന്നതെന്നു് ഇതിനുമുമ്പിൽ പറയേണ്ടിയിരുന്നു. ഈ വൎത്തമാനം മാലതീമാധവന്മാൎക്കു് ദുസ്സഹമായ വിഷാദത്തെ ഉണ്ടാക്കി. മദയന്തിക പോയതോടുകൂടി മാലതിക്കും പോകേണ്ടിവന്നപ്പോൾ ഈ വിഷാദം ഇരട്ടിച്ചു.

൭. അഞ്ചാമങ്കത്തിൽ, മാലതിയെ ലഭിക്കുന്നതിന്ന ഭദ്രകാളിക്കു നരബലി കൊടുക്കുന്നതൊഴിച്ചു മററൊരു വഴിയുമില്ലെന്നു നിശ്ചയിച്ചു, അതിനായി മാധവൻ അടുക്കലുള്ള ഒരു വലിയ ശ്മശാനത്തിൽ ചെന്നു. അപ്പോൾ അവിടെയിരുന്ന മന്ത്രസിദ്ധി വരുത്തിക്കഴിഞ്ഞവനായ അഘോരഘണ്ടൻ എന്നകാപാലികൻ അവൻെറ ശിഷ്യയായ കപാലകുണ്ഡലയെക്കൊണ്ടു് ആകാശമാർഗ്ഗത്തിൽക്കൂടി വരുത്തിയ മാലതിയെ അവിടെയുള്ള ചുടലബ്ഭദ്രകാളിയുടെ നടയിൽവെച്ചു വെട്ടി ബലി കഴിക്കുവാനായി ഭാവിക്കയായിരുന്നു. ഉടനെ അവനെ കൊന്നു മാധവൻ മാലതിയെ രക്ഷിച്ചു. മാലതിയെ അന്വേഷിക്കാനായി വന്ന രാജഭടന്മാരൊരുമിച്ചു് മാലതിപോയി; മാധവൻ വ്യസനിച്ചുംകൊണ്ടു മടങ്ങിപ്പോരുകയും ചെയ്തു.

൬. അതിൻെറശേഷം, മാധവമകരന്ദന്മാർ, കാമന്ദകിയുടെ ഉപദേശപ്രകാരം, അവിടെയുള്ള ദേശപരദേവതയുടെ ക്ഷേത്രത്തിനകത്തു ചെന്നു ഒളിച്ചിരുന്നു. ആ സമയത്തു്, ചിന്താകുലയായി, വിവാഹത്തിനുള്ള മംഗളസ്നാനംകഴിഞ്ഞു, മാലതി പരദേവതാച്ചനത്തിനായി ലവംഗികയോടുകൂടി അവിടെ ചെന്നു. മാലതിയുടെ വ്യസനശമനത്തിനു ചിലരവിടെ വഴിയുണ്ടാക്കിയിരുന്നു. കാമന്ദകി അവിടെവെച്ചു മാലതിക്കു വിവാഹത്തിനു് അലങ്കരിക്കാനുള്ള മംഗളാഭരണങ്ങളും മററുംകൊണ്ടു മകരന്ദനെ മാലതിയുടെ വേഷം ധരിപ്പിച്ചു, സാക്ഷാൽ മാലതിയേയും മാധവനേയുംകൂടി മറുവഴിയെ ഇറക്കി ഗോപ്യമായി ഒരു വിജനമായ ഉദ്യാനത്തിലേക്കയച്ചു; കൃത്രിമമാലതിയായ മകരന്ദനെ നന്ദനനെക്കൊണ്ടുവിവാഹം കഴിപ്പിച്ചു.

൯. വിവാഹം കഴിഞ്ഞതിൻെറശേഷവും, പരസ്പരം അനുരാഗം കൂടാതെ ഇടഞ്ഞുവശമായിരിക്കുന്ന മാലതീനന്ദനന്മാരെ പറഞ്ഞു യോജിപ്പിക്കുന്നതിനെന്നു പറഞ്ഞു്, രാത്രിസമയം, ബുദ്ധരക്ഷിത മദയന്തികയെ ഭൂരിവസുവിൻെറഗൃഹത്തിൽ താമസിക്കുന്നകൃത്രിമമാലതിയുടെ ശയനഗൃഹത്തിൽ കൊണ്ടുചെന്നു. അവിടെ ലവംഗികയും മദയന്തികയും ബുദ്ധരക്ഷിതയുംകൂടി ഓരോന്നൊക്കെ പറഞ്ഞുംകൊണ്ടിരിക്കുമ്പോൾ, കൃത്രിമമാലതി കപടനിദ്ര ഉണരുകയും, ഒടുക്കം മദയന്തികയെ പരമാത്ഥം മനസ്സിലാക്കുകയും, അവിടെവെച്ചു തന്നെ ബുദ്ധരക്ഷിത മദയന്തികാമകരന്ദന്മാരുടെ പാണിഗ്രഹണം കഴിപ്പിക്കയും ചെയ്തു. പിന്നെ അവർ നാലുപേരും കൂടി അപ്പോൾതന്നെ അവലോകിതയാൽ ഉപചരിക്കപ്പെട്ടു ഉദ്യാനത്തിൽ ഒളിച്ചു താമസിക്കുന്ന മാലതീമാധവന്മാരുടെ അടുക്കലേക്കുപോയി.

വ്യ. മാർഗ്ഗമദ്ധ്യത്തിൽവെച്ചു മകരന്ദനേ ദേശകാവൽക്കാർ പിടിച്ചു കൊണ്ടുപോയി. ബാക്കിയുള്ള മൂന്നു പേരും കളഹംസനോടുകൂടി ഓടിച്ചെന്നു വിവരം മാധവനെ ധരിപ്പിച്ചു. ഉടനെ മകരന്ദനെ സഹായിക്കുന്നതിനായി മാധവൻ കളഹംസനോടുകൂടി പോയി. മാലതിയുടെ നിയോഗപ്രകാരം, ഈ വൎത്തമാനം കാമന്ദകിയെ ഗ്രഹിപ്പിക്കുന്നതിന്നു അവലോകിതയൊന്നിച്ചു ബുദ്ധരക്ഷിതയും മാധവന്റെ പിന്നാലെ ലവംഗികയും പോയി. മാധവമകരന്ദന്മാരുടെ വൎത്തമാനമറിഞ്ഞു് തിരിച്ചുവരുന്നലവംഗികയെ നോക്കുവാനായി മാലതി മദയന്തികയോടുകൂടാതെ തനിച്ചു പുറത്തിറങ്ങിപ്പോയപ്പോൾ, പൂൎവ്വവൈരം നിമിത്തം, കപാലകുണ്ഡല വന്നു മാലതിയെ എടുത്തു് ആകാശമാൎഗ്ഗത്തിൽകൂടി ശ്രീപൎവ്വതത്തിങ്കലേക്കു കൊണ്ടുപോയി. ദേശകാവൽക്കാരോടുള്ള മത്സരത്തിൽ മാധവമകരന്ദന്മാർ അവരുടെ ശൌൎയ്യത്തേയും ശക്തിയേയും യുദ്ധക്രമത്തിലുള്ള പരിചയത്തേയും കാണിച്ചു. ഒടുവിൽ രാജഭടന്മാർ അവരെ തിരുമുമ്പിൽ കൊണ്ടുപോയി. മഹാരാജാവു് അവരുടെ മനോഹരമായ ആകൃതി കണ്ടു് അത്ഭുതപ്പെട്ടു അത്ര യോഗ്യരായ ബന്ധുക്കളെ കിട്ടിയതിനു, ഭഗോത്സാഹി എന്നപോലെ ഇരുന്നു മന്ത്രിയോടും ഇഷ്ടാഭംഗത്തോടുകൂടിയ സേവകനോടും സന്തോഷിപ്പാൻ പറകയും, ആ യുവാക്കൾക്കു് സമ്മാനം കൊടുത്തയയ്ക്കയും ചെയ്തു. മാധവമകരന്ദന്മാരും മററും തിരിച്ചുവന്നപ്പോൾ, മാലതിയെക്കാണാഞ്ഞിട്ടുണ്ടായ അവരുടെ വ്യസനത്തോടുകൂടി എട്ടാമങ്കം അവസാനിക്കുന്നു.

ൻ. മാലതിവിരഹത്താൽ സ്വസ്ഥതവും ഉപേക്ഷിച്ചു ഭ്രാന്തനെപ്പോലെ മാധവൻ മകരന്ദനോടുകൂടെ വലിയ കൊടുങ്കാട്ടിൽ ചെന്നുചേൎന്നു്, കാമോന്മാദം നിമിത്തം, സ്ഥലദേവതകളോടുംവനദേവതകളോടുംകൂടാതെ, പക്ഷിമൃഗാദികളോടും ലതാവൃക്ഷാദികളോടും മാധവൻ മാലതിയെ അന്വേഷിച്ചു നടന്നു. ഒടുക്കം മാധവൻ ഒരു വലിയ മൂൎച്ഛയെ പ്രാപിച്ചു. പിന്നെ ജീവിക്കയില്ലെന്നു നിശ്ചയിച്ചു മകരന്ദൻ പ്രാണത്യാഗം ചെയ്യാൻ ഭാവിക്കുന്ന സമയം, കാമന്ദകിയുടെ പൂൎവ്വശിഷ്യയായ സൌദാമിനി അവിടെ വന്നു് മാലതിയെ കപാലകുണ്ഡലയുടെ കയ്യിൽനിന്നു തട്ടിപ്പറിച്ചെടുത്തു താൻ ശ്രീപൎവ്വതത്തിൽ താമസിപ്പിച്ചിട്ടുണ്ടെന്നു പറകയും, മാലതി കൊടുത്തയച്ച ഇലഞ്ഞിമാല കാണിക്കയും ചെയ്തു് മാധവമകരന്ദന്മാരെ ആശ്വസിപ്പിച്ചു. മാധവനോടുകൂടി സൌദാമിനി ശ്രീപൎവ്വതത്തിലേക്കും മകരന്ദൻ സന്തോഷസന്താപമിശ്രഹൃദയനായി കാമന്ദകിയുടെ അടുക്കലേക്കും പോയി.

൨൦. മാലതിയുടേയും മാധവമകരന്ദന്മാരുടേയും വൎത്തമാനമൊന്നും അറിയാഞ്ഞിട്ടു ഏററവും വ്യസനത്തോടുകൂടിയ കാമന്ദകിയും മററും പ്രാണത്യാഗം ചെയ്യാൻ ഭാവിക്കുമ്പോൾ, മകരന്ദൻ വന്നു് അവരെ വൎത്തമാനമെല്ലാം അറിയിച്ചാശ്വസിപ്പിച്ചു. മാലതിയുടെ ആപത്തു നിമിത്തം വ്യസനിച്ചു ജീവഹാനി വരുത്തുവാൻ ഉത്സാഹിക്കുന്ന ഭൂരിവസുവും പരമാൎത്ഥം അറിഞ്ഞു സമാധാനപ്പെട്ടു. രാജാവിനും നന്ദനനും മാധവമകരന്ദന്മാരോടുള്ള വിരോധമെല്ലാം തീരുകയും, പിന്നെ എല്ലാവരും ഒന്നിച്ചുചേൎന്നു വളരെ സന്തോഷത്തോടുകൂടി പിരിയുകയുംചെയ്തു.

ഈ കഥയിൽ പറഞ്ഞിട്ടുള്ള സംഗതികൾ നടന്നിട്ടുള്ളതു പത്മാവതി എന്നൊരു സ്ഥലത്താണു്. പത്മാവതിക്കു വിന്ധ്യൻപൎവ്വതങ്ങളോടുള്ള സാമീപ്യംകൊണ്ടും കാളപ്രിയനാഥന്റെ അമ്പലം ആ പുരത്തിലാണെന്നു പറഞ്ഞിട്ടുള്ളതുകൊണ്ടും പത്മാവതിയും ഉജ്ജയിനിയും ഒന്നാകുന്നു എന്നാണു് ചില പാശ്ചാത്യപണ്ഡിതന്മാരുടെ അഭിപ്രായം. കാളപ്രിയനാഥന്റെ അമ്പലം ഉജ്ജയിനിയുടെ ഒരു അലങ്കാരമാണെന്നാകുന്നു ബാണഭട്ടൻ അദ്ദേഹത്തിന്റെ കാദംബരിയിൽ പറഞ്ഞിരിക്കുന്നതു്.

പത്മാവതി ഉജ്ജയിനി തന്നെയൊ അല്ലയോ എന്നു തീൎച്ച പറവാൻ പ്രയാസം. എന്നാൽ പത്മാവതിയേയും അവിടെയുള്ള ജനങ്ങളേയും കുറിച്ചു ഈ പ്രകരണത്തിൽനിന്നു മനസ്സിലാക്കാവുന്ന ചില സംഗതികളെ ഇവിടെ കാണിക്കാം. പത്മാവതിയുടെ സ്ഥാനം വരദയും സിന്ധുവും കൂടിച്ചേരുന്ന സ്ഥലത്തായിരുന്നു. ലവണനദി അതിനരികെ ഒഴുകിയിരുന്നു പത്മാവതിക്കടുക്കലൊരു ദിക്കിൽവെച്ചു മധുമതി സിന്ധുവിനോടു കൂടിച്ചേരുന്നുണ്ടായിരുന്നു. പത്മാവതിയിൽ വളരെ തെരുവുകളും തെരുവുകളിൽ മണിമേടകളും ഉണ്ടായിരുന്നു. പുരത്തിനു ചുററും ചെറിയ ഉദ്യാനങ്ങളും അവയിൽ ചിലതിൽ മൃഗശാലകളും ദേവാലയങ്ങളും ഉണ്ടായിരുന്നു. അവിടങ്ങളിൽ ക്രീഡയേയും സൈ്വരസല്ലാപത്തേയും ആഗ്രഹിച്ചു യുവതികളും യുവാക്കന്മാരും പോയിരുന്നു. നഗരത്തിനു പുറത്തായിട്ടു് ഒരു ശ്മശാനവും അതിനടുത്തു് ഒരു ഭദ്രകാളിക്ഷേത്രവും ഉണ്ടായിരുന്നു.

പത്മാവതി അന്നൊരു രാജാവിനാൽ ഭരിക്കപ്പെട്ടിരുന്നു. രാജാവിനു സേവന്മാരുണ്ടായിരുന്നോ എന്നു ചോദിക്കേണ്ടല്ലോ. മന്ത്രിമാൎക്കും കൂടി ആ സേവന്മാരുടെ പ്രീതി സമ്പാദിക്കേണ്ടിയിരുന്നു. രാജ്യത്തിൽ വലിയ സൈന്യമൊന്നും ഉണ്ടായിരുന്നില്ല. ഇപ്പോഴത്തെ പോലീസ്സസൈന്യത്തിന്റെ ഛായയിൽ ഏതാ

ണ്ടൊന്നോ അന്നുണ്ടായിരുന്നുള്ളു. രാത്രി കാവൽക്കാർ നഗരത്തിന്നു ചുററും നടന്നിരുന്നു. ജനങ്ങൾ ബ്രാഹ്മണരേയും ബുദ്ധമതക്കാരേയും വളരെ ബഹുമാനിച്ചിരുന്നു. ബുദ്ധമതക്കാരായ ഭിക്ഷുക്കളും ഭിക്ഷുണികളും വളരെ പഠിച്ചവരും വലിയ വിദ്വാന്മാരാൽക്കൂടി പൂജിക്കപ്പെട്ടിരുന്നവരും ആയിരുന്നു. അവരുടെ വിഹാരങ്ങൾ വിദ്യാനിലയങ്ങളായിരുന്നു. പ്രസ്തുത പ്രകരണത്തിലെ നായികാനായകന്മാരുടെ പിതാക്കന്മാർ കാമന്ദകിയോടൊരുമിച്ചു ഒരു വിഹാരത്തിൽ വെച്ചായിരുന്നു വിദ്യാഭ്യാസം ചെയ്തിരുന്നതു്. പക്ഷേ, സകല ഐഹികവിഷയങ്ങളേയും ഉപേക്ഷിച്ചു നിർവ്വാണത്തെ മാത്രം കാംക്ഷിച്ചിരുന്ന കാമന്ദകിയെപ്പോലെയുള്ള ഭിക്ഷുണികൾ വലിയ കാമചരിതങ്ങളിൽ മുങ്ങി മറിഞ്ഞിരുന്നതെങ്ങനെയാണെന്നു മനസ്സിലാകുന്നില്ല.

ഇതു കൂടാതെ, ബുദ്ധമതക്കാരെക്കുറിച്ചു പറയുന്നതായ രണ്ടു നാടകങ്ങൾ കൂടിയുണ്ടു്. അവ നാഗാനന്ദവും മുദ്രാരാക്ഷസവുമാകുന്നു. ഈ മൂന്നു കൃതികളേയും ഉണ്ടാക്കിയതു ക്രൈസ്തവകാലത്തിന്റെ എട്ടാംവർഷശതത്തിനു മുമ്പിലായിരിക്കേണമെന്നാകുന്നു ചിലരുടെ മതം. കാരണം, അക്കാലത്തു ബുദ്ധമതം ആ മതാവലംബികളുടെ പ്രതിപക്ഷികളായിത്തീർന്ന ബ്രാഹ്മണരുടെ വിരോധത്തിന്റെ ഊക്കിനെ തടുക്കാനുള്ള ശക്തിയൊ വലിയവരാൽ ആദരിക്കത്തക്ക യോഗ്യതയൊ ഇല്ലാത്ത വിധത്തിൽ അധോഗതിയെപ്രാപിച്ചിരുന്നു.

അന്നു പത്മാവതിയിലെ സ്ത്രീകൾക്കു പുറത്തിറങ്ങി നടന്നുകൂടെന്നോ വിദ്യ അഭ്യസിച്ചുകൂടെന്നോ ഉണ്ടായിരുന്നില്ല. സ്ത്രീകൾക്കു ഏകാന്തവാസം അജ്ഞാതമായിരുന്നു. അവർ വലിയ യോഗങ്ങളിൽ പോകയും രാജവീഥിയിൽക്കൂടി സഞ്ചരിക്കയും ചെയ്തിരുന്നു. അവിടെ ഉൽകൃഷ്ടവിദ്യാഭ്യാസം ലഭിച്ചിരുന്ന വളരെ സ്ത്രീകളുണ്ടായിരുന്നു. ചെറുപ്പക്കാർ സാഹിത്യത്തിന്നുപുറമെ സംഗീതം, ചിത്രമെഴുത്തു മുതലായ കലാവിദ്യകളും അഭ്യസിക്കയും അവയിൽ അവൎക്കു വളരെ നൈപുണ്യം സിദ്ധിക്കയും ചെയ്തിരുന്നു.

മാലതിയെ കാളിക്കു ബലി കൊടുപ്പാനായി കപാലകുണ്ഡല കൊണ്ടുപോയതായി പറയുന്നുണ്ടല്ലോ. ബലിക്കായി കൊണ്ടുപോകപ്പെടുന്നവൎക്കു് ഇരുപത്തഞ്ചു വയസ്സു തികഞ്ഞിരിക്കേണമെന്നു പുരാണങ്ങളിൽ പറയുന്നുണ്ടു്. അതിൽ പിന്നെയാണു് മാധവൻ മാലതിയെ കല്യാണം കഴിക്കുന്നതു്. അപ്പോൾ അന്നു ശൈശവവിവാഹം വേണമെന്നു നിർബ്ബന്ധമുണ്ടായിരുന്നില്ലെന്നു നമുക്കു ഊഹിക്കാവുന്നതാണു്.

ജനങ്ങൾ പരിഷ്കൃതന്മാരായിരുന്നുവെങ്കിലും, അവക്ക് മൂഢവിശ്വാസത്തിലുള്ള അഭിരുചിയ്ക്കൊട്ടും കുറവുണ്ടായിരുന്നില്ല അവർ ശകുനങ്ങളെ നോക്കിയിരുന്നു. മഹാമാംസവിക്രയത്താൽ സാധിക്കാൻ വഹിയാത്തതൊന്നും തന്നെ ഇല്ലെന്നായിരുന്നു അവരുടെ വിശ്വാസം.

മാലതീമാധവം ഒരു കൃത്രിമകഥയാകയാൽ, അതൊരു വാസ്തവചരിതമാണെന്നു തോന്നിപ്പാനായി അന്നത്തെ പല ആചാരവിചാരങ്ങളേയും ഭവഭൂതി ഈ കൃതിയിൽ വരുത്തീട്ടുണ്ടായിരിക്കമെന്നുള്ള ഒരു മുഖ്യകാരണംകൊണ്ടാകുന്നു ഞാൻ ഈ പ്രകൃതത്തെപ്പററി ഇത്ര വിസ്തരിച്ചതു്.

ഈ സ്വല്പമായ വ്യതിയാനത്തിൽനിന്നു നമുക്കിനി മാലതീമാധവത്തിലേക്കു തന്നേ പ്രവേശിക്കുക. മാലതീമാധവത്തിന്റെ കഥ കഥകളുടെ ഭണ്ഡാരമായ പുരാണങ്ങളിൽ നിന്നെടുത്തതല്ലെന്നു പറഞ്ഞുവല്ലൊ. കഥോല്പാദനത്തിങ്കൽ കവി തന്റെ മേധാശക്തിയെ കാണിച്ചിട്ടുണ്ടെങ്കിലും, കഥയിലുള്ള പല സന്ദർഭങ്ങളെ ക്രമപ്പെടുത്തുന്നതിലും കഥാനിർവ്വഹണത്തിങ്കലും അദ്ദേഹം തന്റെ ബുദ്ധിശക്തിയെ വ്യാപരിപ്പിച്ചിട്ടില്ലെന്നു തോന്നുന്നു.

തുടക്കത്തിൽ; സൂത്രധാരനും നടനും കൂടി വേഷക്കാരെ തിരച്ചയാക്കുന്നതു കണ്ടാൽ, രാവിലത്തേ സദ്യ കഴിഞ്ഞു ഉച്ചയ്ക്കു കുറച്ചുറങ്ങാനുത്സാഹിക്കുന്ന കഥകളിക്കാർ രാത്രിയിലെ ആട്ടക്കാരെ തിരച്ചയാക്കുകയാണൊ എന്നു തോന്നും. ഈ പ്രസ്താവന, ഈ പ്രൌഢകൃതിയിൽ ആലോചനക്കുറവുകൊണ്ടു പല വീഴ്ചകളും വന്നിട്ടുണ്ടെന്നു കാണിപ്പാനുള്ള ഒരു പരസ്യമായിരിക്കുമോ? ഈ പ്രകരണം ശൃംഗാരരസപ്രധാനമായിട്ടുള്ളതുകൊണ്ടു് ആ രസം സ്ഥായിയായിട്ടു നില്ക്കേണം എന്നുള്ളതിനു സംശയം ഇല്ല. പക്ഷേ തിരിഞ്ഞാൽ തിരിഞ്ഞേടത്തു കാമദേവനാൽ പ്രഹരിക്കപ്പെട്ടവരേയുള്ളു എന്നു വന്നാൽ കുറെ പ്രയാസം തന്നേ. ഒരു നാടകമായാൽ, നായികാനായകന്മാരാവശ്യം തന്നെ. അവർ തമ്മിൽ വളരെ അനുരാഗവും ഉണ്ടായിരിക്കേണ്ടതാണു്. ഇതിനു മാലതീമാധവന്മാർ ഇരിക്കട്ടെ. ഒരു സമയം 'അരങ്ങു കൊഴുപ്പിക്കാൻ' ഇവർ പോരെന്നു വെച്ചായിരിക്കാം മദയന്തികാമകരന്ദന്മാരെ പ്രവേശിപ്പിക്കുന്നതു്. ഇതും സഹിക്കാം. അപ്പോഴയ്ക്കുമാണു് മന്ദാരികയും കളഹംസനും പുറപ്പെടുന്നതു്. എല്ലാംകൂടിട്ടൊരു കലാപം.

മൂന്നാമങ്കത്തിൽപ്രവേശിക്കുന്നവരിൽ ഓരോരുത്തക്ക്ആക്കാണു് അധികം പ്രസംഗിക്കുവാൻ കഴിയുക എന്നൊരു തക്കമാണു്. ലവംഗികയാണു് ഒടുക്കം സമ്മാനം കൊണ്ടുപോകുന്നതു്. ആ അ

ങ്കത്തിൽ ഒരു വ്യാഘ്രത്തിനെ കൊണ്ടുവന്നതുകൊണ്ടു് എന്തൊരു കാൎയ്യസാദ്ധ്യമാണുണ്ടായതു്? ശ്മശാനവും ചുടലബ്ഭദ്രകാളിയും എല്ലാമുള്ള നാടകത്തിൽ മകരന്ദനും മദയന്തികയ്ക്കും തമ്മിൽഅന്യോന്യം അനുരാഗം ഉണ്ടാക്കുവാനോ ഉണ്ടെന്നു കാണിക്കാനോ വലിയൊരു കരടി വേണമെന്നുണ്ടായിരിക്കാം. ഇതിരിക്കട്ടേ,ആ വ്യാഘ്രത്തിന്റെ പരാക്രമങ്ങളെ കവി വൎണ്ണിപ്പിക്കുന്നതു പേടിച്ചോടിപ്പോകുന്ന ഒരു പെണ്ണിനെക്കൊണ്ടു വേണമെന്നുണ്ടോ? ഇതിൽ ഇതിനോടു് ഏകദേശം സാമ്യമുള്ളതു് അഞ്ചാമങ്കത്തിൽ ഉപയോഗിച്ചിരിക്കുന്ന ശ്ലേഷയ്ക്കാണെന്നുതോന്നുന്നു. തനിക്കേററവും അനുരാഗത്തോടുകൂടിയവനും അപ്പോൾ തന്റെ പതി ആവാത്തവനുമായ മാധവനെ നാലാമങ്കത്തിൽ പരസ്യമായി മാലതി താങ്ങിപ്പിടിച്ചിരുന്നതു നന്നായില്ല. മദയന്തികയ്ക്കു മകരന്ദനെ അറിഞ്ഞില്ലെന്നു നടിക്കാം. മാലതിക്കു് അതിനൊരു തരവും ഇല്ല.

കപാലകുണ്ഡലയെക്കൊണ്ടു മാലതിയെ കൊണ്ടുപോയിച്ചതു കവിക്കു ശ്രീപൎവ്വതത്തെ വൎണ്ണിപ്പാനാണോ എന്നു ശങ്ക എല്ലാവൎക്കും ഉണ്ടാകുന്നതാണു്. അഘോരഘണ്ടനേ നാമാവശേഷനാക്കിച്ചെയ്തതോടുകൂടി, കപാലകുണ്ഡലയുടെ കഥയും അവസാനിപ്പിക്കുകയായിരുന്നു നല്ലതു്. പിന്നെ, മാലതിയെ അന്വേഷിച്ചു മററുള്ളവരൊക്കെ പോയപ്പോൾ, കവി കളഹംസനെ വിളിച്ചുവരുത്തി കഥ പറയിച്ചതു് ഉചിതമായോ എന്നു് അറിയുന്നില്ല. ഇവയെല്ലാററിനും പുറമേ, ഈ പ്രകരണത്തിൽ വേറെ ഒരു കുറവു കാണുന്നുണ്ടു്. കഥാപുരുഷന്മാരിൽ ഓരോരുത്തരുടെ സ്വഭാവത്തെ മററുള്ളവരുടേതിൽനിന്നു വേർതിരിച്ചു പ്രദർശിപ്പിക്കുന്നതിനുള്ള സാമൎത്ഥ്യം ഭവഭൂതിക്കു കാളിദാസൎക്കുള്ളതുപോലെ കാണുന്നില്ല. മാലതിയും മദയന്തികയും മാധവനും മകരന്ദനും എല്ലാം ഒരച്ചിലിട്ടടിച്ചതുപോലെ ഇരിക്കുന്നു. എന്നാൽ ശാകുന്തളത്തിലുള്ള കഥാപുരുഷന്മാരെ നോക്കുക. ഒരാൾ മറെറാരാളുടെ മാതിരിയാണെന്നു പറവാൻ അതിലില്ല. ദുഷ്ഷന്തൻ, കണ്വൻ, ശകുന്തള, മാഢവ്യൻ, ശാർങ്ഗവരൻ—ഇവരെല്ലാം വെവ്വേറെ തരക്കാരാണു്. ശകുന്തളയുടെ സഖിമാരുടെ സ്വഭാവത്തിലുള്ള വ്യത്യാസവുംകൂടി കവി നിർദ്ദേശിച്ചിട്ടുണ്ടു്. ഈ സംഗതിയെക്കുറിച്ചു മ. രാ. രാ. രാജരാജവൎമ്മകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു ഭാഷാശാകുന്തളത്തിനു് അദ്ദേഹം എഴുതീട്ടുള്ള വിശേഷമായ അവതാരികയിൽ പ്രതിപാദിച്ചിട്ടുള്ളതുകൊണ്ടു് ഞാൻ ഇത്രയും പറഞ്ഞു മതിയാക്കുന്നു.

ഭവഭൂതിയുടെ കവിതയ്ക്കുള്ള ഗുണങ്ങളെക്കുറിച്ചു ഞാൻ ഇതിനുമുമ്പിൽ വിവരിച്ചിട്ടുണ്ടല്ലോ. അവയെല്ലാം മാലതീമാധവത്തി

ലും ധാരാളമായി കാണുന്നുണ്ടെന്നു ഞാൻ ഇവിടെ പ്രത്യേകം ഉറപ്പായി പറയുന്നു. അവയോടുപമിക്കുമ്പോൾ മേല്പറഞ്ഞ സ്ഖലിതങ്ങൾ ഏററവും തുച്ഛങ്ങളായിത്തീരുന്നു ദൃശ്യവിഷയങ്ങൾ, മനുഷ്യരുടെ അന്തഃകരണചേഷ്ടകൾ, വിരഹികളുടെ അതിദുസ്സഹമായ വേദന, സംയോഗത്തിങ്കൽ അവൎക്കുണ്ടാകുന്ന സന്തോഷം—മാലതീമാധവത്തിൽ ഇവയെ അതിമനോഹരമായ വിധത്തിൽ വൎണ്ണിച്ചിട്ടുള്ളതു കാണുമ്പോൾ, വിദർഭദേശീയനായ ഈ കവിയുടെബുദ്ധിവിശേഷത്തേയും അറിവിൻെറ അഗാധതയേയും കവിതാവാസനയേയും കുറിച്ചു നമുക്കു വിസ്മയിക്കാതെ കഴിയുന്നതല്ല.

ഈ പ്രകരണത്തെ പരിഭാഷപ്പെടുത്തിയതു പ്രസിദ്ധനായ രാജശ്രീ കൊട്ടാരത്തിൽ ശങ്കുണ്ണി അവർകളാകുന്നു. അദ്ദേഹത്തിൻെറ കവിതാമാധുൎയ്യത്തിനു് ഈ കൃതി ഒരു ദൃഷ്ടാന്തമായിരിക്കുന്നതിനാലും ഇതിൻെറ ഗുണഗണങ്ങളെക്കുറിച്ചു ഞാൻ വല്ലതും പറയുന്നതായാൽ അതു്, ഞങ്ങൾ തമ്മിലുള്ള ഇഷ്ടംനിമിത്തം, നിഷ്പക്ഷപാതമായി വരുവാൻ പ്രയാസമായിരിക്കുന്നതിനാലും ഞാൻ ഈ പ്രബന്ധത്തെക്കുറിച്ചൊന്നും അഭിപ്രായപ്പെടുന്നില്ല. എങ്കിലും മഹാകവികളിൽ അഗ്രഗണ്യനായ ഭവഭൂതിയുടെ ഭാവഗർഭങ്ങളായ പദബന്ധങ്ങളെക്കൊണ്ടു നിറഞ്ഞിരിക്കുന്ന ഒരു കൃതിയെ പ്രയോഗസൗകര്യം കുറഞ്ഞ മലയാളഭാഷയിൽ ഇൗവിധം സരസമായി എൻെറ സ്നേഹിതൻ തൎജ്ജമചെയ്തുതോക്കുമ്പോൾ, എനിക്കു് അധികമായ ആശ്ചര്യവും അദ്ദേഹത്തിൽ ബഹുമാനവും ഉണ്ടാകുന്നുണ്ടെന്നു് ഇവിടെ പറയാതെ കഴികയില്ല.

## ൧൪ കേരളസാഹിത്യപരിഷത്തു്

ആമ്പൽപ്രിയാഭരണമുഞ്ഞിനകാളക്കൂടം
കുമ്പാകരാൽമിഴിതുളുമ്പിനകങ്കവെള്ളം
ചാമ്പോലുമെന്മനസി ചാമ്പലണിഞ്ഞകോലം
കാമ്പോടുകൂടി വിലസീടുക മന്മഥാരേഃ.

മഹാനുഭയ്യാായിക്കൊണ്ടു നമസ്കാരം! ഈ മഹത്സമ്മേളനത്തിൻെറ ഉദ്ദേശം കഴിയുന്നവേഗം നിൎവ്വിഘ്നമായി ഫലിക്കുന്നതിനു ദൈവവും ഗുരുജനങ്ങളും നമ്മളെ അനുഗ്രഹിക്കമാറാകട്ടെ. പാവനങ്ങളായ സ്ഥാപനങ്ങളാലും പുണ്യശ്ലോകന്മാരായ ദിവ്യപൂരുഷന്മാരാലും അലങ്കരിക്കപ്പെട്ടിരുന്ന നമ്മുടെ ആൎയ്യാവൎത്തത്തിൽ ഓരോ ദിക്കുകളിലായി അടുത്തകാലത്തു് ഉണ്ടായിക്കൊണ്ടിരിക്കുന്ന

ക്ഷോഭങ്ങൾ വേഗത്തിൽ ശമിച്ചു ശാശ്വതമായ സമാധാനവും ചൈതന്യവും വീണ്ടുംഅവിടെ പ്രകാശിക്കുന്നതിന് ഈശ്വരൻ കടാക്ഷിക്കട്ടെ.

അല്ലയോ സദസ്യരേ! ഭഗവാനായ വ്യാഘ്രാലയേശൻെറ അധിവാസത്താൽ പ്രശസ്തമായ ഈ സ്ഥലത്തുവെച്ച് അഭിരാമമായ ഒരു സായന്തനകാലത്തിൽ നിരൂഢവും ശ്രദ്ധേയവും ആയ ഒരു വിദ്വത്സമാജം ഇതാ ഇപ്പോഴും എൻെറ സ്മൃതിപഥത്തെ അധിരോഹണംചെയ്യുന്നു. കേരളകവികുലകിരീടപതിയുടെ അദ്ധ്യക്ഷതയിലാണല്ലൊ ആ സമ്മേളനം നിർവഹിക്കപ്പെട്ടതു്. തത്താദൃശനായ ഒരു അദ്ധ്യക്ഷൻെറ സദ്ഭാവം നമ്മളെ സമാധാനിപ്പിക്കുന്ന ഒരു കാലത്തെക്കുറിച്ച് അനുസ്മരിക്കുവാൻപോലും ഈ ജനം അശക്തമായിരിക്കുന്നു. ആ തിരുമനസ്സിലെ അനുഗ്രഹത്തെ ഒന്നുമാത്രം അവലംബിച്ചാകുന്നു ഞാൻ ഇന്നി അഗ്രിമപീഠത്തെ അധിരോഹണംചെയ്യുന്നതു്. ഈ സ്ഥാനത്തേക്കുള്ള തിരച്ചിലിൽ നിങ്ങൾ എന്നിൽ കാണിച്ച വാത്സല്യത്തെ ഞാൻ അനുസ്മരിക്കുകയും, അതിനായി എൻെറ കൃതജ്ഞതയെ ഞാൻ ഇതാ പ്രദർശിപ്പിക്കുകയും ചെയ്തുകൊള്ളുന്നു.

മഹാജനങ്ങളേ! ഭാഷാപോഷണം നമ്മുടെ ഓരോരുത്തരുടേയും കരണീയങ്ങളിലൊന്നാണെന്നു ഞാൻ ഉപദേശിച്ചേ കഴിയൂ എന്നില്ലല്ലോ. ദേശാഭിമാനം എന്നപോലെ ഭാഷാഭിമാനവും അല്പമെങ്കിലും വിചാരശീലമുള്ള എല്ലാ മലയാളികൾക്കും ഉണ്ടാകേണ്ടതായ കാലം അതിക്രമിച്ചിരിക്കുന്നു. ഈ അവസരത്തിൽ ഇതേവരെ ഭാഷാകുടുംബത്തിൻെറ ശ്രേയസ്സിനായി പരിശ്രമിച്ചിട്ടുള്ളവരേയും ഇപ്പോഴും ശ്രമിച്ചുവരുന്നവരേയും ഞാൻ മറന്നുകളഞ്ഞിട്ടില്ല എന്നു തന്നെയല്ല, ഭക്തിപുരസ്സരം ഞാൻ മനസ്സുകൊണ്ടു് അവരെ ആരാധിക്കുക്രിടി ചെയ്യുന്നു. എന്നാൽ ഇൻഡ്യയിലെ മററു പല ഭാഷകളുടേയും ആധുനികസ്ഥിതിയെക്കുറിച്ചു, പരിശോധിക്കുന്നസമയം, മലയാളികളുടെ ഭാഷാഭിമാനം ഇനിയും ഏതു ദശയിലാണു കിടക്കുന്നതെന്നു് അനായാസേന മനസ്സിലാക്കാവുന്നതാകുന്നു.

വിദ്യാഭ്യാസം ലഭിച്ചിട്ടുള്ള കേരളീയരുടെ ഇടയിൽ ചിലക്കു നമുക്കു പ്രത്യേകം അഭിമാനത്തിന് ഹേതുവായി ഒരു സാഹിത്യമുണ്ടെന്നും അതിനെ കാലമനുസരിച്ചു പരിഷ്കരിച്ചു് അഭിവൃദ്ധിയാക്കേണ്ട ചുമതലയുണ്ടെന്നും സമ്മതിക്കുന്നതിനു തന്നെ വളരെ സംശയം കാണുന്നു. പൌരസ്ത്യശാസ്ത്രപാരംഗതരായ അവരിൽ ശാബ്ദികന്മാർ എന്നും സൂത്രത്തിൽ കഴിച്ചുകൂട്ടുവാൻ ശ്രമിക്കുന്നു; താർക്കികന്മാർ തർക്കകർക്കശമതികളായിട്ടും ഭവിച്ചു; വേദാന്തപാരദൃശ്വാ

ക്കളാകട്ടെ, വിഷയത്തേയും വേഷത്തേയും ഗണിക്കാതെ കേവലം ശൂന്യമായ ആകാശത്തിലേക്കും ഗമിക്കുന്നു. ഭാഷാഭിമാനത്തെ പുരസ്കരിച്ച് എന്തെങ്കിലും പ്രവൎത്തിപ്പാൻ അവരുടെ ഇടയിൽ മനസ്സുള്ളവർ ദുർല്ലഭമാണ്. കേരളീയർ അവരുടെ വിചാരങ്ങളെ പുറപ്പെടുവിക്കുന്നതു് കേരളഭാഷാമുഖേന ആയാൽതന്നെ കൈരളിക്കും കേരളത്തിനും സൎവ്വതോമുഖമായ ഗുണപൌഷ്കല്യം സിദ്ധിക്കുമായിരുന്നു. പക്ഷേ, നമ്മുടെ ഇടയിൽ പലൎക്കും സംഭാഷണവിഷയത്തിൽപോലും മലയാളഭാഷയെ ആശ്രയിക്കുന്നതിൽ വലിയ വൈമനസ്യമുള്ളപോലെ തോന്നുന്നു. മലയാളത്തെ മലിനപ്പെടുത്തുന്ന കാൎയ്യത്തിൽ നമ്മളിൽ ഇംഗ്ലീഷുപഠിച്ചവരെമാത്രം കുറപ്പെടുത്തുന്നതു ശരിയായിരിക്കയില്ല. മണിപ്രവാളത്തിൽ കവനംചെയ്യുന്നു എന്ന വ്യാജേന സംസ്കൃതത്തിൽ ആശയാവിഷ്കരണം ചെയ്യുന്ന കവികളും ലളിതകോമളമായ ഭാഷയെ ഉപയോഗിക്കുന്നു എന്ന നാട്യത്തിൽ ഗ്രാമ്യവും ഗ്രാമീണവും ആയ ഒരുതരം ഭാഷയെ നടപ്പാക്കുന്ന ഗദ്യകാരന്മാരും മലയാളികളുടെ കൂട്ടത്തിൽ ദുർല്ലഭമല്ല. എന്തിനു വളരെപ്പറയുന്നു? 'പുളകോൽഗമകാരിവചഃപ്രസരം പുനരേവ പുനഃ പുനരാസ്തമഹോ' എന്നു് അരക്കവിയെ സ്തുതിച്ച ഉദ്ദണ്ഡശാസ്ത്രികളാണു നമ്മുടെ ദിക്കുകാരിലും ഭേദം എന്നു് എനിക്കു ചിലപ്പോൾ തോന്നിപ്പോകാറുണ്ടു്.

കേരളകോവിദന്മാരിൽ പ്രതിഭാവിലാസമുള്ളവരെല്ലാവരും ഈ വിഷയത്തിൽ ബങ്കാളസാഹിത്യകാരന്മാരെ അനുകരിക്കുന്നതു ഭാഷാഭിവൎദ്ധനവിഷയത്തിൽ സൎവ്വദാ ഉചിതമായിരിക്കും. ബങ്കിമചന്ദ്രശതോപാദ്ധ്യായരുടെ മിക്ക കൃതികളുടെയും പ്രഥമാവതാരം ബങ്കാളിയിലായിരുന്നു. പ്രസിദ്ധനും രാജ്യതന്ത്രനിപുണനുമായ രമേശചന്ദ്രദത്തനും തന്റെ കൃതികളെക്കൊണ്ടു സ്വഭാഷയെ അനുഗ്രഹിച്ചു. ലോകമഹാകവിയായ ശ്രീ രവീന്ദ്രനാഥടാക്കൂറിനു സൎവ്വജനീനമായ ആംഗ്ലേയഭാഷയിൽ നൈപുണ്യമില്ലാഞ്ഞിട്ടല്ലല്ലോ അദ്ദേഹം തന്റെ കൃതികളെ എല്ലാംതന്നെ പ്രഥമമായി സ്വഭാഷയിൽ അവതരിപ്പിക്കപ്പെടുന്നതു്. വിസ്തരഭയത്താൽ ഉദാഹരണങ്ങളെ വൎദ്ധിപ്പിക്കുന്നില്ല. പ്രകൃത്യാ സ്വാഭിമാനമുള്ള ബങ്കാളികളിൽ സ്വഭാഷാഭിമാനവുംകൂടി അങ്കുരിച്ചതിന്റെ ഫലമായി അവരുടെ സാഹിത്യം മറ്റെല്ലാ ഭാരതീയസാഹിത്യങ്ങളേയും അതിശയിപ്പിച്ചിരിക്കുന്നു. നമുക്കു് അവരേയും അവരുടെ സാഹിത്യപരിഷത്തിനേയും പിന്തുടരുന്നതു് എല്ലാപ്രകാരത്തിലും നല്ലതാകുന്നു

ഭാഷാസമുൽക്കൎഷം ആദ്യകാലത്തു പ്രഭുസമുദായത്തേയും പിന്നീടു ജനതയേയും അവലംബിച്ചിരുന്നതായിട്ടാണു് രാജ്യചരിത്ര

ങ്ങളിൽനിന്നു കാണുന്നതു്. ഭോജചരിത്രത്തിന്റെ യഥാർത്ഥത്തെക്കുറിച്ചു നവീനപണ്ഡിതന്മാർ എത്രതന്നെ സംശയിച്ചാലും, അതു പ്രാചീനകാലങ്ങളിൽ പ്രഭുക്കന്മാർ ചെയ്തിട്ടുള്ള സാഹിത്യപരിശ്രമങ്ങളുടെ ഒരു അനുചാപകമല്ലെന്നു വരുന്നതല്ല. ഭോജരാജാവിന്റെ അക്ഷരലക്ഷപ്രദാനങ്ങളും മററും കേവലം അത്യുക്തിവിജൃംഭിതങ്ങളാണെന്നുവരികിലും, അതിന്റെ യാഥാർത്ഥ്യത്തിൽ നമുക്കുള്ള സന്ദേഹം അനുണ്ടായിട്ടുള്ള കവികർമ്മങ്ങളെക്കൊണ്ടു നിശ്ശേഷം നീങ്ങിപ്പോകുന്നു.

പുരാതനകാലങ്ങളിൽ പ്രഭുക്കന്മാരുടെയും രാജാക്കന്മാരുടെയും കീഴിൽ കവിസമാജങ്ങളും വിദ്വത്സഭകളും രൂപീകരിക്കപ്പെട്ടിരുന്നു. അഭ്യസ്തവിദ്യന്മാൎക്കും പ്രതിഭാവിലാസമുള്ളവൎക്കും മാത്രമേ പ്രസ്തുത സഭകളിൽ പാരിഷദന്മാരാകുവാൻ സാധിച്ചിരുന്നുള്ളു. അക്കാലത്തു്, യഥാർത്ഥവിദ്വാന്മാൎക്കും നിൎദ്ധനത്വം വളരെനാൾ അനുഭവിക്കേണ്ടിവരാറില്ല. "കേതസ്യാഃസ്യുഃ കുപരീക്ഷകൈന്മണയോരക്ഷാസ്ഥിതേഃപാതിതാഃ" എന്നായിരുന്നു അന്നു രാജപ്രസാദം ലഭിക്കാത്ത വിദ്വാന്മാരുടെ സമാധാനം. സാഹിത്യത്തിൽ വൈമുഖ്യം കാണിക്കുന്ന രാജാക്കന്മാരെ സരസമായി ശകാരിച്ചു ശരിപ്പെടുത്തുന്ന കവികളുടെ സംഖ്യ ഒട്ടും ചില്ലറയല്ലായിരുന്നു.

ഈവക സംഗതികൾ നിങ്ങൾക്കു് അപരിചിതങ്ങളല്ല. എന്നാലും പ്രസംഗവശാൽ പ്രഭുക്കളുടെ സാഹിത്യസംരക്ഷണങ്ങളെ ഉപന്യസിച്ചു എന്നേയുള്ളു.

മലയാളസാഹിത്യത്തിനും പ്രഭുജനസഹായം കിട്ടിയിട്ടില്ലെന്നു പറഞ്ഞുകൂടാ. ചില കാവ്യമുഖങ്ങളും കഥകളും സ്ഥാപനങ്ങൾ തന്നെയും ഇതിനുദാഹരണങ്ങളായുണ്ടു്. എങ്കിലും സംസ്കൃതാദിസാഹിത്യങ്ങൾക്കു പ്രഭുക്കളിലും ജനസാമാന്യത്തിലും നിന്നു സിദ്ധിച്ചപോലെ ഈ നാട്ടിലെ പ്രഭുക്കളിലും ജനതതിയിലുംനിന്നു ലഭിച്ചിട്ടില്ലെന്നു് ഉറപ്പിച്ചുപറവാൻ ഞാൻ ഒരുക്കമാണു്.

ലോകത്തിലെന്നവണ്ണം, സാഹിത്യലോകത്തിലും ഒരു നിയന്ത്രണശക്തിയുടേയൊ നിയാമകന്റേയൊ സദ്ഭാവം അത്യാവശ്യമാണു്. കേരളസാഹിത്യത്തിനു കുറേക്കാലമെങ്കിലും ഒരു ഏകച്ഛത്രാധിപത്യത്തിന്റെ ഛായയിൽ ശാന്തമായും സുഖമായും പരിലസിച്ചുവളരുവാൻ യോഗമുണ്ടായിട്ടുണ്ടു്. കേരളവർമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സിലേപ്പോലെ സ്വസമ്മതനായ ഒരു ഭാഷാസാമ്രാജ്യചക്രവൎത്തി ഇവിടെ ഇതേവരെ അവതരിച്ചിട്ടില്ല. അവിടുന്നും അവിടത്തെ ഭാഗിനേയനും യശഃശരീരികളായതിൽ

പ്പിന്നെ കൈരളി അനാഥയായിത്തീൎന്നിരിക്കുന്നു. ഇന്നും നമ്മുടെ നാട്ടിൽ യോഗ്യന്മാരായ മഹാകവികൾ ഇല്ലായ്കയല്ല. ആ കവ തിലകന്മാരുടെ രസനിഷ്യന്ദികളായ വൈഖരീപൂരങ്ങളാൽ കൈരളീദേവി അലങ്കരിക്കപ്പെട്ടുന്നതുമുണ്ടു്. അവരെ ഞാൻ ഈ സന്ദർഭത്തിൽ ഹൃദയപൂൎവ്വം വന്ദിക്കയും ചെയ്യുന്നു. പക്ഷേ, കക്ഷിവഴക്കുനിമിത്തവുംമററും നായകത്വം ലഭിക്കുന്നതിനു് ഇവൎക്കാൎക്കുംതന്നെ ഭാഗ്യമുണ്ടായിക്കാണുന്നില്ല.

സ്വാതന്ത്ര്യബോധവും കാര്യപ്രാപ്തിയും ഉള്ള പ്രജകൾ വൎദ്ധിച്ചുവരുന്ന രാജ്യങ്ങളിൽ ജനസമുദായരാജ്യഭരണം നടപ്പിൽ വരുന്നതു് അപൂൎവ്വമല്ലല്ലൊ. മലയാളസാഹിത്യലോകവും ഏകദേശം അതുമാതിരി ഭരിക്കപ്പെടേണ്ട പദ്ധതിയിൽ എത്തിക്കഴിഞ്ഞിരിക്കുന്നു. അതിനു വേണ്ട വ്യവസ്ഥകളോടുകൂടി ഒരു യോഗം ഉണ്ടായിരിക്കേണ്ടതു് അത്യാവശ്യമാകുന്നു. ഇപ്പോൾ കൂടിയിരിക്കുന്ന ഈ സമാജം അതിനു പൎയ്യാപ്തമാകുമെന്നു ഞാൻ വിശ്വസിക്കുന്നു. ഭാഷാകാൎയ്യങ്ങളെ നിയന്ത്രിക്കുവാനും തൽപോഷണത്തിനും ഇതിനു മുമ്പും ചില സമാജങ്ങൾ ഉണ്ടാകാതിരുന്നില്ല. അവയുടെ ഉദ്ദേശങ്ങളും രൂപവൽക്കരണവും സ്പൃഹണീയങ്ങളായിരുന്നു. അവയിൽ ഭാഷാപോഷിണി എന്നൊന്നും ചില കാലങ്ങളിൽ മിസ്റ്റർ കണ്ടത്തിൽ വറുഗീസ്സുമാപ്പിളയുടെ ഉത്സാഹത്തിന്മേൽ അതിന്റെ ഉദ്ദേശസാദ്ധ്യത്തിനു് അദ്ധ്വാനിക്കുകയും സ്തുത്യൎഹങ്ങളായ ചില ഗുണങ്ങളെ സമ്പാദിക്കുകയും ചെയ്തിട്ടുണ്ടു്. പക്ഷേ കേരളീയരുടെ ആരംഭശൂരത്വാപവാദം ആ വക സമാജങ്ങളെപ്പോലും ബാധിച്ചുപോയതിൽ പരിതപിക്കയല്ലാതെ ഈ അവസരത്തിൽ നമ്മളാൽ കൎത്തവ്യമായിട്ടുള്ളതെന്താണു്? പ്രസ്തുത സംഘവും അപ്രകാരമുള്ള ദശയെ പ്രാപിക്കുമെന്നുള്ള ശങ്കയുണ്ടെങ്കിൽ, "ഇല്ലാത്ത സംഘപ്രഭവത്തെ"യാണു് ഞാൻ ശ്രേയസ്കരമായി ഗണിക്കുക.

ഭാഷാപോഷണവിഷയത്തിൽ യഥാശക്തി പരിശ്രമിച്ചുവരുന്ന അസ്മാദൃശന്മാരാകട്ടെ വാൎദ്ധക്യത്തിൽ കാലൂന്നിത്തുടങ്ങിയിരിക്കുന്നു. ഞങ്ങളെക്കൊണ്ടു് പണ്ടത്തെപ്പോലെ വല്ലതെങ്കിലും കാട്ടിക്കൂട്ടുവാനൊ സഹായിക്കുവാനൊ എല്ലായ്പോഴും കഴിവുണ്ടായി എന്നു വരുന്നതല്ല. അല്ലയോ പ്രിയപ്പെട്ട യുവാക്കന്മാരേ! ഭാഷാസാഹിത്യത്തിന്റെ ഭാവിശ്രേയസ്സും ഉപകാരവും നിങ്ങളുടെ അകൈതവമായ ഭാഷാഭിമാനത്തേയും അക്ഷീണമായ പരിശ്രമത്തേയും ആശ്രയിച്ചിരിക്കുന്നതാണു്. നിങ്ങളുടെ ഈ സമാജത്തെ ആഫലോദയകൎമ്മംകൊണ്ടു് ചരിതാൎത്ഥമാക്കുവാൻ നിങ്ങൾ

വിചാരിക്കുന്നു എങ്കിൽ, താഴെ പ്രസ്താവിക്കുന്ന ചില അഭിപ്രായങ്ങളെ ആദരപൂർവ്വം നിങ്ങളുടെ മുമ്പിൽ അവതരിപ്പിക്കുന്നതിന്ന് ഞാൻ നിങ്ങളുടെ അനുവാദത്തെ കാംക്ഷിച്ചുകൊള്ളുന്നു.

൧. ആയവ്യയക്കണക്കുകൾ രാജ്യഭരണത്തിൽ ഏൎപ്പെട്ടിരിക്കുന്നവൎക്ക് എത്രത്തോളം ഉപകരിക്കുന്നുവോ, അതിലും ആവശ്യമാണ് ഈ സമാജത്തിന്റെ ഉദ്ദേശങ്ങളോടുകൂടി ആരംഭിക്കുന്ന സഭകൾക്ക് ഒരു നല്ല സാഹിത്യചരിത്രം. ഏതെല്ലാം വിഭാഗങ്ങളിൽ ബുക്കുകൾ ഉണ്ടെന്നും അവ ഏതേതു ഇനങ്ങളിൽ പെട്ടവയെന്നും അറിഞ്ഞാലല്ലാതെ, അഭിവൃദ്ധിമാൎഗ്ഗങ്ങളെ ആലോചിച്ചു തീൎച്ചയാക്കുന്നതു് സുകരമായി വരികയില്ല. തന്മൂലം ഒരു നല്ല ഭാഷാസാഹിത്യചരിത്രം ഉണ്ടാകുന്ന കാൎയ്യത്തിൽ ഈ സമാജത്തിന്റെ ശ്രദ്ധ ഒന്നാമതായി പതിയുമെന്നു് ഞാൻ വിശ്വസിക്കുന്നു.

൨. ഉള്ള കൃതികളെ വായിച്ചു രസിക്കുന്നതിനും പഠിച്ചു മനസ്സിന്നു് വികാസം വരുത്തുന്നതിനും നൂതനകൃതികളെ ഉണ്ടാക്കുന്നതിനും ഒരു നിഘണ്ടു ആവശ്യമാകുന്നു. വിദ്യാൎത്ഥികൾക്കും ഗ്രന്ഥകാരന്മാൎക്കും ഒരു നിഘണ്ടു അപരിത്യാജ്യവസ്തുക്കളിൽ ഒന്നാണെന്നു് ഞാൻ വിചാരിക്കുന്നു. നിഘണ്ടുനിൎമ്മാണത്തെ ചെയ്യുന്നതിന്നു് വിദഗ്ദ്ധന്മാരായ ഭാഷാപണ്ഡിതന്മാരെ ചേൎത്തു് ഒരു കമ്മിററിയെ അതിവേഗത്തിൽ രൂപവൽകരിച്ചുകാണ്മാൻ ഞാൻ മോഹിക്കുന്നു. ഇന്നു നമ്മുടെ ഭാഷയിൽ ഉപയോഗിച്ചു വരുന്ന സകല പദങ്ങളേയും ഈ നിഘണ്ടുവിൽ ശേഖരിക്കേണമെന്നു് ഞാൻ പറയേണ്ടതില്ലല്ലോ. ഇതിനും പുറമേ, ശാസ്ത്രഗ്രന്ഥങ്ങളെ ഉണ്ടാക്കുകയും ഭാഷാന്തരപ്പെടുത്തുകയും ചെയ്യുന്നവരുടെ സഹായത്തിനും സൌകൎയ്യത്തിനുമായി ശാസ്ത്രീയപദങ്ങളേയും സാങ്കേതികശബ്ദങ്ങളേയും, അതിനുള്ള രീതിയെ തീൎച്ചയാക്കി, സൃഷ്ടിച്ചു് ഇതിൽ ചേൎക്കേണ്ടതു് അത്യാവശ്യമാകുന്നു.

൩. നമ്മുടെ സാഹിത്യത്തിൽ ഗുണപ്രദമായ ഏതു തരത്തിലുള്ള കൃതികളാണ് കുറഞ്ഞോ ഇല്ലാതെയോ ഇരിക്കുന്നതു് എന്നു നോക്കി മനസ്സിലാക്കി ആ തരം ഗ്രന്ഥങ്ങളെ പ്രസിദ്ധപ്പെടുത്തുവാൻ വേണ്ട ശ്രമങ്ങൾ ഈ സമാജം എല്ലാ കാലത്തും ചെയ്തുകൊണ്ടിരിക്കേണ്ടതാകുന്നു. അധികാരികളുടെ സ്വഭാവമനുസരിച്ചു വിഷയവിശദീകരണവും കാഠിന്യവും ക്രമപ്പെടുത്തി പല ശാസ്ത്രങ്ങളിലും അനവധി ബുക്കുകളെ മലയാളത്തിലേക്കു് അവതരിപ്പിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. സംസ്കൃതത്തിൽനിന്നെന്നപോലെ, ഇംഗ്ലീഷ്, തമിഴ്, ബങ്കാളി എന്നീ ഭാഷകളിൽനിന്നു പല പുസ്തകങ്ങളും നമ്മുടെ ഭാഷയിലേക്കു് നയിപ്പിക്കേണ്ടതുണ്ടു്.

൪. ലുപ്തപ്രായങ്ങളായ സദ്ഗ്രന്ഥങ്ങളുടെ മുദ്രാപണത്തിൽ ഈ സമാജം സദാ ഉത്സാഹിക്കേണ്ടതാണ്. വിശിഷ്ടങ്ങളായ എത്രയോ കൃതികൾ താളിയോലകളിലും മററും ചിതലിൻെറ മുതലായി കിടക്കുന്നു? അവയെ തേടിപ്പിടിച്ച് വെളിയിൽ കൊണ്ടുവരുന്നതു് ഭാഷയുടെയും, ഒരു സമയം ചരിത്രത്തിൻെറയും പ്രകാശനദശകളിൽ അത്യന്തം അനുകൂലമായിരിക്കും.

൫. പ്രൌഢങ്ങളായ നമ്മുടെ പ്രാചീനനവീനഗ്രന്ഥങ്ങൾക്കു് വ്യാഖ്യാനങ്ങളില്ലായ്കയാൽ അവയെ സാധാരണന്മാർ ആസ്വദിക്കുന്നില്ല. സവ്യാഖ്യാനങ്ങളായി പ്രസിദ്ധീകരിക്കപ്പെടുന്നതു് ഭാഷയ്ക്കും വിദ്യാഭ്യാസത്തിനും ഗണ്യമായ ഒരുസമ്പത്തായിരിക്കും. പദത്തിനു് പദാന്തംകൊണ്ടു് അർത്ഥകഥനം ചെയ്യുന്ന സമ്പ്രദായംകൊണ്ടു തൃപ്തിപ്പെടരുതു്. വ്യാഖ്യാനം സുസാധ്യമായ ഒരു സാഹിത്യപ്രസ്ഥാനമല്ല. സർവ്വതോമുഖമായ ജ്ഞാനവും അന്യർക്കു സന്ദർഭോചിതമായും രസപ്രദമായും ദാനം ചെയ്യാനുള്ള സാമർത്ഥ്യവുമുള്ളവരെ ഇതിനായി പുറപ്പെടുകയുള്ളു എന്നു് സമാധാനിക്കുവാൻ മാർഗ്ഗമുണ്ടു്.

൬. നല്ല ഗ്രന്ഥങ്ങൾ എഴുതുന്നവർക്കു് സർവ്വദാ പ്രോത്സാഹനം ലഭിക്കേണ്ടതാണു്. ധനംകൊണ്ടു് എപ്പോഴും ഇതു സാധിച്ചു എന്നു വരികയില്ലെങ്കിലും, നിരൂപണങ്ങളേയോ പ്രശംസാപത്രങ്ങളേയോകൊണ്ടെങ്കിലും ഇതു് എപ്പോഴും ചെയ്യേണ്ടതാകുന്നു. ഗ്രന്ഥനിരൂപണം ഈ സമാജത്തിൻെറ കൃത്യങ്ങളിൽ ഒന്നായിരിക്കേണം. തികഞ്ഞ പാണ്ഡിത്യവും നല്ലഗ്രന്ഥപരിചയവും വിശിഷ്യ പരിശുദ്ധമായ ഒരുഹൃദയവും എല്ലാ നിരൂപകന്മാർക്കും അവശ്യം ആവശ്യമായിട്ടുള്ളതാകുന്നു. ഇന്നു ഗ്രന്ഥനിരൂപണത്തിനു് കാപ്പുകെട്ടി പുറപ്പെട്ടിട്ടുള്ളവരിൽ എത്ര പേർക്കു് ഈ വക ഗുണങ്ങളുണ്ടെന്നു് എൻെറ ശ്രോതാക്കൾക്കു അംഗുലീഗണനംകൊണ്ടുതന്നെ പരിച്ഛേദിക്കാവുന്നതാകുന്നു. ഗുണദോഷവിചാരങ്ങളിൽ ലീനമായിരിക്കേണ്ട വിദ്വന്മാനസം പ്രണേതൃവിഷയകമായ ഗുരുലഘുതാചിന്തനകളെക്കൊണ്ടു് മലീമസമായാൽ അവകൊണ്ടു്നിർദ്ദിഷ്ടമായ ഫലം അല്ല സിദ്ധിക്കുന്നതു്. അതു ചില നിരൂപകന്മാരുടെ അവഹേളനങ്ങളും രുചിഭേദംപ്രമാണിച്ചുള്ള അതിസ്തുതികളും സാഹിത്യലോകത്തിൽ എടയ്ക്കിടയ്ക്കു കുട്ടിക്കലഹങ്ങളുടെ ജന്മഹേതുക്കളായി തീരുന്നുണ്ടു്. എന്നല്ല, ഇതു കാരണം "തുല്യനിന്ദാസ്തുതിർമ്മൌനീ സന്തുഷ്ടോ യേനകേനചിൽ" എന്നീ വകക്കാരൊഴിച്ചുള്ളവർ സാഹിത്യപരിശ്രമത്തിൽ ഉത്സാഹംതന്നെ കുറഞ്ഞാണു് വരുന്നതു്. ഈ വിഷയത്തിൽ ശരിയായൊരു പന്ഥാവിനെ

വെട്ടിത്തെളിയിച്ച് അവരെ അതിൽക്കൂടി പ്രവൎത്തിപ്പിക്കേണ്ട ചുമതല മേലിൽ ഈ സമാജത്തിന്നായിരിക്കും.

൬. നമ്മുടെ ഭാഷയ്ക്കു കോടതികളിലും കച്ചേരികളിലും അവകാശംവഴിക്കുള്ള പ്രവേശനവും, പ്രചാരവും, മാന്യമായൊരു സ്ഥാനവും സമ്പാദിക്കേണ്ടതു് അത്യാവശ്യമാണ്. നാം പ്രസംഗിച്ചും എഴുതിയും സാധാരണജനങ്ങളുടെ ഇടയിൽ ഭാഷാഭിമാനം ഉണ്ടാക്കാമെന്നു വിചാരിക്കുന്നതു് ദുസ്സാധമായൊരു കാൎയ്യമാണ്. പ്രയോജനാപേക്ഷയോടുകൂടാതെ, വല്ലകാൎയ്യവും ലോകത്തിലുണ്ടോ എന്നു സംശയമാണ്. അതിനാൽ മലയാളഭാഷാഭ്യസനത്തിൽ ഏൎപ്പെട്ടു വിജയിക്കുന്നവൎക്കേ, ഏതുനിലയിലും അവൎക്കും സൎക്കാർ പണികൾക്കു് അവകാശമുണ്ടെന്നു് ഉറപ്പിക്കേണ്ടതും അത്യാവശ്യമാകുന്നു. നമ്മുടെ സംസ്ഥാനത്തിലുള്ള വിദ്യാലയങ്ങളെക്കൊണ്ടു് ഭാഷാസാഹിത്യത്തിനു് സഹായവും ഉൽക്കൎഷവും കൊടുക്കുവാൻ വേണമെങ്കിൽ എളുപ്പത്തിൽ കഴിയും. പാഠശാലാധികൃതന്മാരുടെ ഇഷ്ടമനുസരിച്ച്, പല പുസ്തകങ്ങളേയും ഒരേ കാലത്തു ഒരുതരം ക്ലാസിൽ ഉപയോഗിക്കുന്ന ഇപ്പോഴത്തെ സമ്പ്രദായം ഒട്ടും ആശാസ്യമല്ല. അതുകൊണ്ടു് പാഠ്യപുസ്തകപ്രണേതാക്കൾക്കാകട്ടെ ഇതരസാഹിത്യകാരന്മാൎക്കാകട്ടെ ഒരു കൃതാൎത്ഥതയ്ക്കും വഴികാണുന്നില്ലെന്നതന്നെയല്ല, പള്ളിക്കൂടങ്ങളിൽ നടന്നുകൊണ്ടുള്ള അവരിൽചിലരുടെ യാചകവൃത്തി ദയനീയവും ആയിത്തീൎന്നിരിക്കുന്നു. പാഠ്യപുസ്തകനിയന്ത്രണത്തിൽ ഒത്തൊരുമിച്ചു പ്രവൎത്തിച്ചു ചില വ്യവസ്ഥകൾ വരുത്തേണ്ടതു അത്യാവശ്യമാകുന്നു. സമാജത്തിന്റെ മറെറാരു ശ്രമം വേണ്ടതു് കേരളത്തിലുള്ള ഭാഷാപത്രങ്ങളുടെ അധിപന്മാരുടെ ഒരു യോഗം സ്ഥാപിക്കുന്നതിലാണ്. ഈ യോഗംവഴി ഭാഷയ്ക്കും രാജ്യത്തിനും പല ഗുണങ്ങളും സിദ്ധിക്കുവാനുണ്ടെന്നു ഞാൻ നിങ്ങളെ പ്രത്യേകം ഓൎമ്മിപ്പിക്കേണ്ടതില്ലല്ലോ. സഭയുടെ ഉദ്ദേശങ്ങളെയും പ്രവൃത്തികളെയും മഹാജനങ്ങളെ അറിവിച്ച് അവരുടെ സഹായസഹകരണങ്ങൾ സഭയ്ക്കു് ഉണ്ടാക്കുന്നതിനും, ഭാഷയേയും സാഹിത്യത്തേയും സംബന്ധിച്ച് ഉണ്ടായിക്കൊണ്ടിരിക്കാവുന്ന സംശയങ്ങളെ വാദിച്ചു നിവൎത്തിക്കുന്നതിനും സാഹിത്യലോകത്തിൽ പരിശ്രമിക്കുന്നവരെ പല പ്രകാരത്തിലും പ്രോത്സാഹിപ്പിക്കുന്നതിനും മററുമായി സഭവകയായി ഒരു മാസികയുടെ പ്രചരണമാകുന്നു മറെറാരു പ്രമേയം.

൭. സമാജത്തിന്റെ നടപടികളെ വ്യവസ്ഥചെയ്യുന്നതിന്നും മേൽ ഉപന്യസിച്ച കാൎയ്യങ്ങളെ എല്ലാം വഴിപോലെ നിൎവ്വഹിക്കുന്നതിന്നും ഒരു ചെറിയ കമ്മിററിക്കു വേണ്ട അംഗങ്ങളെ

തിരഞ്ഞെടുത്തു ഈ ശുഭദിവസംതന്നെ അവരെ പണിയിൽ പ്രവേശിപ്പിക്കേണ്ടതാകുന്നു. കൃത്യാന്തരങ്ങളാലും വാൎദ്ധക്യത്താലും ബാധിതന്മാരായ 'ബിരുദധാരി' കളിൽ ഭാഷാപോഷണത്തിൽ വളരെ ശ്രദ്ധപതിപ്പിക്കുവാൻ സാധിക്കുന്നവർ വളരെ ദുർല്ലഭമാകുന്നു. അതു കാരണം, ഭാഷാഭിമാനികളും, ഉത്സാഹശീലന്മാരും വിവേകികളുമായ ചെറുപ്പക്കാർ ഈ കമ്മിററിയുടെ അംഗങ്ങളായിരിക്കുന്നതായിരിക്കും ഏററവും പ്രയോജനകരമായ മാർഗ്ഗം. ഭാഷയേയും സാഹിത്യത്തേയും ലോകോപകാരപ്രദമായ ഒരു ഔന്നത്യപദവിയിൽ കൊണ്ടുവരുവാൻ യത്നിക്കുന്നവരോട് എനിക്ക് ഒന്നുമാത്രമേ പറവാനുള്ളൂ. പ്രതിഫലേച്ഛയോടുകൂടി പ്രവൃത്തിപ്പാൻ തുടങ്ങിട്ടാവശ്യമില്ല; ആവകക്കാർ മററു പന്ഥാക്കളിൽ പ്രവേശിച്ചുകൊള്ളട്ടെ. താല്ക്കാലികമായ സമ്മാനത്തേയും സമ്പാദ്യത്തേയും വകവെയ്ക്കാതെ, അത്യുൽകൃഷ്ടമായ ജീവിതോദ്ദേശത്തെ നിർവ്വഹിപ്പാൻ പരിശ്രമിച്ചിട്ടുള്ള കർമ്മയോഗികളുടെ സന്താനങ്ങളായ കേരളീയയുവാക്കന്മാരോട് പക്ഷെ ഞാൻ ഇങ്ങനെ ഉപദേശിക്കേണ്ടയാവശ്യമില്ല. മനസ്സാക്ഷിയുടെ വെളിച്ചത്ത്, പരമോദ്ദേശത്തെ സമ്പാദിപ്പാനുള്ള പരിശ്രമംതന്നെ അതിൻെറ പ്രതിഫലമായി കരുതി, കൃത്യനിഷ്ഠയോടും അക്ഷീണമായും പരിശ്രമിച്ചാൽ ശുഭമായ ഫലോദയത്തോടുകൂടിയ സുപ്രഭാതം കാലതാമസം കൂടാതെ കേരളത്തിൽ എങ്ങും ശോഭിക്കുന്നതാകുന്നു.

നിയതം സംഗരഹിതമരാഗദ്വേഷതഃ കൃതം
അഫലപ്രേപ്സുനാ കർമ്മ യൽ തത്സാത്വികമുച്യതേ.

എന്നുള്ള ഗീതോപനിഷദ്വാക്യത്തോടുകൂടി എൻെറ പ്രസംഗത്തെ ഉപസംഹരിച്ചുകൊള്ളുന്നു

## ൧൦. ഭൂപ്രകൃതിശാസ്ത്രം

"വൃത്തഭവോംബരമദ്ധ്യേ കക്ഷ്യാപരിവേഷ്ടിതഃ സമമദ്ധ്യഗതഃ
മൃജ്ജലശിഖിവായുമയോ ഭൂഗോളസ്സർവ്വതോ വൃത്തഃ" ൧

ഭൂമി ആകാശത്തിൻെറ മദ്ധ്യത്തിങ്കൽ സ്ഥിതിചെയ്യുന്നു. അതു പഞ്ചഭൂതങ്ങളാൽ ഉണ്ടാക്കപ്പെട്ടതും ഗോളാകൃതിയിൽ ഇരിക്കുന്നതും ആകുന്നു.

"സർവ്വതഃ പർവ്വതാരാമഗ്രാമചൈത്യചയൈശ്ചിതഃ
കദംബകുസുമഗ്രന്ഥിഃ കേസരപ്രകരൈരിവ" ൨

കദംബകുസുമത്തിന്റെ ഇതളുകൾ അതിന്റെ കുരുവിനെ എന്നപോലെ, ഭൂമിയെ കുന്നു്; വൃക്ഷം, ഗ്രാമം, പുര — ഇവകൾ ചുററിയിരിക്കുന്നു.

"ലങ്കാപുരേക്കസ്യ യദോദയഃ സ്യാൽ
തദാ ദിനാർദ്ധം യമകോടിപുര്യാം
അധസ്തദാ സിദ്ധപുരേസ്തകാലഃ
സ്യാദ്രോമകേ രാത്രിദലം തദൈവ" ൩

ലങ്കയിൽ ഉദയമാകുമ്പോൾ, ജാവയിൽ ഉച്ചയും, സിദ്ധപുരത്തിൽ അസ്തമനകാലവും, റോമിൽ അർദ്ധരാത്രിയും ആകുന്നു.

"സമോ യതഃ സ്യാൽ പരിധേശ്ശതാംശഃ
പൃഥ്വീ ച പൃഥ്വീ നിതരാം തനീയാൻ
നരസ്യ തൽ പൃഷ്ഠഗതസ്യ കൃത്സ്നാ
സമേവ തസ്യ പ്രതിഭാത്യതസ്സാ" ൪

ഒരു വൃത്തത്തിന്റെ വൃത്തപരിധിയുടെ നൂറിൽ ഒരു ഭാഗം നമുക്കു വളവില്ലാത്ത ഒരു വരയായി തോന്നനം. ഇതുപോലെതന്നെ, ഭൂമി ഒരു വലിയ ഗോളവും അതിൽ നമുക്കു് ഒരിക്കൽ കാണാവുന്ന ഭാഗം വളരെ കുറച്ചും ആകയാൽ ഭൂമി പരന്നതായി കാണുന്നു.

"പ്രോക്തോ യോജനസംഖ്യയാ കുപരിധിസ്സപ്താംഗ്നിഭൂയുക്തയാ
തന്മദ്ധ്യഃ കുജശാസ്യമാനപരതോ വീരാംശകേനാധികഃ" ൫

ഭൂമിയുടെ വൃത്തപരിധി, അതായതു് ചുററളവു്, ൪൯൬൭ യോജനയാകുന്നു. ഭൂമദ്ധ്യരേഖയുടെ നീളം ൧൫൮൧-൦, ഒരു യോജനയുടെ ൨൪-ൽ ഒരു ഭാഗവും ആകുന്നു.

"പഞ്ജരസ്ഥിതാ ഭൂരേവാവൃത്യ പ്രാതിദൈവസികൌ
ഉദയാസ്തമയൌ സംപാദയതി ഗ്രഹനക്ഷത്രാണാം" ൬

നക്ഷത്രസമന്വിതമായ ആകാശം സ്ഥിരമായിരിക്കുന്നു. ഗ്രഹനക്ഷത്രങ്ങൾക്കു് ഉദയാസ്തമനമുണ്ടാകുന്നതു ഭൂഭ്രമണമാകുന്നു.

"ഭൂഗ്രഹഭാനാം ഗോലാർദ്ധാനി സ്വച്ഛായയാ വിവർണ്ണാനി
അർദ്ധാനി യതഃ സാരം സൂര്യാഭിമുഖാനി ദീപ്യന്തേ." ൭

ഗ്രഹങ്ങൾക്കു് പ്രകാശം കൊടുക്കുന്നതു സൂര്യനാകുന്നു. സൂര്യനോടു് അഭിമുഖമായിരിക്കുന്ന ഇവയുടെ ഭാഗം എപ്പോഴും പ്രകാശമുള്ളതായിരിക്കും. അതാതിന്റെ വസ്തുഭേദംപോലെ അതാതിന്റെ വർണ്ണത്തിനും വ്യത്യാസമുണ്ടായിരിക്കും.

ഈ ശ്ലോകങ്ങൾ ആര്യഭട്ടീയത്തിൽനിന്നും ഭാസ്കരാചാര്യരുടെ ഗോളാദ്ധ്യായത്തിൽനിന്നും എടുത്തവയാകുന്നു. ഇവയിൽ പറഞ്ഞിരിക്കുന്ന തത്വങ്ങൾ പാശ്ചാത്യന്മാരുടെ ശാസ്ത്രത്തോടു വളരെ അനുസരിച്ചിരിക്കുന്നു.

ഭൂമി ഒരു ഗോളമാകുന്നു എങ്കിലും അതു് പരന്നു കാണുന്നു. ഇതിനുള്ള കാരണം നാലാം ശ്ലോകത്തിൽ കാണിച്ചിട്ടുണ്ടു്. ഒരു യോജനയ്ക്കു് അഞ്ചു്നാഴികയാകുന്നു. വൃത്തപരിധിയുടേയും മദ്ധ്യരേഖയുടേയും ഇതിൽപറഞ്ഞിട്ടുള്ള അളവുകളെ അഞ്ചുകൊണ്ടുപെരുക്കിയാൽ കിട്ടുന്ന സംഖ്യകളും യൂറോപ്യന്മാർ ഇവയ്ക്കു ഗണിച്ചു തീർച്ചയാക്കിയിരിക്കുന്ന അളവുകളും വളരെ യോജിക്കുന്നുണ്ടു്. ഭൂമി തിരിയുന്നതിനാലാണു് രാപ്പകലുകൾ ഉണ്ടാകുന്നതെന്നു് ഇതിലുള്ള ആറാമത്തെ ശ്ലോകത്തിൽ പറഞ്ഞിരിക്കുന്നു. "തോണിയിൽ പോകുമ്പോൾ കരയ്ക്കു നില്ക്കുന്ന സാധനങ്ങൾ ചലിക്കുന്നതായി തോന്നുന്നതുപോലെയാകുന്നു നമുക്കു നക്ഷത്രങ്ങൾ ചലിക്കുന്നതായിത്തോന്നുന്നതു്" എന്നു് ആര്യഭട്ടൻ പറഞ്ഞുകാണുന്നു. പണ്ടുള്ള കാലങ്ങളിൽ റോമാപട്ടണം വളരെ പ്രസിദ്ധപ്പെട്ടതായിരുന്നു. ഇതിൻെറ അധീനത്തിൽ അന്നുണ്ടായിരുന്ന രാജ്യങ്ങളിൽ സൂര്യൻ അസ്തമിച്ചിരുന്നില്ല. ജാവാ എന്ന ദ്വീപിൽ കാപ്പി, അരി, കരിമ്പു്, കുരുമുളകു് ഇവ ധാരാളമായി ഉണ്ടാക്കുകയും ഇവയെ അവിടത്തുകാർ അന്യരാജ്യക്കാൎക്കു കൊടുത്തു വളരെ ധനം സമ്പാദിക്കുകയും ചെയ്യുന്നു. ഇന്നും അവിടെ ഈ കച്ചവടം നടക്കുന്നുണ്ടു്. ആദ്യംപറഞ്ഞ കാലത്തു് ആ ദ്വീപുകാർ ബുദ്ധമതത്തെ അംഗീകരിച്ചിരുന്നു. ഇതിനടുത്തുള്ള ബാലി എന്ന ദ്വീപിൽ ഹിന്തുക്കൾ അധിവസിച്ചുവരുന്നു. ഇതെല്ലാംകൊണ്ടും മൂന്നാംശ്ലോകത്തിൽ പറയുന്ന സ്ഥലങ്ങളെ കേട്ടു് നമുക്കു അതിശയിക്കുവാനൊന്നുമില്ല. അമേരിക്കാരാജ്യത്തെ ആര്യഭട്ടൻെറ കാലത്തു കണ്ടുപിടിച്ചിട്ടില്ല. അതുകാരണം അദ്ദേഹം ആ ഭാഗത്തെ സിദ്ധപടം എന്നു വിളിച്ചിരിക്കുന്നു.

"ജ്യോതിശ്ശാസ്ത്രത്തിൻെറ ഉല്പത്തിസ്ഥാനം ഭാരതവൎഷമാകുന്നു. ചന്ദ്രൻെറ വൃദ്ധിക്ഷയങ്ങളേക്കുറിച്ചും നക്ഷത്രങ്ങളുടെ സ്ഥിതികളേക്കുറിച്ചും ഋഗ്വേദത്തിൽ വിവരിച്ചിട്ടുണ്ടു് ഒരു സംവത്സരംകൊണ്ടു് അവസാനിക്കുന്ന യാഗങ്ങൾ സൂര്യഗതികൊണ്ടു് നിയമപ്പെടുത്തിവന്നിരുന്നു. മഹാകാവ്യകാലത്തിൽ രാശിചക്രസ്ഥിതിയും അയനാന്തങ്ങളും മററും കണ്ടുപിടിച്ചു. ആര്യഭട്ടൻ, ആദിത്യദാസൻ, ബ്രഹ്മഗുപ്തൻ, ഭാസ്കരാചാര്യർ ഇവരെല്ലാം വലിയ ജ്യോതിശ്ശാസ്ത്രജ്ഞന്മാരാകുന്നു. ഇവരുടെ ഗ്രന്ഥങ്ങളിൽ ഗ്രഹസ്ഥി

തികൾ, കാലഭേദങ്ങൾ, സോമസൂര്യഗ്രഹണങ്ങൾ, ഗ്രഹനക്ഷത്രസംഗമങ്ങൾ, ചന്ദ്രന്റെ വൃദ്ധിക്ഷയങ്ങൾ, അർദ്ധചന്ദ്രാഗ്രസ്ഥിതികൾ, സോമരവിസംക്രമങ്ങൾ, ജഗദ്വിവരണം മുതലായവയെക്കുറിച്ചു പ്രതിപാദിച്ചിട്ടുണ്ട്." എങ്കിലും, ഈ സംഗതികളെ സംബന്ധിച്ചു നമ്മുടെ ആളുകളിൽ പലൎക്കും തെറ്റായ അറിവാണുള്ളതു്. വല്ലവരും ശരിയായിട്ടുള്ളതു പറഞ്ഞുകൊടുത്താൽ അതിനെ ഇവർ ആംഗ്ലേയന്മാരുടെ വിഡ്ഢിത്വമായിട്ടേ വകവെക്കൂ. ഗ്രഹണങ്ങളുടെ ശരിയായ കാരണം ആൎയ്യഭട്ടൻ നിൎദ്ദേശിച്ചിട്ടുണ്ട്. എങ്കിലും, ഇവരുടെ വിശ്വാസം അപായമുണ്ടാകുന്നതു രാഹുകേതുക്കളുടെ വായകളുടെ വലിപ്പത്തിനാലാണു എന്നാകുന്നു.

## ൧൩ ഗുണദോഷനിരൂപണം

(ഭാഷാസാഹിത്യവിഷയങ്ങളെ സംബന്ധിച്ചുള്ളതു്.)

ഗുണദോഷനിരൂപണം എന്ന സംസ്കൃതസമാസപദത്തിനു് ഏകദേശം തുല്യമായ ഇംഗ്ലീഷ് വാക്ക് 'ക്രിട്ടിസിസം' എന്നാണല്ലൊ. എന്നാൽ ഈ വാക്കിനു ദോഷപ്രഖ്യാപനം എന്നു് അൎത്ഥമില്ല; സംഗീതം, സാഹിത്യം, ചിത്രമെഴുത്തു് എന്നീ വിദ്യകളുടെ ഗുണങ്ങൾ ഇന്നിന്നവയെന്നു വിവരിക്കുകയും, അവ പ്രത്യേകം ഓരോ കൃതികളിൽ എത്രത്തോളമുണ്ടെന്നു കണ്ടുപിടിച്ചു പരോപകാരത്തിനും അതാതു സൽകൃതിയുടേയും അതു സംബന്ധിച്ച ശാസ്ത്രത്തിന്റെയും അഭിവൃദ്ധിക്കും അവയെക്കുറിച്ചു പ്രതിപാദിക്കുകയും ആകുന്നു, ക്രിട്ടിസിസം എന്ന ശാസ്ത്രത്തിന്റെ പ്രവൃത്തി. മുമ്പറഞ്ഞ രണ്ടു പദങ്ങൾക്കും ശരിയായ മലയാളപദം ഉണ്ടെന്നു തോന്നുന്നില്ല. പക്ഷെ, ആ പദാൎത്ഥങ്ങൾക്കു് അനുസരിച്ചു നമ്മുടെ ഇടയിൽ സാധാരണയായി നടത്തിവരുന്ന ക്രിയ ഛിദ്രാന്വേഷണമായുള്ള ദോഷാരോപണമാണെന്നു നമുക്കു സമ്മതിക്കാതെ തരമില്ല.

ഗുണങ്ങളെ മാത്രം കുറിച്ചു സ്തോത്രംചെയ്യുന്നതുകൊണ്ടോ, ദോഷങ്ങളെത്തന്നെ ലക്ഷ്യങ്ങളാക്കി വിലപിക്കുന്നതുകൊണ്ടോ ഒരു ഫലവുമില്ല; എന്നുതന്നെയല്ല, ദോഷങ്ങൾ നേരിടുകയും ചെയ്യും. ഗുണദോഷങ്ങളെ വേൎതിരിച്ചു് അനുഗ്രഹബുദ്ധിയോടുകൂടി കാണിച്ചു് ഗുണഭാഗത്തെ അധികമാക്കുന്നതിനും ദോഷാംശങ്ങളെ കുറയ്ക്കുന്നതിനും മാൎഗ്ഗങ്ങളെ നിൎദ്ദേശിച്ചാലേ ഭാഷാസാഹിത്യത്തിനു ഉല്ക്കൎഷം ഉണ്ടാകുകയുള്ളു.

അതിനാൽ ഗുണദോഷങ്ങളെ വിവേചനംചെയ്യേണ്ടതു് ഏതുമാതിരിയിലാണു് എന്നു നമുക്കു് ഇനി ആലോചിക്കുക. ഗുണദോഷനിരൂപണംചെയ്യുന്നതു യാതൊരു ദുഷ്ടവിചാരത്തോടുംകൂടിയരുതെന്നുതന്നെയല്ല, സാഹിത്യവും, കൃതിയും, കവിയും, നിരൂപണംചെയ്യുന്നാളും നന്നാകേണമെന്നുള്ള ഏകമനസ്സോടുകൂടി വേണമെന്നും ഇവിടെ സമൎത്ഥിച്ചുപ്രസ്താവിച്ചുകൊള്ളുന്നു. ഗുണദോഷനിരൂപണത്തിനു ഈ ഗുണങ്ങൾ പൂൎത്തിയായി ഉണ്ടായിരിക്കേണമെങ്കിൽ, അതു പക്ഷപാതരഹിതമായിരിക്കേണം. ഏതു കൃതിയെ നാം പരീക്ഷിക്കുന്നുവോ, അതിന്റെ കൎത്താവാരു് എന്നുള്ള സംഗതി ആലോചിച്ചിട്ടാവശ്യമില്ല. അതിന്റെ വിഷയം, ആകൃതി, ഉദ്ദേശം, പ്രയോജനഭാഗം ഇതുകളെക്കുറിച്ചു് ആലോചിക്കുന്നതോടുകൂടി, സ്വഭാഷയിലും അന്യഭാഷകളിലും അതുപോലെയുള്ള കൃതികളുമായി അതിനെ താരതമ്യപ്പെടുത്തിനോക്കുകയും ചെയ്യേണ്ടതാകുന്നു. ഇങ്ങനെ പ്രവൎത്തിക്കുന്നതു സത്യത്തോടും സാമൎത്ഥ്യത്തോടും നിഷ്പക്ഷമായിട്ടും വേണ്ടതാകുന്നു.

ഇതു ചെയ്യുന്ന ആൾ ഏതുതരക്കാരനായിരിക്കേണം എന്നു് ഈ സന്ദർഭത്തിൽ ചിന്തിക്കേണ്ടതായി വന്നിരിക്കുന്നു. ഈ സംഗതിയെ തീരെ വിസ്മരിക്കകാരണം, ഭാഷാസാഹിത്യം കാടായ മാൎഗ്ഗങ്ങളിൽ കയറി, അതിനു അനശ്വരമായ യശസ്സിനെ സമ്പാദിക്കാൻ കഴിയുന്നില്ല എന്നുതന്നെയല്ല, പരിഷ്കൃതദശയിലേക്കു പ്രവേശിക്കുന്നതിനുകൂടി അനേകം പ്രതിബന്ധങ്ങൾ നേരിട്ടുകൊണ്ടും ഇരിക്കുന്നു.

'മാടോടുപോലുമിവിടെക്കടികൂടിടാതെ
കൂടംവിഴുങ്ങിഞെളിയുന്നവരുണ്ടു കേചിൽ"

ഗുണദോഷനിരൂപണശാസ്ത്രത്തിൽ 'ചെപ്പടിവിദ്യ' കൊണ്ടൊരു പ്രയോജനവുമില്ല; മയിൽപ്പീലിക്കെട്ടു വീശി ആളുകളെ ഭ്രമിപ്പിക്കുന്നതുകൊണ്ടു സ്ഥിരമായ ഒരു ഗുണവും നമുക്കു ഉണ്ടാകുന്നതുമല്ല.

ഗുണദോഷനിരൂപണംചെയ്യുന്ന ആൾ ബുദ്ധിയും അഭ്യാസവിശേഷവുംകൊണ്ടു് ഒരു വിദ്വാനായിരിക്കേണം; ഏതു ഗ്രന്ഥത്തെ നിരൂപണം ചെയ്യുന്നുവോ അതുസംബന്ധമായ ശാസ്ത്രത്തിൽ ഒരു പാണ്ഡിത്യവും വാസനയുമുള്ളാളുമായിരിക്കേണം. സത്യൈകനിരതനും അപക്ഷപാതിയും ആയിരിക്കേണമെന്നു പ്രസ്താവിച്ചുകഴിഞ്ഞിരിക്കുന്നു. നിഷ്കളങ്കമായ നീതിജ്ഞാനത്താലും തന്റെ പരമശത്രുവിന്റെ ദോഷങ്ങളെ അയാളുടെ മററു ഗുണങ്ങ

ളാൽ ലോപിപ്പിക്കുവാൻ തക്ക പ്രസന്നകരമായ ചിത്തൌദാൎയ്യത്താലും അദ്ദേഹം അലങ്കരിക്കപ്പെട്ടിരിക്കേണം.

ഈവക ഗുണങ്ങളെക്കൊണ്ടു ശോഭിക്കുന്ന ആളേയാകുന്നു നാം ഉത്തമനായ 'ഗുണദോഷനിരൂപകൻ' എന്നു വിവക്ഷിക്കുന്നതു്. ഇങ്ങനെയുള്ള ഒരാൾക്കേ ശരിയായവിധം ഗ്രന്ഥപരിശോധനചെയ്യാനും ഗുണദോഷങ്ങളെ വെളിപ്പെടുത്തുവാനും പരമാൎത്ഥങ്ങളായും നവനവങ്ങളായും ഉള്ള അഭിപ്രായങ്ങളെ പ്രതിപാദിച്ചു് അവയ്ക്കു പ്രചാരം വരുത്തുവാനും ഭാഷയ്ക്കും സാഹിത്യത്തിനും സംവൎദ്ധനയുണ്ടാക്കുവാനും സാധിക്കയുള്ളു.

ഇത്രയും പറഞ്ഞതുകാരണം, എന്തിനാണു് ഗുണദോഷനിരൂപണംചെയ്യുന്നതു്? ഈ പണിക്കു ഉപയോഗിക്കുന്ന ബുദ്ധിയും സമയവും വല്ല സൽക്കാവ്യങ്ങളേയും നിൎമ്മിക്കുന്നതിനു ഉപയോഗിക്കരുതോ? എന്നൊരു പൂൎവ്വപക്ഷത്തിനു വഴിയുണ്ടെന്നു തോന്നുന്നില്ല. എങ്കിലും അതിനും സമാധാനം പറഞ്ഞേക്കാം.

കാവ്യങ്ങൾ അന്യൂനങ്ങളായിരിക്കുന്നതാണല്ലോ ഭാഷയ്ക്കു അഭിമാനഹേതു. യാതൊരു തെററുകളുമില്ലാതെ എല്ലാം തികഞ്ഞിട്ടൊരു കൃതി അമാനുഷരാൽതന്നെ ഉണ്ടാക്കുവാൻ കഴിയുമോ എന്നു സംശയമാണു്. പിന്നെ മനുഷ്യരാൽ സാദ്ധ്യമോ എന്ന കാൎയ്യം പറയേണമോ? എന്നാൽ ഗുണദോഷവിചാരംകൊണ്ടു ഗുണങ്ങൾക്കു പുഷ്ടിവരുത്തുവാനും ദോഷങ്ങളെ ഏറെക്കുറെ ഇല്ലായ്മ ചെയ്യാനും സാധിക്കുന്നതാണല്ലൊ. അതിലുംവിശേഷിച്ചു്, എല്ലാ കാലങ്ങളിലും, എല്ലാ സന്ദൎഭങ്ങളിലും സൽക്കാവ്യങ്ങളെ സൃഷ്ടിക്കുവാൻ ശക്യമായി എന്നു വരികയില്ല. കാലശക്തിയും മനുഷ്യശക്തിയും യോജിച്ചു പ്രവൎത്തിച്ചാൽ മാത്രമേ ഇതു സുഖകരമായിവരികയുള്ളു. ഗുണദോഷനിരൂപണവിദ്യയുടെ മുഖ്യമായ ഒരു കൃത്യം നിൎമ്മാണശക്തിക്കു പ്രയോഗസൌകൎയ്യം ഉണ്ടാക്കിക്കൊടുക്കുന്നതാകുന്നു. ഇന്നതു് ഉൽകൃഷ്ടമായിട്ടുള്ളതു്, ഇന്നതു് അനുകരണീയമായിട്ടുള്ളതു്, ഇന്നതു പൂജിക്കപ്പെടുവാൻ യോഗ്യമായിട്ടുള്ളതു് എന്നു കാണിച്ചു മനോഹരങ്ങളും അത്ഭുതകരങ്ങളുമായുള്ള പ്രകൃതിവിശേഷങ്ങളേയും, ജീവജാലങ്ങളേയും സൌന്ദൎയ്യൌദാൎയ്യശൌൎയ്യപ്രഭൃതിഗുണങ്ങളേയും, എന്നുവേണ്ട, സകല ഉൽകൃഷ്ടസൃഷ്ടികളേയും മാനിക്കുന്നതിലും, അവയുടെ ഗുണങ്ങളെ ആസ്വദിക്കുന്നതിലും ജനങ്ങളിൽ അഭിരുചിയുണ്ടാക്കി ഉത്തമകാവ്യങ്ങളെ നിൎമ്മിക്കുവാനുള്ള മാൎഗ്ഗങ്ങളേയും സന്ദൎഭങ്ങളേയും അവസ്ഥകളേയുംഗുണദോഷനിരൂപണവിദ്യ ഉണ്ടാക്കിക്കൊണ്ടിരിക്കുന്നതാകുന്നു. ഈ വിദ്യയെ സാരമില്ലെന്നുള്ള നിലയിൽ തിരസ്കരിക്കുന്നതിനു നാം

എപ്പോൾ വിചാരിക്കുന്നുവോ, അപ്പോൾ സാഹിത്യനാടകത്തിന്റെ ചരമാങ്കത്തിൽ നാം എത്തിക്കഴിഞ്ഞിരിക്കുന്നു എന്നു നിശ്ചയിക്കാം. പിന്നെ ഭരതവാക്യം ചൊല്ലിപ്പിരിയാനേ തരമുള്ളൂ. അതിന്നുമേൽ സാഹിത്യത്തിനു അധോഗതിയല്ലാതെ വർദ്ധനയുണ്ടാകുമെന്നു വിചാരിക്കയും വേണ്ട.

ഇതിനും പുറമെ; ഈ വിദ്യാപരിശീലനത്താൽ നമുക്കു മററു പല ഉപകാരങ്ങളും ഉണ്ടായിവരാവുന്നതുകൊണ്ടു ഇതിനെ ഒരിക്കലും തള്ളിക്കളഞ്ഞുകൂടാ. കലാവിദ്യകളേയും ഗുണദോഷനിരൂപണത്തേയും സംബന്ധിച്ചുള്ള പ്രമാണങ്ങളെപ്പററി പര്യാലോചിക്കുകയും, അവയെ അനുസരിച്ചു പ്രവർത്തിക്കുകയും ചെയ്യുന്ന ഒരാൾക്കു് ബുദ്ധിശക്തിയെ ആകർഷിച്ചു് അതിനു അതിശയമായ ശക്തിയെ ഉണ്ടാക്കുന്ന തർക്കശാസ്ത്രത്തിന്റെ പല ഭാഗങ്ങൾ അഭ്യസിക്കുവാനും, കേവലങ്ങളായ വിഷയങ്ങളെ ഗ്രഹിക്കുവാനും നിഷ്പ്രയാസം കഴിയുന്നതാകുന്നു. ഇതെത്രയോ വിശേഷമായ ഒരു വിദ്യാഭ്യാസമാണു്.

ഓരോരോ കലാവിദ്യകളുടെ പ്രമാണങ്ങളായി നല്ലപോലെ പരിചയിക്കുന്ന ആൾക്കു്, അതാതിൽനിന്നുണ്ടാകുന്ന സന്തോഷം ഏറെട്ടിക്കുന്നതാകുന്നു. ആ പരിചയം ഇല്ലാത്തവർക്കു അതാതിന്റെ പുതുമ പോകുന്നതോടുകൂടി, അവയിലുള്ള രുചി ക്രമേണ കുറഞ്ഞു് ഒടുവിൽ നിശ്ശേഷം ഇല്ലാതാകുന്നു. ഗ്രന്ഥപരിശോധനചെയ്യുന്നവർക്കു്, ഈ പ്രമാണങ്ങളായി നല്ല പരിചയം വേണമെന്നു കാണിച്ചുവല്ലൊ. അതുഹേതുവായിട്ടു് അവനവന്റെ വിവേകത്തേയും ഭാവനയേയും പ്രസരിപ്പിച്ചു ശരിയായവിധം പുസ്തകങ്ങളെ പരിക്ഷണംചെയ്യുന്നവർക്കു്, സാഹിത്യത്തിലുള്ള രസം അവരുടെ ജീവാവസാനംവരെ നിലനില്ക്കുന്നതാകുന്നു. മനുഷ്യർക്കു സാഹിത്യത്തിലും മററു കലാവിദ്യകളിലും സ്ഥിരമായും സത്യമായും അഭിരുചി ഉണ്ടായിരുന്നാൽ, അവരെ ദുർമ്മാർഗ്ഗങ്ങളിൽ പ്രവേശിപ്പിക്കാതെ സന്മാർഗ്ഗങ്ങളിൽകൂടിത്തന്നെ നയിപ്പിക്കുന്നതിനു് അതുനല്ലൊരു മാർഗ്ഗദർശിയായിരിക്കുമല്ലൊ. അതിനാൽ നിരൂപണവിദ്യ, മനുഷ്യരിൽ അസൂയാമദമാത്സര്യങ്ങളെ അകററി മനസ്സിന്നു സംസ്കാരവും പ്രകൃതിക്കു മാധുര്യവും ജനിപ്പിച്ചു് അവരിൽ അന്യോന്യം സമഭാവനയും, സ്നേഹവും, രഞ്ജിപ്പും ഉണ്ടാക്കുമെന്നു പറയുന്നതിൽ ഒരു അതിശയോക്തിയുമില്ല. ഇതിലധികം ഉത്തമമായ ഏതൊരു ഉദ്ദേശത്തെയാണു് ഒരു വിദ്യ ഫലിപ്പിക്കുവാനുള്ളതു്?

അതിനാൽ സാഹിത്യത്തിനു കീർത്തിയും, സ്ഥിരതയും, ലോകത്തിൽ ജനങ്ങൾക്കു പരിഷ്കാരവും, പരസ്പരസ്നേഹവും, ഹൃദയസ

മാധാനവും ഉത്തരോത്തരം ഉണ്ടാക്കിക്കൊണ്ടു ഗുണദോഷനിരൂപണവിദ്യ എന്നും പ്രചരിക്കുമാറാകണമെന്നു സകലലോകനിയന്താവിനോടു സർവ്വാത്മനാ ഞാൻ പ്രാർത്ഥിച്ചുകൊള്ളുന്നു.

## ൧൯. എഴുത്തച്ഛൻ

നമ്പൂരിമാരുടെ ശല്യംനിമിത്തം, എഴുത്തച്ഛനു് സ്വദേശം വിട്ടു പോകേണ്ടിവന്നു. നാടുവിട്ടു്, സ്വശിഷ്യന്മാരോടുകൂടി, അദ്ദേഹം പോയി താമസിച്ചിരുന്നതു്, കൊച്ചിയിൽ, കിഴക്കൻ ചിററൂരായിരുന്നു.

തറയ്ക്കു തെക്കുവശം ഉള്ള ശോകനാശിനി എന്ന പുഴയും ദക്ഷിണപഞ്ചവടി എന്ന അതിന്റെ തിരത്തുള്ള വനവും കണ്ടു സന്തോഷിച്ചു്, ആ പ്രദേശം ശിഷ്യന്മാരോടുകൂടി, തനിക്കു താമസിപ്പാൻ തക്കതാണെന്നു് അദ്ദേഹം തീച്ചയാക്കി. എന്നിട്ടു്, കിഴക്കു പുളിങ്കോൽ തോടു, തെക്കു ശോകനാശിനി, പടിഞ്ഞാറു പട്ടഞ്ചേരിക്കുള്ള വഴി, വടക്കു കൊല്ലങ്കോട്ടുപാടം എന്നി അതിരുകളുടെ ഉള്ളിലുള്ള സ്ഥലം ചമ്പത്തിൽ കാരണവരോടു് അട്ടിപ്പേറു വാങ്ങി, അവിടെ ദേശത്തുപ്രമാണികളുടെ സഹായത്തോടുകൂടി, കാടു വെട്ടിത്തെളിച്ചു് പതിന്നാലു ഗൃഹങ്ങളോടുകൂടി ഒരു ഗ്രാമവും കാശിവിശ്വനാഥന്റെയും ശ്രീരാമന്റെയും ക്ഷേത്രങ്ങളും ചില്ലറയായ മററു ചില ദേവാലയങ്ങളും സ്ഥാപിച്ചു. ഈക്ഷേത്രത്തിൽ ശാന്തി നടത്തേണ്ട ആവശ്യത്തലേക്കു് ചമ്പത്തു്, തച്ചാട്ടു്, എഴുവത്തു്, വടശ്ശേരി എന്നി വീട്ടുകാക്കു് ആയിരം പണം വീതം കൊടുത്തു് നാലായിരത്തിനു മുന്നൂററമ്പതു പറ നെല്ലു പലിശ പറപ്പാടു നിശ്ചയിക്കയും ചെയ്തു.

ആചാര്യഃ പ്രഥമം നദീം വനമിദം ദൃഷ്ട്വാ സുഖം പ്രാപ്തവാൻ
നദ്യാസ്തീരഭുവി സ്വവാസമിതി നിശ്ചിത്യ സ്വശിഷ്യൈസ്സമം
ഹിത്വാ തത്ര വനം സദേശപതിഭിർ ഗ്രാമേ ചകാരാസ്പദം
രാമാനന്ദപുരേ സുധീരിഹ വനം ക്ഷേത്രം ജനസ്ഥം വിഭുഃ.

രാമാനന്ദാഗ്രഹാരം പ്രഥമമിഹ ശിവം സാംബമൂർത്തിം സവർഗ്ഗം
സാക്ഷാദധിഷ്ഠഞ്ച രാമം മുനിവരസദൃശൈർഭൂസുരൈഃ സൂരിവര്യഃ
അശ്വന്നന്നം സമർപ്പ്യ സ്വയമപിചഭദൽ ഭൂസുരേഭ്യോനഭസ്യാ-
നന്ദം വാക്യം സകർവ്വൻ ധ്രുവമിഹ മനനസ്യാസ്പദം ഭൂമിപാനാം.

പൂർവ്വേ പിഞ്ഛാഖ്യകല്യാവരുണദിശി തഥാ പത്രചര്യാം പഥം വാ
യാമ്യേ നദ്യുത്തരസ്യാമപി ഖലുനിധനക്രോഡകേദാരകശ്ച
തസ്മിൻ ദേശേ മഹാത്മാ വിബുധജനനുത സൂര്യനാരായണാഖ്യ
സ്തത്പാദേപശ്ചാധിനാഥാദ്ഗൃഹകമഥ സ ജഗ്രാഹ കാരുണ്യസിന്ധുഃ.

സമ്പൽക്ഷേത്രഹരിശസപ്തതിഗൃഹേഷ്വേവം പൃഥഗ്വാപൃഥക്
സ്വർണ്ണം സൈകസഹസ്രസംഖ്യമഥ തദ്വൃദ്ധിം നവത്യാഢകം
നിശ്ചിത്യാഹസഹസ്രനിഷ്കമഹരൽ ഗേഹേവട ശ്രേണികാ
സംജ്ഞേ മാഹ വിതീര്യ ശാന്തിവിധയേ ദേവസ്യ തുഷ്ടോ ഗുരുഃ

ഈ ശ്ലോകങ്ങൾ, മേൽപറഞ്ഞ സംഗതികളെ കാണിപ്പാനായി എഴുത്തച്ഛൻ ഉണ്ടാക്കിയവയാണെന്നാകുന്നു പറഞ്ഞുവരുന്നതു്. 'ഭാഷാചണ്ഡകൌശിക'ത്തിന്റെ കർത്താവായ മ. രാ. രാ. മാക്കോത്തു കൃഷ്ണമേനോനാണു് എന്റെ ആവശ്യപ്രകാരം ഇവയെ അയച്ചു തന്നതെന്നു നന്ദിപുരസ്സരം പറഞ്ഞുകൊള്ളുന്നു.

ശോകനാശിനി പമ്പാസരസ്സിന്റെ ഒരു കൈവഴിയാണത്രെ. ഗ്രാമം പണിതീർന്നദിവസത്തിന്റെ വാക്യവും ധ്രുവവും രണ്ടാംശ്ലോകത്തിൽ കൊടുത്തിട്ടുണ്ടു്. ഇവയിൽനിന്നു് വിദ്വാന്മാരായ വല്ല ജ്യോതിഷക്കാരും ആ ആണ്ടും മാസവും തീയ്യതിയും ഗണിച്ചുണ്ടാക്കിയാൽ, ആ വിവരം എഴുത്തച്ഛന്റെ കാലം തീർച്ചയാക്കുന്നതിനുള്ള മറ്റൊരു മാർഗ്ഗമായിത്തീരുന്നതാണു്.

മുമ്പറഞ്ഞ പതിനാലുമഠങ്ങളിലൊന്നിലായിരുന്നു എഴുത്തച്ഛൻ താമസിച്ചിരുന്നതു്. അതിന്നു് ഇന്നും 'എഴുത്തച്ഛൻ മഠം' എന്നാണു് പേർ. അവിടെ അദ്ദേഹത്തിന്റെ മെതിയടിയും സ്വഹസ്തലിഖിതങ്ങളായ ചില ഗ്രന്ഥങ്ങളുംവെച്ചു പൂജിച്ചുവരുന്നുണ്ടു്. നവരാത്രികാലത്തു് അവിടെ കേമമായി വിളക്കുവെപ്പും മററുമുണ്ടു്. എഴുത്തച്ഛൻ മരിച്ചദിവസമായ ചിങ്ങമാസത്തിൽ ഉത്രത്തുന്നാം രാമസ്വാമിക്ഷേത്രത്തിൽ ഒരു വിളക്കുണ്ടു്.

# ൮൭. ഒരു ഐതിഹ്യം.

## (ആലത്തൂർ നമ്പി)

ഇദ്ദേഹം അഷ്ടവൈദ്യന്മാരിൽ ഒരാളാണ്. അവരിൽ ഒരു പ്രമാണിയും ആണ്. ഇല്ലം പൊന്നാനിത്താലൂക്കിലാണ്. നമ്പി മാക്ക് ഇത്രമാത്രം കീൎത്തി ഉണ്ടാവാനുള്ള ഒരു കാരണം കേട്ടിട്ടുണ്ട്. ഇതിൽ വാസ്തവമെത്രയുണ്ടെന്നു വായനക്കാർ തീൎച്ചയാക്കട്ടെ.

ഒരിക്കൽ അനന്തനു കലശലായിട്ടു വയററിൽ വേദനതുടങ്ങി. ഓ സാക്ഷാൽ അനന്തനു തന്നെ! ദീനത്തിനു് ഇന്നവരെ പിടി കൂടുക എന്നില്ലല്ലൊ. അശ്വിനീദേവകൾകൂടി പരീക്ഷിച്ചുനോക്കി; ഒരു ഫലവും ഉണ്ടായില്ല. എന്നിട്ടു മനുഷ്യരെക്കൊണ്ടു ചികിത്സി പ്പിച്ചുതുടങ്ങി. അനന്തൻ ഒരു ബ്രാഹ്മണവേഷം ധരിച്ചു് ആലത്തൂർ നമ്പിയുടെ അടുക്കൽ ചെന്നുകൂടി. പഠിച്ചപണി പതിനെട്ടും നോക്കി. ഒരു ഗുണവും കാണാഞ്ഞിട്ടു വൈദ്യനും രോഗിക്കും വലിയ വിഷാദമായി. അങ്ങനെ ഇരിക്കുമ്പോൾ ഒരു ദിവസം ഒരു പുതുമഴ പെയ്തു. അപ്പോൾ നമ്മുടെ രോഗി കിടന്നു പരു ങ്ങിത്തുടങ്ങി. നമ്പിക്കും ഇതിലെന്തൊ കളവുണ്ടെന്നു മനസ്സി ലായി. ഒന്നു പരീക്ഷിക്കേണമെന്നു തീൎച്ചയാക്കി. പിറേറദിവസം വായിൽ ഒരു കുഴൽവച്ചു് മരുന്നു് അതിൻകൂടി ഒഴിച്ചുകൊടുത്തു. എന്തു പറയുന്നു! ദീനം ഉടനെ ഭേദമായി ബ്രാഹ്മണൻ വളരെ സന്തോഷിച്ചുപോയി.

പുതുമഴ പെയ്ത സമയം രോഗിയുടെ ഇഴച്ചിൽ കണ്ടപ്പോൾ, ബ്രാഹ്മണൻ മഹാസൎപ്പങ്ങളിൽ എതെങ്കിലും മനുഷ്യരൂപമായി വ ന്നതായിരിക്കുമൊ എന്നു നമ്പി സംശയിച്ചു. അതാണെങ്കിൽ വി ഷജ്വാലകൊണ്ടാണ് മരുന്നുകൾ ഫലിക്കാത്തതെന്നുംതീൎച്ചയാക്കി. അതാണ് കുഴൽവെച്ചു മരുന്നുകൊടുപ്പാനുണ്ടായ കാരണം.

അശ്വിനീദേവകൾക്കു് ഇതു കേട്ടപ്പോൾ നമ്പിയുടെ സാമ ൎത്ഥ്യം എത്രത്തോളമുണ്ടെന്നു കാണേണമെന്നു് ഒരുമോഹംതോന്നി. അവരിൽ ഒരാൾ, ഒരു പക്ഷിയുടെ വേഷംധരിച്ചു് നമ്പിയുടെ മന യ്ക്കൽ മൂന്നുനേരം ചെന്നു 'കോരുക്' എന്നു ശബ്ദിച്ചുപോരുക പ തിവായി. ആദ്യകാലത്തു നമ്പി അവിടെ ഉണ്ടായിരുന്നില്ല. നമ്പി എത്തിയപ്പോൾ, ഉണ്ണികൾ ഒരു മനോഹരമായ പക്ഷി അവിടെ വരുമെന്നും അതിനെ കാണിച്ചുകൊടുക്കാമെന്നും മററും പറഞ്ഞു. പക്ഷി ആ സമയത്തിനു ശരിക്കുവന്നു 'കോരുക്' എന്നു ശബ്ദി ച്ചു. ഉടനെ നമ്പി ഇപ്രകാരം ഒരു ശ്ലോകം ചൊല്ലി.

കാലേ ഹിതമിതഭോജീ
കൃതചംക്രമണഃ ക്രമേണ വാമശയഃ
അവിധൃതമൂത്രപുരീഷഃ
സ്ത്രീഷു ജിതാത്മാ യോ നരഃ 'സോരുക്'

മിതം ഭുക്ത്വാ ശതം ജപ്ത്വാ
ഗത്വാ ശതപദൈശ്ശനൈഃ
വാമഭാഗേ ശയാനസ്യ
ഭിഷഗ്ഭിഃ കിം പ്രയോജനം

ഇതിന്റെ താല്പര്യമല്ലെ ഇനി അറിയേണ്ടതു്. തക്കസമയത്തു് അവനവന്റെ ദേഹപ്രകൃതിക്കു യോജിക്കുന്ന ഭക്ഷണസാധനത്തെ മിതമായി ഭുജിച്ചു്, അല്പം നടന്നു്, ക്രമത്തിൽ എടത്തു ഭാഗംവെച്ചു കിടക്കണം. മൂത്രപുരീഷങ്ങളെ എപ്പോൾ കളയേണമെന്നു തോന്നുന്നുവോ അപ്പോൾ കളയണം. സ്ത്രീകളിൽ ജിതമായിരിക്കുന്ന ആത്മാവോടുകൂടിയവനായിരിക്കയും വേണം. 'ജിതാത്മാ' എന്നുള്ളതിനു 'മിതാത്മാ' എന്നും കേട്ടിട്ടുണ്ടു്. ഇതാണു ശരിയെന്നു പലരുടെയും പക്ഷമുണ്ടു്. ഇപ്രകാരം ആർ ഇരിക്കുന്നുവോ അവനാണു് അരോഗിയായിരിക്കുക എന്നാകുന്നു ശ്ലോകാൎത്ഥം.

ഇതുകേട്ടു് പക്ഷി പോയി. പിന്നെ വന്നിട്ടുമില്ല. കുറച്ചു ദിവസം കഴിഞ്ഞപ്പോൾ രണ്ടു ബ്രാഹ്മണക്കുട്ടികൾ വന്നു് അവരെ വൈദ്യം പഠിപ്പിക്കേണമെന്നും, എന്നാൽ അവർ വളരെ കുട്ടികളാകയാൽ, വല്ലതും അഹിതം പ്രവൎത്തിച്ചാൽ മാപ്പുകൊടുക്കുന്നതല്ലാതെ ശിക്ഷിക്കുന്നതു സങ്കടമാണെന്നും നമ്പിയോടു് അപേക്ഷിച്ചു. അതു് അനുസരിച്ചു് അവരെ പഠിപ്പിക്കുവാനും തുടങ്ങി. ഒരു ദിവസം അവർ നമ്പിയുടെ വയസ്സായ അമ്മയെ എടുത്തു കിണററിൽ ഇട്ടു. ഭാഗ്യംകൊണ്ടു് അപകടം ഒന്നും പററാതെ ആ സ്ത്രീയെ കയററി. പിന്നെ ഒരിക്കൽ ശ്രാദ്ധത്തിനു വെച്ചിരുന്നതെല്ലാം ഉച്ചസമയംവന്നു നിലവിളിതുടങ്ങിയ പുലയക്കു് എടുത്തുകൊടുത്തു. നമ്പി ശ്രാദ്ധത്തിനു ഒരുങ്ങിവന്നപ്പോൾ ഒന്നും ഇല്ല, എല്ലാം ആദ്യമായി ഉണ്ടാക്കേണ്ടിവന്നു ഇതിനൊന്നിനും നമ്പി ശിഷ്യന്മാരെ ശിക്ഷിച്ചില്ല.

ഒരിക്കൽ നമ്പി ഇല്ലാതിരുന്ന സമയം ഒരു തലവേദനക്കാരൻ അവിടെവന്നു അയാളുടെ ദീനസ്വഭാവം പറഞ്ഞു. ഗുരുനാഥൻ അവിടെ ഇല്ലെന്നും എന്നാൽ അച്ഛൻ സുഖക്കേടു് ഭേദമാക്കാമെന്നും നമ്മുടെ ബ്രാഹ്മണക്കുട്ടികൾ പറഞ്ഞു് അയാളെ അകത്തേക്കു വിളിച്ചുകൊണ്ടുപോയി. ഇവരെന്താ കാണിക്കുന്നതു്

എന്നറിവാൻ നമ്പിയുടെ ഉണ്ണി തട്ടിൻപുറത്തും ചെന്നുകൂടി. ഒരു പരന്ന കിണ്ണത്തിൽ കുറെ വെള്ളമുണ്ടായിരുന്നു ദീനക്കാരനെ അതിനടുത്തു് ഇരുത്തി അയാളുടെ തലയുടെ ചുററും ഒരു മരുന്നു പുരട്ടി തലയോടു് എടുത്തു താഴെവെച്ചു. അപ്പോൾ നെററിയുടെ ഇരുഭാഗത്തുമായി രണ്ടു തവളകളെ കണ്ടു. എന്നാൽ തവളകൾ ഇളകുന്നില്ല. വൈദ്യന്മാർക്കു പരിഭ്രമവുമായി; അപ്പോൾ ഉണ്ണി മുകളിലിരുന്നു് വെള്ളം ഇളക്കുവാൻ പറഞ്ഞു. അതു ചെയ്തു ഉടനെ തവളകൾ വെള്ളത്തിലേക്കു ചാടി. തലയെല്ലാം ആദ്യം ഇരുന്നമാതിരി ആക്കി. അയാളുടെ ദീനവും ഭേദമായി. നമ്പി വന്ന സമയം ശിഷ്യന്മാർതന്നെ ഉണ്ടായ വിവരമെല്ലാം നമ്പിയെ അറിയിച്ചു. നമ്പിയോടു് അവർ ആരാണെന്നും പറഞ്ഞു. എത്ര തന്നെ പഠിത്തമുണ്ടായാലും ഔചിത്യംകൂടി ഇല്ലാഞ്ഞാൽ മതിയാവില്ലെന്നു് അവക്കു മനസ്സിലായി എന്നും പറഞ്ഞു നമ്പിക്കു വളരെ വരങ്ങളും ഒരു ഗ്രന്ഥവും കൊടുത്തു. ആ ഗ്രന്ഥത്തിലുള്ള ഒരു യോഗം താഴെ എഴുതുന്നു. ഇതു സാധാരണ വൈദ്യഗ്രന്ഥങ്ങളിൽ കാണില്ലത്രെ.

നാളികേരപയോയുക്തം വിപാകം തക്രമുത്തമം
ത്രിദോഷശമനം വൃഷ്യം ഗ്രാഹി ദീപനപാചനം.

ഇതിന്റെ താല്പര്യം, നാളികേരത്തിന്റെ വെള്ളവും മോരും കൂടി കാച്ചിക്കഴിച്ചാൽ ത്രിദോഷങ്ങൾശമിക്കും, ശക്തിയും ദഹനവും ഉണ്ടാകും എന്നാകുന്നു, ഞാനൊരു വൈദ്യനല്ലെ; വൈദ്യക്കാരോടു ചോദിക്കാതെ ഇതാരും പരിക്ഷിച്ചുനോക്കരുതെന്നുംകൂടി പറഞ്ഞിരിക്കാം.

വരത്തോടുകൂടി ഒരു ശാപവും കൊടുത്തിട്ടുണ്ടു്. ഉണ്ണി ഒളിച്ചിരുന്നു നോക്കിയ കാരണം അവിടെ എന്നും അക്കെങ്കിലും ഒരാൾക്കു കോങ്കണ്ണുണ്ടാകും എന്നായിരുന്നു ശാപം. ഇതു് ഇന്നും സാധാരണയായി കണ്ടുവരുന്നുണ്ടു് എന്നാണു് എന്റെ അറിവു്.

പിന്നെ അമ്മയെ കിണററിൽ ഇട്ടതു് ആ ദിവസം ഗംഗ അതുവഴി പ്രവഹിച്ചുപോയതിനാലാണെന്നും, ശ്രാദ്ധത്തിനുവെച്ചിരുന്നതു് എടുത്തുകൊടുത്തതു് പുലയരുടെ രൂപമായിവന്ന പിതൃക്കൾക്കുതന്നെയാണെന്നുംകൂടി അവർ പറയുകയുണ്ടായി.

ഇനി ഒന്നു പറയാനുള്ളതു് ആദ്യത്തെ ശ്ലോകത്തിൽ കാണിച്ചിട്ടുള്ള കാലമേതെന്നും ഹിതമായ ഭക്ഷണം ഇന്നതെന്നും അതു മിതമായി കഴിക്കുന്നതു് എങ്ങിനെ എന്നും ആകുന്നു. ലേഖനം ദീർഘിപ്പാൻ വഴിയുള്ളതുകൊണ്ടു ഇതെല്ലാം നല്ല വൈദ്യക്കാരോടു ചോദിക്കണം എന്നു മാത്രമേ ഞാൻ ഇവിടെ പറയുന്നുള്ളൂ.

## ൧൯. രണ്ടു സന്ദേശങ്ങൾ.

സന്ദേശകാവ്യത്തിന്റെ ആദികവി കാളിദാസനാണെന്നും ഈ രീതിയിലുള്ള ആദ്യകൃതി മേഘസന്ദേശമാണെന്നും ആകുന്നു പലരും പറഞ്ഞുവരുന്നതു്. ഞാൻ ഈ അഭിപ്രായക്കാരനല്ല. പക്ഷെ, വിദ്വാന്മാർകൂടി ഇതിനെ സമ്മതിച്ചിരിക്കെ, ഇതിനെതിരായി വാദിപ്പാൻ എനിക്കു വളരെ സംശയമുണ്ടായിരുന്നു. അക്കാലത്തൊരിക്കൽ, കുഞ്ഞിക്കുട്ടൻതമ്പുരാൻതിരുമനസ്സിലെക്കാണ്മാൻ എനിക്കു തരംവന്നു. അപ്പോൾ ഈ സംഗതിയെസംബന്ധിച്ചു് എനിക്കു പറവാനുള്ളതെല്ലാം ഞാൻ തിരുമനസ്സറിവിച്ചു. അദ്ദേഹം ഒരു പക്ഷവാദിയായിത്തീൎന്നു എന്നുതന്നെയല്ല, എന്റെ അഭിപ്രായത്തെ ഒരു പ്രസംഗമുഖേന പ്രസിദ്ധപ്പെടുത്തുകകൂടി ചെയ്തു.

എറണാകുളത്തുള്ള പല വിദ്വാന്മാരെയും രസിപ്പിച്ച ഈ പ്രസംഗത്തെ ആസ്പദമാക്കിയാണു് ഈ മുഖവുര എഴുതുന്നതെന്നു ഇവിടെ നന്ദിപൂർവ്വം പ്രസ്താവിച്ചുകൊള്ളുന്നു. അതിലെ ചിലഭാഗങ്ങൾ ഇതിൽചേൎത്തിട്ടുണ്ടു്.

സന്ദേശകാവ്യത്തിന്റെ പിതൃസ്ഥാനം കാളിദാസനു കൊടുത്താൽ, നമുക്കു വാല്മീകിയുടെ ശാപമുണ്ടാകാനിടയുണ്ടു്. വാനരസന്ദേശമല്ലേ മേഘസന്ദേശത്തിന്റെ മാർഗ്ഗദർശിയായിത്തീൎന്നിട്ടുള്ളതു്? സീതാന്വേഷണത്തിനു വാനരന്മാരെ പറഞ്ഞയയ്ക്കുന്ന ഘട്ടത്തിലുള്ള ഭൂഭാഗവിവരണം കിഷ്കിന്ധാകാണ്ഡത്തിലും, ഹനുമാൻ സമുദ്രം ചാടിക്കടന്നതിനുശേഷമുള്ള പുരവൎണ്ണനം, സീതാദർശനം, ദൂതകൃത്യം ഇവ സുന്ദരകാണ്ഡത്തിലും ആയിട്ടാണല്ലൊ രാമായണകവി ദൂതിനെ വൎണ്ണിച്ചിട്ടുള്ളതു്. ദിക്പരിചയമില്ലായ്കകാരണം 'യാത്രക്കൊത്തൊരു താവളങ്ങൾ' പറഞ്ഞുകൊടുക്കുന്നതു ശ്രീരാമനല്ല; ബാലിയെപ്പേടിച്ചു നാടൊക്കെ നടന്നു പരിചയമുള്ളതിനാൽ ആ പ്രവൃത്തി സുഗ്രീവനാണു് നിൎവ്വഹിച്ചിരിക്കുന്നതു്. കാളിദാസൻ, മേഘസന്ദേശത്തിൽ രാമഗിരിയുടേയും അളകയുടേയും എടയ്ക്കുള്ള ഭൂഭാഗവിവരണം പൂൎവ്വഖണ്ഡത്തിലും, പുരിവൎണ്ണനം, ദേവീദർശനം, ദൂതകൃത്യം ഇവ ഉത്തരഖണ്ഡത്തിലും വൎണ്ണിച്ചിരിക്കുന്നു. മേഘദൂത് വാല്മീകിരാമായണം കണ്ടിട്ടാണു് ഉണ്ടാക്കിയതെന്നു കാളിദാസൻ അദ്ദേഹത്തിന്റെ കാവ്യത്തിന്റെ പല ദിക്കിലും സൂചിപ്പിച്ചിട്ടുണ്ടു്. ആദ്യത്തെ ശ്ലോകത്തിലെ 'സീതാരാമ' ശബ്ദങ്ങൾ, മറെറാന്നിലെ സല്ക്കാരങ്ങൾ 'നിനക്കു സീതഹനുമാക്കെന്നോണമേ ചെയ്യുവൾ' എന്നതു്—ഇവയെല്ലാം എന്റെ വാദത്തെ സഹായിക്കുന്നു. ഇതെല്ലാംകൊണ്ടും സന്ദേശകാവ്യത്തിന്റെ ആദികവിസ്ഥാനത്തിനു കാളിദാസൻ ആവശ്യപ്പെടുന്നില്ലെ

ന്നു സ്പഷ്ടമായല്ലോ എന്നാൽ, സ്ഥായിയായ വിപ്രലംഭശൃംഗാരത്തിനു് ഒരു കെടുതട്ടാതെ സകല കാര്യവും നിർവ്വഹിച്ചതും ആ രസത്തിനു് ഏററവും യോജിപ്പുള്ള മന്ദാക്രാന്തയിൽ തന്റെ കാവ്യം നിർമ്മിച്ചു് അതിനു സന്ദേശവൃത്തമെന്നപേർ സമ്പാദിച്ചതും, ഈ കൃതിയിലെ ശബ്ദാർത്ഥവൈചിത്ര്യങ്ങളെക്കൊണ്ടു രസിപ്പിച്ചു മയക്കി ഒരു വിദ്വാനെക്കൊണ്ടു ഇതിനെ പരിഭാഷപ്പെടുത്തിച്ചതും, രസികനും, പണ്ഡിതനും, ഗംഭീരാശയനുമായ മറെറാരാളെ മയൂരസന്ദേശമെന്ന വ്യാജേന തന്റെ ശിഷ്യസ്ഥാനം വഹിപ്പിച്ചതും കാളിദാസകവിയുടെ മാഹാത്മ്യംതന്നെയാണെന്നു് ഉറച്ചുപറയാതെ നിവൃത്തിയില്ല.

"മേഘദൂതിനെ പിന്തുടന്ന കാവ്യങ്ങളിൽ ഒന്നാണു്, നേമിദൂതം. ഇതു ഒരു ബുദ്ധമതക്കാരൻ ഉണ്ടാക്കിയതും ബുദ്ധമുനിയുടെ ജിതേന്ദ്രിയത്വങ്ങളെ കാണിക്കുന്നതും ശാന്തരസം സ്ഥായിയായിട്ടുള്ളതുമാകുന്നു. ഇതിന്റെ പുറപ്പാടു മേഘസന്ദേശമാർഗ്ഗത്തിൽക്കൂടിയല്ലെന്നിരിക്കിലും, ഇതിനു മേഘസന്ദേശമായിട്ടു വലുതായൊരു സംബന്ധമുണ്ടു്. ആ ബൌദ്ധകവി സാധാരണസമസ്യാപൂരണസമ്പ്രദായത്തിൽ മേഘസന്ദേശശ്ലോകങ്ങളുടെ ഒടുവിലെ പാദങ്ങൾ ക്രമത്തിൽ പൂരിപ്പിച്ചു തന്റെ പ്രകൃതകാവ്യകഥയെ നടത്തുക എന്നൊരു അത്ഭുതസാമർത്ഥ്യം കാട്ടിട്ടുണ്ടു്."

"അദ്വൈതത്തേയും വിശിഷ്ടാദ്വൈതത്തേയും അനുസരിച്ചു രണ്ടു ഹംസസന്ദേശങ്ങളുണ്ടു്. ഈ രണ്ടാമത്തേതു് ആ മതപ്രവത്തകനായ താതദേശികാചാര്യരുടെ കൃതിയാകുന്നു. രണ്ടിലും ഒരു സന്ദേശത്തിന്റെ അംഗങ്ങളെയെല്ലാം ബഹുരസമായി ഘടിപ്പിച്ചിട്ടുണ്ടു്. ഒന്നാമത്തേതിനെക്കുറിച്ചു് അല്പം പറയാം. ഇതു ശാന്തരസപ്രധാനമായിട്ടുള്ള ഒരു യോഗശാസ്ത്രഗ്രന്ഥമാണെന്നുതന്നെ പറയാം. ജീവാത്മാവുപരമാത്മാവിന്റെ അടുക്കലേക്കു മനസ്സിനെ പറഞ്ഞയയ്ക്കുന്നതായിട്ടും സുഷുമ്നാനാഡി മുതലായ ശരീരനാഡീഭാഗങ്ങളെയും വാതപിത്തകഫാദി സ്ഥാനങ്ങളെയും മററും വിവരിക്കുന്ന പൂർവ്വഭാഗവും, യോഗശാസ്ത്രപ്രകാരമുള്ള അണിമാദ്യൈശ്വര്യസിദ്ധിസ്ഥാനവർണ്ണനയും ഒടുവിൽ പരമാത്മസന്ദർശനവും ജീവാത്മപരമാത്മാക്കളുടെ ഐക്യസാധകമായ ഉപനിഷദ്വാക്യപ്രതിപാദനമായ ദൂതകൃത്യവും വിവരിക്കുന്ന ഉത്തരഭാഗവും ഇതിൽ അടങ്ങിയിരിക്കുന്നു."

എല്ലാംകൊണ്ടും മേഘസന്ദേശത്തെ പിന്തുടന്നിട്ടുള്ളതായിശുകസന്ദേശമെന്നും കോകിലസന്ദേശമെന്നും രണ്ടു കാവ്യങ്ങളുണ്ടു്. ഇവ രണ്ടും മലയാളികളാൽ വിശേഷിച്ചും ആദരണീയങ്ങളാകുന്നു.

എന്തുകൊണ്ടെന്നാൽ, ഇവയുടെ പൂർവ്വഖണ്ഡങ്ങളിൽനിന്നു മലയാളരാജ്യത്തിന്റെ ആസകലം ചുരുങ്ങിയ ഒരു ഭൂവിവരണവും അനേകം സംവത്സരങ്ങൾക്കു മുമ്പുള്ള കേരളത്തിന്റെ സമ്പ്രദായവും നിലയും ചരിത്രവും നമുക്കു ഗ്രഹിക്കാവുന്നതാണ്.

"ശുകസന്ദേശകാവ്യത്തിൽ ശ്ലോകങ്ങൾക്ക് അർത്ഥപുഷ്ടിയും പ്രാസാദി ശബ്ദഭംഗിനിഷ്ഠയും ഗാംഭീര്യവും ധാരാളം ഉണ്ടെങ്കിലും, സരളത എന്ന ഗുണം കുറച്ചു കുറവായിട്ടാണ് കാണുന്നതു്. പ്രഥമശ്രവണത്തിൽ അർത്ഥബോധമുണ്ടാകുന്ന ശ്ലോകങ്ങളല്ല ഇതിൽ അധികമുള്ളതു്. യതിഭംഗം എന്ന വൃത്തദോഷവും ഇതിൽ സുലഭമായി കാണുന്നുണ്ടു്. എങ്കിലും, ഗുണഭാഗം നോക്കുന്നതായാൽ, സന്ദേശകാവ്യരാജ്യത്തു യുവരാജപദവി ശുകസന്ദേശത്തിനാണെന്നു സർവ്വസമ്മതമാണുതാനും."

ഇതിന്റെ അനുജസ്ഥാനത്തിരിക്കുന്നതു് കോകിലസന്ദേശമാണ്. ഇതിന്റെ കവി മാനവിക്രമസദസ്യരിൽ ഒരാളായിരുന്ന ഉദ്ദണ്ഡശാസ്ത്രികളാകുന്നു. ഈ പണ്ഡിതൻ ശാസ്ത്രവിഷയങ്ങളിൽ അതികഠിനതർക്കകർക്കശനാണെങ്കിലും, കവിതയിൽ അതിസരളലളിതപദവിന്യാസരസികനുമാണ്, ഇതു പ്രഥമദൃഷ്ടിയിൽ അയുക്തമാണെന്നു തോന്നുമായിരിക്കാമെങ്കിലും, വാസ്തവത്തിൽ സത്യമായ സംഗതിയാകുന്നു.

"ശാസ്ത്രങ്ങളിൽ കടുതരോൽകടരായിയാലും
പദ്യങ്ങളിൽപരിമൃദൂക്തികളാം ബുധന്മാർ
ശത്രുക്കൾ തന്നുടലിടിച്ചു പൊടിച്ച കൈകൾ
ഹൃദ്യപ്രിയാതനുകനിഞ്ഞുതലോട്ടമല്ലോ."

ഇദാനീന്തനകവികളിൽ പ്രസിദ്ധനായ കൊടുങ്ങല്ലൂർകൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സിലെ വിലപിടിച്ച വിപ്രസന്ദേശത്തിലെ മുമ്പറഞ്ഞ മൂന്നു സന്ദേശങ്ങളുടെ ഗുണദോഷനിരൂപണമടങ്ങിയ ഒരു ശ്ലോകം എടുത്തു കാണിച്ചു സംസ്കൃതസന്ദേശങ്ങളെ സംബന്ധിച്ചുള്ള പ്രസംഗം ഇവിടെ നിർത്താം.

ശൃണ്വന്നേഷശ്രവണസുഭഗം കോകിലാലാപജാലം
സമ്പന്നാർത്ഥം പരവശഗിരാഞ്ചാനുവാദം ശുകസ്യ
പശ്യൻ മേഘം പ്രസൃമരരസം സ്നിഗ്ദ്ധഗംഭീരശബ്ദം
സോൽകണ്ഠസ്സൻകമപിവിബുധം വിപ്രമാപ്തും ബഭാഷേ.

(ഭാഷ)'കർണ്ണാനന്ദം തരും കോകിലകളവിരുതംകേവലം കേട്ടുമേറെ
വർണ്ണാർത്ഥപ്രൌഢിതേടും പരമൊഴിപറയുന്നാ ശുകച്ചൊല്ലുമകട്ടും

തിണ്ണം ഗംഭീരശബ്ദത്തൊടു രസമൃതിതും മേഘമമ്പോടുകണ്ടും
ഗണ്യം വിട്ടേന്തുമുൽക്കണ്ഠയൊടവനരുളി വിപ്രനോടിപ്രകാരം.'

ഇനി ഭാഷാന്തരപ്പെടുത്തിയതല്ലാതെ സ്വയമേവ മലയാളഭാഷയിലുണ്ടാക്കീട്ടുള്ളവയിൽ എല്ലാംകൊണ്ടും മുമ്പിട്ടുനില്ക്കുന്ന മയൂരസന്ദേശത്തെപ്പററി അല്പമൊന്നു പറഞ്ഞോട്ടെ. ഇതിനു് ഇതര സന്ദേശങ്ങൾക്കു് ഇല്ലാത്തതായ ഒരു വലിയ ഗുണമുണ്ടു്. ഈ കാവ്യത്തിന്റെ കവിയും കഥയിലേ നായകനും ഒന്നാകയാൽ, ഇതിലെ വിപ്രലംഭശൃംഗാരത്തിന്നു സ്വാനുഭവസിദ്ധമാണെന്നുള്ള ഒരു മാഹാത്മ്യം സ്പഷ്ടമാണല്ലൊ. കാവ്യവിഷയം കവിക്കു അനുഭവഗോചരമായിട്ടുള്ളതാണെങ്കിലും, മററുള്ള സഹൃദയന്മാക്കു് കാവ്യരസാസ്വാദനംകൊണ്ടുമാത്രമേ അതു് അനുഭവപ്പെടുന്നുള്ളു എന്നു ചിലർ പറയുമായിരിക്കും. എങ്കിലും, "ആകപ്പാടെ നോക്കുമ്പോൾ, വാസ്തവകൃത്രിമങ്ങൾക്കു തമ്മിലുള്ള അന്തരം" കവിയുടെ മനസ്സിൽ ഉണ്ടാകുന്ന വികാരങ്ങളെ മററുള്ളവരിൽ ജനിപ്പിക്കുന്നതിന്റെ ഗുരുലഘുത്വത്തിൽ കാണിക്കാതെയിരിക്കയില്ല.

ഈ കാവ്യരത്നത്തിൽ ശബ്ദാത്ഥങ്ങൾക്കു ഒരുപോലെ ഭംഗി ദീക്ഷിച്ചിട്ടുണ്ടെന്നു പറയേണ്ടല്ലൊ. ഈ മഹാകവിയുടെ ഭാഷാകവിതയ്ക്കു് സംസ്കൃതപദപ്രയോഗബാഹുല്യമെന്നൊരു ദോഷം ചില മലയാളഭാഷാവത്സലന്മാർ പറഞ്ഞുവരാറുള്ളതും കൂടി മയൂരസന്ദേശത്തിന്റെ ആവിർഭാവത്തോടുകൂടി ശമിച്ചിരിക്കുന്നു. അവിടെയ്ക്കു പ്രാസാനുപ്രാസാദി ശബ്ദാലങ്കാരങ്ങളിലുള്ള പ്രതിപത്തി ഇതിൽ ഒരൊററ ശ്ലോകത്തിലെങ്കിലും വെളിപ്പെടാതെ ഇരുന്നിട്ടില്ല. ഭാഷാകവികൾ പ്രാസത്തിനുവേണ്ടി അത്ഥപുഷ്ടി നശിപ്പിക്കുമെന്നുള്ള അപവാദം ഉത്തമഭാഷാകവികളെ ബാധിക്കയില്ലെന്നു വിളിച്ചുപറഞ്ഞുകൊണ്ടു് ഇതു മലയാളത്തിലെല്ലാം സഞ്ചരിക്കുന്നു.

ഇതുകൂടാതെ മലയാളഭാഷയിൽ നിർമ്മിച്ചിട്ടുള്ള മററു സന്ദേശങ്ങളെപ്പററി ഇവിടെ യാതൊന്നും പ്രസ്താവിക്കുന്നില്ല.

ഇനി ഈ പ്രസിദ്ധപ്പെടുത്തുന്ന കാവ്യങ്ങളെക്കുറിച്ചു അല്പമൊന്നു പറഞ്ഞു ഈ മുഖവുര അവസാനിപ്പിച്ചുകളയാം.

എന്റെ ആവശ്യപ്രകാരം മൂന്നു കൃതികൾ പരിഭാഷപ്പെടുത്തിത്തരാമെന്നു കഴിഞ്ഞമേടത്തിൽ കുഞ്ഞിക്കുട്ടൻതമ്പുരാൻതിരുമനസ്സുകൊണ്ടു കല്പിച്ചുപറഞ്ഞു എന്നും വാഗ്ദാനപ്രകാരം പ്രവത്തിക്കാഞ്ഞതിനു് ഒരു പരിഹാരമായി "ശങ്കരചരിതം" പരിഭാഷപ്പെടുത്തേണ്ടിവന്നു എന്നും ൧൦൭൨-ൽ, ഞാൻ പ്രസിദ്ധപ്പെടുത്തിയ ആ കൃതിയുടെ മുഖവുരയിൽ ചിലർ വായിച്ചിട്ടുണ്ടായിരി

ക്കാം. മേല്പറഞ്ഞ മൂന്നിൽ ഒന്നായ 'കാദംബരീകഥാസാരം' പ്രസിദ്ധപ്പെടുത്തിക്കഴിഞ്ഞിരിക്കുന്നു. ബാക്കിയുള്ളവ രണ്ടും ഇതാ പുറത്തുകൊണ്ടുവരുന്നു. പക്ഷപാതം എന്നെ വ്യാമോഹിപ്പിച്ചിട്ടു ഞാൻ പലതും പുലമ്പുകയാണെന്നു ചിലർ പറഞ്ഞെങ്കിലോ എന്നു കരുതി പരിഭാഷയെപ്പററി ഞാനൊന്നും അഭിപ്രായപ്പെടുന്നില്ല. ഇതിന്റെ അനിതരസാധാരണമായിട്ടുള്ള ഗുണഗണങ്ങൾ അനുഭവാസികന്മാർ അറിയാതിരിക്കയില്ല. മലയാളഭാഷയുടെ അഭിവൃദ്ധിക്കായിക്കൊണ്ടു് അശ്രാന്തമായി പരിശ്രമിക്കയും അതിനായി പ്രവർത്തിക്കുന്ന മററുള്ളവരെ ഉത്സാഹിപ്പിക്കയും ചെയ്തുവരുന്ന ഈ തിരുമേനി അനേകം സംവത്സരം അരോഗദൃഢഗാത്രനായി ഇരിക്കുന്നതിനു ഞാൻ ചെയ്യുന്ന പ്രാർത്ഥനയിൽ എല്ലാ ഭാഷാവത്സന്മാരും ചേരാതിരിക്കയില്ലെന്നു വിശ്വസിക്കുന്നു.

ഈ കൃതികൾ രണ്ടും ഭാഷാകവിതകളുടേയും ചരിത്രഗ്രന്ഥങ്ങളുടേയും ഇടയിൽ ഒരു മാന്യപദവിയെ അലങ്കരിക്കുമെന്നുള്ളതിനു സംശയമില്ല. പത്തഞ്ഞൂറു കാലമായിട്ടും ഒരു ഭാഷയിലും ഇതുവരെ പ്രസിദ്ധപ്പെടുത്താത്തതായ കോകിലസന്ദേശത്തിന്റെ മൂലം ആദ്യമായി നമ്മുടെ ലിപിയിൽ തർജ്ജമയോടുകൂടി പ്രസിദ്ധപ്പെടുത്തുവാൻ സംഗതിയായതിനെക്കുറിച്ചു് സാമാന്യത്തിലധികം സന്തോഷമുണ്ടെന്നു ഇവിടെ പറയാതെ നിവൃത്തിയില്ല.

## ൧. ശുകസന്ദേശം

കൊച്ചിസക്കാരിൽ, കണയന്നൂർതാലൂക്കിൽ, വെള്ളാരപ്പിള്ളിൽ വടക്കുംഭാഗത്തു തൃപ്പൂതമംഗലം എന്നൊരു ക്ഷേത്രമുണ്ടു്. അവിടേക്കു് ശങ്കരാചാര്യരുടെ ജനനസ്ഥലമായ കാലാടിയിൽനിന്നു് രണ്ടുമൂന്നു നാഴിക ദൂരമുണ്ടാകും. തൃപ്പൂതമംഗലത്തിനടുത്തുള്ള പോലിസ്സ്റ്റേഷന്റെ തെക്കെ പറമ്പിലായിരുന്നു കരിങ്ങമ്പിള്ളിമന ഇരുന്നിരുന്നതു്. ആ സ്വരൂപത്തിലേക്കു ആക്ഷേത്രത്തിലെ ഊരായ്മസ്ഥാനവുമുണ്ടായിരുന്നു. ആ സ്വരൂപം അന്യംവന്നിട്ടു ഏകദേശം ഇരുനൂററിൽ ചില്വാനം സംവത്സരമായി എന്നു പ്രവൃത്തിക്കണക്കുകൊണ്ടു കാണാമത്രെ. ഇപ്പോൾ ക്ഷേത്രം സക്കാർവകയാണു്. ദേവസ്വം വക വസ്തുക്കളൊഴിച്ചിട്ടുള്ള ആ മനയ്ക്കലെ വസ്തുക്കളെ കൈകാര്യം ചെയ്യുന്നതു് കണ്ടൂരുള്ള കോമല നമ്പൂരിപ്പാടന്മാരാകുന്നു.

ശുകസന്ദേശത്തിന്റെ കത്താവായ ലക്ഷ്മീദാസൻ എന്ന കവി കരിങ്ങമ്പിള്ളി മനയ്ക്കലെ ഒരു നമ്പൂരിപ്പാടായിരുന്നു, ഇദ്ദേ

ഷത്തിന്റെ കാലം കാണിക്കുന്ന കലി 'ലക്ഷ്യാരംഗേശരഷി' (അതായതു് കൊല്ലവർഷം തുടങ്ങുന്നതിനു ൧൫൭ സംവത്സരം മുമ്പായ കലിവർഷം ൩൭൬൯)യാണെന്നു ചിലരും, അതല്ല 'ദൂരനീതഃ സതന്ത്യഃ' (അതായതു് കലിവർഷം ൪൭൫൨-ാം കൊല്ലവർഷം ൩൩൩)എന്നതാണെന്നു മററു ചിലരും പറയുന്നു. കവിയുടെ കാലം കാണിക്കുന്നതു രണ്ടാമത്തെ കലിയും. കവി ഏതുകാലത്തെ ഉദ്ദേശിച്ചു സന്ദേശം നിർമ്മിച്ചുവോ അതു കാണിക്കുന്ന കലി ഒന്നാമത്തേതുമാണെന്നാകുന്നു എനിക്കു തോന്നുന്നതു്. ഈ രണ്ടു കാലങ്ങളെ നിജപ്പെടുത്തുന്നതിൽ ശുകസന്ദേശത്തിലെ ൧. ൪൮. ൨൫. ൩൪. ൭൮. ൨൭. ൭൦. ൩൫. ൩൯ ൩൭ ൩൯൨. ൭൦. ൧൦—എന്നീ ശ്ലോകങ്ങൾ സഹായിക്കുന്നതാകുന്നു. കോഴിക്കോട്ടു ഒരു തമ്പുരാൻ ഇതിനുണ്ടാക്കിട്ടുള്ള വ്യാഖ്യാനത്തിന്റെ ൧൦൩൯-ൽ എഴുതീട്ടുള്ള ഒരു പകൎപ്പു് വെന്നിമലെ പിഷാരത്തുണ്ടെന്നുള്ള സംഗതി കൂടി ഈ സന്ദൎഭത്തിൽ ആലോചിക്കേണ്ടതാകുന്നു.

ലക്ഷ്മീദാസൻ ചെറുപ്പത്തിൽ മന്ദബുദ്ധിയായ ഒരു ബാലകനായിരുന്നതു കാരണം അദ്ദേഹത്തെ പഠിപ്പിച്ചിരുന്ന ശാസ്ത്രികൂടി മുഷിഞ്ഞുപോകുന്നതിനു നിശ്ചയിച്ചു. അതു കേട്ടു അകായിലുള്ളവർ വളരെ വ്യസനിച്ചു 'ചെപ്പുകുടം ഇവിടുത്തെ കൊട്ടത്തളത്തിലുള്ള കരിങ്കല്ലിനെക്കൂടി കുഴിച്ചിട്ടുണ്ടു്' എന്നു മകന്റെ ഗുരുവിനെ അറിയിച്ചു. ഈ ശകാരം ശാസ്ത്രികളെ വളരെ രസിപ്പിച്ചു. ഉണ്ണിനമ്പൂരിയെ അദ്ദേഹം രണ്ടാമതും പഠിപ്പിച്ചു തുടങ്ങി.

വിഡ്ഢിയായിരുന്ന കുട്ടി ഒടുവിൽ എത്ര വിദ്വാനും കീൎത്തിമാനുമായിത്തീൎന്നുഎന്നു മററൊരു ഐതിഹ്യംകൊണ്ടു് സ്പഷ്ടമാകും.

നമ്മുടെ കവി പരദേശത്തു സഞ്ചരിക്കുന്നകാലത്തു് ഒരു രാത്രി ഒരു ബ്രാഹ്മണാലയത്തിൽ ചെന്നുചേൎന്നു. അത്താഴം കൊട്ടത്തില്ലെന്നു തന്നെയല്ല പുറത്തു കിടപ്പാനെ അനുവദിച്ചുള്ളൂ. വിശപ്പും തണുപ്പുംകൊണ്ടു ഉറക്കംവരാതെ കിടന്നു ക്ലേശിക്കുമ്പോൾ, അദ്ദേഹത്തിനു മുമ്പിൽകൂട്ടി വിചാരിക്കാത്തതായ ഒരു വിധത്തിൽ ആശ്വാസഹേതു ഉണ്ടായി. ഗൃഹത്തിനകത്തുള്ളവരിൽ ചിലർ ശുകസന്ദേശം വായിച്ചു് അൎത്ഥം പറവാൻ തുടങ്ങി. ഒടുക്കം ഒരു ശ്ലോകാൎത്ഥത്തെക്കുറിച്ചു വാഗ്വാദം പുറപ്പെട്ടു. തൎക്കംമുഴുത്തപ്പോൾ ലക്ഷ്മീദാസൻ താൻ വിചാരിച്ചിട്ടുള്ള ഭാവത്തെ പറകയും അതു കേട്ടു എല്ലാവരും 'നീ താനൊ കരിങ്ങമ്പള്ളി?' എന്നു ചോദിക്കയും ചെയ്തു. പിന്നെ അവർ അദ്ദേഹത്തെ വഴിപോലെ സല്ക്കരിച്ചു എന്നു പറയേണ്ടതല്ലൊ.

ദുഷ്ടവിധിയുടേ ആജ്ഞയെ അനുസരിച്ച് ഭാര്യാവിയോഗ വ്യഥയിൽ രാമേശ്വരത്തു കിടന്നു വലയുന്ന ഒരു പുരുഷൻ, പ്രേമ ചാപല്യംമൂലം കണ്ണൊന്നു തെററിയാൽ, നിലകവിഞ്ഞു വ്യസനിക്കുന്ന തൃഗ്ഗണമതിലകത്തുള്ള തന്റെ നായികയ്ക്കു ഒരു തത്തവഴി ഒരു സന്ദേശം അയയ്ക്കുന്നു. ഇതാണ് ഈ മഹാനുഭാവന്റെ പ്രസിദ്ധമായ ശുകസന്ദേശത്തിന്റെ വിഷയം.

## ൨. കോകിലസന്ദേശം

കോകിലസന്ദേശകർത്താവായ ഉദ്ദണ്ഡശാസ്ത്രികളുടെ കാലം നിശ്ചയിക്കുവാൻ നല്ലതായ ഒരുവഴിയുണ്ടു്. അദ്ദേഹം ചേന്നാസ്സു നമ്പൂരിപ്പാട്ടിലെ വലിയോരു സ്നേഹിതനും ആശ്രിതനുമായിരുന്നു. നമ്പൂരിപ്പാട്ടിലെ 'തന്ത്രസമുച്ചയ'ത്തിൽ ശാസ്ത്രികളുടെ ഒരു ശ്ലോകവുമുണ്ടു്.

ശംഖപ്രേംഖച്ചടുലപടലോത്താളതാളോരുഭേരീ-
രംഗൽക്കാംസ്യഗാഢമരുഡമരുഡ്ഡിണ്ഡികാവീണാ പ്രവീണാഃ
ഢക്കാഢക്കാവിരളമുരളീകർമ്മഠാശ്ചാഭിയാന്തു
സ്ഫായൽഭൂപാസ്തമിഹമഹിതോദ്ദാമഹേളാമഹേളാഃ

ഉത്സവാവസാനദിവസം അവഭൃഥസ്നാനത്തിനായിട്ടുള്ള യാത്രയുടെ ഈ വർണ്ണന ശാസ്ത്രികളുടെ അല്ലെന്നു അദ്ദേഹത്തിന്റെ കവിതാരീതി അറിഞ്ഞിട്ടുള്ളവർ പറയുമോ എന്നു സംശയമാണു്. നമ്പൂരിപ്പാട്ടിലെ കാലം തന്ത്രസമുച്ചയത്തിൽ കാണിച്ചിട്ടുള്ള കലി കൊണ്ടു (കലിവർഷം ൪൬൭൧ ന കൊല്ലവർഷം ൬൮൧.) നമുക്കു നിശ്ചയിക്കാം.

കല്യബ്ദേഷ്വതിയത്സ്വനന്ദനയനോഷ്ണാംഭോധിസംഖ്യേഷ്വയഃ
സംഭൂതോഭ്യുദിതഹവ്യമുനിയുങ്മൂലേ സവേദാനായേ
പ്രാഹുര്യസ്യജയന്തമംഗലപദേ തന്നാമനാരായണ-
സ്സോയം തന്ത്രമിദം വ്യധാൽ ബഹുവിധാദുദ്ധൃത്യ തന്ത്രാർണ്ണവാൽ

ശാസ്ത്രികളും ഇക്കാലത്തുണ്ടായിരിക്കണമെന്നു പറയേണ്ടല്ലോ.

ശാസ്ത്രികളുടെ ജന്മഭൂമി കാഞ്ചീപുരത്തിനടുത്തു പാലാർനദിയുടെ വക്കത്തുള്ള ലാടപുരം എന്ന ഗ്രാമമായിരുന്നു അദ്ദേഹത്തിന്റെ അച്ഛൻ ഭട്ടരങ്കനാഥനും അമ്മ രങ്കദേവിയുമായിരുന്നു. അവർ ആപസ്തംബസൂത്രാവലംബികളും വധൂലഗോത്രക്കാരും ഒരു ഉത്തമകുലത്തിൽ ജനിച്ചവരുമായിരുന്നു. ശാസ്ത്രികൾ വലിയൊരു

വിദ്വാനായിരുന്നു. എങ്കിലും, ദരിദ്രനായിരുന്നതിനാലും, തന്റെ വിദ്യയെ പരിപാലിക്കുന്നതിനു സ്വദേശത്തു ആരും ഇല്ലാതിരുന്നതിനാലും നാടുവിട്ടു ആന്ധ്ര, കർണ്ണാടക, കലിംഗ, ചോള, കേരളരാജ്യങ്ങളിൽ സഞ്ചരിപ്പാൻ തുടങ്ങി. അധികം മലയാളത്തിലാണു് അദ്ദേഹം താമസിച്ചിട്ടുള്ളതു്. അവിടെ കോഴിക്കോട്ടു (കുക്കുടക്രോഡനഗരം) മാനവിക്രമനു എന്ന സാമൂതിരി അദ്ദേഹത്തെ വഴിപോലെ പൂജിക്കുകയും 'മല്ലികാമാരുതം' എന്നൊരു പ്രകരണം എഴുതുവാൻ അദ്ദേഹത്തെ ഉത്സാഹിപ്പിക്കയും ചെയ്തു എന്നും മററും ആ കൃതിയുടെ പ്രസ്താവനയിൽനിന്നു നാം അറിയുന്നു.

ഈ പ്രകരണം കോഴിക്കോട്ടു തളിയിൽവെച്ചു ആടുന്നതായിട്ടാണു് അതിൽ പറഞ്ഞിട്ടുള്ളതു്. കഥയിലെ ഒരു ഭാഗം നടന്നിട്ടുള്ളതു് മലയപർവ്വതത്തിൽവെച്ചാണു്. ഉത്താമങ്കത്തിൽകേരളസ്ത്രീകളെ വളരെസ്തുതിച്ചിട്ടുണ്ടു്. മല്ലികാമാരുതന്മാരുടെ വിവാഹമഹോത്സവം കൊണ്ടാടിട്ടുള്ളതു് ഏകദേശം മലയാളികളുടെ സംബന്ധം പോലെയാണു്. ഭരതവാക്യവും മലയാളികളുടെ മതത്തെ അനുസരിച്ചിരിക്കുന്നു. ഇതെല്ലാംകൊണ്ടും ഉദ്ദണ്ഡശാസ്ത്രികൾ കേരളത്തിൽ താമസിച്ചിട്ടുണ്ടെന്നുള്ള സംഗതി എല്ലാവരും സമ്മതിക്കുന്നതാകുന്നു.

സാമൂതിരിമഹാരാജാവിന്റെ മനസ്സിനെ ശാസ്ത്രികൾ ആദ്യമായി വശീകരിച്ചതു്,

ഉദ്ദണ്ഡപ്പാദണ്ഡഭൈരവഭവദ്രാത്രാസുരജൈത്രശ്രിയോ
ഹേതുഃകേതുരരീത്യസൂര്യസരണീംഗമൻനിവാര്യസ്ത്വയി
നോചേൽതൽപടസമ്പുടോദരലസൽച്ഛാഗ്ലമുദ്രാദ്രവൽ
സാരംഗംശശിബിംബമേഷ്യതിതുലാംതൽപ്രേയസിനാംമുഖൈഃ

എന്നശ്ലോകംകൊണ്ടാണെന്നാണു കേട്ടിട്ടുള്ളതു്. ശാസ്ത്രികളും കാക്കശ്ശേരിഭട്ടതിരിയും ആയി കോഴിക്കോട്ടുകോവിലകത്തുവെച്ചു നടന്നിട്ടുള്ള തക്കങ്ങളേയുംമററും പററിയുള്ള പല പല കഥകൾ ഒട്ടും അപ്രസിദ്ധങ്ങളല്ലാത്തതിനാൽ, ഇവിടെ എടുത്തു പറയുന്നില്ല. എന്നാൽ അദ്ദേഹത്തിന്റെ വാഗ്വിലാസത്തിന്റെയും ഭാവനാശക്തിയുടെയും ഉൽക്കൎഷം കാണിക്കുന്നതിന്നു, പ്രസിദ്ധങ്ങളാണെങ്കിലും, ചില ശ്ലോകങ്ങളെ ഇവിടെ കാണിക്കുന്നു.

മാഗാഃപ്രത്യുപകാരകാതരതയാവൈകർണ്ണ്യമാകർണ്ണ്യയ
ശ്രീകർണ്ണാടവസുന്ധരാധിപസുധാസിക്താനിസൂക്താനിതഃ
വർണ്ണ്യന്തേകവിഭിഃപയോനിധിസരിത്സന്ധ്യാഭ്രവിന്ധ്യാടവീ
ഝംഝാമാരുതനിർഝരപ്രഭൃതയഃതേഭ്യഃകിമാപ്തംഫലം

ഏകദ്വ്യക്ഷരകഷ്ടിപിഷ്ടിഘടനാസഞ്ജാതഗർവോദ്ധതാഃ
കന്ഥാമാത്രകവിന്ദകാഃ കവയിതും സജ്ജന്തി ലജ്ജാമുചഃ
സ്വരഗ്ഗാന്തർഗ്ഗളനിർഗ്ഗളൽസുരസരിൽ പാതപ്രപാതദ്രുതാ
പ്രത്യാഖ്യാനപടീയസാപി വചസാ ജിഹ്രേതി ജിഹ്വാമമ

ഇതു ഇങ്ങനെ തുടങ്ങിയാൽ അവസാനിക്കില്ല. അതിനാൽ കോകിലസന്ദേശത്തിൻെറ വിഷയവുംകൂടി പറഞ്ഞു ഈ മുഖവുര നിത്തുന്നു.

കൊച്ചിയിൽ ചേന്നമംഗലത്തു ഒരു ഭവനത്തിൽ ഭാൎയ്യയോടൊരുമിച്ചു സുഖിച്ചിരുന്ന ഭത്താവു കാഞ്ചിയിൽ കമ്പയാററിൻ വക്കത്തായി മറെറാരേടത്തു അവളോടുകൂടാതെ ഉണരുന്നു. രണ്ടു മൂന്നു മാസം അവിടെ ഒരുവിധം കഴിച്ചുകൂട്ടി. പിന്നെ വിരഹവേദന സഹിക്കവയ്യാതെയായിട്ടു് അയാൾ ഒരു കോകിലം മുഖേന തൻെറ കാന്തയ്ക്കു ഒരു സന്ദേശമയയ്ക്കുന്നു. അതാണു് കോകിലസന്ദേശത്തിൻെറ കഥാവസ്തു.

സന്ദേശകാവ്യങ്ങളെപ്പററി ചിലതെല്ലാം പറഞ്ഞകൂട്ടത്തിൽ ഉണ്ണിനീലിസന്ദേശം എന്നൊരു ഭാഷാകൃതിയെക്കുറിച്ചു കുറച്ചു ചിലതെഴുതുവാൻ ഞാൻ വിട്ടുപോയി. ഇതിൽ ഉപയോഗിച്ചിരിക്കുന്ന ഭാഷാരീതിയും സന്ദേശഹാരിയുടെ കാലവും മററും നോക്കുമ്പോൾ, ഇതൊരു പഴയ കൃതിയാണെന്നുള്ളതിനു ഒരു സംശയവും ഉണ്ടാകയില്ല. ഇതെല്ലാം 'രസികരഞ്ജിനി'യിൽ വിസ്തരിച്ചു പ്രസ്താവിച്ചു കാണുവാൻ ഇടയുള്ളതുകൊണ്ടു ഞാനൊന്നും പറയുന്നില്ല. എൻെറ അപേക്ഷപ്രകാരം, അതിൻെറ ഉടമസ്ഥൻ ഇഷ്ടജനവാത്സല്യത്തോടുകൂടി ആ സന്ദേശത്തിലെ രണ്ടു മൂന്നു ശ്ലോകങ്ങളെ അയച്ചുതന്നിട്ടുണ്ടെന്നു നന്ദിയോടുകൂടി പറഞ്ഞുംകൊണ്ടു അവയെ താഴെ ചേക്കുന്നു:—

അമൃതകരകരോടീസമ്പദ്ധ്നിബദ്ധചൂഡം
തിരളൊളിതിരുനീറാമംഗരാഗാഭിരാമം
കരകലിതകപാലം മംഗളം പിംഗളാക്ഷം
മലമകൾ മുലപൂണും ദൈവതംവെൽവുതാക
കാളംപോലെ കുസുമധനുഷോ ഹന്തപൂങ്കോഴികൂകി
ചോളംപോലെ ചിതറിവിളറീ താരകാണാം നികായം
താളംപോലെ പുലരിവനിതയ്ക്കാഗതൌ ചന്ദ്രസൂൎയ്യൌ
നാളംപോലെ നളിനകുഹരാദുൽഗതാഭൃംഗരാജീഃ
എൻറെല്ലാം കേട്ടവനൊരുനരുങ്ങാശപാസിക്കിൻെറനേരം
കുൻറിച്ചെങ്ങും കയിൽ നിനദവും കൂവുമക്കാവുതോറും
ഒൻറിച്ചുച്ചൈരയുഗശരനോടാത്തുവണ്ടിൻനിനാദൈ-
രെൻറല്ലപ്പോഴൊരു പടുകലൈക്കാരിവന്നാൻ വസന്തം

## ൨൦. ശ്രീ ജയദേവരു്

വിദ്വൽശിരോമണിയായ മ. രാ. രാ. വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ സഹായം ഹേതുവായി, രാമപുരത്തു് വാരിയരുടെ 'ഭാഷാഷ്ടപദി' 'വിദ്യാവിനോദിനി'യിൽ പ്രസിദ്ധപ്പെടുത്തുവാൻ സംഗതിയായിട്ടുള്ള വിവരം വായനക്കാർ ഓൎക്കുന്നുണ്ടായിരിക്കും. അതിന്റെ മൂലകൃതിയുടെ പേർ 'ഗീതഗോവിന്ദം' എന്നാകുന്നു. ഇതിന്റെ കൎത്താവായ ജയദേവരെക്കുറിച്ചാകുന്നു ചിലതൊക്കെ ഇവിടെ പറവാൻ ആരംഭിക്കുന്നതു്?

ജയദേവർ ഉത്തമഗോത്രത്തിലുള്ള ഒരു ബങ്കാളബ്രാഹ്മണനായിരുന്നു. അദ്ദേഹത്തിന്റെ ബന്ധുക്കളുടെ വംശജന്മാർ ഇപ്പോഴും ഉണ്ടത്രെ. വിരഭൂമിയിൽ അജയ എന്ന നദിയുടെ വടക്കെ തീരത്തുള്ള കിന്ദുവില്വഗ്രാമമായിരുന്നു അദ്ദേഹത്തിന്റെ ജന്മഭൂമി. അതിനെപ്പററി,

'വൎണ്ണിതം ജയദേവകേനഹരേരിദം പ്രവണേന
കേന്ദുബില്വ സമുദ്രസംഭവരോഹിണീരമണേന'

എന്നിങ്ങനെ തന്റെ കവിതയുടെ മൂന്നാംസൎഗ്ഗത്തിൽ, അദ്ദേഹം പറഞ്ഞിട്ടുണ്ടു്. ഗീതഗോവിന്ദത്തിൽനിന്നുതന്നെ അദ്ദേഹത്തിന്റെ അച്ഛന്റെ പേർ ഭോജദേവനെന്നും അമ്മയുടെപേർ വാമാദേവി എന്നും ആയിരുന്നു എന്നു കാണുന്നു.

'ശ്രീഭോജദേവപ്രഭവസ്യവാമാദേവീസുതശ്രീജയദേവകസ്യ
പാരാശരാദിപ്രിയബന്ധുകണ്ഠേ ശ്രീഗീതഗോവിന്ദകവിത്വമസ്തു'

ഈ ജയദേവർ പ്രസന്നരാഘവം, ചന്ദ്രാലോകം, പക്ഷധരീ എന്നിങ്ങനെയുള്ള കൃതികളെ ഉണ്ടാക്കിയ വിദർഭദേശീയനായിരുന്ന ജയദേവരല്ലെന്നു് ഇവിടെ പറയേണ്ടതു് ആവശ്യമാണല്ലോ.

ജയദേവരു' ലക്ഷ്മണസേനന്റെ സദസ്സിലെ ഒരു കവിരത്നമായിരുന്നു എന്നൊരു ഐതിഹ്യമുണ്ടു്.

'ഗോവൎദ്ധനശ്ച ശരണോ ജയദേവ ഉമാപതിഃ
കവിരാജശ്ച രത്നാനി സമിതൗ ലക്ഷ്മണസ്യ ച'

ഈ ശ്ലോകം, ഗൗഡയിൽ, ലക്ഷ്മണസേനന്റെ കോവിലകത്തിന്റെ ഗോപുരത്തിന്മേലുണ്ടായിരുന്ന ശിലാലിഖിതത്തിലെ ആദ്യത്തേതാകുന്നു. ഇതു് ഉണ്ടാക്കിയതു ജയദേവരുതന്നെയോ അതോ അദ്ദേഹത്തിന്റെ പ്രശംസകന്മാരിൽ വല്ലവരുമോ എന്നു അറിഞ്ഞുകൂടാ.

'വാചഃ പല്ലവയത്യുമാപതിധരഃ സന്ദർഭശുദ്ധിം ഗിരാം
ജാനിതേ ജയദേവ ഏവ ചരണഃ ശ്ലാഘ്യോ ദുരൂഹാദ്രുതേ
ശൃംഗാരോത്തരസത്പ്രമേയരചനൈരാചാര്യഗോവർദ്ധന-
സ്പർദ്ധീകോപിനവിശ്രുതഃശ്രുതിധരോധോയീകവിക്ഷ്മാപതിഃ

ഉമാപതിധരൻ ലക്ഷ്മണസേനന്റെ പ്രധാനമന്ത്രി ആയിരുന്നു.

ലക്ഷ്മണസേനൻ കൊല്ലവഷം ൨൯൧-ൽ ജീവിച്ചിരുന്നു എന്നു അദ്ദേഹത്തിന്റെ ഒരു ശിലാലിഖിതത്തിൽനിന്നു് കാണുന്നു. അക്കാലത്തു് നമ്മുടെ കവിയും ജീവിച്ചിരുന്നിരിക്കേണം.

ചെറുപ്പത്തിൽ അദ്ദേഹം ഒരു തീർത്ഥയാത്രക്കാരന്റെ നിലയിൽ പല ദിക്കിലും സഞ്ചരിച്ചിട്ടുണ്ടു്. മഥുരയുടേയും വൃന്ദാവനത്തിന്റെയും അദ്ദേഹം രചിച്ചിട്ടുള്ള മനോഹരങ്ങളായ വർണ്ണനകൾ വായിക്കുമ്പോൾ, ആ സ്ഥലങ്ങളെ അദ്ദേഹം സന്ദർശിച്ചിട്ടുണ്ടെന്നു് നമുക്കു തോന്നാതിരിക്കയില്ല.

അദ്ദേഹം ഇങ്ങനെ സഞ്ചരിച്ചു സഞ്ചരിച്ചു് ജഗന്നാഥപുരത്തെത്തി. അവിടെ സന്തതിയില്ലാഞ്ഞിട്ടു് ഭജിച്ചിട്ടുണ്ടായ പത്മാവതി എന്ന കന്യകയെ അവരുടെ പിതാവായ ബ്രാഹ്മണൻ ദശനപ്രകാരം, ജയദേവക്കു കല്യാണം കഴിച്ചുകൊടുത്തു. തന്റെ ഭാൎയ്യയെപ്പററി 'ഗീതഗോവിന്ദ'ത്തിൽ, അദ്ദേഹം ഇപ്രകാരംപറഞ്ഞിരിക്കുന്നു:—

"വാഗ്ദേവതാചരിതചിത്രിതചിത്തസത്മാ
പത്മാവതീചരണചാരണചക്രവൎത്തി
ശ്രീവാസുദേവരതികേളികഥാസമേത-
മേതന്തനോതി ജയദേവകവിഃ പ്രബന്ധം."

കല്യാണം കഴിഞ്ഞതിനുശേഷം, ജയദേവർ പത്നിയോടുകൂടി കഥംകണ്ഡി എന്ന ദിക്കിൽ പോയി പാൎത്തു. അവിടെ വെച്ചാണു് ഗീതഗോവിന്ദത്തെ ഉണ്ടാക്കിയതു്. ഇതിന്റെ രചനയുടെ കാൎയ്യത്തിൽ ഒരു കഥ കേട്ടിട്ടുണ്ടു്. അന്യസ്ത്രീകളുമായിട്ടുള്ള തന്റെ അന്യായമായ കാമലീലകളെപ്പററി പശ്ചാത്തപിച്ചു് ശ്രീകൃഷ്ണൻ രാധയുടെ മാപ്പുചോദിക്കുന്ന സന്ദൎഭത്തിൽ, 'ദേവിയുടെ പദമെടുത്തു് എന്റെ ശിരസ്സിൽവെച്ചു് എന്റെ മദനതാപത്തെ ശമിപ്പിക്കേണ'മെന്നിങ്ങനെ ശ്രീകൃഷ്ണൻ രാധയോടു പറയുന്നതായി പറയേണ്ടിവന്നു. പറഞ്ഞാൽ ദൈവകോപവും ഇല്ലെങ്കിൽ രസക്കുറവും ഉണ്ടാവുമെന്നു കരുതി, അദ്ദേഹം ശ്ലോകം മുഴുവനാക്കാതെവെച്ചുപോയി. തിരിയെ വന്നപ്പോൾ അതു്

'സ്മരഗരളഖണ്ഡനം മമശിരസിമണ്ഡനം ദേഹിപദപല്ലവമുദാരം'
എന്നിപ്രകാരം പൂരിപ്പിച്ചുവെച്ചിരുന്നുവത്രെ.

'ഗീതഗോവിന്ദം' ജയദേവരുടെ കീർത്തിയെ നാനാദിക്കിലും പരത്തി. പല വിദ്വാന്മാരും വേദാന്തം പഠിക്കുന്നതിനായി അദ്ദേഹത്തിൻെറ സമീപത്തു വന്നുതുടങ്ങി.

ശ്രീകൃഷ്ണനെ ഉദ്ദേശിച്ചു്, ആണ്ടുതോറും ഒരു മഹോത്സവം നടത്തുവാനായി ഒരു രജപുത്രരാജാവിൻെറ അടുക്കൽ നിന്നു് അദ്ദേഹം ധനംകൊണ്ടുവരുമ്പോൾ, കള്ളന്മാർ അതെല്ലാം തട്ടിപ്പറിക്കയും ജയദേവരെ വളരെ ഉപദ്രവിക്കയും ചെയ്തു

അതിനുശേഷമാണു് അദ്ദേഹം ലക്ഷ്മണസേനൻെറ രാജധാനിയെ അലങ്കരിച്ചതു്. ആ രാജാവിൻെറമരണാനന്തരം ജയദേവർ സ്വദേശത്തേക്കു പോയി. പിന്നെ മരിക്കുന്നതുവരെ അദ്ദേഹം അവിടെത്തന്നെപാർത്തു.

'ഗീതഗോവിന്ദ'ത്തിൻെറ ആദ്യഭാഗത്തുനിന്നു കുറച്ചു്, അതിൻെറ ഭാഷയോടുകൂടി, ഇവിടെ കാണിക്കാം

വസന്തേ വാസന്തികുസുമസുകുമാരൈരവയവൈ
ഭ്രമന്തീം കാന്താരേ ബഹുവിഹിതകൃഷ്ണാനുസരണാം
അമന്ദം കന്ദർപ്പജ്വരജനിതചിന്താകുലതയാ
ചലദ്ബാധാം രാധാം സരസമിദമൂചേ സഹചരീ.

ഗീതം

വസന്തരാഗം—രൂപകതാളം

ലളിതലവംഗലതാപരിശീലനകോമളമലയസമീരേ
മധുകരനികര കരംബിതകോകില കൂജിത കുഞ്ജകുടീരേ
വിഹരതി ഹരിരിഹ സരസവസന്തേ
നൃത്യതി യുവതിജനേന സമം സഖി വിരഹിജനസ്യ ദുരന്തേ.

പരിഭാഷ

വസന്താഖ്യ കാലേവളരുമൊരു മാരൻെറ മഹസാ
സസന്താപം പങ്കേരുഹനയനനാം കൃഷ്ണനെവനേ
തിരഞ്ഞിട്ടും നേരത്തതിവിവശയാം രാധയോടസൌ
കരഞ്ഞീടാതിങ്ങനെ സഖി പറഞ്ഞൂ പടുതരം

ചന്ദനപർവ്വതമന്ദമരുത്തും
ചഞ്ചല വണ്ടുകളുടെ ഝങ്കൃതിയും
സുന്ദരി കുയിലുകളുടെ സൂക്തികളും
സുഖമേകമിഹ വസന്തേ

ശൃണുസഖികൃഷ്ണൻ ക്രീഡിക്കുന്ന തൃഷ്ണതങ്കം
സഖിമാരോടു സാകം കൃപയുള്ളോരു മുകുന്ദൻ

[മ. രാ. രാ. ആർ. കൃഷ്ണമചാരിയർ, മ. രാ. രാ ബി. വി. കാമേശ്വരഅയ്യർ എന്ന രണ്ടുപേരും കൂടി ഒരു സംസ്കൃതമാസിക പുസ്തകം, പുതുക്കോട്ടയിൽ പ്രസിദ്ധപ്പെടുത്തിവന്നിരുന്നു.

ഈ ഉപന്യാസം മേല്പറഞ്ഞ മാസിക, മ. രാ. രാ. രമേശചന്ദ്രദത്തന്റെ ബങ്കാളസാഹിത്യചരിത്രം, പ്രബുദ്ധഭാരതം എന്നിവയിൽനിന്നു പല സംഗതികളും എടുത്തു് എഴുതിയതാകുന്നു.)

## ൨൧. രുഗ്മാംഗദചരിതം

“രുഗ്മാംഗദചരിതം” മഹാകാവ്യം വായിക്കുവാൻ നയമ്പു നോററിരിക്കുന്നവരുടെ മുമ്പിൽ ഞാനൊരു കുററക്കാരനായിട്ടാണു് നിൽക്കുന്നതു്. കഴിഞ്ഞ കൊല്ലാവസാനത്തോടുകൂടി ഈ കാവ്യത്തിന്റെ അച്ചടി മുഴുവനും കഴിഞ്ഞിരിക്കുന്നു. അതു പ്രസിദ്ധീകരിക്കുന്നതിൽ ഈ ആമുഖോപന്യാസം ഇതുവരെയും ഒരു പ്രതിബന്ധമായി നിന്നിരുന്നു. ഞാനിക്കാൎയ്യത്തിൽ മനഃപൂൎവ്വം അപരാധമൊന്നും ചെയ്തിട്ടില്ലെന്നും പലതരം ജോലികളുടെ തിരക്കും സുഖക്കേടുംനിമിത്തം ഇതു് എഴുതിഅയപ്പാൻ കാലതാമസംനേരിട്ടതാണെന്നും മററും പറയുന്നതു ശിക്ഷാവിധി അധികരിക്കാതിരിപ്പാൻ മതിയെങ്കിൽ, അവയെ സജ്ജനസമക്ഷത്തിങ്കൽ സവിനയം ഞാൻ സമർപ്പിച്ചുകൊള്ളുന്നു. ഇനിയും എന്റെ മോഹം പോലെ പല ബുക്കുകളും പരിശോധിച്ചു് ഇതെഴുതുന്നതിനു് എനിക്കു സൌകൎയ്യമുണ്ടായിട്ടില്ല.

വല്ലവരേയും കുറേ ശകാരിക്കയോ ഈ കവിയേയും കാവ്യത്തേയും അനിയതമായി പ്രശംസിക്കയോ ചെയ്കയാണു് മുഖവുര എഴുതുന്ന ആൾ ചെയ്യേണ്ടതു് എങ്കിൽ, അവ രണ്ടും എളുപ്പത്തിൽ സാധിക്കാമായിരുന്നു. പക്ഷേ, അതല്ലല്ലോ വേണ്ടതു്. സാഹിത്യരസികന്മാരായ അഭിജ്ഞന്മാർ ആവക ഗോഷ്ഠികൾകണ്ടാൽ കൈകൊട്ടിച്ചിരിക്കയുംചെയ്യും. വേണ്ടവിധം ഇന്നതാണെന്നു് ഏകദേശം എനിക്കു തോന്നുന്നുണ്ടെങ്കിലും, അതുപോലെ പ്രവൎത്തിച്ചുഫലിപ്പിപ്പാൻ എനിക്കു പ്രാപ്തിയും പരിചയവുമില്ല. ഗുരുജനങ്ങൾ ഈ വയ്യാവേല എന്റെ തലയിൽ വലിച്ചിട്ടതു് എന്നെ പരിക്ഷിപ്പാനോ എന്നുകൂടി ഞാൻ ശങ്കിക്കുന്നു. അവരുടെ കല്പന കേൾക്കാതെ തരമില്ലല്ലോ. ഈശ്വരകാരുണ്യവും അവരുടെ അ

നുഗ്രഹവുംകൊണ്ടു് എല്ലാം ശുഭമായിട്ടേ പരിണമിക്കയുള്ളു എന്നു ള്ള സമാധാനത്തോടുകൂടി കൃത്യനിർവ്വഹണത്തിനായി ഒരുങ്ങുന്നു.

ഒരു കൃതി കണ്ടാൽ അതിൻെറ കർത്താവാരാണു് എന്നു അറിവാനായിരിക്കും വായനക്കാരുടെ ഒന്നാമത്തെ ശ്രമം. അതിനുശേഷം, ആ കൃതിയെക്കുറിച്ചുതന്നെ ചിലതെല്ലാം അറിവാൻ ഉത്സാഹിക്കും. പിന്നെമാത്രമേ അതുവായിക്കുവാൻ അവർ ആരംഭിക്കു. ഈ കാരണങ്ങളെക്കൊണ്ടു് ഞാൻ നമ്മുടെ കവിയെസംബന്ധിച്ചു ആദ്യമായി അല്പം പ്രസ്താവിക്കട്ടെ.

പന്തളത്തു കേരളവർമ്മതമ്പുരാൻ തിരുമനസ്സുകൊണ്ടു് ൧൦൪൭ മകരം ൧൦-ാംനു-മകയിരംനാളിൽ പന്തളത്തുകൊട്ടാരത്തിൽ ജനിച്ചു. അമ്മ വിദുഷിയായിരുന്ന ധനപംഗിത്തമ്പുരാട്ടിയും അച്ഛൻ പുതുപ്പള്ളിൽ തൃക്കോതമംഗലത്തു പെരിഞ്ഞേരിഇല്ലത്തു വിഷ്ണുനമ്പൂരിപ്പാടവർകളുമായിരുന്നു. മൂന്നാമത്തെ വയസ്സിൽ, പ്രസിദ്ധനായ അച്ചുതവാര്യരവർകളുടെ അടുക്കൽ തമ്പുരാൻ വിദ്യാഭ്യാസം ആരംഭിച്ചു. ഏഴുവയസ്സുവരെ അദ്ദേഹത്തിൻെറ അടുക്കൽ വിദ്യാഭ്യാസം ചെയ്തു. ഇതിനിടയ്ക്കു നിലത്തെഴുത്തു്, കണക്കു്, വാക്യം, അമരം, സിദ്ധരൂപം മുതലായവയും ശ്രീരാമോദന്തം കാവ്യവും പഠിച്ചു. അനന്തരം ജ്യേഷ്ഠനായ അവിട്ടംതിരുനാൾ തമ്പുരാൻെറ അടുക്കൽ നിന്നും കൃഷ്ണവിലാസം, കിരാതാർജ്ജുനീയം, നൈഷധം ഈകാവ്യങ്ങളും, മുരാരിയുടെ അനർഘരാഘവവും, അലങ്കാരഗ്രന്ഥങ്ങളിൽ കുവലയാനന്ദവും പഠിക്കയുണ്ടായി. പതിനാലു വയസ്സിൽ സമാവർത്തനം കഴിഞ്ഞശേഷം, തർക്കം, വ്യാകരണം മുതലായ ശാസ്ത്രങ്ങളിൽ അസാമാന്യപാണ്ഡിത്യം സമ്പാദിച്ചിരുന്ന തൃക്കേട്ടതിരുനാൾ വീരകേരളവർമ്മതമ്പുരാൻ തിരുമനസ്സിലെ അടുക്കൽനിന്നും തർക്കസംഗ്രഹം, അന്നംഭട്ടീയം, മുക്താവലി, ദിനകരം, സാമാന്യനിരുക്തി, വ്യുല്പത്തിവാദം ഇവയും, പിന്നീടു്, പല ആളുകളേയും വ്യാകരണഗ്രന്ഥങ്ങൾ പഠിപ്പിച്ചു് അസാധാരണ നൈപുണ്യം സമ്പാദിച്ചും അറുപതു വയസ്സുവരെ സംസ്കൃതഗ്രന്ഥങ്ങളിൽതന്നെ പരിചയിച്ചുമിരുന്ന നേരെ മാതുലനായ അത്തംതിരുനാൾ തിരുമനസ്സിലെ അടുക്കൽനിന്നും സിദ്ധാന്തകൌമുദി, മനോരമ ഇവയും പഠിച്ചു. ഈ കാലംകൊണ്ടു ഇരുപത്തൊന്നു വയസ്സു പ്രായമായി. ഈ അവസരത്തിൽ, ജ്യേഷ്ഠൻ തീപ്പെട്ടുപോയതുകൊണ്ടും കുടുംബകാര്യത്തിൽ പ്രവേശിക്കേണ്ടിവന്നതിനാലും ഗുരുമുഖത്തിൽനിന്നുള്ള പഠിതപം നിൎത്തുന്നതിനിടവന്നു. എങ്കിലും, പിന്നീടും ശാസ്ത്രഗ്രന്ഥങ്ങളും മററും സ്വയമേവ പരിശീലിക്കയും കാവ്യനാടകാലങ്കാരാദികൾ അന്യന്മാരെ പഠിപ്പിക്കയും ചെയ്തുവന്നു.

ഇരുപത്തിമൂന്നാമത്തെ വയസ്സിലാണു് അവിടുന്നു് കവിതയുണ്ടാക്കുവാൻ തുടങ്ങിയതു്. ചങ്ങനാശ്ശേരിയിൽനിന്നും പുറപ്പെട്ടുകൊണ്ടിരുന്ന "സുഭാഷിണി"പത്രത്തിൽ ആദ്യമായിചിലസമസ്യാപൂരണങ്ങളുംമററും എഴുതിപ്രസിദ്ധപ്പെടുത്തി. പിന്നീടു് പല പത്രങ്ങളിലും മാസികകളിലും പേരുവെച്ചും വെക്കാതെയും ഗദ്യങ്ങളും പദ്യങ്ങളുമായ അനേകം പ്രബന്ധങ്ങൾ എഴുതിപ്രസിദ്ധപ്പെടുത്തിട്ടുണ്ടു്. ൧൦൭൦വൃശ്ചികത്തിൽ നമ്മുടെ കവി 'കവനകൌമുദി' എന്ന പ്രതിപക്ഷപത്രിക സ്വന്തം ഉടമസ്ഥതയിലും പത്രാധിപത്യത്തിലും നടത്തുവാൻ തുടങ്ങി. ൧൦൭൪ കുംഭം മുതൽ അതൊരു മാസികയായി രൂപാന്തരപ്പെടുത്തി. ആ മാസിക ഇപ്പോഴും നടന്നുവരുന്നുണ്ടു്; ഇതിൻെറ ആരംഭംമുതൽ ഇന്നേവരെ അവിടുന്നു്അനേകം പ്രബന്ധകാവ്യങ്ങൾ, കഥകൾ മുതലായവ എഴുതി ഇതിൽ പ്രസിദ്ധപ്പെടുത്തിട്ടുണ്ടു്. സംസ്കൃതത്തിൽ ശബരിമലശാസ്താവിനെ വർണ്ണിച്ചു ഒരു കേശാദിപാദശതകവും "രസവിലാസം" എന്ന ഒരു ഭാണവും, വേറെ പല ഒററശ്ലോകങ്ങളും രചിച്ചിട്ടുണ്ടു്. ഇവയും, ആദ്യകാലത്തെഴുതിയ 'സുംഭനിസുംഭചരിതം' മണിപ്രവാളവും,'രുഗ്മാംഗദചരിതം' ഭാഷാനാടകവും അച്ചടിപ്പിച്ചിട്ടില്ല. അവിടുത്തെ കവിതാചാതുര്യത്തേയും പഠിപ്പിനേയും പററി ശ്ലാഘിച്ചു് തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സുകൊണ്ടു് പ്രതിമാസം പത്തു രൂപ പാരിതോഷികം കൊടുത്തുവരുന്നതിനുപുറമേ, അവിടത്തെ ശാസ്ത്രീയസദസ്സിൽ ഒരംഗമായി സ്വീകരിക്കയും ചെയ്തിരിക്കുന്നു എന്നുള്ളതു് പ്രത്യേകം പ്രസ്താവയോഗ്യമാണു്.

ഇത്രയും പ്രസ്താവിച്ചതിൽനിന്നു ബലം പ്രയോഗിക്കാതെതന്നെ കവിത തമ്പുരാൻെറ വശഗതയാണെന്നും ഒരു മഹാകാവ്യം നിർമ്മിക്കാൻ തിരുമനസ്സിലേക്കു പഠിപ്പും പ്രാപ്തിയും ഉണ്ടെന്നും വിശദമാകുന്നുണ്ടല്ലോ.

ഇനി നമുക്കു് ഈ കാവ്യത്തിലേക്കു പ്രവേശിക്കുക.

൧. ഒന്നാംസർഗ്ഗത്തിൽ അയോദ്ധ്യാപുരി, അതിലെ പ്രധാനോദ്യാനം ഇവയെ വർണ്ണിച്ചതിനുശേഷം, രുഗ്മാംഗദമഹാരാജാവിൻെറ വിജയപരാക്രമോദ്യോതകങ്ങളായിട്ടു് അദ്ദേഹത്തിൻെറ കീർത്തിയേയും പ്രതാപത്തേയും വർണ്ണിക്കുന്നു. പിന്നെ സന്ധ്യാവലിപരിണയത്തോടുകൂടി ആ സർഗ്ഗം അവസാനിക്കുന്നു. അയോദ്ധ്യാപുരിവർണ്ണനത്തിലെ മൂന്നു ശ്ലോകങ്ങൾ ഇവിടെ ചേർക്കുന്നു.

എന്താകിലും നമ്മൊടു നാരിമാർതൻ
കാന്താനനം പറവുകയില്ലയെന്നായ്

ചിന്താരസം പൂണ്ടു വസിക്കയാണോ
ചെന്താമരത്താറിനെഴും വികാസം.

വാടിക്കുറച്ചും പൊഴിയാത്ത പുഷ്പ-
വാടിക്കചേരും പുതുമോടി കൂട്ടി
പാടിപ്പടിക്കേണ്ടുമിവര്‍ണ്ണമാരും
പാടിപ്പതുണ്ടെന്നു തദീയഭംഗി.

നീലാംബുജശ്രേണി, ലസന്മരാള-
ജാലാളകോലുന്നതു തത്രകണ്ടാല്‍
ബാലാംഗനാവാര്‍മുടിതന്നിലുള്ള
മാലാകലാപത്തെ നിനയ്ക്കുമാരും

൫. ഉത്തമനായ ഒരു രാജാവിന്റെ ബുദ്ധിപൂര്‍വകമായ ഭരണനൈപുണ്യംകൊണ്ടു് അക്കാലത്തു ക്ഷത്രിയര്‍ക്കു് അനിവാര്യങ്ങളായ യുദ്ധാദിദോഷങ്ങളെക്കൂടി കൂടാതെ കഴിക്കാമായിരുന്നു എന്നു രുഗ്മാംഗദനു് ഒരു പ്രശംസാപത്രത്തോടുകൂടി രണ്ടാംസര്‍ഗ്ഗം തുടങ്ങുന്നു പട, തടവു്, മുതലായ ലോകാനിഷ്ടങ്ങളായ ദോഷങ്ങള്‍ അന്യാര്‍ത്ഥമാക്കിപ്പറഞ്ഞിരിക്കുന്നതു വളരെ ചമല്‍ക്കാരമായിട്ടുണ്ടു്.

അരി നെല്ലിനകത്തുതന്നെയെന്നായ്,
അരിയോഷിതിനു മാത്രമന്യസംഗം,
പരിചൊട്ടുനിഷേധവൃദ്ധ്യഭാവ-
പ്പിരിവാവ്യാകരണത്തില്‍ മാത്രമായി.

സന്ധ്യാവലിയുടെ ഗര്‍ഭകാന്തി, ധര്‍മ്മാംഗദോത്ഭവം, തദവസരത്തിലെ ശരല്‍ക്കാലം ഇവയുടെ വര്‍ണ്ണനകള്‍ ഈ സര്‍ഗ്ഗത്തിലെ വിഷയങ്ങളാകുന്നു. ധര്‍മ്മാംഗദന്റെ വിദ്യാഭ്യാസത്തിനുശേഷം രുഗ്മാംഗദന്‍ പുത്രനോടുകൂടി വിശാലവിജയിയാഗത്തെ വിധിക്കൊത്തവണ്ണം ചെയ്തു.

൬. ദിഗ്വിജയം കഴിഞ്ഞു ചക്രവര്‍ത്തിപദവിയോടുകൂടിയ ആ മഹാനുഭാവന്‍ സ്വരാജ്യത്തിലെത്തി, പട്ടമഹിഷിയോടൊന്നിച്ചു സുഖിക്കുന്നതോടുകൂടി വസന്തകാലവും വന്നുചേരുന്നു. ഈ അവസരത്തില്‍ ഉദ്യാനകേളികളെക്കൊണ്ടും ജലക്രീഡകളാലും, മററും അയോദ്ധ്യാപുരിയിലെ തരുണീതരുണന്മാര്‍ വസന്തോത്സവത്തെയും മദനോത്സവത്തെയും കൊണ്ടാടുന്നു. ഉദ്യാനകേളികളെ വര്‍ണ്ണിക്കുന്ന ചില പദ്യങ്ങളെ ഇവിടെ ഉദ്ധരിക്കാം.

മാലതികുസുമതല്പജങ്ങളാല്‍
മാലതിത്തുവിരഹത്തിലാണ്ടവര്‍

മാലതിവകളവാനണിഞ്ഞു, ത-
ന്മാലതിപ്രരുജമേത്തുപേത്തുമേ.

യാമിനീസമയമെത്തുമദ്യഞാൻ
യാമിനിസസുഖമത്രവാഴ്കേടോ?
കാമിനീമണിയോടേവമോതിയ-
ക്കാമി നിങ്ങിയതുമില്ല തെല്ലുമേ.

ജലക്രീഡയുടെ വർണ്ണന അലങ്കാരപ്രയോഗങ്ങളെക്കൊണ്ടു് അതിശയമാക്കിട്ടുണ്ടു്. അതിനായുപയോഗിച്ചിട്ടുള്ള ശ്ലോകങ്ങൾ സരളങ്ങളും അഭിനവകല്പനകളിതങ്ങളും ആകുന്നു. ജലക്രീഡയിൽ ശൃംഗാരരസസ്പൂർത്തി അത്ര കലശലായി വരുത്തിട്ടുള്ളതു വെള്ളത്തിന്റെ മറവുണ്ടെന്നുള്ള കരുതലോടുകൂടിയായിരിക്കും. 'ക്ഷിതിപതി നയമോടും കാത്തുപോരുന്ന നാട്ടിൽ' ക്ഷതിപതിയുകയില്ലാത്തതു കാരണമാണു് ഈവക സുഖങ്ങളൊക്കെ പുരവാസികൾ അനുഭവിക്കുന്നതു് എന്നു പറയാതെ പറഞ്ഞു മൂന്നാംസർഗ്ഗം അവസാനിക്കുന്നു. അവസാനഭാഗത്തെ ഏതാനും മനോഹരങ്ങളായ പദ്യങ്ങളിലെ അത്ഥശ്ലേഷംകൊണ്ടു വസന്തോദ്രേകജന്യമായ ശൃംഗാരരസത്തിന്റെ ഉൾക്കടത്വം പ്രകൃതികൾ അനുഭവിച്ചുകഴിയുന്നതായി സൂചിപ്പിക്കുന്നു. അതിലൊരു ശ്ലോകമെങ്കിലും ഇവിടെ എടുത്തുചേക്കട്ടെ;

സപിന്നമായിമതിബിംബമംബുരുഹമാശ്രുമീലിതവുമായ്ത്തദാ
മുന്നമുന്നതമുലഞ്ഞകുന്നുകൾ കവാടമാന്തനമന്നപോയ്
മിന്നലല്പമിളകാതയായ് കളകപോതഹുംകൃതികുറഞ്ഞുവ-
മ്പൊന്നകന്നുമലരമ്പനമ്പുകളൊഴിഞ്ഞുവമ്പടയടക്കിനാൻ.

൪. വസന്തകാലത്തൊരുദിവസം, രാജാവു ഭാൎയ്യയോടുകൂടി ആരാമത്തിൽ ചെല്ലുന്നു. രാജാവിനേയും ഭാൎയ്യയേയും, വിവേകമുള്ള പ്രജകൾ സല്ക്കരിക്കുംപോലെ, അവിടെയുള്ള വൃക്ഷലതാദികൾ സല്ക്കരിക്കുന്നതായി വർണ്ണിച്ചിരിക്കുന്നതിൽ വളരെ തന്മയത്വമുണ്ടു്. രാജാവു ഉദ്യാനമഹിമയെക്കുറിച്ചു വർണ്ണിക്കുന്നു. എന്നാൽ ഇതു പൂർവ്വസ്മരണയുടെ വിശേഷമെന്നല്ലാതെ അന്നു പൂങ്കാവനത്തിനു അത്ര ഗുണമൊന്നുമില്ലെന്നു ഭാൎയ്യഅദ്ദേഹത്തെ ഓർമ്മിപ്പിക്കുന്നു. പ്രേയസിയുടെ വാക്കിനാൽ ഉദ്യാനവൈവണ്ണ്യം മനസ്സിലാക്കിയ രാജാവു കോപിച്ചു ഭടന്മാരെ കലശൽക്കൂട്ടുന്നു. ആരാമത്തിന്റെ അധഃപതനത്തിനു ഹേതു സ്വർഗ്ഗസ്ത്രീകളുടെ രാത്രികാലത്തുള്ള പൂവറുക്കലാണെന്നുള്ള അവരുടെ സമാധാനത്തെ കേട്ടു, മഹിഷിയെഅന്തഃപുരത്തിൽ കൊണ്ടുചെന്നാക്കി, അമരാംഗനമാരെ പ്രതിക്ഷിച്ചു

രാജാവു പൂവനത്തിലെ മരമറയുംപററിനില്ക്കുന്നതോടുകൂടി നാലാം സർഗ്ഗം അവസാനിക്കുന്നു.

൫. കുസുമാവചയം എന്ന അഞ്ചാംസർഗ്ഗം തുടങ്ങുന്നതു് സന്ധ്യാവർണ്ണനയോടുകൂടിയാണ്. സൂര്യചന്ദ്രന്മാരുടെ ഉദയാസ്തമനങ്ങളെ വിഷയീകരിച്ചുംകൊണ്ടു ചെയ്തിട്ടുള്ള സന്ധ്യാവർണ്ണന വളരെ നന്നായിട്ടുണ്ടു്.

കൂറുള്ളകാരണവരത്തറവാട്ടിൽനിന്നു
മാറുമ്പൊളൊന്നിളയവൻ തെളിയുന്നപോലെ
ഏറുന്നകാന്തികലരുംരവിപോയശേഷം
ചീറുന്നമുഷ്ണൊടുലസിച്ചു ഭൃശം കൃശാനു.

ശ്രീപാരമാന്തരവിഭാസ്സുകളന്ധകാര-
വ്യാപാദബുദ്ധിയൊടു തന്നിലണഞ്ഞമൂലം
ദീപാളിതൻകിരണധോരണിയാൽ തമസ്സു
ദീപാളിയാക്കിയനുമന്ദിരമുജ്ജ്വലിച്ചു

സർവ്വാംഗസുന്ദരിമാരായ ദേവനാരികളുടേയും അവരുടെപൂവറുക്കുന്നതിൻെറയും അതിൽപിന്നെ അവരുടെ യാത്രാരംഭത്തിൻേറയും വർണ്ണനകളാകുന്നു ഇതിലെ ശേഷംഭാഗത്തിലെ കഥാവസ്തു.

൬. പൂക്കൾപറിച്ചുകൊണ്ടു കയറിയിരിക്കുന്നഉർവ്വശിമുതൽപേരുടെ വിമാനത്തെ രാജാവു അക്ഷമനായിട്ടു തടയുന്നു. അതുനിമിത്തം വിമാനം ഇളകുന്നില്ല; അപ്പോൾ ഇവർ രാജാവിനെശപിക്കാനാരംഭിക്കുന്നു. എന്നാൽ രുഗ്മാംഗദൻെറ സന്ദർഭോചിതമായ വാഗ്വിലാസത്താൽ അവർ പ്രസന്നകളായിത്തീൎന്നു് വിമാനഗതിക്കു വേണ്ട വഴി അദ്ദേഹത്തിനു പറഞ്ഞുകൊടുക്കുന്നു. ശരിയായ മാതിരി ഏകാദശീവ്രതം അനുഷ്ഠിച്ച ഒരാൾതൊട്ടാൽ വിമാനം പൊങ്ങുമെന്നു ദേവാംഗനമാർ പറകയാൽ, രാജഭടന്മാർ പലദിക്കുകളിലും പോയി അന്വേഷിച്ചു ഒരു വൃദ്ധയായ ചണ്ഡാലിയെ കൂട്ടിക്കൊണ്ടുവന്നു. അവൾ തൊടുകയും വിമാനമുയരുകയും ചെയ്ത സമയം ഉണ്ടായ രാജാവിൻെറ അത്ഭുതംകണ്ടു ദേവസ്ത്രീകൾ രാജാവിനായിക്കൊണ്ടു് ഏകാദശിമാഹാത്മ്യത്തെ ചുരുക്കത്തിൽഉപദേശിക്കുന്നു.

ശരിവരയ്ക്കുമഹാഫലഹേതുവാം
ഹരിദിനം ക്ഷതിയററിഹനോററവൻ
അരിയഭൂസുരനോ ബഹുനീചനോ
ദുരിതദാരിതദാഹരിഭക്തനാം.

ഉല്ലാസത്തോടു നോററുകൊൾക ദശമി സംബന്ധമില്ലാത്തതായ്
ചൊല്ലാളും ഹരിവാസരം വസുമതീ ജാനേജഗന്മോഹനം;
നല്ലായുസ്സമനന്തകീർത്തിയുമപാരൈശ്വര്യവും നാൾക്കുനാൾ
മല്ലാരാതികൃപാതിരേകവുമിതിൽ താനേ ലഭിക്കും ദൃഢം.

കാലേസ്സ്നാനംകഴിച്ചും, കലിതരസമുടൻ ധൌതചേലം ധരിച്ചും,
ചാലേതൈലാന്നനിദ്രായുവതിജനവിഹാരാദികൃത്യം ത്യജിച്ചും,
മാലേതും നഷ്ടമാക്കും ഹരിയുടെ തിരുനാമങ്ങൾ ഭക്ത്യാജപിച്ചും,
നീലേശം മോശമേല്ക്കാത്തതുവിധമിതനുഷ്ഠിക്കണം നിഷ്ഠവെച്ചും.

ശങ്കാലേശം ഭവിച്ചിടരുതു വിരുതെഴും വിഷ്ണുസമ്പ്രീതനായാൽ
തൽകാമം സാധു സാധിച്ചിടുമഖിലവുമെന്നല്ലജീവാവസാനേ
വൻകാതര്യേണ വൈവസ്വതഭടരെനിരീക്ഷിക്കയേവേണ്ട, ചിത്താ
ഹങ്കാരം വിട്ടു നോററിടുക സുലഭമിതിൽ സർവ്വവും നിർവ്വിവാദം.

ഈ ഉപദേശമാണല്ലൊ രുഗ്മാംഗദചരിതത്തിന്റെ നാരായ വേരു്. ഇതിനെ രുഗ്മാംഗദൻ ശിരസാവഹിച്ചു് അന്നുമുതൽ ഏകാദശീവ്രതത്തെ "പൂരിക്കും ഭക്തിയോടും കണിശമൊടനുഷ്ഠിച്ചു" പോന്നു.

6). അക്കാലത്തൊരുദിവസം, അയോദ്ധ്യയിൽ വസിഷ്ഠമഹർഷി എഴുന്നള്ളി. അദ്ദേഹത്തെ യഥാവിധി ആചരിച്ചിരുത്തി, കുശലപ്രശ്നങ്ങളും ചെയ്തു്, ഏകാദശീമാഹാത്മ്യത്തെക്കുറിച്ചു് അവർ അന്യോന്യം സംസാരിക്കുകയും മഹർഷിയുടെ കല്പനപ്രകാരം നാട്ടിലെല്ലാം ഈ വ്രതത്തെ നടപ്പാക്കുകയും ചെയ്തു. ആശ്രമവിവരങ്ങളെക്കുറിച്ചു് രാജാവു വസിഷ്ഠമഹർഷിയോടു ചെയ്യുന്ന പ്രശ്നങ്ങൾ രഘുവംശത്തിലെ രഘുകൌത്സ്യസംവാദത്തെ ഓർമ്മിപ്പിക്കാതിരിക്കയില്ല. പ്രകൃതകവി പ്രാചീനകവിയെ ചില ഘട്ടങ്ങളിൽഅതിശയിക്കുന്നുണ്ടോ എന്നു സംശയിക്കുന്നതിൽ ഔചിത്യക്കുറവൊന്നുമില്ലെന്നു വിശ്വസിക്കുന്നു.

വരോടജാത്യന്തികസത്വസഞ്ചയം
വിരോധമില്ലാതെ വസിപ്പതില്ലയോ?
പരോപകാരത്തിനു ശാഖവൃന്ദവും
ഗുരോ! സദാ സൽഫലവത്തുതന്നെയോ?

7. പ്രജകളെല്ലാം ഏകാദശിനോററു തുടങ്ങിയതുനിമിത്തം രുഗ്മാംഗദന്റെ രാജ്യത്തിൽനിന്നു കാലപുരിയിൽ ഒരു നിപപ്രാണിപോലും ചെല്ലാതെയായി. യമനു വ്യസനമായി. എന്നിട്ടു് അന്തകാദികൾ സഭകൂടി കാര്യകാരണങ്ങളേയും ഉപശാന്തിമാ

ർഗ്ഗങ്ങളേയും ആലോചിച്ചിരിക്കുന്ന സമയത്ത്, നാരദമഹർഷിയുടെ പുറപ്പാടായി. ഇതു, മാഘത്തിലെന്നപോലെ, ഈ കാവ്യത്തിലും വർണ്ണിച്ചിട്ടുള്ളതു ഏഴുപദ്യങ്ങളിലന്വയിക്കാവുന്ന 'കുളക'മായിട്ടാണ്. 'ഏകാദശീമാഹാത്മ്യം' കിളിപ്പാട്ടിൽ 'തത്രകാണായി വീണാപാണിയാം മഹാമുനി മിത്രസന്നിഭപ്രഭൻ നാരദ'നെ എന്നു ചുരുക്കത്തിൽ പറഞ്ഞിട്ടേ ഉള്ളു. എന്നാൽ 'ധ്രുവചരിത'ത്തിൽ മറെറാരു സന്ദർഭത്തിൽ, നമ്പ്യാരു് നാരദൻെറ വരവിനെ വർണ്ണിച്ചിട്ടുള്ളതും ഈ രണ്ടു പ്രാചീനകാവ്യങ്ങളിലെ വർണ്ണനകളും താരതമ്യപ്പെടുത്തി നോക്കേണ്ടതാണ്.

ശാരദചന്ദ്രനുദിച്ചുപൊങ്ങുന്നിതോ
ക്ഷീരാബ്ധിതാനേയുയർന്നുകാണുന്നിതോ

വെള്ളിമാമലയിങ്ങിറങ്ങിത്തുടങ്ങിതോ
ഹാരങ്ങൾ കോറിച്ചൊരിഞ്ഞുതുടങ്ങിതോ

താരങ്ങളെല്ലാം പൊഴിഞ്ഞുകാണുന്നിതോ
വിരമാംബാലനീവണ്ണം നിരൂപിച്ചു

ദൂരവേ മേല്പോട്ടു നോക്കിനില്ക്കുംവിധൌ
ചാരത്തു കാണായി വീണയും കൈക്കൊണ്ടു,

നാരദമാമുനി മെല്ലേവരുന്നതു
ശ്രീരാമഗോവിന്ദഗോപാലവൈകുണ്ഠ

നാരായണാകൃഷ്ണ വിഷ്ണോമുരാന്തക
കാരുണ്യവാരിധേ ശൌരേജനാർദ്ദന

ക്ഷീരാബ്ധിശായിൻ ഹൃഷീകേശകേശവ
സീതാപതേസത്യഭാമാപതേ ഹരേ

പീതാംബരാനന്ദലക്ഷ്മീപതേവിഭോ
രാധാപതേമാധവാംഭോജലോചന

സാധാരണശ്രീദശ്രീമൻ നമോസ്തുതേ
ഇത്തരം നല്ലതിരുനാമമെപ്പോഴും

ഭക്തിയോടേ വീണകൊണ്ടു ഘോഷിക്കയും
ചിത്തംതെളിഞ്ഞങ്ങു മൂന്നുലോകത്തിലും

നിത്യംനടന്നു ദിവസംകഴിക്കയും

* * * *

ഇങ്ങിനെ കാലംകഴിക്കുന്ന നാരദൻ
തിങ്ങിനമോദമോടങ്ങെഴുന്നള്ളിനാൻ.

നമ്പ്യാരെ എത്ര സ്തുതിച്ചാലും അതൊരു അതിസ്തുതിയാകില്ലെന്നല്ലാതെന്തുപറയേണ്ടു? നാരദൻെറ അഭിപ്രായമനുസരിച്ചു യമൻ സത്യലോകത്തിൽ ബ്രഹ്മസവിധത്തിൽ ചെന്നചേന്നതായിട്ടു് എട്ടാംസർഗ്ഗത്തിൽ ഒടുവിൽ കാണിച്ചിരിക്കുന്നു.

തത്രപ്രത്യഗ്രഭാസ്വന്മണിപുരികൾ പരം
 ലാലസിക്കുന്നതിൽ, കിം
ചിത്രം ത്രൈലോക്യശില്പിപ്രഭുവിനുവിഭവ-
 സ്ഫൂർത്തികിത്തിപ്പുതേവൻ
തത്രത്യന്മാരെയെല്ലാമഴലുടയമതം-
 കൊണ്ടുമാനിച്ചുതാനേ
വിത്രസ്തൻ മിത്രപുത്രൻ സപദികമലഭൂ-
 വാസഭൂപാശ്വമെത്തി.

൯. കാലൻ തൻെറ മുദ്രകളെ ബ്രഹ്മാവിൻെറ അടുക്കൽ ഊരിവെച്ചതുകണ്ടു, അദ്ദേഹം ഭരണമൊഴിയുവാൻ കാരണം ചോദിക്കുന്നു. അതിനെ മനസ്സിലാക്കിയ സമയം, യമനോടു വ്യസനിക്കേണ്ടെന്നും നിവൃത്തിയുണ്ടാക്കാമെന്നും മററും പറഞ്ഞു ആശ്വസിപ്പിച്ചു യമനെ നാന്മുഖൻ യാത്രയാക്കുകയും, ഒരു മോഹിനിയെ നിർമ്മിച്ചു രുഗ്മാംഗദൻെറ വ്രതനിഷ്ഠയ്ക്കു ഭംഗംവരുത്താനായിക്കൊണ്ടു മന്ദരപവ്വതത്തിലേക്കു് അയയ്ക്കുകയും ചെയ്യുന്നു. മോഹിനിയുടെ രൂപലാവണ്യത്തെ വർണ്ണിക്കുന്ന പദ്യങ്ങൾ വളരെ നന്നായിട്ടുണ്ടു്.

൧൦. ദേവാംഗനമാരുടെ നിദേശം കൈക്കൊണ്ടു് ഏകാദശിവ്രതം ശരിയായി അനുഷ്ഠിച്ചുപോന്നിരുന്ന രുഗ്മാംഗദനു മൃഗയാരസം ഉദിക്കുകയും, ഉടനെ ധർമ്മാംഗദനെ രാജ്യഭരണം ഏല്പിച്ചു ഭാര്യയോടു അനുവാദവുംവാങ്ങി നായാട്ടിനായി പുറപ്പെടുകയും ചെയ്തു.

അകമ്പടിപുറത്തുമല്ലെവിടയും നിരന്നിടിനാ-
രകമ്പടികൾ വാള വൻപരിശമററുമേററിത്തദാ
അകമ്പൊടിയുമാറുടൻ ചടചടേതിഭീരങ്കിവാ
രകമ്പടഹവാദ്യവും ബഹുമുഴക്കിസേനാജനം

പരംവരവിമോഹിനിമഹിതവിഭ്രമോദ്യൽപ്രഭാ-
പരംപരകളാൽ ഭവാൻപരവശതചമാന്നിടൊലാ

ഗിരംപരഭൃതസ്വരം ചിലതിവൎണ്ണമോതിശ്ശുഭാ-
ദരം ദരമൃദുസ്മിതം സുദതി യാത്രയാക്കീടിനാൾ.

കൃശാംഗിവിധിപുത്രിതന്നുടയഭാവിലീലാരസം
ഭൃശാദരമണഞ്ഞിടുന്നതിസ മിശ്രവിഷ്കംഭമായ്
വിശാലമിഴികാന്തതൻ പടുകടാക്ഷപാഥേയവും
വിശാംപതിവഹിച്ചുടൻ വിരുതിയന്നെഴുന്നെള്ളിനാൻ

നായാട്ടുകഴിഞ്ഞു, വാമദേവാശ്രമത്തിൽപോയി അഭിവാദ്യം ചെയ്തു്, ഒററയ്ക്കു ഒരു കുതിരപ്പുറത്തു കയറി രാജാവു് മന്ദരംപർവ്വതത്തിന്റെ പാൎശ്വസ്ഥലങ്ങളിൽ ചെല്ലുന്നു.

൧൧. പതിനൊന്നാംസൎഗ്ഗത്തിൽ മന്ദരഗിരിവൎണ്ണനയടങ്ങിയിരിക്കുന്നു. പത്മാദി പലവിധ ബന്ധങ്ങളെക്കൊണ്ടാണു് പ്രവൃത്തവൎണ്ണന കഴിച്ചിട്ടുള്ളതു്. നാനാൎത്ഥങ്ങളുള്ള പദങ്ങൾ സുലഭമായസംസ്കൃതഭാഷയിൽത്തന്നെ ഏകാക്ഷരപ്രയോഗവും ബന്ധങ്ങളും പ്രയാസമായിരിക്കേ, പദദൌൎല്ലഭ്യമുള്ള മലയാളത്തിൽ ഇദ്ദേഹം ഇതുകൾസാധിച്ചതു്ഓൎക്കുമ്പോൾ അത്ഭുതംതോന്നുന്നു.

വരാരവം വിരരേവം വരാം വിരവിൽ വൈരിമൽ
വരാരവം വൻവിവരാൽ വരും വരവു വൈരവാൽ

(ദ്വ്യക്ഷരം)

രുചാമരാരാമചാരു ചാരുഹേ മമ ഹേരുചാ
മഹേച്ഛമാമാച്ഛഹേ മരാമമാനിനിമാമരാ.

(സർവ്വതോഭദ്രം)

മന്ദരംപർവ്വതത്തേ കണ്ടു പലവിധത്തിലും ശങ്കിക്കുന്ന കവി ഇടയ്ക്കെത്തിയ സമയം അതു വ്യാകരണമോ തൎക്കമോ എന്നുകൂടി സംശയിക്കുന്നു.

പ്രകാമം വ്യാകരണവൽ പ്രകാശിതലസൽപദം
ശ്രിതപ്രകൃതിശോഭം തദ്ധിതകൃൽ പ്രത്യയാഢ്യമാം

സദ്രവം ഗുണപൂൎണ്ണം സൽകർമ്മജാതിവിശേഷവൽ
സന്നിത്യമേളനം സ്പഷ്ടഭാവിതൻ ന്യായശാസ്ത്രമോ.

സ്പഷ്ടഭാവിഎന്നുമാത്രം പറഞ്ഞതിൽ കാവ്യരസികന്മാരല്ലാത്ത വല്ല താൎക്കികന്മാരും ശഠിക്കുമോ എന്നുവല്ലവരും ഭയപ്പെടുന്നുണ്ടെങ്കിൽ, സയുക്തികമായുള്ള ഉൽപ്രേക്ഷാലങ്കാരംകൊണ്ടു് അതു തിരാനേയുള്ളു എന്നു അവൎക്കു സമാധാനത്തിനും വഴിയുണ്ടു്.

൧൧. കാട്ടംമലയുമെല്ലാം കടന്നുകൂടിയ രാജാവും കവിയും സുഖവഴിയിലെത്തി. രാജാവു ഒരു ചെറിയ പൊയ്കയിൽനിന്നുവെള്ളം കുടിച്ചു് ഇളങ്കാററുമേററിരിക്കുമ്പോൾ, ഒരു പാട്ടു കേൾക്കുന്നു.

സുധയുടെ മദമാശുമാററിനിക്കും-
വിധമതിമാധുരിചേൎന്ന ചാരുഗീതം
അധരിതദയിതാധരം ശ്രവിച്ചാ
ബുധവരനെഴുന്നേററു നോക്കിച്ചുററും.

ഉടനെ 'സുരുചിരമഴകാൻ പാടിവാഴും' തരുണിമണി രാജാവിനു പ്രത്യക്ഷമായി. പതിനഞ്ചാം ശ്ലോകംമുതൽ ഈ സൎഗ്ഗാവസാനംവരെ മോഹിനീലാവണ്യവൎണ്ണനയാകുന്നു. മോഹിനിയുടെ കേശാദിപാദവൎണ്ണന ലോകോത്തരചമൽക്കാരജനകമായിട്ടുണ്ടു്. 'പറയാൻപററാത്തതേ പാടരുതു് പാട്ടുള്ളു' എന്നുള്ള ആലങ്കാരികാശയത്തെ കവി നല്ലപോലെ വെളിവാക്കീട്ടുണ്ടെന്നു ഈ ഭാഗം വായിക്കുന്നവൎക്കൊക്കെ കാണാം.

൧൨. മോഹിനിയെ കണ്ടതോടുകൂടി 'വിധിശക്തികൊണ്ടു വിജിതേന്ദ്രിയനായ' രാജാവിനു അവളിൽ അനുരാഗവും കലശലായിക്കൂടിത്തുടങ്ങി. കാമികൾ നാണമില്ലല്ലൊ. കടന്നുചോദിക്ക എന്നായി. മറുവടി എന്തായിരിക്കുമെന്നു പറവാനുണ്ടോ? രുഗ്മാംഗദനെ തന്റെ കേശപാശത്താൽ കുടുക്കാനല്ലേ മോഹിനിവന്നിരിക്കുന്നതു്? ആവശ്യപ്പെടുന്ന സമയം ഒരു വരം രാജാവു അവൾക്കു കൊടുക്കേണമെന്നു മാത്രമേ കരാറുണ്ടായുള്ളൂ. പിന്നത്തേ കഥയൊ? രുഗ്മാംഗദൻ രാജ്യകാൎയ്യങ്ങളെക്കൂടി മറന്നു മോഹിനിയോടുകൂടി മന്ദരാംപൎവ്വതത്തിൽ സുഖമായി താമസിച്ചു.

൧൩. തന്റെ കൃത്രിമോദ്ദേശം ഏതാണ്ടൊക്കെ ഫലിച്ചുകണ്ടു, മോഹിനി, അതു മുഴുവനമാക്കുവാൻവേണ്ടി, മദനമാലേററു മന്ദരമലയിൽ മയങ്ങി മതിമറന്നു മരുവുന്ന മഹീപാലനോടു രാജ്യത്തിലേക്കു മടങ്ങേണ്ട സംഗതിയെക്കുറിച്ചു പറയുന്നു. അപ്പോൾ കാൎയ്യഗൌരവം ഓൎമ്മവന്നു സപരാജ്യത്തേക്കു മോഹിനീസമേതനായി പുറപ്പെട്ടു. സന്ധ്യാവലി രാജാവിനേയും, അസൂയാലേശം കൂടാതെ, മോഹിനിയേയും സല്ക്കരിക്കുന്നു. ഗംഗാഗൌരികാന്തനേപ്പോലെ,

* * * മോഹിനിരാജ്ഞിമാരാൽ
വൻഗാൎഹസ്ഥ്യം പൂണ്ടു ഭൂപൻ രമിച്ചു.

രാജാവു മോഹിനീസക്തനാണെങ്കിലും, ഏകാദശിവ്രതം മുടക്കിയില്ല. മോഹിനി അതു മുടക്കുവാൻ തക്കവും തരവും നോക്കി

ക്കൊണ്ടിരുന്നു. ശുദ്ധോപവാസംചെയ്തു കായക്ലേശം ചെയ്വാൻ രാജാവിനെ മേലിൽ സമ്മതിക്കരുതെന്നു മോഹിനി സന്ധ്യാവലിയോടു ഒരു ദിവസം പറഞ്ഞപ്പോൾ, ആ സാദ്ധ്വി അതിനു ഒട്ടും അനുകൂലിക്കാതെ തന്റെ ഭർത്താവിനു ഒരു വിഷമഘട്ടം വരുത്തിവെച്ച കാഷ്ഠിലകയുടെ ചരിത്രം പറയാമെന്നു പറയുന്നു.

൧൫, ൧൬. പതിനഞ്ചും പതിനാറും സർഗ്ഗങ്ങളിൽ വസുദത്തോപാഖ്യാനമാകുന്നു കഥാവിഷയം. വസുദത്തൻ എന്നൊരു ബ്രാഹ്മണൻ, ഒരു കുലകന്യകയെ വേട്ടിരുന്നു എങ്കിലും, ഒരു കുലടയോടുകൂടിയാണു് അധികം രഞ്ജിച്ചതു്. ഇവൾ വസുദത്തന്റെ സർവ്വസ്വവും അപഹരിച്ചു മൂല്യകൊണ്ടടിച്ചു ഗേഹത്തെ പുറത്താക്കി. കുലപത്നി ഭർത്താവിനോടു മുഷിഞ്ഞു കോപാകുലയായി കയ്യിൽകിട്ടിയതുംകൊണ്ടു താതഗൃഹത്തിലേക്കു പോയി. വസുദത്തൻ ഒരു കച്ചവടക്കാരന്റെ ഉപദേശപ്രകാരം അയാളോടുകൂടി കപ്പൽകയറിപ്പോയി. കൊടുങ്കാറ്റത്തു കപ്പലുടഞ്ഞു മറ്റുള്ളവർ മരിക്കയും വസുദത്തൻ മാത്രം രക്ഷപ്പെടുകയും ചെയ്യുന്നു. മരിച്ചുജീവിച്ച വസുദത്തൻ ഒരു കണക്കിൽ വിജനമായ ഒരു കരപിടിച്ചു അതിയായ ക്ഷീണം നിമിത്തം കായ്കനികളും തിന്നു ഒരു സാലമൂലത്തിൽ കിടന്നുറങ്ങി. അവിടെ സഞ്ചരിക്കുന്ന രാക്ഷസൻ അന്നു യദൃച്ഛയായി കയ്യിൽകിട്ടിയ കാശിരാജപുത്രിയായ രത്നാവലിയെ സ്വവാസത്തിലേക്കു കൊണ്ടുപോകുന്ന സമയം വസുദത്തനെ കാണുന്നു. രാക്ഷസിയോടു് അയാളെ കൊന്നുപചിക്കുവാൻ പറഞ്ഞയച്ചു രാക്ഷസൻ രത്നാവലിയെ തന്റെ വശത്താക്കുവാൻ ശ്രമിക്കുന്നു. ഹിംസിക്കുവാൻ പോയവളുടെ മനസ്സ് വസുദത്തന്റെ സൌന്ദര്യാതിശയത്താൽ അപഹരിക്കപ്പെട്ടു. അതിനുശേഷം, അവൾ അവളുടെ ഭർത്താവിൽനിന്നു രക്ഷപ്പെടേണ്ടതിന്നു അദ്ദേഹത്തിനു വഴിയും പറഞ്ഞുകൊടുത്തു. രാക്ഷസനെ വസുദത്തൻ കൊന്നു വസുദത്തനും രത്നാവലിയുംകൂടി ഗജവടിവായ രാക്ഷസിയുടെ പുറത്തുകയറി കാശിരാജ്യത്തു ചെന്നുചേർന്നു. രാജാവു രത്നാവലിയെ വസുദത്തനു വിവാഹംചെയ്തുകൊടുത്തു. പണ്ടു തന്റെ ദാരിദ്ര്യം ഭയന്നു താതഗൃഹത്തിൽപോയ കുലപത്നിയെ വസുദത്തൻ വീണ്ടും കൊണ്ടുവന്നു. എന്നാൽ,

പതിയിലതിരോഷം പൂണ്ടുകൊണ്ടാത്മവിത്തം
ക്ഷതി കരുതിയതെല്ലാംകൊണ്ടു തൻ താതഗേഹേ
ധൃതിയുതമഭിമാനത്തോടു പോയ് പാർത്ത ധൂർത്ത-
ക്ഷിതിസുരവധു പിന്നെക്കാലധർമ്മം ഗമിച്ചാൾ.

പലതുമിഹ നടത്തും കർമ്മവർഗ്ഗത്തിനെല്ലാം
ഫലമുലകിലുദിക്കും നീക്കപോക്കില്ലതെല്ലും
വിലവിപുലമിയന്നീടുന്നകർമ്മത്തിനാലും
വിലസിതമതഭാവ്യം തന്നെ മുമ്മൂർത്തികൾക്കും.

അവൾ ജന്മാന്തരത്തിൽ ചെയ്ത പാപശക്തികൊണ്ടു ഒരു പുഴവായിത്തീൎന്നു. ചാരിത്രമതിയായ ഒരു സ്ത്രീ തൊട്ടപ്പോൾ ശാപത്തിൽനിന്നു മോചനം കിട്ടുമെന്നായിരുന്നു പരിഹാരം കല്പിച്ചിരുന്നതു്. ഒരു ദിവസം യാദൃച്ഛികമായി സന്ധ്യാവലി അതിനെ തൊടുവാൻ സംഗതിയാകയും, ഉടനെ അതൊരു ദിവ്യസ്ത്രീയായിത്തീരുകയും, പരിഭ്രമിച്ചുനിന്ന സന്ധ്യാവലിയെ വിവരം ധരിപ്പിച്ചു് അവൾ സ്വർഗ്ഗലോകം പ്രാപിക്കയും ചെയ്തു. അതുകൊണ്ടു പ്രിയനു അഹിതമായൊന്നും ചെയ്യരുതെന്നു സന്ധ്യാവലി മോഹിനിയോടു ഉപദേശിക്കയും അപേക്ഷിക്കയും ചെയ്യുന്നു. മോഹിനിക്കാകട്ടെ ഇതുകൊണ്ടൊരു കൂസലുംകുലുക്കവുമുണ്ടായില്ല.

൧൭. പതിനേഴാം സർഗ്ഗത്തിൽ ഉദയവർണ്ണന, രുഗ്മാംഗദന്റെ വ്രതാനുഷ്ഠാനസ്വഭാവം, ആ വ്രതഭംഗത്തിനുള്ള മോഹിനിയുടെ ശ്രമങ്ങൾ അവിഫലങ്ങളായി കണ്ട സമയം അവളുടെ രാജഭത്തമായ സത്യത്തിനുള്ള യാചനം അവരിരുവരുടേയും ഉക്തിപ്രത്യുക്തികൾ ഇവകൾ അടങ്ങിയിരിക്കുന്നു.

൧൮. വ്രതം മുടക്കുകയില്ലെന്നും അപരമായിരിക്കുന്ന വരത്തെ ചോദിച്ചാൽ കൊടുക്കാമെന്നും രാജാവു മോഹിനിയോടു പറയുന്നു. സന്ധ്യാവലിയുടെ മുമ്പിൽ വെച്ചു രുഗ്മാംഗദൻ ധർമ്മാംഗദനെ മടിയിൽ കിടത്തി വാളുകൊണ്ടു ആ കുട്ടിയുടെ കഴുത്തറുക്കേണമെന്നു മോഹിനി രണ്ടാമതൊരു വരം വരിച്ചു. രാജാവു മോഹാലസ്യപ്പെട്ടു വീഴുന്നു. രാജാവു പുത്രനെ ഒരിക്കലും ഹനിക്കയില്ലെന്നു പറഞ്ഞ സമയം, മോഹിനി ചൊടിച്ചു പ്രകാരം പറയുന്നു:-

സുമന്ദരശിലോച്ചയസ്ഥലിയിൽവെച്ചു മൽപാണിവ-
ന്നമന്ദരസതുന്ദിലൻ സപദി സംഗ്രഹിച്ചിടുവാൻ
ഭ്രമം തടവിടും വിടൻ സശപഥം കഥിച്ചന്നു വി-
ഭ്രമം തിരളുമെന്നെവേട്ടളവിലെന്തു ചിന്തിച്ചു നീ?

വരട്ടെ കപടങ്ങൾ ഞാനബലയാകിലും കേവലം
മിരട്ടിലമന്നിടാ തരിക മദ്വരം സത്വരം
തരത്തിലയുതം കഥിച്ചിവളെ നീ വെടിഞ്ഞീടിലി-
ത്തരത്തിലപകീർത്തിയൊത്തിഹ വസിക്ക വീതത്രപം.

ഇതുകൊണ്ടൊന്നും രാജാവിനു മനസ്സമാധാനം ഉണ്ടാകാഞ്ഞിട്ട സന്ധ്യാവലിയോടായിക്കൊണ്ടു് ഇപ്രകാരം കരഞ്ഞു പറയുന്നു:—

ദുഷ്ടൻ ഞാൻ നിന്നെ വേർപെട്ടസതിയെ മഖിലാ-
ളിക്കകൊണ്ടിത്തരത്തിൽ
കഷ്ടപ്പാടേററുന്നു ഭുവി ദുരിതഫലം
മർത്ത്യനേൾക്കാതെ പോമോ?
സ്പഷ്ടം ദുർദ്ദൈവയോഗാലിന്യുമുചിതക-
ർത്തവ്യതാമൂഢനാമി-
ദ്ധൃഷ്ടൻ ഹാഹന്ത! ശോകക്കടലടിയിലുടൻ
വീണിതാ കേണിടുന്നു

അത്യുത്തമനായ ധർമ്മാംഗദനും പതിവ്രതാശിരോമണിയായ സന്ധ്യാവലിയും വിവരമറിഞ്ഞു രാജാവിനെ സമാശ്വസിപ്പിക്കവാൻ ശ്രമിക്കുന്നു. എന്തുതന്നെയായാലും വേണ്ടില്ല, സത്യത്തേയും വൈഷ്ണവമാകുന്നരിയകൃത്യത്തേയും ഒരിക്കലും കൈവെടിഞ്ഞുകൂടെന്നായിരുന്നു അവരുടെ മതം.

ഉടലിനു പരമെപ്പൊഴാകിലും വ-
ന്നുടവു ദൃഢം പിടിപെട്ടു കെട്ടുപോകും
ഉടനതു സുകൃതാർത്ഥമായ്ത്ത്യജിക്കാ
നിടവരുമെങ്കിലതാണു ചാരിതാർത്ഥ്യം.

ഫൻ. ദുഃഖസമുദ്രത്തിൽ കിടക്കുന്ന രുഗ്മാംഗദനെ ധർമ്മാംഗദൻ യുക്തിയുക്തങ്ങളായ വാക്കുകളെക്കൊണ്ടു ഗളഖണ്ഡനോൽസുകനാക്കുവാൻ ശ്രമിക്കുന്ന രാജാവിന്റെ അപ്പോഴത്തെ ചിത്തവൃത്തിയെക്കുറിച്ചു പറഞ്ഞറിയിക്കേണ്ടതില്ലല്ലൊ. കയ്യിനോടും കരവാളിനോടും സംബോധനം ചെയ്തു കഴിഞ്ഞു മഹാവിഷ്ണുവിനെത്തന്നേ വിളിച്ചു കരഞ്ഞുംകൊണ്ടു അദ്ദേഹം മടിയിൽ കിടക്കുന്ന തന്റെ കുട്ടിയെ വെട്ടുന്നു. അപ്പോൾ വിഷ്ണുഭഗവാൻ പ്രത്യക്ഷമായി കുട്ടിക്കു വെട്ടുകൊള്ളാതെ രാജാവിന്റെ കൈക്കുപിടിക്കുന്നു. രാജാവു ഭഗവാനെ സ്തുതിക്കുന്നു. മഹാവിഷ്ണു മോഹിനിയെ തിരിച്ചയച്ചു രുഗ്മാംഗദനെ കളത്രമിത്രസമേതം സ്വർഗ്ഗത്തിലേക്കു കൊണ്ടുപോകുന്നു.

ക്ഷതി കിമപി വരുത്തീടാത്തതാം സത്യമാണി-
ക്ഷിതിയിൽ മഹിതമെന്നായ് കാട്ടിയക്കഞ്ജനാഭൻ
ക്ഷിതിനരപതിയോടുംകൂടി വിദ്യാധരോദ്യൽ-
സ്തുതിമുഖരിതമാകും തൽപുരം പുക്കു വാണു.

ഇതാണ് ഈ മഹാകാവ്യത്തിലെ കഥാവിഷയം. ഇതിന്റെ അടിസ്ഥാനമായ ഇതിവൃത്തമെന്താണെന്നറിയുന്നില്ല. എന്നാൽ ഈ കാവ്യത്തിലും ഏകാദശിമാഹാത്മ്യം കിളിപ്പാട്ടിലും കഥനടത്തീട്ടുള്ള സമ്പ്രദായത്തിനു ഏകദേശം ഒരു സാമ്യം കാണുമാറുണ്ട്. ഇതു് ഏതുവിധമെങ്കിലുമിരിക്കട്ടെ. നമുക്കിനി മറ്റൊരു ഘട്ടത്തിലേക്കു പ്രവേശിക്കുക. ഇതൊരു മഹാകാവ്യമാണെന്നു പ്രസ്താവിച്ചുവല്ലോ. മഹാകാവ്യത്തിന്റെ ലക്ഷണങ്ങളെക്കുറിച്ച് ആലോചിക്കുന്നതിനു മുമ്പായി, കാവ്യം എന്നാലെന്തു്? അതിന്റെ ഉദ്ദേശമെന്തു്? എന്നും മററും ചില പ്രശ്നങ്ങൾക്കുള്ള സമാധാനങ്ങൾ എന്തെല്ലാമെന്നു നോക്കുക.

ഗുണാലങ്കാരസഹിതൌ ശബ്ദാർത്ഥൌ ദോഷവർജ്ജിതൌ
ഗദ്യപദ്യോഭയമയം കാവ്യം കാവ്യവിദോ വിദുഃ

(ഗുണം, അലങ്കാരം, ദോഷാഭാവം— ഈ വിശേഷണങ്ങളടങ്ങിയശബ്ദാർത്ഥങ്ങൾ ഗദ്യപദ്യമിശ്രരൂപങ്ങളിൽ ഒന്നിനെഅവലംബിക്കുമ്പോൾ അതിനെ കാവ്യമെന്നു കാവ്യജ്ഞന്മാർ പറയുന്നു.) എന്നാണ് പ്രതാപരുദ്രീയകർത്താവു കാവ്യത്തെ വിവരിച്ചിട്ടുള്ളതു്. ഇതിൽ അല്പം ചില ഭേദഗതികളോടുകൂടി മററു ചിലരും കാവ്യലക്ഷണങ്ങളെ വിവരിച്ചിരിക്കുന്നു. "അദോഷൌ സഗുണൌ സാലങ്കാരൌ ശബ്ദാർത്ഥൌ കാവ്യം" ഈ നിർവ്വചനങ്ങൾപ്രകാരം നോക്കുന്നതായാൽ, കാവ്യപദത്തെ അർഹിക്കുന്നതായ ഒരു കൃതിയേയും നാം കാണുകയില്ല. ലോകത്തിൽ ദോഷരഹിതമായ ഒരു വസ്തുവുണ്ടോ? പിന്നെ, അലങ്കാരപ്രയോഗംകൂടാതെ കാവ്യമുണ്ടാകുന്നതിന്നു വിരോധമുണ്ടോ? എന്നു തന്നെയല്ല, അനിയതങ്ങളായ ഈ ലക്ഷണങ്ങൾ കാവ്യം ഇന്നതു് അതിന്റെ ജീവൻ ഇന്നതു് എന്നു നിർദ്ദേശിക്കുന്നതുമില്ല. ഇതൊക്കെയായാലും വലുതായൊരാശ്വാസം വിദ്യാനാഥദണ്ഡികളുടെ ശ്ലോകം നമുക്കു തരാതിരിക്കയില്ല. ഇപ്പോൾ പലരുടെയും മതം ഗദ്യമയമായോ ഗദ്യമിശ്രമായോ ഉള്ള കൃതികളെക്കൂടി കാവ്യങ്ങൾ എന്നു വിളിക്കാമെന്നാകുന്നു. കാവ്യം പദ്യരൂപമാകേണമെന്നു നിർബ്ബന്ധമില്ലെന്നു ഇതുകൊണ്ടു വിശദമാകുന്നുണ്ടല്ലോ.

"ഇഷ്ടാർത്ഥവ്യവച്ഛിന്നാ പദാവലി" എന്നാകുന്നു ദണ്ഡി കാവ്യത്തെ വർണ്ണിച്ചിട്ടുള്ളതു്; അതായതു്, കാവ്യരസികന്മാർക്കു അഭിമതമായ അർത്ഥത്തെക്കുറിക്കുന്ന പദസമൂഹം കാവ്യം എന്നാണല്ലൊ. അദ്ദേഹം അതു മൂന്നു തരത്തിലുണ്ടെന്നു പറഞ്ഞിരിക്കുന്നു. "പദ്യം ഗദ്യം ച മിശ്രം ച തത്ത്രിധൈവ വ്യവസ്ഥിതം."

ഇവയിലൊന്നിലും കാവ്യത്തിന്റെ ചില പ്രധാന ലക്ഷണങ്ങളെ കാണിച്ചിട്ടില്ല. വാമനൻ, വാഗ്ഭടൻ മുതലായവരുടെ കാലത്താകുന്നു ആ വകയിൽ ചില അംഗങ്ങളെ കാവ്യലക്ഷണങ്ങളുടെ ഗണത്തിൽ ഒന്നാമതായി ചേർത്തു കാണുന്നതു്.

"സാധുശബ്ദാർത്ഥസന്ദർഭം ഗുണാലങ്കാരഭൂഷിതം
സ്ഫുടരീതിരസോപേതം കാവ്യം കുർവീത കീർത്തയേ"

(ശബ്ദാർത്ഥങ്ങളുടെ സംഘടനം അക്ലിഷ്ടമായും, ഗുണാലങ്കാരങ്ങളാൽ അലംകൃതമായും പ്രകാശമാനങ്ങളായിരിക്കുന്ന രീതികൾ, രസങ്ങൾ ഇതുകളോടുകൂടിയും ഇരിക്കുന്ന കാവ്യം കവിയശഃപ്രാർത്ഥികളാൽ ചെയ്യപ്പെടേണം). ഈ വിധം തന്നേ വേറെ ശാസ്ത്രജ്ഞന്മാരും അഭിപ്രായപ്പെടുന്നുണ്ടു്."

"നിർദ്ദോഷാ ലക്ഷണവതീ സരീതിർ ഗുണഭൂഷിതാ
സാലംകാരരസാനേകവൃത്തിർവാക്കാവ്യനാമഭാക്"

(ദോഷാഭാവം, ലക്ഷണം, രീതി, ഗുണം അലങ്കാരം, രസം ഈ ഉപകരണങ്ങളാൽ വിശേഷപ്പെടുന്ന ശബ്ദം കാവ്യസംജ്ഞാർഹമായി ഭവിക്കുന്നു അതായതു്, കാവ്യം ഈ വക ലക്ഷണങ്ങളോടുകൂടിയിരിക്കേണം.)

'വാക്യം രസാത്മകം കാവ്യം' എന്നുള്ളതിനു സംശയമില്ല. കാവ്യത്തിന്റെ ജീവനായതു രസമാണു്.

"ശൃംഗാരം കരുണം വീരം രൌദ്രം ഹാസ്യം ഭയാനകം
ബീഭത്സമത്ഭുതം ശാന്തമെന്നിങ്ങുരസമൊമ്പതു്."

അലങ്കാരം, ഗുണം, രീതി, വൃത്തി ഇവയെല്ലാം കവിതയ്ക്കു് അത്യാവശ്യമാണു്; എങ്കിലും ഇവ അപരിത്യാജ്യങ്ങളല്ല. സന്ദർഭോചിതങ്ങളായ രസങ്ങളെ പൂർത്തിയായി പ്രദർശിപ്പിക്കുവാൻ ശക്തിയില്ലാത്ത പലരും അലങ്കാരത്തെയും രീതിയേയും അവലംബിച്ചു കാലം കഴിച്ചുകൂട്ടുന്നുണ്ടായിരിക്കാം. രസശൂന്യമായ കവിത, മറെറന്തു ഗുണമുണ്ടെങ്കിലും, ശോഭിക്കയോ സുഖപ്രദമായിത്തീരുകയോ ചെയ്യുന്നില്ല. നേരേമറിച്ചു്, രസസമ്പൂർണ്ണമായ കവിത മററാഡംബരങ്ങളാൽ ഉപേക്ഷിക്കപ്പെട്ടിരുന്നാലും, സഹൃദയന്മാരെ ആഹ്ളാദിപ്പിക്കാതിരിക്കയില്ല.

പൂമെത്തേലെഴുന്നീററുരുന്നു ദയിതേ പോകുന്നു ഞാനെന്നുകേ-
ട്ടോമൽക്കണ്ണിണനീരണിഞ്ഞ വദനപ്പൂവോടു ഗാഢം തദാ
പൂമേനിത്തളിരോടു ചേർത്തഹമിനിക്കാണുന്നതെന്നെന്നക-
പ്പൂമാലോടളിവേണിചൊന്നമധുരച്ചൊല്ലിന്നു കൊല്ലുന്നു മാം"

"ഈ ശ്ലോകത്തിൽ സ്ഫുടമായ അലങ്കാരമൊന്നുമില്ലെങ്കിലും, ഇതിന്നു ഉത്തമകാവ്യലക്ഷണമില്ലെന്നു സഹൃദയന്മാർ പറയുന്നതല്ല. സൂക്ഷ്മത്തിൽ കവിതയ്ക്കു് അലങ്കാരം സ്ത്രീകൾക്കു ആഭരണാദികളെപ്പോലെയാണു്. രസഹീനങ്ങളായ ശ്ലോകങ്ങളിൽ അലങ്കാരം പ്രയോഗിക്കുന്നതു സൌന്ദര്യമില്ലാത്ത സ്ത്രീകൾ ആഭരണമണിയുന്നതുപോലെ ആയിരിക്കും" എന്നിങ്ങിനെ ഒരുസാഹിത്യകുശലൻ അഭിപ്രായപ്പെട്ടിട്ടുള്ളതിനോടുകൂടി പലരും യോജിക്കുന്നതാണു്.

ഇതുകൊണ്ടും ആയില്ല. ഒരു കാവ്യത്തിൽ വാച്യാത്ഥത്തെക്കാൾ അധികമായൊരത്ഥം സ്ഫുരിക്കുന്നതു ചമല്ക്കാരകരമായിരിക്കുമെന്നുള്ളതു അനുഭവസിദ്ധമാണല്ലൊ. ഇതിനെ ആദ്യമായി കണ്ടുപിടിച്ചു വെളിപ്പെടുത്തിയതു് ആനന്ദവൎദ്ധനനാകുന്നു. ധ്വനിയെപ്പററി ഒരു പ്രകരണവും അതിനൊരു വ്യാഖ്യാനവും ആ പണ്ഡിതവയ്യൻ എഴുതീട്ടുണ്ടു്.

"ഇദമുത്തമമതിശയിനി
വ്യംഗ്യേ വാച്യാ ധ്വനിർബ്ബുധൈഃ കഥിതം"

(വ്യംഗ്യാത്ഥത്തിന്റെ ഉൽക്കടകോടികതയെ ബുധന്മാർ ധ്വനി എന്നു പറയുന്നു). ഒരു പ്രാചീനമലയാളകവിയും കാവ്യങ്ങൾക്കു ഈ ഒരു ഗുണം ഉണ്ടായിരിക്കേണമെന്നു സിദ്ധാന്തിച്ചിരിക്കുന്നു.

'പേത്തും ചിന്തിക്കിലത്ഥം നിരുപമരുചിതോന്നേണമെന്നിത്രവന്നേ
തീത്തിടാവൂ ശ്ലോകം ശിവശിവ കവിതാരീതി വൈഷമ്യമത്രേ.'

ശ്രീശങ്കരാചാൎയ്യർ കാവ്യലക്ഷണങ്ങളെക്കുറിച്ചു പറഞ്ഞിട്ടുള്ളതറിവാൻ നമുക്കു് ഒരു ഉൽക്കണ്ഠയുണ്ടാകാതെ ഇരിക്കയില്ല. സ്വാമിയുടെ ശിവാനന്ദലഹരിയിൽ ഇപ്രകാരം കാണുന്നു:—

"സർവ്വാലങ്കാരയുക്താം സരളപദയുതാം
സാധുവൃത്താം സുവൎണ്ണാം
സദ്ഭിസ്സംസ്തൂയമാനാം സരസഗുണഗണൈർ-
ല്ലക്ഷിതാം ലക്ഷണാഢ്യാം;
ഉദ്യദ്ഭൂഷാവിശേഷാമുപഗതവിനയാം
ദ്യോതമാനാത്ഥരേഖാം
കല്യാണിം ദേവഗൌരീപ്രിയ മമ കവിതാ-
കന്യകാം ത്വാം ഗൃഹാണ"

ആനന്ദവൎദ്ധനന്റെ കാലശേഷം മമ്മടാചാൎയ്യരും ജഗന്നാഥപണ്ഡിതരും കാവ്യശാസ്ത്രത്തിലെ പല സംഗതികളേയും കുറിച്ചു പ്രതിപാദിച്ചിട്ടുണ്ടു്. മമ്മടൻ അദ്ദേഹത്തിന്റെ കാവ്യപ്രകാശത്തിൽ കാവ്യത്തെ ഇപ്രകാരം പരിച്ഛേദിച്ചിരിക്കുന്നു. 'തദദോഷൌ ശബ്ദാൎത്ഥൌ സഗുണാവനലംകൃതീ പുനഃ ക്വാപി' ഇതിലുള്ള അദ്ദേഹത്തിന്റെ ആശയം നല്ലപോലെ മനസ്സിലാകേണമെങ്കിൽ, ആ ആചാൎയ്യരുടെ ഈ ശ്ലോകംകൂടി ഓൎമ്മയിൽ ഇരിക്കേണ്ടതാകുന്നു.

"നിയതികൃതിനിയമരഹിതാം ഹ്ലാദൈകമയിമനന്യപരതന്ത്രാം
നവരസരുചിരാം നിൎമ്മിതി, മാദധതിഭാരതീകവേഃ ജയതി"

(നിൎബന്ധപൂൎവ്വകമായ കൃതി നിയമങ്ങൾക്കു കടപ്പെടാതേയും ചമൽക്കാരകാരിണിയായും അന്യാധീനയല്ലാതേയും നവരസങ്ങളെക്കൊണ്ടു ചമൽകൃതയുമായിരിക്കുന്ന രചനാരീതിയെ വഹിച്ചുംകൊണ്ടുള്ള കവിയുടെ ഭാരതി സൎവ്വോല്ക്കൎഷേണ വൎത്തിക്കുന്നു.) ഈ ശ്ലോകത്തിന്റെ വ്യാഖ്യാനത്തിൽ ഒടുവിലത്തെ ശ്ലോകാൎദ്ധത്തെ ഒന്നുകൂടി വിവരിച്ചിട്ടുണ്ടു് "സകലപ്രയോജനമൌലിഭൂതം സമനന്തരമേവരസാസ്വാദനസമുൽഭൂതം വിഗളിതവേദ്യാന്തരമാനന്ദം പ്രഭുസമ്മിതശബ്ദപ്രധാനവേദാദിശാസ്ത്രേഭ്യഃ സുഹൃത്സമ്മിതാൎത്ഥതാല്പൎയ്യമല്പുരാണാദിതിഹാസേഭ്യശ്ചശബ്ദാൎത്ഥയോൎഗ്ഗുണഭാവേന രസാംഗഭൂതവ്യാപാരപ്രവണതയാവിലക്ഷണം യൽക്കാവ്യം ലോകോത്തരവൎണ്ണനാനിപുണകവികൎമ്മ." (വേദപുരാണാദികളിൽനിന്നു വിലക്ഷണമായും സദുപദേശഫലകമായും അപൂൎവ്വചമൽക്കാരത്തെ ആവഹിക്കുന്നതായും ലോകത്തിലെ പ്രധാനവിഷയങ്ങളെ വിഷയീകരിക്കുന്നതായുമുള്ള പദബന്ധം കാവ്യമെന്നു പറയപ്പെടുന്നു.) 'രമണീയാൎത്ഥപ്രതിപാദക ശബ്ദഃ കാവ്യം' എന്നു സിദ്ധാന്തിച്ച ജഗന്നാഥപണ്ഡിതരു രസഗംഗാധരത്തിൽ ദണ്ഡിയുടെ വിവരണത്തിനു പുതിയ അൎത്ഥകല്പനകൊടുത്തു അതിനു പ്രചാരം വരുത്തുകയാണു ചെയ്തിട്ടുള്ളതു്.

ഇനി മഹാകാവ്യത്തിന്റെ ലക്ഷണങ്ങളെ കാണിച്ചു ഈ ഭാഗം അവസാനിപ്പിക്കാം. ഒരു മഹാകാവ്യത്തിൽ എട്ടിൽ കുറയാതേയും മുപ്പതിൽ കൂടാതേയും സൎഗ്ഗങ്ങൾ ഉണ്ടായിരിക്കേണമെന്നു് 'ഈശാനസംഹിത'യിൽ വിധിച്ചിരിക്കുന്നു. 'അഷ്ടസൎഗ്ഗാന്ന തു ന്യൂനം ത്രിംശത്സൎഗ്ഗാച്ചനാധികം' 'സാഹിത്യദൎപ്പണ'ത്തിൽ താഴേകാണിക്കുന്നവിധം മഹാകാവ്യത്തിന്റെ ലക്ഷ്യങ്ങളെ കൊടുത്തിട്ടുണ്ടു്.

"സർഗ്ഗബന്ധോ മഹാകാവ്യം തത്രൈകോനായകഃ സുരഃ
സദ്വംശ്യഃ ക്ഷത്രിയോ വാപി ധീരോദാത്തഗുണാന്വിതഃ

ഏകവംശഭവാഭൂപാഃ കുലജ്ഞാ ബഹവോപിവാ
ശൃംഗാരവീരശാന്താനാമേകോംഗിരസഇഷ്യതേ.

ഏകവൃത്തമയൈഃ പദ്യൈരവസാനേന്യവൃത്തകൈഃ
നാനാവൃത്തമയഃ ക്വാപി സർഗ്ഗഃ കശ്ചന ദൃശ്യതേ"

(മഹാകാവ്യത്തിന്നു സർഗ്ഗബന്ധം വേണം. കഥയിൽ പ്രാധാന്യം വഹിക്കുന്ന ഒരു നായകൻ ദേവതപമുള്ളവനാകണം. നായകൻ കുലീനനോ ധീരോദാത്തഗുണോത്തരനോ ആയ ക്ഷത്രിയനോ, ഒരു കുലത്തിലെ അനേകം രാജാക്കന്മാരോ കുലജ്ഞന്മാരായ വളരെ പേരോ ആകാം. ശൃംഗാരവീരരസങ്ങളിൽ ഒന്നു പ്രധാനമായും അംഗിയായും മററുള്ളവക അംഗങ്ങളായും ഇരിക്കാം. സർഗ്ഗങ്ങളോരോന്നും ഓരോ വൃത്തത്തിലും സർഗ്ഗാന്ത്യപദ്യം അന്യവൃത്തത്തിലും വേണം. ഏതെങ്കിലും ഒരു സർഗ്ഗത്തിൽ പല വൃത്തങ്ങളുള്ളതായും കാണുന്നുണ്ട്.)

'കാവ്യാദർശ'ത്തിൽ പ്രഥമപരിച്ഛേദത്തിൽ ഈ വിഷയത്തെക്കുറിച്ച് വിസ്താരമായി പറഞ്ഞിട്ടുള്ളതിനെ ഇവിടെ ചേക്കുന്നതു ഉപകാരപ്രദമായിരിക്കുമെന്നു വിശ്വസിക്കുന്നു.

"സർഗ്ഗബന്ധോ മഹാകാവ്യമുച്യതേ തസ്യ ലക്ഷണം.
ആശിർന്നമസ്ക്രിയാവസ്തുനിർദ്ദേശോ വാപി തന്മുഖം
ഇതിഹാസകഥോദ്ഭൂതമിതരദ്വാ സദാശ്രയം

ചതുർവ്വർഗ്ഗഫലോപേതം ചതുരോദാത്തനായകം
നഗരാർണ്ണവശൈലർത്തുചന്ദ്രാർക്കോദയവർണ്ണനൈഃ

ഉദ്യാനസലിലക്രീഡാമധുപാനരതോത്സവൈഃ
വിപ്രലംഭൈർവ്വിവാഹൈശ്ച കുമാരോദയവർണ്ണനൈഃ

മന്ത്രദൂതപ്രയാണാജിനായകാഭ്യുദയൈരപി.
അലംകൃതമസംക്ഷിപ്തം രസഭാവനിരന്തരം

സർഗ്ഗൈരനതിവിസ്തീർണ്ണൈഃ ശ്രാവ്യവൃത്തൈസ്സുസന്ധിഭിഃ
സർവ്വത്രഭിന്നവൃത്താന്തൈരുപേതം ലോകരഞ്ജകം

കാവ്യം കല്പാന്തരസ്ഥായി ജായതേസദലംകൃതി.
ന്യൂനമപ്യത്ര യൈഃ കൈശ്ചിദംഗൈഃ കാവ്യം ന ദുഷ്യതി

യദ്യുപാത്തേഷു സംപത്തിരാരാധയതി തദ്വിദഃ"

ഇത്രയും പ്രസ്താവിച്ചിട്ടുള്ളതിൽനിന്നു് ഒരു കാവ്യമെഴുതി ഫലിപ്പിക്ക എന്നതു് സാമാന്യക്കാരാൽ സാധിക്കയില്ലെന്നു പ്രത്യക്ഷമാകുന്നുണ്ടു്. സാമാന്യക്കാർ ഇതിനായി ശ്രമിക്കുന്നതു് സാഹസമാകുമെന്നാകുന്നു പൂർവ്വാചാര്യരുടെ മതം.

"പ്രതിഭൈവ ശ്രുതാഭ്യാസ സഹിതാ കവിതാം പ്രതി
ഹേതുഃ മൃദംബുസംബദ്ധബീജവ്യക്ത്യർ ലതാമിവ"

(മണ്ണും വെള്ളവും കൂടിയ വളത്തിൽ നടുന്ന വിത്തു ലതയെക്കുറിച്ചു് എന്നപോലെ, ശ്രവണാഭ്യാസനങ്ങളോടുകൂടിയ പ്രതിഭതന്നെ കവിതയെക്കുറിച്ചു കാരണമായിത്തീരുന്നു.) പ്രതിഭാ എന്നതെ?

ബുദ്ധിസ്താല്ക്കാലികീ പ്രോക്താ പ്രജ്ഞാ ത്രൈകാലികീ മതാ
പ്രജ്ഞാം നവനവോന്മേഷശാലിനിം പ്രതിഭാം വിദുഃ.

ജ്ഞാനലവദുർവ്വിദഗ്ദ്ധന്മാരായ ചിലർ അതിമോഹംകൊണ്ടും മേൽക്കാണിച്ച സംഗതികളേയും കവിതാരീതിയുടെ വൈഷമ്യത്തെയും ഓക്കാതെയും,

'കവിതാ വനിതാ ചൈവ സ്വയമേവാഗതാ കരാ'

എന്ന പരമാർത്ഥത്തെ മറന്നും രസശൂന്യങ്ങളും അർത്ഥാലങ്കാരവിമുഖങ്ങളും ആയ പദ്യങ്ങളെ കൂട്ടിപ്പടച്ചു വിടുന്നതു കാണുന്ന സമയം, അവരെപ്പററി സരസകവിയായ ലക്ഷ്മീപുരത്തു രവിവർമ്മതമ്പുരാന്റെ ശ്ലോകാർത്ഥത്തെ അനുസരിച്ചു പ്രാർത്ഥിക്കയല്ലാതെ മറെറാരു വഴിയുമില്ല.

"നന്നായുള്ളോരലങ്കാരവുമകലെവെടി-
ഞ്ഞർത്ഥമെല്ലാമുപേക്ഷി-
ച്ചൊന്നായ് പാകാദികൈവിട്ടിഹപരമപദം
ചേരുവാൻ മോഹമാന്നു്
ഇന്നിക്കാണുന്നഭാഷാകവികുലമഖിലം
താപസപ്രായമാകു-
ന്നെന്നാൽ മൌനവ്രതം താനിനിയിവർ തുടരു-
ന്നാകിൽ നന്നായിരിക്കും."

എത്രത്തോളം സഹിക്കവഹിയാതെ ആയിട്ടായിരിക്കേണം രസികാഗ്രേസരനും കോപപരാഹിതനും ആയ വെണ്മണിനമ്പൂതിരിപ്പാടു് ഈ വകക്കാരുടെ ഉന്മൂലനാശത്തിനായി വഴിപാടുകൾ നേന്നുതുടങ്ങിയതു്!

"പൊട്ടിക്കാം തേങ്ങ ഭൂതേശ മുട്ടിക്കാതെയൊരാണ്ടു ഞാൻ
പൊട്ടശ്ലോകങ്ങളുണ്ടാക്കും ദുഷ്ടക്കൂട്ടം നശിക്കണേ."

കാര്യം പറയുമ്പോൾ തുറന്നുപറയാതെ കഴികയില്ലല്ലൊ.

"വല്ലാത്തപദ്യപ്രഭവത്തിനേക്കാ-
ളില്ലാത്തപദ്യപ്രഭവം സുഖംപോൽ."

ഇനി കാവ്യോദ്ദേശത്തെക്കുറിച്ചു നമുക്കല്പം ചിന്തിക്കുക. ഒരു ശാസ്ത്രജ്ഞൻ ഈ വിഷയത്തെസംബന്ധിച്ച് ഇപ്രകാരം അഭിപ്രായപ്പെട്ടുകാണുന്നു:—

"കാവ്യം യശസേത്ഥകൃതേ വ്യവഹാരവിദേ ശിവേതരക്ഷതയേ
സദ്യഃപ്പരനിർവൃതയേ കാന്താസമ്മിതതയോപദേശയുജേ"

(കീർത്തി, അത്ഥം, വ്യവഹാരജ്ഞാനം, അമംഗലഹാനി, പൊടുന്നനവേയുള്ള പരസുഖപ്രദാനം, ഭാര്യ്യനുകാന്തോപദേശം ഇവയെല്ലാം കാവ്യപ്രയോജനങ്ങളായിഭവിക്കുന്നു.) കാളിദാസപ്രഭൃതികളുടെ യശസ്സ് അവരുടെ കാവ്യങ്ങളെ അവലംബിച്ചു നില്ക്കുന്നു; ചില കവികൾക്കു അവരുടെ പദ്യങ്ങളെ കേട്ടു രസിച്ച് രാജാക്കന്മാരും പ്രഭുക്കന്മാരും അക്ഷരലക്ഷം സമ്മാനമായി കൊടുത്തിട്ടുണ്ട്. മയൂരൻ, നാരായണഭട്ടതിരി എന്നിവരുടെ സുഖക്കേടു കാവ്യനിർമ്മാണംകൊണ്ടുമാററിട്ടുണ്ട്. ഈവക സംഗതികളേയും കിംവദന്തികളേയും ഈ സന്ദർഭത്തിൽ ഇതു വായിക്കുന്നവരെ ഓർമ്മിപ്പിക്കുന്നതു് ആവശ്യമായിരിക്കും.

കാവ്യോദ്ദേശങ്ങളിൽ മുഖ്യമായ ഒന്ന് കൃത്യാകൃത്യോപദേശമാകുന്നു എന്നു ഈ ശ്ലോകംകൊണ്ടു സ്പഷ്ടമാകുന്നുണ്ടല്ലോ. കൃത്യാകൃത്യങ്ങളെ മൂന്നു തരത്തിൽ ഉപദേശിക്കാം. ഇന്നവ കൃത്യങ്ങൾ, ഇന്നവ അകൃത്യങ്ങൾ; കൃത്യങ്ങളെ ചെയ്തുകൊള്ളേണം, അകൃത്യങ്ങളെ ചെയ്യരുതു് എന്നിങ്ങനെ വിധിക്കയും അലംഘനീയങ്ങളായ ഈ ശാസനകൾക്കു എതിരായി പ്രവൎത്തിച്ചാൽ അതാതിന്റെ ഗുരുലഘുത്വമനുസരിച്ചു ശിക്ഷ കല്പിക്കയും ചെയ്യാമല്ലൊ. ഇതാണു് പ്രഭുസമ്മിതമായുള്ള കൃത്യാകൃത്യോപദേശം. വേദം ഈ ഗണത്തിൽ പെട്ടതാകുന്നു. സാധാരണ ജനങ്ങളുടെ ഇടയിൽ അറിവു അധികമായതോടുകൂടി അവർ മുമ്പറഞ്ഞ വിധികളുടേയും ശിക്ഷകളുടേയും കാര്യകാരണങ്ങളെ അന്വേഷിച്ചു തുടങ്ങി. അപ്പോൾ കൃത്യാകൃത്യോപദേശത്തിന്റെ മട്ടൊന്നു മാറിവീണു. അപ്പോൾ കൃത്യാകൃത്യങ്ങളുടെ ഗുണദോഷങ്ങളെ യുക്തിയുക്തമായി പ്രതിപാദിച്ചു ഒരു സ്നേഹിതന്റെ നിലയിൽ ഉപദേശം ചെയ്തുതുടങ്ങി. സുഹൃത്സമ്മിതമായ ഈ തരത്തിലുള്ള കൃത്യാകൃത്യോപദേശത്തേയാകുന്നു പുരാണങ്ങൾ കൈക്കൊണ്ടിരിക്കുന്നതു്. ജനങ്ങൾ പിന്നത്തെപരിഷ്കാരപദ്ധതിയെ പ്രാപിച്ച കാലത്തു്, തക്കവും തരവും നോക്കി മനസ്സിനെ രസത്തിൽ മുക്കി മയക്കി "ഇഷ്ടഭാര്യയെപ്പോലെ. ജന

ങ്ങൾക്കു കൃത്യങ്ങളിൽ അഭിരുചിയും അകൃത്യങ്ങളിൽ വിമുഖതയും" ജനിപ്പിച്ചുംകൊണ്ടാകുന്ന കാവ്യങ്ങളുടെ പുറപ്പാട്. ഇതിനത്രേ കാന്താസമ്മിതമായ കൃത്യാകൃത്യോപദേശമെന്നു പറയുന്നത്. ഈ വിഷയത്തെക്കുറിച്ചു മ. രാ. രാ. സി. അച്ചുതമേനോൻ അവർകൾ 'വിദ്യാവിനോദിനി'യിൽ ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു: "സാധാരണയായി ഉൽകൃഷ്ടങ്ങളായ കാവ്യങ്ങളിൽ ഇന്നതു കൃത്യമെന്നും ഇന്നതകൃത്യമെന്നും പ്രത്യേകം വിചാരിക്കുന്നില്ലെങ്കിലും, അതുകളെ വായിക്കുമ്പോൾ കൃത്യാകൃത്യവിചാരമാണു് നമുക്കു മുഖ്യമായുണ്ടാകുന്നതു്. പലപ്പോഴും പല സല്കവിതകളിൽ പരിചയിച്ചു് ഈ അനുഭവമുണ്ടാകുമ്പോൾ ഈ അഭിരുചിയും വിമുഖതയും സ്ഥായിയായി വരികയും അതിനാൽ ബുദ്ധിക്കു ഗുണോല്കൃഷ്ടമുണ്ടാകയും ചെയ്യുന്നു. കാവ്യങ്ങളുടെ ചമല്ക്കാരംകൊണ്ടും സഹാരസ്യം കൊണ്ടും അതുകൾ വായിക്കുന്നതിനു വേദശാസ്ത്രങ്ങളേക്കാൾ വളരെ രസമുള്ളതും കൃത്യാകൃത്യനിരൂപണത്തിന്റെ സമ്പ്രദായഭേദം കൊണ്ടു് അതുകളെക്കുറിച്ചു് അനുഭവം അധികം വരുത്തുന്നതും ആകയാൽ കാവ്യങ്ങൾക്കു നമ്മുടെ ബുദ്ധിയെ നയിക്കുന്നതിനുള്ള ശക്തി വേദശാസ്ത്രങ്ങളെക്കാളധികമുണ്ടു്."

രസമാകുംവണ്ണം കൃത്യാകൃത്യോപദേശം ചെയ്യുകയാകുന്നു കാവ്യങ്ങളുടെ വാസ്തവമായ ഉദ്ദേശമെന്നു വരികിലും, അവ വായിക്കുന്നതോടുകൂടി നമുക്കു മനസ്സുഖംതരുന്ന ഒരു അവാച്യമായ ആനന്ദമാകുന്നു നമ്മുടെ മനസ്സിൽ ഉണ്ടാകുന്നതു്. എന്നുതന്നെയല്ല, ചില കാവ്യങ്ങൾ വായിക്കുന്നവർക്കു് ഈ ഒരു പരമസുഖത്തെ കൊടുക്കുന്നു എന്നല്ലാതെ ഭാവികാലത്തിൽകൂടി കൃത്യാകൃത്യോപദേശം എന്ന ഒരു കൃത്യത്തെ നിർവഹിക്കുന്നുണ്ടോ എന്നുംകൂടി ഞാൻ ശങ്കിക്കുന്നു. വെണ്മണിനമ്പൂരിപ്പാടന്മാരുടെ കൃതികൾ കാവ്യങ്ങളല്ലെന്നു ആരെങ്കിലും ധൈര്യത്തോടുകൂടി വാദിക്കുമോ? അവയെന്തു കൃത്യാകൃത്യോപദേശമാണു ചെയ്യുന്നതു്? മഹാകവി കാളിദാസരുടെ 'മേഘദൂതു്'തന്നെ എടുക്കുക! വിരഹവിധുരതകൊണ്ടു മുഴക്കമെക്കാരനായ ഒരു വിടൻ മേല്പോട്ടുനോക്കിയിരുന്നുംകൊണ്ടു് 'മുകിൽമുമ്പനോടു കുശലപ്രശ്നങ്ങളോതുന്നു; അചേതനത്തോടു മുരച്ചിടുന്നപോൽ സങ്കടം;' എന്നല്ലാതെ വല്ല കൃത്യാകൃത്യോപദേശവും ആ കൃതി ചെയ്യുന്നുണ്ടെന്നു ഒരു നീതിജ്ഞൻ പറയുമോ? കൃത്യാകൃത്യോപദേശം ചെയ്യാത്തതുകൊണ്ടു 'മേഘദൂത്',മയൂരസന്ദേശം' മുതലായ ഉത്തമകാവ്യങ്ങളെ വായിക്കേണ്ടെന്നു്, അവയിൽ ഏതെങ്കിലും ഒരു ശ്ലോകത്തെ—ശ്ലോകാൎദ്ധത്തെ വായിക്കാനോ കേൾപ്പാനോ ഭാഗ്യമുണ്ടായിട്ടുള്ളാളുകൾ പറയുമോ? അവ മനസ്സിനു

എന്തൊരാനന്ദത്തെ ഉണ്ടാക്കുന്നു? എത്ര ശുദ്ധിയും ശാന്തതയും കൊടുക്കുന്നു? 'കാവ്യശ്രവണാനന്തരമേവ സകല പ്രയോജനേഷൂത്തമം സ്ഥായിഭാവാസ്വാദനസമുൽഭൂതം വേദ്യാന്തരസമ്പക്ക്ശൂന്യം രസാസ്വാദരൂപമാനന്ദം.' (കാവ്യം കേട്ട ഉടനെതന്നെ എല്ലാകാൎയ്യങ്ങളിലുംവെച്ച് ഒന്നാമതായും വാചകനു കഥാവസ്തുക്കളിലുള്ള താദാത്മ്യപ്രതീതികൊണ്ടു സംഭവിക്കുന്നതായും ആ പ്രകൃതജ്ഞാനത്തോടുകൂടാതെയും ഉള്ള രസാനുഭവമാകുന്ന ആനന്ദം). അതുകൊണ്ടായിരിക്കാം ലോകപ്രസിദ്ധമായ ഒരു ഇംഗ്ലീഷ്നിഘണ്ടുവിൽ കാവ്യത്തെ ഈവിധം അടക്കി ഒതുക്കി വിവരിച്ചിട്ടുള്ളതു്. "കേവലം കവിത എന്നതു ഭാവപരിപൂൎണ്ണങ്ങളും ഛന്ദോനിബദ്ധങ്ങളുമായ പദങ്ങളെക്കൊണ്ടു മനുഷ്യചിത്തവൃത്തിയുടെ ധൎമ്മിരൂപേണ സൗന്ദൎയ്യമുള്ള ഒരു പ്രകാശനമാകുന്നു". ഇതുകൊണ്ടെല്ലാം കാവ്യങ്ങൾ കൃത്യാകൃത്യോപദേശം ചെയ്യേണ്ടെന്നു സാധിക്കുവാൻ ഞാൻ ശ്രമിക്കയല്ല. കാവ്യം കാവ്യരസത്തെ അനുഭവിപ്പാൻ വായിക്കേണമെന്നേ ഞാൻ സിദ്ധാന്തിക്കുന്നുള്ളു. സംഗീതം സാഹിത്യം, ചിത്രമെഴുത്തു് ഇവയുടെ എല്ലാം ഉദ്ദേശം മനസ്സിനു ആനന്ദത്തെ കൊടുക്കുകയാകുന്നു. വാക്കുകളോടുകൂടാതെയുള്ള സംഗീതത്തിനു രൂപങ്ങളും വിചാരങ്ങളും ഉള്ളിൽ ജനിപ്പിക്കുവാൻ പ്രയാസമാണു്. സാധാരണയായി, ഒരു ചിത്രത്തിൽ എത്രയോ കുറഞ്ഞ കാലത്തെ ഒരു സംഗതി മാത്രമേ കാണിപ്പാൻ തരമാവു. എന്നാൽ സൽക്കാവ്യങ്ങൾക്കു്, അധികം പ്രയാസം കൂടാതെ, അനവധി മാൎഗ്ഗങ്ങളിൽകൂടി സ്ഥായിയായ രസത്തെ മനസ്സിൽ ജനിപ്പിക്കുവാൻ കഴിയും. അതാണു് ഇതിനൊരു വിശേഷമാഹാത്മ്യമുള്ളതു്. കവിയുടെ ഗുണങ്ങളനുസരിച്ചു കാവ്യത്തിലെ വിഷയത്തിനും അതിനെ പ്രദർശിപ്പിക്കുന്ന വാക്കുകൾക്കും യോജിപ്പും കാവ്യത്തിനു രസപ്രദാനത്തിനു ശക്തിയുമുണ്ടാകും.

ഉത്തമകാവ്യങ്ങളുടെ മുഖ്യമായ ഒരു ലക്ഷണം അവയുടെ അൎത്ഥകല്പനയിലോ ശബ്ദഭംഗിയിലോ രസാനുഭവത്തിങ്കലോ ഉടവു തട്ടാതെ അന്യനു അവയിലെ പദങ്ങളെ മാററുവാൻ സാധിക്കയില്ല എന്നതാകുന്നു. വിഷയാകൃതികൾക്കു ശബ്ദാൎത്ഥങ്ങൾക്കും തമ്മിലുള്ള സംബന്ധം അവയിൽ അത്രയുണ്ടു്. ഒരു കാവ്യത്തിൽ അൎത്ഥമാണു് പ്രധാനം, അതല്ല ശബ്ദമാണു്മുഖ്യം എന്നിങ്ങനെ തക്കിക്കുന്നവർ വേണമെങ്കിൽ പരീക്ഷിച്ചു നോക്കട്ടെ. അമരകോശവും അഷ്ടാംഗഹൃദയവും വായിച്ചു് എത്ര നേരം ഒരാൾക്കു രസിച്ചിരിക്കാം; അത്ര നേരം അയാൾ അയാൾക്കറിയാത്ത ഒരുഭാഷ

യിൽ അതിവിശേഷമായ ശബ്ദത്തിലും വൃത്തത്തിലും എഴുതിട്ടുള്ള ഒരു കാവ്യവും വായിച്ചു രസിച്ചിരിക്കും.

കാവ്യനാമം, കാവ്യവിഷയം, അതായതു് കവി കഥയെ ഘടിപ്പിച്ചുകൊണ്ടുപോയിട്ടുള്ള രീതി, കാവ്യത്തിന്റെ ആകൃതി അല്ലെങ്കിൽ സ്വരൂപം, അതായതു വാക്കുകളും വൃത്തങ്ങളും കൂടിയതു; എന്നിവയിൽ കാവ്യനാമം കാവ്യത്തിന്റെ ഒരു അംഗമല്ല. 'ഉത്തരരാമചരിതം' എന്നാണു് കാവ്യനാമം എന്നു വിചാരിക്കുക ഉത്തരരാമായണകഥയും ആ കാവ്യവിഷയവും അറിയാത്ത ഒരാൾ അതു് ഉത്തരന്റെയും രാമന്റെയും ചരിതമെന്നോ ഉത്തരയുടെയും രാമന്റെയും കഥയെന്നോ മറ്റോ പല പ്രകാരത്തിലും ശങ്കിക്കും; അതുകൊണ്ടു് കാവ്യത്തിനു ദോഷമൊന്നും നേരിടാനില്ല. എന്നാൽ മറ്റേ രണ്ടും കാവ്യത്തിന്റെ അംഗങ്ങളാണു്. 'മയൂരസന്ദേശ'ത്തെയോ 'ഉത്തരരാമചരിതം' നാടകത്തെയോ എടുത്തു് അൎത്ഥഭംഗിയിലോ ശബ്ദഭംഗിയിലോ മാത്രം മനസ്സുവെച്ചു വായിച്ചു രസിക്കാൻ സഹൃദയനും കാവ്യരസികനും ആയ ഒരു വിദ്വാൻ ശ്രമിച്ചു് അദ്ദേഹത്തിന്റെ അനുഭവങ്ങളുടെ ഒരു വൎണ്ണന പ്രസിദ്ധപ്പെടുത്തി കണ്ടാൽ കൊള്ളാം. ഇങ്ങനെ വായിക്കുന്നതു ശക്യമെങ്കിലും, അതിൽനിന്നു് ഒരു സൽക്കാവ്യം വായിക്കുമ്പോൾ ഉണ്ടാകുന്നതായ വാചാമഗോചരമായ ആനന്ദം ഒരിക്കലും ഉണ്ടാകുന്നില്ല, ഉണ്ടാകയുമില്ല എന്നാണു് മുൻപറഞ്ഞതരത്തിലുള്ളവർ നിസ്സംശയമായി അഭിപ്രായപ്പെടുന്നതു്. അതുകാരണം, അൎത്ഥത്തെ നോക്കിയാൽമതി ശബ്ദത്തെ വകവെക്കേണ്ട; അതല്ല ശബ്ദഭംഗിയാണു് കവിതയുടെ ജീവൻ, അൎത്ഥം ശബ്ദത്തിലായാൽ മതിയല്ലോ എന്നും മറ്റും തക്കിക്കുന്നതു മിഥ്യങ്ങളായ വാദങ്ങളാകുന്നു. ഇവയെക്കുറിച്ചാലോചിക്കുന്ന ഘട്ടത്തിൽ ഉത്തമകാവ്യമെന്നതു് എന്താണു്? അൎത്ഥചമൽക്കാരത്തിന്റെയും ശബ്ദഭംഗിയുടെയും പരമകാഷ്ഠയെ പ്രദൎശിപ്പിക്കുവാനുള്ള ഒരു മാൎഗ്ഗം. മഹാകവികൾക്കു ശബ്ദാൎത്ഥവൈചിത്ര്യങ്ങളോടുകൂടി രസപ്രദങ്ങളായ കാവ്യങ്ങളെ നിൎമ്മിക്കുന്നതിനു വലിയ ബുദ്ധിമുട്ടമില്ല. അവരെ സംബന്ധിച്ചിടത്തോളം ശബ്ദഭംഗിയെ ത്യജിച്ചിട്ടും അൎത്ഥഭംഗിയെ നിലനിൎത്തേണമെന്നും മറ്റുമുള്ള ഉപദേശങ്ങൾ അസ്ഥാനത്തിലാകാനേ തരമുള്ളൂ. അക്ഷരസാമ്യത്തോടുകൂടി ദ്വിതീയാക്ഷരപ്രാസം ദീക്ഷിച്ചുപോരുന്നു എന്നുള്ള കുറ്റം ചുമത്തീട്ടുള്ള മഹാകവി അദ്ദേഹത്തിന്റെ ആദ്യത്തെ ഭാഷാകൃതിയിൽ ഞാൻ ഈ പ്രസ്താവിക്കുന്നതിന്റെ യഥാൎത്ഥത്തെ വെളിപ്പെടുത്തിയിരിക്കുന്നു.

ഉണ്ടെങ്കിലും ഭൂരികളത്ര സംഗ്രഹം
രണ്ടേ കുലത്തിന്നു മമ പ്രതിഷ്ഠകൾ
ഒന്നാമതേഴാഴികൾ ചൂഴ മൂഴിയും
രണ്ടാമതീ നിങ്ങടെയിഷ്ടതോഴിയും

ഇംഗ്ലീഷിലും തെലുങ്കിലും ആ പ്രാസമില്ല, ഈ വൃത്തമില്ല, അതുകൊണ്ടു മലയാളത്തിലും ആവശ്യമില്ല,—എന്നിങ്ങനെത്തിലുള്ള വാദങ്ങളെക്കൊണ്ടു പത്രാധിപരവും ആളുകളുടെ സമയവും കളയുന്നതിനെ കണ്ടിട്ടും ഈവകതർക്കങ്ങൾ മഹാകവികൾക്കും അവരുടെ ഉത്തമകാവ്യങ്ങൾക്കും ഒരിക്കലും ബാധിക്കയില്ലെന്നു വിധികർത്താക്കന്മാർ കല്പിക്കാഞ്ഞതിൽ വ്യസനിക്കുന്നു. ഉത്തമകാവ്യങ്ങൾ ആരുടേയും ശാസനകൾക്കു കീഴടങ്ങുന്നവയല്ല. ഒരു പാശ്ചാത്യപണ്ഡിതന്റെ താഴേ കാണിക്കുന്ന അഭിപ്രായം സന്ദർഭോചിതമായിരിക്കുമെന്നു വിശ്വസിക്കുന്നു: "ഉത്തമകാവ്യത്തിൽ അനന്തമായിരിക്കുന്ന ധ്വനി എങ്ങും വിലസുന്നതായിക്കാണും. യഥാർത്ഥകവി ഒരു കാര്യത്തെ വിവരിക്കുമ്പോൾ, അതിൽ സർവരഹസ്യങ്ങളും നിഗൂഢമായി മറഞ്ഞിരിക്കുന്നതുപോലെ നമുക്കു തോന്നും. അദ്ദേഹം വിചാരിച്ചിട്ടുള്ളതിനെയാണു പ്രതിപാദിച്ചിട്ടുള്ളതു്. എങ്കിലും, അതിന്റെ അർത്ഥത്തെ ക്ഷുലങ്കഷമായി നാം പര്യാലോചിക്കുന്നതായിരുന്നാൽ, അർത്ഥാന്തരവിശേഷങ്ങളെ അതിൽ നിർദ്ദേശിച്ചിട്ടുള്ളതായോ അല്ലെങ്കിൽ അർത്ഥവിശേഷങ്ങൾ അതിൽ അന്തർഭവിച്ചിരിക്കുന്നതായോ നമുക്കു തോന്നും. ഒരു കാവ്യത്തിലെ സർവഗ്രാഹിയായിരിക്കുന്ന പരിപൂർണ്ണതാവൈശിഷ്ട്യം വാചാമഗോചരമായിട്ടുള്ളതാണു്. കാവ്യത്തിൽമാത്രമേ ഇങ്ങനെയുള്ള അർത്ഥാന്തരസൂചനകൾക്കു തരമുള്ളൂ. അതുകൊണ്ടുതന്നെയാണു് കാവ്യമാഹാത്മ്യം കല്പനാവൈഭവംകൊണ്ടു പ്രശോഭിക്കുന്നതു്. ഈ കല്പനാവൈഭവത്തെ നമ്മുടെ അഭിപ്രായങ്ങളോടെല്ലാം യോജിപ്പിക്കുവാൻ ശ്രമിക്കുന്നതു യുക്തവുമല്ല; എളുപ്പത്തിൽ സാദ്ധ്യവുമല്ല. കാവ്യമാഹാത്മ്യം ഒരു വിശേഷചൈതന്യമാകുന്നു. അതിന്റെ ഉല്പത്തിസ്ഥാനമൊന്നും നമുക്കറിഞ്ഞുകൂടാ; അതു നമ്മുടെ ആജ്ഞാനുസൃതം സംസാരിക്കയോ നമ്മുടെ ഭാഷയിൽ മറുപടിപറകയോ ചെയ്കയില്ല. അതു നമ്മുടെ അധീനത്തിൽ വർത്തിക്കുന്ന ഒരു ഭൃത്യനല്ല. എന്നാൽ അതു നമ്മെ അതിന്റെ അധീനത്തിലാക്കിത്തീർക്കുന്ന ഒരു യജമാനനാകുന്നു."

കാവ്യത്തെക്കുറിച്ചു് ഇത്ര ദീർഘമായി ഇവിടെ പ്രസ്താവിച്ചതു് അപ്രകൃതമായോ എന്നാരെങ്കിലും സംശയിക്കുന്നുണ്ടെങ്കിൽ,

ഇതു ശേഷമുള്ളവക്കു ഉപയോഗമായിത്തിരുവാൻ എഴുതി ചേൎത്ത താണെന്നു എനിക്കു വലിയൊരുസമാധാനമുണ്ടെന്നു് അവർ ഓൎക്കു മല്ലോ.

ഇനി ഈ കാൎയ്യത്തെസംബന്ധിച്ചു പ്രത്യേകമായി അല്പംഎനിക്കു പറവാനുള്ളതുകൂടി പറഞ്ഞു മുഖവുരയെ അവസാനിപ്പിക്കട്ടെ. കവി വിദ്വാനാണെന്നും ഒരു മഹാകാവ്യം എഴുതുവാൻ എല്ലാ പ്രകാരത്തിലും ത്രാണിയുള്ളാളാണെന്നും ആദ്യത്തിൽ തന്നേ ഞാൻ കാണിച്ചിട്ടുണ്ടു്. ഇദ്ദേഹത്തിനുള്ള കവനശക്തി അനർഗ്ഗളയാണെന്നും, 'കല്യൻക്ഷത്രിയനാകമിക്കവിയെ വാഗ്ദേവി സ്വയം വശ്യ'യായി അനുവൎത്തിക്കുന്നുണ്ടെന്നും, ഈ മഹാകാവ്യത്തിന്റെ ഏതുഭാഗം എടുത്തു വായിച്ചാലും പ്രത്യക്ഷമാകുന്നതാണു്. പക്ഷേ, ഇതിൽ ഉപയോഗിച്ചിട്ടുള്ള ഭാഷയുടെ കാൎയ്യത്തിൽ രണ്ടു പക്ഷക്കാരുണ്ടാകുമെന്നുള്ളതിനു സംശയമില്ല. ബ്രഹ്മശ്രീ ഉള്ളൂർ പരമേശ്വരയ്യർ അഭിപ്രായപ്പെട്ടിരിക്കുന്നതുപോലെ "ഇന്നത്തെ മലയാളകവിതയുടെ സമ്പ്രദായം മഴമംഗലം, പുനം മുതലായ കവികളുടെ കാലത്തേതിൽനിന്നു വളരെഭേദപ്പെട്ടിട്ടുണ്ടു്. ഈ സമ്പ്രദായത്തിന്റെ അസ്ഥിവാരം ഉറപ്പിച്ചതു വെണ്മണിനമ്പൂതിരിപ്പാടന്മാരാണു്." എന്നാൽ ഈ കാവ്യം പുതിയ രീതിയേക്കാൾ അധികം അനുകരിച്ചിട്ടുള്ളതു 'ഭാഷാനൈഷധചമ്പു', 'ചന്ദ്രോത്സവം' മുതലായ പഴയ മാതിരിയിലുള്ള കൃതികളെയാകുന്നു. സാഹിത്യം ആപാതമധുരമാകരുതെന്നും ആലോചനാമൃതമായാൽ മതിയെന്നും കരുതിയായിരിക്കും തിരുമനസ്സുകൊണ്ടു നാളികേരപാകത്തെക്കൂടി ചിലദിക്കിൽ കടത്തി വെച്ചിരിക്കുന്നതു്. എന്നാൽ, മലയാളഭാഷയുടെയും ആ ഭാഷാ സാഹിത്യത്തിന്റേയും അഭിവൃദ്ധിയെ കാംക്ഷിച്ചുണ്ടാക്കുന്ന കാവ്യങ്ങൾ കഴിയുന്നതും ആ ഭാഷയിലാകേണ്ടതല്ലേ? 'മുക്കാലും മൂഢരാണിജ്ജഗതിബുധജനം ദുർല്ലഭം' എന്നുള്ള തോതു നമ്മുടെ രാജ്യത്തും ധാരാളം പററുമെന്നു കണ്ടിട്ടാണു് വെണ്മണി നമ്പൂരിപ്പാട്ടു് ഈവിധം പറഞ്ഞിരിക്കുന്നതു്,—

'ഉക്തനില്ലതുസംസ്കൃതം പരമില്ല സംശയമെങ്കിലും
വ്യക്തമായി മനസ്സിലാക്കുവതിന്നു മിക്കതുമാളുകൾ
ശക്തികെട്ടചമഞ്ഞിടുന്നതുകൊണ്ടു കേരളഭാഷയായ്
മുക്തിമാൎഗ്ഗമതായ സല്കഥയൊന്നുടൻ പറയുന്നുഞാൻ.'

ഈശ്വരകാരുണ്യത്താൽ ഇതും പലൎക്കും ആ വിധമായി പരിണമിച്ചുകാണുമാറാകട്ടെ.

## ൨൨ കപ്പലും കടൽവഴിയാത്രയും

വളരെ പുരാതനകാലംമുതൽ ഉദ്ദേശം കൊല്ലവർഷം ൧൦൪൦ വരെ, ഇൻഡ്യയിൽ ഏതദ്ദേശിയർ കപ്പലുകൾ പണിതുവന്നു. കപ്പലുകൾ ഉണ്ടാക്കുന്നതിൽ ഇൻഡ്യാക്കാർ, പഴയകാലങ്ങളിൽ സമർത്ഥന്മാരായിരുന്നു. ഇപ്പോഴും യൂറോപ്പിലുള്ളവർ ഇവരിൽനിന്നും ഈ ശാസ്ത്രസംബന്ധമായി പലതും പഠിക്കാനുണ്ട്; ഇംഗ്ലീഷുകാർ പടക്കപ്പലുകളെക്കുറിച്ചു പലതും പഠിക്കുന്നതുമുണ്ട്. ഇൻഡ്യയിലുണ്ടാകുന്ന കപ്പലുകൾക്കു ഭംഗിയും ഉപയോഗസൗകര്യവും അധികമായി ചേർന്നുകാണുന്നു. 'അവ ക്ഷമയും മിടുക്കുമുള്ള പണിക്കാരാൽ ഉണ്ടാക്കപ്പെട്ടവയെന്നു പ്രത്യക്ഷത്തിൽ മനസ്സിലാക്കുവാൻ പ്രയാസവുമില്ല' എന്നു പരന്ത്രീസുകാരനായ സൊൾവിൻസ്, അദ്ദേഹം ൧൯-ാം നൂററാണ്ടിന്റെ ആദികാലത്തു്, എഴുതിയ ഒരു പുസ്തകത്തിൽ പ്രസ്താവിച്ചിരിക്കുന്നു.

പ്രാചീനകാലത്തുണ്ടായിട്ടുള്ള കപ്പൽ പ്രയാണങ്ങളെപ്പററി അവിടേയുമിവിടേയുമായി ചിന്നിച്ചിതറിക്കിടക്കുന്ന ചില സൂചനകൾ കാണുന്നുണ്ടു്. അതല്ലാതെ, അവയുടെ വഴിക്കു വഴിയായ ഒരു വിവരണമൊ കപ്പലുണ്ടാക്കുന്ന സമ്പ്രദായങ്ങളെ പ്രതിപാദിക്കുന്ന ഒരു ശാസ്ത്രഗ്രന്ഥമൊ നാം കാണുന്നില്ല. രഥങ്ങൾ, ആനകൾ, കുതിരകൾ, ആഭരണങ്ങൾ, ആസനങ്ങൾ, കൊടികൾ കുടകൾ എന്നിവയേയും മററും പററി പറയുന്നതായ ഭോജനരപതിയുടെ 'യുക്തികല്പതരു' എന്നൊരു കൃതിയിൽ കപ്പലുകളെയും കുറിച്ചു ചിലതെല്ലാം പറഞ്ഞിട്ടുണ്ടു്. ഈ ഗ്രന്ഥത്തെ ഇനിയും അച്ചടിച്ചു പുറപ്പെടുവിച്ചിട്ടില്ല.

രാധാകുമുദമുഖോപാദ്ധ്യായൻ പ്രസ്തുതവിഷയത്തെക്കുറിച്ചു എഴുതി പ്രസിദ്ധപ്പെടുത്തിട്ടുള്ള ഒരു പുസ്തകത്തിൽനിന്നു മലയാളികളുടെ അറിവിനായി ഏതാനും ചില സംഗതികളെ ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു.

വൃക്ഷ ആയുർവേദത്തിൽ, അതായതു സസ്യശാസ്ത്രത്തിൽ, മരങ്ങൾക്കും ചാതുർവർണ്യം കല്പിച്ചിരിക്കുന്നു. ബ്രാഹ്മണജാതിയിലുള്ളതു് ഘനംകുറഞ്ഞതും മൃദുത്വമുള്ളതും മററുതരം മരങ്ങളോടു കൂട്ടിച്ചേർപ്പാൻ പ്രയാസമില്ലാത്തതുമായിരിക്കും. ക്ഷത്രിയവർഗ്ഗത്തിലുള്ളതു് ഉറപ്പുള്ളതും മൃദുത്വമുള്ളതുമായിരിക്കും; പക്ഷേ വേറേ ജാതിമരത്തോടു യോജിപ്പിപ്പാൻ സാധിക്കയില്ല.

ലഘ്വ്യയൽ കോമളം കാഷ്ഠം സുഘടം ബ്രഹ്മജാതിതൽ
ദൃഢാംഗം ലഘ്വ്യയൽ കാഷ്ഠ മഘടം ക്ഷത്രജാതിതൽ
കോമളം ഗുരുയൽ കാഷ്ഠം വൈശ്യജാതി തദുച്യതേ
ദൃഢാംഗം ഗുരുയൽ കാഷ്ഠം ശൂദ്രജാതി തദുച്യതേ.

ക്ഷത്രിയവർഗ്ഗത്തിലുള്ള മരങ്ങളെക്കൊണ്ടാണു കപ്പലുകൾ ഉണ്ടാക്കേണ്ടതെന്നും ആവക നൗകങ്ങൾ സുഖവും സമ്പത്തും തരുമെന്നും ഭോജൻ അഭിപ്രായപ്പെടുന്നു. ദുസ്തരങ്ങളായ വലിയ കടലുകളെ കടക്കുന്നതിനു് ഈമാതിരി കപ്പലുകൾ കൂടാതെ കഴികയില്ല.

ക്ഷത്രിയകാഷ്ഠൈർഘടിതാ ഭോജമതേ സുഖസമ്പാദനൗകാ
അന്യേ ലഘുഭിഃ സുദൃഢൈർവിദധതി ജലദുഷ്പദേ നൗകാ.

പലതരം മരങ്ങൾകൊണ്ടു പണിതിട്ടുള്ള കപ്പൽ ഒന്നിനും കൊള്ളില്ല. അതിൽ യാത്രചെയ്യുന്നതിനു് ഒരു സുഖവുമില്ല. അതു വളരെക്കാലം നിലനില്ക്കയുമില്ല; വേഗത്തിൽ ഉറഞ്ഞുപോകും; എന്നു തന്നെയുമല്ല, വലിയൊരിളക്കംതട്ടിയാൽ പൊളിഞ്ഞു താഴുകയും ചെയ്യും.

വിഭിന്നജാതിദ്വയകാഷ്ഠജാതാ ന ശ്രേയസേ നാപിസുഖായനൗകാ
നൈഷാചിരംതിഷ്ഠതി പച്യതേച വിഭിദ്യതേ സരിതിമജ്ജതേച

കപ്പൽപണിയിൽ ഇരുമ്പു് ഉപയോഗിച്ചാൽ, കടലിൽ പാറകളിലും മററും ഉള്ള അയസ്കാന്തം നിമിത്തം ദോഷം നേരിടുവാൻ ഇടയുണ്ടെന്നു ഭോജൻ പ്രത്യേകം ഉപദേശിക്കുന്നുണ്ടു്.

ഉരുക്കളുടെ വലിപ്പത്തെ അടിസ്ഥാനമാക്കി യുക്തികല്പതരു അവയെ സാമാന്യം, വിശേഷം എന്നു രണ്ടായിത്തിരിക്കുന്നു. ആദ്യത്തെ ഇനത്തിലുള്ളവ പുഴകളിൽ ഉപയോഗിക്കുന്നവയും രണ്ടാമത്തെ ഇനത്തിലുള്ളവ കടൽയാത്രയ്ക്കുള്ളവയും ആകുന്നു. സാമാന്യതരത്തിലുള്ളവയെ ക്ഷുദ്ര, മദ്ധ്യമ, ഭീമ, ചപല, പടല എന്നിങ്ങനെ അഞ്ചുതരങ്ങളായി വിഭജിച്ചിരിക്കുന്നു. വിശേഷതരത്തിലുള്ളവയെ ആദ്യം ദീർഘ എന്നും ഉന്നത എന്നും രണ്ടായി പിരിച്ചതിന്മേൽ ഇവയിൽ ഓരോ പിരിവുകളെ പിന്നെയും, യഥാക്രമം, പത്തും അഞ്ചും ശാഖകളായി പിരിച്ചിരിക്കുന്നു.

ആളുകൾക്കു് ഇരിപ്പാനുള്ള മുറികളുടെ സ്ഥാനങ്ങളെ ആശ്രയിച്ചും കപ്പലുകളെ സർവ്വമന്ദിര, മദ്ധ്യമന്ദിര, അഗ്രമന്ദിര എന്നീ മൂന്നുമാതിരികളായി തരംതിരിച്ചിരിക്കുന്നു. തലയ്ക്കൽ കൂടാരമുള്ളവയെ വേനൽക്കാലത്തും ദീർഘയാത്രകൾക്കും യുദ്ധത്തിനും ഉപയോഗിക്കുവാൻ വിശേഷമാകുന്നു.

അഗ്രതോമന്ദിരം യത്ര സാജ്ഞേയാതപ്രമന്ദിരാ
ചിരപ്രവാസയാത്രായാം രണേ കാലേ ഘനാത്യയേ.

ഇത്തരം കപ്പലുകളിലായിരിക്കാം ഭൃഗുമഹർഷിയുടെ മകൻ "ഭുജ്യു" ദൂരദിക്കിലുള്ള ഒരു ദ്വീപിൽ യുദ്ധത്തിനു പോയതു്. കുരുക്കൾ പാണ്ഡവന്മാരുടെ വംശം നശിപ്പിക്കുവാൻ ഒരിക്കൽ ചെയ്ത ചതിപ്രയോഗത്തിൽനിന്നും വിദുരാനും സഹൃദയനുമായ വിദുരരുടെ ഉപദേശപ്രകാരം അവർ രക്ഷയെ പ്രാപിച്ചതും ഈ തരം ഒരു കപ്പലിലായിരിക്കാം.

തതഃ പ്രവാസിതോ വിദ്വാൻ വിദുരേണ നരസ്തദാ
പാർത്ഥാനാം ദർശയാമാസ മനോമാരുതഗാമിനീം
സർവ്വവാതസഹാം നാവം യന്ത്രയുക്താം പതാകിനീം
ശിവേ ഭാഗീരഥീതീരേ നരൈർവ്വിശ്രംഭിഭിഃ കൃതാം.

(ഭാരതം-ആദിപർവ്വം)

അഞ്ഞൂറു കപ്പലുകളിൽ അനവധി കൈവർത്തകന്മാർ ഒളിച്ചുനിന്നു ശത്രുക്കളെ തടയുവാൻ ഒട്ടം കെട്ടിയതായി രാമായണത്തിൽ പറയുന്നുണ്ടു്. അന്നു് ഉപയോഗിച്ച കപ്പലുകളും ഇത്തരത്തിൽ പെട്ടവയായിരിക്കാം.

നാവാം ശതാനാം പഞ്ചാനാം കൈവർത്താനാം ശതം ശതം
സന്നദ്ധാനാം തഥാ യൂനാം തിഷ്ഠന്ത്വിത്യഭ്യചോദയൽ

(അയോദ്ധ്യാകാണ്ഡം).

ഗംഗയിലുള്ള ദ്വീപുകളിൽ ജയസ്തംഭത്തെ നാട്ടി രഘുചക്രവർത്തി തിരിച്ചുവരുന്ന സമയം, ബങ്കാളികൾ അദ്ദേഹത്തെ ചെന്നു തടുത്തതും ഈ തരം കപ്പലുകളോടുകൂടിയായിരിക്കാം.

വംഗാനുൽഖായതരസാ നേതാ നൌസാധനോദ്യതാൻ
നിചഖാനജയസ്തംഭം ഗംഗാസ്രോതോന്തരേഷു ച.

(രഘുവംശം ൪-ാം സർഗ്ഗം).

ഋഗ്വേദത്തിൽ പല ഘട്ടങ്ങളിൽ കപ്പൽയാത്രകളെക്കുറിച്ചു പറയുന്നുണ്ടു്. (ഋ: ൨ൻ: ൬; ൨: ൪വ്വ: ൧; ഋ: ൧൧൬: ൨; ൬: വ്വ്വ: ൩; ൦. ൪: ൦:;) (ഋ: ൧൧൬: ൩: ൽ ആകുന്നു ഭൃഗുമുനിയുടെ മകന്റെ കഥ വിവരിക്കുന്നതു്.) രാമായണത്തിൽനിന്നും മഹാഭാരതത്തിൽനിന്നും ഇതിനുമുമ്പിൽ ചില ഭാഗങ്ങളെ ഉദ്ധരിക്കയുണ്ടായല്ലൊ. കപ്പൽപ്രയാണങ്ങളെ സംബന്ധിച്ചു പ്രസ്താവിക്കുന്ന മററു ഭാഗങ്ങളും അവയിൽ ഉണ്ടു്. സീതാന്വേഷണത്തിനായി പുറ

പ്പെട്ടന്ന വാനരസൈന്യങ്ങളുടെ നേതാക്കന്മാരോടു സുഗ്രീവൻ പല ഭൂഭാഗങ്ങളിലും പോയി ദേവിയെ തിരയുവാൻ ആജ്ഞാപിക്കുന്നു. ആ കൂട്ടത്തിൽ, സമുദ്രദ്വീപുകളിലുള്ള പുരികളിലും ഗിരികളിലും കോഷകാരന്മാരുടെ രാജ്യത്തും യവനദ്വീപിലും സുവർണ്ണദ്വീപിലും ലോഹിതസാഗരത്തിന്റെ തീരങ്ങളിലും സീതാദേവിയെ രാവണൻ ഒളിപ്പിക്കുവാൻ വഴിയുണ്ടെന്നും അവിടെ തിരയേണമെന്നും കല്പിക്കുന്നു. ലോഹിതസാഗരം ചെങ്കടലും, മററു രണ്ടു ദ്വീപുകൾ ജാവാ, സുമാത്രാ എന്നവയും ആകുന്നു എന്നു് ഊഹിക്കരുതേ!

സമുദ്രമവഗാഢാംശ്ച പർവ്വതാൻ പത്തനാനി ച.

(കിഷ്കിന്ധാകാണ്ഡം ൪൦: ൨൫)

ഭൂമിഞ്ച കോഷകാരാണാം ഭൂമിഞ്ച രജതാകരാം.

(കിഷ്കിന്ധാകാണ്ഡം ൪൦: ൨൩)

'കോഷകാരാണാം ഭൂമിം' എന്നതിനെ 'കൌശേയതന്തുല്പാദകജന്തുല്പത്തിസ്ഥാനഭൂതാനാം ഭൂമി', അതായതു് പട്ടുകളുടെ നൂലുകൾ ഏതു പുഴുക്കളിൽനിന്നുണ്ടാകുന്നുവോ അവയുടെ ഭൂമി എന്നു വ്യാഖ്യാനിച്ചിരിക്കുന്നു. പ്രാചീനകാലംമുതൽ ചീനരാജ്യം പട്ടുതുണികൾ ഉണ്ടാക്കുന്നതിൽ പ്രസിദ്ധി സമ്പാദിച്ചിട്ടുള്ളതാണു്. കാളിദാസരുടെ ശാകുന്തളത്തിലും രഘുനന്ദനന്റെ യാത്രാതത്വത്തിലും ഈവിധം അവയെക്കുറിച്ചു പറഞ്ഞിരിക്കുന്നു:

ഗച്ഛതി പുരഃ ശരീരം ധാവതി പശ്ചാദസംസ്ഥിതം ചേതഃ
ചീനാം ശുകമിവ കേതോഃ പ്രതിവാതം നീയമാനസ്യ
സർവ്വാംഗമനലിപ്യേച ചന്ദനേന്ദുമൃഗദ്രവൈഃ
സുഗന്ധിമാല്യാഭരണൈശ്ചീനചേലൈഃ സുശോഭനൈഃ.

യവനദ്വീപിനെയും മററും പററി പറയുന്ന ഭാഗങ്ങൾ താഴെ ചേർക്കുന്നു.

യത്നവന്തോ യവദ്വീപം സപ്തരാജ്യോപശോഭിതം
സുവർണ്ണരൂപ്യകദ്വീപം സുവർണ്ണകരമണ്ഡിതം.

*　　*　　*　　*

തതോ രക്തജലം ഭീമം ലോഹിതം നാമസാഗരം.

പലതരം യുദ്ധങ്ങളാവാം എന്നു ഗണിക്കുന്ന കൂട്ടത്തിൽ കടൽയുദ്ധത്തിന്റെ കാര്യവും മനുസംഹിത മറക്കുന്നില്ല.

സ്യന്ദനാശ്വൈഃ സമേ യുദ്ധ്യേദനൂപേ നൌദ്വിപൈസ്തഥാ
വൃക്ഷഗുല്മാവൃതേ ചാപൈരസിചർമ്മായുധൈഃ സ്ഥലേ.

മഹാശയനായ സഹദേവൻ കടലിലുള്ള പല ദ്വീപുകളിലേയും മ്ലേഛരാജാക്കന്മാരെയും വേടന്മാരെയും നരഭുക്കുകളായ മനുഷ്യരെയും പിടിച്ചടക്കിയതായി സഭാപർവ്വത്തിൽ വിവരിച്ചിരിക്കുന്നു.

സാഗരദ്വീപവാസാംശ്ച നൃപതീൻ മ്ലേഛയോനിജാൻ
നിഷാദാൻ പുരുഷാദാംശ്ച കർണ്ണപ്രാവരണാനപി
ദ്വീപം താമ്രാഹ്വയം ചൈവ വശേകൃത്വാ മഹാമതിഃ.

(സഭാപർവ്വം)

കടൽവഴി കച്ചവടം ചെയ്തിരുന്ന വണിഗ്വരന്മാർ രാജാവിനു കാഴ്ചകൊണ്ടുവന്നിരുന്നതായി രാമായണത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. രാജസൂയത്തെയും ദിഗ്വിജയത്തെയും കുറിച്ചു വിവരിക്കുന്ന ഘട്ടത്തിൽ ഇൻഡ്യയ്ക്കു പുറമെ അന്നു് ഇൻഡ്യയുമായി കച്ചവടം നടന്നിരുന്ന പല രാജ്യങ്ങളുടെയും പേരുകൾ പറഞ്ഞു കാണുന്നുണ്ട്.

പ്രാചീനന്മാരായ ബൌധായനൻ, ഗൌതമൻ, മനു ഇവരുടെ ധർമ്മസൂത്രങ്ങളിൽ, കടൽയാത്ര ചിലർ ചെയ്തുകൂടെന്നും, ചെയ്താൽ പ്രായശ്ചിത്തം വേണമെന്നും, കപ്പലുടമസ്ഥന്മാർ രാജാവിനു കരവും, ചുങ്കവുമായി ഇന്ന സംഖ്യ കൊടുക്കേണമെന്നും മററും വിവരമായി കാണിച്ചിട്ടുണ്ട്. (ബൌ. വ: വ: വ; ൧: വ: ൪; ൧: ൧വ: ൧൪; ഗൌ. ൧ഠ: ൩൩). വിടിനു തീ വെക്കുന്നാൾ, എണ്ണ സോമ മധു ഇവയെ വില്ക്കുന്നവർ, കടൽയാത്ര ചെയ്യുന്നാൾ, എന്നിങ്ങനേയുള്ളവരെ ശ്രാദ്ധത്തിനു കൂട്ടരുതെന്നു മനുസ്മൃതിയിൽ വിധിച്ചിട്ടുണ്ട്.

ആഗാരദാഹി ഗരദഃ കുണ്ഡാശീ സോമവിക്രയി
സമുദ്രയായി വന്ദീ ച തൈലികഃ കൂടകാരകഃ (൩. ൧൫൮)

സമുദ്രയാത്രകളിൽ സമർത്ഥന്മാരും കാലദേശാവസ്ഥകളേയും സാമാനങ്ങളുടെ സ്വഭാവത്തേയും അനുസരിച്ചു സാധനങ്ങളുടെ ലാഭം കണക്കാക്കുവാൻ നല്ല ശീലമുള്ളവരും തീർച്ചയാക്കുന്ന തോതിനു പ്രാബല്യമുണ്ടെന്നും അതനുസരിച്ചു സർക്കാരിലേക്കുള്ള സംഖ്യ കൊടുക്കേണമെന്നും മനു അഭിപ്രായപ്പെടുന്നുണ്ട്.

സമുദ്രയാനകുശലാ ദേശകാലാർത്ഥദർശിനഃ
സ്ഥാപയന്തി തു യാം വൃദ്ധിം സാതത്രാധിഗമം പ്രതി.

(൮-ാം അദ്ധ്യായം)

ഇങ്ങനെ എഴുതുന്നതായാൽ ഇതിനൊരവസാനവും കാണില്ല. വളരെ പുരാതനകാലങ്ങളിൽ ഉണ്ടാക്കിട്ടുള്ള ദേവദശാസ്ത്രപുരാ

ണേതിഹാസങ്ങളിലും കാവ്യനാടകാലങ്കാരഗ്രന്ഥങ്ങളിലും നിന്നു പ്രാചീനകാലങ്ങളിൽ ഇൻഡ്യാക്കാർ ഇൻഡ്യയിൽ കപ്പലുകൾ പണിതിരുന്നു എന്നും അവർ കടൽവഴി കച്ചവടത്തിന്നായിട്ടും രാജ്യം പിടിച്ചടക്കാനായിട്ടും മററും പോയിരുന്നു എന്നും പ്രയാസം കൂടാതെ നമുക്കു കാണാവുന്നതാകുന്നു. അങ്ങനെ ഒരു കാലം ഇനി എന്നു വരുമോ? ഇംഗ്ലീഷുകാരുടെ സഹായത്തോടുകൂടി ആ കാലത്തിന്റെ ആവിർഭാവത്തിന്നായി ആര്യാവർത്തത്തിലുള്ളവരെല്ലാം ഒത്തൊരുമിച്ചു യത്നിക്കേണ്ടതാകുന്നു.

---

## ൨൩. വെൺമണി മകൻ നമ്പൂരിപ്പാട്.

കോടക്കാറണിതേർനിറം, ഫലിതമായ് പാരം പതുക്കപ്പറ-
ഞ്ഞിട്ടംവാക്കു്, വലിപ്പമുള്ള നയനം, ചിന്നുന്നമന്ദസ്മിതം,
നാടെല്ലാം നിറയുന്നകീർത്തി, കവിതാസാമർത്ഥ്യമിസ്സൽഗ്ഗുണം
കൂടിട്ടം ചെറുതായൊരീനരനിഴഞ്ഞെത്തുന്നു ലത്തുംവിധം.

കൊച്ചിരാജ്യത്തിൽ, ആലുവാപ്പുഴയ്ക്കു സമീപമുള്ള വെള്ളാരപ്പിള്ളി എന്ന ദിക്കാണു വെണ്മണിനമ്പൂരിപ്പാടന്മാരായ മഹാനുഭാവന്മാരുടെ ജന്മഭൂമി. ൧൦൧൩-ൽ അച്ഛൻനമ്പൂരിപ്പാട് കൊടുങ്ങല്ലൂർ പുലാപ്പാക്കരഭട്ടതിരിയുടെ മനയ്ക്കൽനിന്നു വിവാഹം കഴിച്ചു. ഈ വേളിയിൽനിന്നുണ്ടായ ഒരു പുത്രനാകുന്നു മകൻ നമ്പൂരിപ്പാടെന്നു പ്രസിദ്ധനായ നമ്മുടെ കടംബൻനമ്പൂരിപ്പാട്. ഇദ്ദേഹം ജനിച്ചതു് ൧൦൧൯-ാമാണ്ടു മേടമാസം ൩-ാംനു-യാകുന്നു. 'നാനാദിക്കും നിറഞ്ഞുള്ളോരു നവയശസാ വാണിരുന്നച്ഛനെ' കേൾക്കാത്ത മലയാളികൾ ചുരുക്കമായിരിക്കുമല്ലോ. മകന്റെ കവിതാവാസന അച്ഛന്റെ വഴിക്കാണെന്നു പറയുന്നതിൽ വളരെ അഭിപ്രായഭേദമുണ്ടാകുമെന്നു തോന്നുന്നില്ല.

കടംബൻനമ്പൂരിപ്പാട്ടിലെ വിദ്യാഭ്യാസം വളരെ ലഘുവായിട്ടുള്ളതായിരുന്നു. ഏറ്റവും പഴയസമ്പ്രദായത്തിലുള്ള ചില ആദ്യപാഠങ്ങളും അല്പം ഓത്തും അല്ലാതെ അദ്ദേഹം കുട്ടിക്കാലത്തൊന്നും ശീലിക്കയുണ്ടായിട്ടില്ല. യൗവ്വനമായതിൽപിന്നെയും തക്കം, അലങ്കാരം, വ്യാകരണം മുതലായ ഉയന്ന ശാസ്ത്രഗ്രന്ഥങ്ങളിൽ ഇദ്ദേഹത്തിനു വേണ്ടത്തക്ക പരിജ്ഞാനമൊന്നുമുണ്ടായിട്ടില്ല എന്നാൽ, ബാല്യംമുതല്ക്കുതന്നെ നമ്പൂരിപ്പാട്ടിലേക്കു കവിതയിൽ അസാമാന്യമായ നൈപുണ്യമുണ്ടായിരുന്നതിനാൽ, യൌവ്വനമായതിൽപിന്നെ

മഹാന്മാരുടെ ഉത്സാഹത്തിന്മേൽ അദ്ദേഹം പലപ്പോഴുമായി ചില കാര്യങ്ങളിൽനിന്നു ചിലതെല്ലാം ഗ്രഹിച്ചിട്ടില്ലെന്നില്ല.

ഇദ്ദേഹം ൧൦൪൫-ൽ, മുണ്ടായേതെക്കിനിയേടത്തു മനയ്ക്കൽനിന്നു വിവാഹംകഴിച്ചു. ഈ വേളി രണ്ടു പെൺകുട്ടികളെമാത്രമേ പ്രസവിച്ചുള്ളു. മൂത്തകുട്ടി കാലേ കാലധർമ്മം പ്രാപിച്ചു.

നമ്പൂരിപ്പാട്ട് കവിതാവിഷയത്തിലല്ലാതെ വേറെ ഒരു ജോലിയിലും പ്രവേശിച്ചതായി കേട്ടിട്ടില്ല. ഗൃഹസ്ഥനായിരുന്നിട്ടും ഇദ്ദേഹം കുടുംബകാര്യം പറയത്തക്കവണ്ണം ഒന്നും അന്വേഷിക്കയുണ്ടായിട്ടില്ല. എല്ലാവിഷയങ്ങളിലും ഉണ്ടായിരുന്ന അമാന്തം നമ്പൂരിപ്പാട്ടിലേക്കു ദേശാടനവിഷയത്തിൽമാത്രം അത്ര ഉണ്ടായിരുന്നില്ല. ഇദ്ദേഹം മലയാളത്തിൽ പലസ്ഥലങ്ങളിലും സഞ്ചരിച്ചിട്ടുണ്ട്, എങ്കിലും അധികമായി താമസിച്ചിട്ടുള്ളതു കൊടുങ്ങല്ലൂരും തൃപ്പൂണിത്തുറയും തൃശ്ശിവപേരൂരും ആകുന്നു തൃപ്പൂണിത്തുറയ്ക്കു പോകുന്ന വഴി എറണാകുളത്തു കയറുക പതിവായിരുന്നതിനാൽ, അവിടെയും അപ്പൊഴപ്പോഴായി കുറേനാൾ താമസിക്കയുണ്ടായിട്ടുണ്ട്. നമ്പൂരിപ്പാട്ട് ഒരു ഉദരരോഗിയായിരുന്നു. 'അധികതരമെന്നിക്കഗ്നിമാന്ദ്യാദിദീനം മൂർച്ഛിച്ചയ്യോ കുഴങ്ങുന്നിതുപൊഴുതു നമുക്കു ദൃമം ഹൃദ്യമത്രേ.' എന്നെല്ലാം ഇദ്ദേഹം പലപ്പോഴും വിലപിക്കമാറുണ്ട്.

കണ്ണിൽ തിയുണ്ടു കാമാന്തക! തിരുമകനാണെന്നിഭ്രുവത്തുതം തി-
ക്കണ്ഠത്തേലാണു നൃത്തം, തവപുനരനലക്കാട്ട ശാന്തിക്കുമുണ്ടു്
തിണ്ണെന്നെന്നിട്ടുമത്യാശ്രിതനടിയനിലിയഗ്നിമാന്ദ്യംവരുത്തി-
ട്ടുണ്ഡിപ്പിക്കുന്നതെന്തിങ്ങനെ? പലവകയായ് തിയ്യുതൃക്കയ്യിലില്ലേ?

പക്ഷേ പഥ്യംകാക്കുന്ന പതിവു പണ്ടുതന്നെ നമ്പൂരിപ്പാട്ടിലേക്കു ഉണ്ടായിരുന്നില്ല. 'അന്നേകാദശിയാകകൊണ്ടു പുനരന്നുണ്ടില്ല ചക്കപ്പഴം തിന്നാരാത്രികിടന്നു, തത്രസരസം സാരസ്യസാരാംബുധേ!' ഇങ്ങനെയെല്ലാം പ്രവൃത്തിച്ചിരുന്നതുകൊണ്ടു് ദീനത്തിനു് അധികമായ ശമനം ഒരിക്കലും ഉണ്ടായിട്ടില്ല. കൊല്ലത്തിലൊരിക്കൽ കൊടുങ്ങല്ലൂർവച്ചു് ഇദ്ദേഹത്തിനു നവരക്കിഴി പതിവുണ്ടായിരുന്നു. ൧൦൮൦-വൃശ്ചികമാസത്തിൽ കിഴികഴിഞ്ഞു നല്ലരിക്ക അവസാനിച്ചതോടുകൂടി പനിയും ഉടനെ വസൂരിയും തുടങ്ങി, മകരം ൨൦-നു രാത്രി ഒരുമണിക്കു ഈ മഹാൻ ഇഹലോകം വിട്ടുപിരിയുകയും ചെയ്തു. പനിയുടെ ആരംഭത്തോടുകൂടി നമ്പൂരിപ്പാട്ടിന്നു് ഒരു നാടകയോഗക്കാരുടെ അപേക്ഷപ്രകാരം അവർക്കു ഒരു ശ്ലോകമുണ്ടാക്കിക്കൊടുത്തതു് അദ്ദേഹത്തിന്റെ ചരമശ്ലോകമായിത്തന്നെ വിചാരിക്കാം.

അയ്യോ നല്ലോരരങ്ങണഞ്ഞഭിനയത്തിനൊത്ത കാലോചിത-
ക്കയ്യോരോന്നു തുടൻനല്ലനടനെന്നാപ്പേരു കേൾപ്പാതഹം
പീയൂഷാംശുകലാകലാപതനയേ! ഭക്തപ്രിയേ! നിൻകൃപാ
പീയൂഷത്തിനു കൈതൊഴുന്നു ജഗദാലംബേ! കുരുംബേശ്വരി!

നമ്പൂരിപ്പാട്ട് സർവ്വപ്രകാരേണയും ഒരു സത്സ്വഭാവിയായിരുന്നു. മനസ്സിനു ഒരു ചപലതയും ഉണ്ടായിരുന്നില്ല.

തോണിപ്പുള്ളയ്ക്കു തുല്യം പെരുവയറുമഹോ പല്ലടപ്പല്ലിനേററം
നാണംനൽകുന്നചപ്രക്കട്ടമയുമെലിയും തോല്ക്കുടംപോലെ മെയ്യും
കാണുന്നേരത്തറപ്പാനിവ പല വിഭവം ചേർത്തു തട്ടിപ്പടച്ചി-
നാണുന്നെത്തിത്തകഞ്ജാസനനതിസരസൻനമ്മളെത്തിത്തതല്ലാ.

എന്നിപ്രകാരമുള്ള ഇദ്ദേഹത്തിന്റെ പല ശ്ലോകങ്ങളും കേൾക്കുമ്പോൾ, നമ്പൂരിപ്പാട്ട് ഒരു വികൃതിയും കുകവിയും ആയിരുന്നു എന്നു പലക്കും തോന്നാനിടയുണ്ട്. എന്നാൽ വാസ്തവം അങ്ങനെ ആയിരുന്നില്ല. കാലുഷ്യം എന്ന ദുർദ്ദേവത ഇദ്ദേഹത്തിന്റെ അടുക്കൽക്കൂടി പോയിട്ടില്ലായിരുന്നു. നേരംപോക്കിനുവേണ്ടി ഇങ്ങനെയെല്ലാം തകൃതി കൂലുക്കിയിരുന്നതേയുള്ളു. ഇദ്ദേഹത്തിന്റെ ശുദ്ധത അറിയുന്നവക്ക് ഈമാതിരി ശകാരം അപ്രീതികരമായിരുന്നില്ലെന്നുതന്നെയല്ല, ബഹുസന്തോഷപ്രദവുമായിരുന്നു. ഇതിനാലാകുന്നു സ്തുതിയും ശകാരവും ആത്മപ്രശംസയും ആക്കും അവിഹിതമല്ലാത്തവിധത്തിൽ സംയോജിപ്പിച്ചു രസംപിടിപ്പിച്ചിട്ടുള്ള വളരെ ശ്ലോകങ്ങൾ ഉണ്ടാക്കുവാൻ ഇദ്ദേഹത്തിനു് ഇടയായിട്ടുള്ളതു്.

ശങ്കാഹീനം ശശാങ്കാമലതരയശസാകേരളോല്പന്നഭാഷാ
വങ്കാട്ടിൽ സഞ്ചരിക്കും സിതമണിധരണീദേവഹര്യക്ഷവര്യൻ
ഹുംകാരത്തോടെതിക്കും കവികരിനിടിലം തച്ചുടയ്ക്കുമ്പൊൾനിന്ദാ-
ഹംകാരം പൂണ്ടനീയാമൊരുകുറുനരിയെ ക്രൂസുമോ കുന്നിപോലും

തുഷ്ടിയോടു മതിപുഷ്ടിയുള്ളൊരു വിശിഷ്ടരാം കവിവരിഷ്ഠർ കു-
മ്പിട്ടിടും തവ പകിട്ടുകൊണ്ടു ജയമൊട്ടു മോക്കിലിഹകിട്ടുമോ?
നാട്ടിൽനല്ലപുകൾനട്ടനമ്മൊടതിധൃഷ്ടനായി നിലവിട്ടു നി
കഷ്ടമെന്തിനെതിരിട്ടിടുന്നു? വഴിമുട്ടിടും പൊറുതി കെട്ടിടും

നമ്പൂരിപ്പാടല്ലാതെ വേറെ ആരുതന്നെ ഈവക പദ്യങ്ങൾ ഉണ്ടാക്കിയാലും അവയെ അധികപ്രസംഗത്തിന്റെ കൂത്തായിട്ടേ ആളുകൾ ഗണിക്കുകയുള്ളു. പക്ഷേ, ഇദ്ദേഹത്തിന്റെ കാൎയ്യത്തിൽ അങ്ങനെ ശങ്കിപ്പാൻകൂടി ഇടയില്ല. സമാനകാലീനന്മാ

രായ കവികൾകൂടി ഏകകണ്ഠമായി ഇദ്ദേഹത്തെ സ്തുതിക്കുകയും ഇദ്ദേഹത്തിൻെറ യോഗ്യതയെ സമ്മതിക്കുകയും ചെയ്തിട്ടുള്ളതു കൊണ്ടുതന്നെ ഇദ്ദേഹത്തിനു അസൂയ, പരപുച്ഛം മുതലായ ദുർഗ്ഗുണങ്ങൾ വളരെ കുറവായിരുന്നു എന്നു പൂർണ്ണമായി തെളിയുന്നുണ്ടു്.

നമ്പൂരിപ്പാട്ടുമായി സംസാരിപ്പാൻ സംഗതിവന്നിട്ടുള്ളവരും അദ്ദേഹത്തിൻെറ കൃതികൾ വായിച്ചിട്ടുള്ളവരും അദ്ദേഹത്തിനു ഫലിതം പറവാനുണ്ടായിരുന്ന അസാധാരണ ശക്തിയെക്കുറിച്ചു അത്ഭുതപ്പെടാതെയിരുന്നിരിപ്പാൻ പ്രയാസമുണ്ടു്.

പാരംനൽഫലിതങ്ങളേവമരുൾചെയ്തിടാൻ ഭവാനോടു മ-
റ്റാരുംനോക്കുകവേണ്ട സമ്മതമതാണിന്നല്പകാണുന്നു ഞാൻ

എന്നു് ഇദ്ദേഹത്തെക്കുറിച്ചു പറഞ്ഞിട്ടുള്ളതിൽ അശേഷം അതിശയോക്തിയില്ല. എപ്പോഴും തുങ്ങിപ്പിടിച്ചിരുന്ന ഒരാളുടെ ഉള്ളിൽ നിന്നു് ഇത്ര ജീവസ്സുള്ള ഫലിതവർഷം എങ്ങനെ ഉണ്ടായിക്കൊണ്ടിരുന്നു എന്നു പലരും ആശ്ചര്യപ്പെട്ടിട്ടുണ്ടു്.

സർവ്വകാര്യത്തിലും നമ്പൂരിപ്പാട്ടിലേക്കു മന്ദതയുണ്ടായിരിക്കുമെന്നു ജാതകത്തിൽതന്നെ വിധിച്ചിട്ടുണ്ടായിരുന്നുവത്രെ. കവിതാവാസനയുടെ ഒഴുക്കത്തിൻെറ ഊക്കിനു ഒരു മന്ദതയും ഉണ്ടായിരുന്നില്ല. മറ്റെല്ലാസംഗതികളെക്കൊണ്ടും ഇദ്ദേഹം ജാതകവാക്യത്തെപരമാർത്ഥികരിച്ചു. 'പോയാൽ പോയവഴിക്കു പോകുമൊരു തുമ്പുംവാലുമില്ലാത്ത' വിധത്തിലായിരുന്നു ഇദ്ദേഹത്തിൻെറ മുക്കാലുംകാര്യങ്ങൾ. ഈ അമാന്തംകൊണ്ടാണു് കവിതകൾ പലതും മുഴുവനാക്കുവാൻ കഴിയാതെ അദ്ദേഹത്തിനു മരിപ്പാൻഇടയായതു്.

നമ്പൂരിപ്പാട്ടിലേക്കു ചിത്രം എഴുതുവാൻ ഒരുവിധം ശീലമുണ്ടായിരുന്നു. എന്നാൽ സഹജമായിട്ടുണ്ടായിരുന്ന അമാന്തം ഈ വാസനയേ ഫലിപ്പിച്ചില്ല. ഇദ്ദേഹത്തിൻെറ കൈവശം ചതുരംഗത്തിനു വരച്ച കള്ളികൾപോലെയുള്ള കള്ളികളിൽ ചില അക്ഷരങ്ങൾ എല്ലാം എഴുതിയ ഒരു പടം ഉണ്ടായിരുന്നു. ആരെങ്കിലും എന്തെങ്കിലും ഒരു കാര്യം വിചാരിച്ചു, ഇദ്ദേഹത്തിൻെറ ആവശ്യപ്രകാരം ഈ പടത്തിലെ ചില അക്ഷരങ്ങളെ തൊട്ടാൽ, നാം വിചാരിച്ചകാര്യവും അതിനുള്ള സമാധാനവും ഉമാമഹേശ്വരസംവാദമായി പദ്യരൂപേണ ഇദ്ദേഹം പറഞ്ഞിരുന്നു. ഇതിനൊരു ദൃഷ്ടാന്തശ്ലോകം ഇവിടെ കാണിക്കാം.

മുല്ലത്താർശരവൈരിയാംവര! കയത്തിപ്പൊട്ടനിന്നമ്മയെ-
ത്തല്ലത്തക്കൊരുദോഷമെന്തുബത മുജ്ജന്മം പ്രവർത്തിച്ചതും?

ചൊല്ലിത്തന്നരുളേണമെന്നൊരുപമാൻ ചോദ്യപ്പെട്ടുന്നണ്ടെടോ
മെല്ലെത്താനിഹചെയ്ത പാപഫലമാണെന്നോർത്തുകെന്നോമലേ!

ബാല്യകാലത്തിൽതന്നെ നമ്പൂരിപ്പാട്ടിന്നു കവിതയുണ്ടാക്കുവാൻ തുടങ്ങിയെങ്കിലും, അന്നു് ഒററശ്ലോകങ്ങളല്ലാതെ ഒരു കഥയായി യാതൊന്നും ഉണ്ടാക്കിയതായി കേൾവിയില്ല. ആദ്യകൃതികളിൽ പ്രധാനമായിട്ടുള്ളതു് (൧) പൂരപ്രബന്ധമാകുന്നു. ഇതു് ൧൦൪൯-ലെ തൃശ്ശിവപേരൂർ പൂരത്തെപ്പററി ഉണ്ടാക്കിട്ടുള്ളതാകുന്നു. ഇതിൽ ഏതാനുംഭാഗം ആ പൂരംകഴിഞ്ഞ ഉടനേയും ബാക്കിയുള്ള ഭാഗങ്ങൾ ഓരോരിക്കലായും ഉണ്ടാക്കിച്ചേർത്തിട്ടുള്ളവയുമാകുന്നു. (൨) ഭ്രതിഭ്രഷചരിതം മണിപ്രവാളം, (൩) പാഞ്ചാലീസ്വയംവരം തുള്ളൽ, (൪) അജ്ഞാതവാസം ആട്ടക്കഥ, (൫) കാമതിലകംഭാണം (൬) ജൂബിലിമഹോത്സവം തുള്ളൽ, (൭) അതിമോഹം നാടകം, (൮) ഹ്രദനപാണ്ഡവം നാടകം, (൯) പീയൂഷവിശ്ലോദയം നാടകം (൧൦) കവിപുഷ്പമാല മണിപ്രവാളം, (൧൧) അംബോപദേശം മണിപ്രവാളം, (൧൨) അജാമിളമോക്ഷം മണിപ്രവാളം ഇത്രയും കൃതികൾ പിന്നെ ഓരോ സമയങ്ങളിലായി ഉണ്ടാക്കീട്ടുള്ളവയാണു്.

(൨) ഭ്രതിഭ്രഷചരിതം ഏകദേശം ൧൦൫൨-ന്റെ ഒടുവിൽ തുടങ്ങിയ ഒരു കൃതിയാണു്. മരിക്കുന്നതുവരെ ഈ കഥയുടെ പലഘട്ടങ്ങളിലായി ഇദ്ദേഹം ശ്ലോകങ്ങൾ ഉണ്ടാക്കിച്ചേർത്തിരുന്നു. എങ്കിലും കഥ ഇന്നും അപൂർണ്ണമായിട്ടാണിരിക്കുന്നതു്. ഇതിലത്തെ കവിതാരീതി മനസ്സിലാക്കുന്നതിലേക്കു മൂന്നു ശ്ലോകങ്ങൾ ഇവിടെ ചേർക്കുന്നു.

അതിമിനസമിദാനിമൊന്നുചൊല്ലേണമെന്നാൽ
മതിമുഖിമണിയാളെ! ഹന്ത നിന്നോടുവേണം
കഥപറകിലുറങ്ങും നിയഹോ പിന്നെ മൂള-
ന്നതിനിവിടെവിളക്കോ? കട്ടിലോ? കട്ടുറുമ്പോ?

പെണ്ണാക്കിപ്പാർത്ഥനെത്തന്നെയുമഥനിജധൈര്യത്തിനാൽ
(സ്ത്രീഹൃദന്തം
പുണ്ണാക്കിപുണ്ഡരീകായുധശരനിരയാൽ ധർമ്മമാർഗ്ഗം ധരിപ്പാൻ
കണ്ണാക്കീസർവ്വശാസ്ത്രങ്ങളുമരചവരാൻതസ്കരന്മാർ തലയ്ക്കും
മണ്ണാക്കീമത്സരിച്ചീടിന നൃപതികൾ തൻവായിലും മായമന്യേ

നല്ലോരാറിതുനാഗശായികരമോ? ചക്രംചലിക്കുന്നതു-
ണ്ടല്ലോതാപസചിത്തമോ? കലവിയിൽ കാണുന്നു ഹംസംചരം

അല്ലാ പൊൻഗിരിശൃംഗമാണനിമിഷക്രീഡാവിലാസങ്ങളു-
ണ്ടല്ലാ, പോക്കളമാണു കാണുക കബന്ധം തുള്ളിനില്ക്കുന്നതും

൩. പാഞ്ചാലീസ്വയംവരം എന്ന ഓട്ടംതുള്ളൽ ഏകദേശം ൧൦൪൪-ാമാണ്ടു് ഉണ്ടാക്കിയതെന്നു തോന്നുന്നു. ഇതും മുഴുവനാക്കിട്ടില്ല. ഈ കൃതിയിൽ നമ്പൂരിപ്പാട്ടിലെ പരദൈവത്തിനെപ്പററിയുള്ള സ്തുതി വളരെ വിശേഷമായിട്ടുണ്ടു്.

൪. അജ്ഞാതവാസം ആട്ടക്കഥ ൧൦൪൯-ൽ ചെപ്പമണ്ണമനയ്ക്കൽ വെച്ചുണ്ടാക്കിയതാണു്. ഈ കൃതി കിട്ടാഞ്ഞതിനാൽ പ്രസിദ്ധപ്പെടുത്തീട്ടില്ല.

൫. കാമതിലകംഭാണം ൧൦൫൬-ലോ ൧൦൫൭-ലോ ഉണ്ടാക്കീട്ടുള്ളതാകുന്നു. കവിക്കു വ്യുൽപ്പത്തിദാർഢ്യം ഇല്ലായിരുന്നതിനാൽ ഈ ഭാണത്തിൽ ചില വൈകല്യങ്ങൾ വന്നിട്ടുണ്ടെങ്കിലും ആകപ്പാടെ ഇതു നന്നായിട്ടുണ്ടു്.

൬. ജൂബിലിമഹോത്സവം ഓട്ടംതുള്ളൽ ൧൦൬൩-ൽ ഇദ്ദേഹം എറണാകുളത്തു വന്നപ്പോൾ, ചില ഉദ്യോഗസ്ഥന്മാരുടെ നിർബന്ധപ്രകാരം അവിടുത്തെ ജൂബിലി ആഘോഷത്തെക്കുറിച്ചു് കുറച്ചു ദിവസത്തിനകത്തുണ്ടാക്കിയ ഒരു കൃതിയാണു്. ഇതു പൂർണ്ണമാക്കിട്ടുള്ള കൃതികളിൽ ഒന്നാകുന്നു.

ഭാഷാശാകുന്തളം മുതലായ നാടകങ്ങൾ പുറത്തു വന്നു കണ്ടപ്പോൾ പലർക്കും ഉണ്ടായതുപോലെ നാടകനിർമ്മാണത്തിൽ നമ്പൂരിപ്പാട്ടിലേക്കും തെല്ലു അതിമോഹം തുടങ്ങി. ഏതാനുമാക്കി വെച്ചിരിക്കുന്ന രണ്ടു നാലു നാടകങ്ങൾ ഈ ഭ്രമത്തിന്റെ സന്താനങ്ങളാകുന്നു.

൭. കാത്തുള്ളിൽ അച്യുതമേനോൻ ഏതാനും കവികളെ പുഷ്പങ്ങളോടു സദൃശപ്പെടുത്തി ചില പദ്യങ്ങൾ ഉണ്ടാക്കി നമ്പൂരിപ്പാട്ടിലേക്കു അയച്ചുകൊടുത്തതിന്റെ മറുപടിയായി ഉണ്ടാക്കീട്ടുള്ള ഒരു ചെറിയ കൃതിയാകുന്നു കവിപുഷ്പമാല.

മേല്പറഞ്ഞ കൃതികൾ കൂടാതെ നമ്പൂരിപ്പാട്ടിന്നു ചില കൈകൊട്ടിപ്പാട്ടുകളും മററും ഉണ്ടാക്കീട്ടുണ്ടു്. എന്നാൽ ഇവയിലൊന്നിലുമല്ല ഇദ്ദേഹത്തിന്റെ അന്യാദൃശമായ യശസ്സിന്നു കാരണം ഇരിക്കുന്നതു്. ആ പ്രസിദ്ധിക്കു പ്രധാനമായ കാരണം ഇദ്ദേഹത്തിന്റെ ഒററ ശ്ലോകങ്ങളാകുന്നു. നമ്പൂരിപ്പാട്ടിലെ കൃതികൾ പ്രസിദ്ധപ്പെടുത്തുന്നതിന്നു മുമ്പുതന്നേ അവയ്ക്കു അനിതരസാധാരണമായ ഒരു പ്രചാരം വന്നു കഴിഞ്ഞിട്ടുള്ളതാകുന്നു.

മുക്കാലും മൂഢരാണിജ്ജഗതി ബുധജനം ദുർല്ലഭം നല്ല ഭാഗ്യം
തല്ക്കാലം കേട്ടുകൊണ്ടാടുവതറിക മഹാമൂഢരാണ്ടുഢരാഗം

എന്നു നമ്പൂരിപ്പാട്ടിന്നു തന്റെ അംബോപദേശത്തിന്റെ അവസാനത്തിൽ പറഞ്ഞിട്ടുണ്ടു്. കല്പിച്ചുകൂട്ടീട്ടോ അല്ലാതെയോ ഇദ്ദേഹം ഇവരുടെ രസത്തെ വേണ്ടതിലധികം ഗണിച്ചിരുന്നു എന്നു തോന്നുന്നു. അൎത്ഥഭംഗിയേക്കാൾ അധികം ശബ്ദഭംഗിയേയാണു് ഇദ്ദേഹം ഭിക്ഷിച്ചുവന്നതു്. പ്രാസാനുപ്രാസങ്ങൾ കൂടാതെയുള്ള ശ്ലോകങ്ങളെക്കാണ്മാൻ പ്രയാസം. 'മഹാമൂഢന്മാർ കേട്ടു കൊണ്ടാടുവാൻ' വേണ്ടിട്ടോ അല്ലയോ കാവ്യനാടകാലങ്കാരങ്ങൾ വായിച്ചിട്ടുള്ള രസജ്ഞന്മാരാൽ സഹിക്കപ്പെടാത്തവയായതെററുകൾ നമ്പൂരിപ്പാട്ടിന്നു തന്റെ കൃതികളിൽ വരുത്തീട്ടുമുണ്ടു്. പദ്യപ്രബന്ധങ്ങളെ സംബന്ധിച്ചു് ഒരു ശിക്ഷാനിയമം ഉണ്ടാക്കുന്നതായാൽ ഏതെല്ലാം വകുപ്പുകൾപ്രകാരം ഇദ്ദേഹം ഒരു കുററക്കാരനായി വരുമെന്നു പറവാൻ ഞാൻ ഒരുങ്ങുന്നില്ല. ഓരോകൃതികളുടെ അംഗങ്ങൾക്കു വേണ്ട താരതമ്യങ്ങളോടു കൂടീട്ടു് ഇദ്ദേഹം ഒരു കൃതിയെ എങ്കിലും പൂൎത്തിയാക്കീട്ടില്ല. നാടകസിദ്ധാന്തങ്ങൾപ്രകാരം വിചാരിക്കുന്നതായാൽ, ഇദ്ദേഹത്തിന്റെ ഒരു നാടകത്തിന്നെങ്കിലും ആ പേരിനുള്ള അൎഹത കാണുന്നില്ല. ഇവയിലെ ഗദ്യങ്ങളും നാന്ദിശ്ലോകങ്ങളൊഴികേയുള്ള ഒട്ടുമുക്കാലും പദ്യങ്ങളും ഒരു നാടകത്തിൽ കാണുവാൻ കൂടി വഹിയാത്തവയാകുന്നു. 'വാക്യം രസാത്മകം കാവ്യം' എന്ന പ്രമാണത്തെ മാത്രമെ ഇദ്ദേഹം പ്രബലമായിവിചാരിച്ചിരുന്നുള്ളു. ഇതു കൂടാതെ, ഇദ്ദേഹത്തിന്റെ കൃതികളെക്കൊണ്ടു ഒരു ഉദ്ദേശസിദ്ധിയും ഉണ്ടാകുന്നില്ല. ജനങ്ങൾക്കു കൃത്യാകൃത്യോപദേശം ചെയ്തു് അവരെ അശുഭകൎമ്മങ്ങളിൽ വിമുഖന്മാരാക്കി സദ്വൃത്തന്മാരാക്കുന്നതിനു ഇദ്ദേഹം ശ്രമിക്കക്കൂടി ചെയ്തിരുന്നില്ല. ഇതു വലിയ കവികളുടെ കൃത്യങ്ങളിൽ ഒന്നാണെന്നു ഇദ്ദേഹം അറിഞ്ഞിരുന്നോ എന്നു തന്നേ സംശയമാകുന്നു. അംബോപദേശം, ഭാണം, പൂരപ്രബന്ധം, പല ഒററശ്ലോകങ്ങൾ ഇവയെ നോക്കുമ്പോൾ സാധാരണ നാം ദുഷ്കവിത എന്നു പറയുന്നതിനു ഇദ്ദേഹത്തിന്നു അധികം പക്ഷം ഉണ്ടായിരുന്നു എന്നു പറക വേണ്ടിയിരുന്നു

നമ്പൂരിപ്പാട്ടിലെ കൃതികളുടെ ന്യൂനതകളെ ആദ്യമായി കാണിച്ചതു അനിൎവ്വാച്യങ്ങളും അന്യാദൃശങ്ങളുമായ അവയുടെ ഗുണങ്ങളെ എല്ലാവരും വഴിപോലെ കൊണ്ടാടുന്നതിനാകുന്നു. മേല്പറഞ്ഞന്യൂനതകളിൽ പലതും ഇദ്ദേഹത്തിന്റെ വാസനാബലത്തിനു അഭ്യാസവിശേഷംകൊണ്ടു് ഉണ്ടാക്കേണ്ടതായ പരിപക്വത വരാ

തിരുന്നതിനാൽ വന്നിട്ടുള്ളവയാകുന്നു എന്നു് ആരും സമ്മതിക്കുന്നതാണല്ലൊ. തെററുകൾ എന്തെല്ലാം വരുത്തിട്ടുണ്ടായാലും തരക്കേടില്ല; 'തൽ ഭാഷാതനയിയെ കേരളമനുജർ വെടിഞ്ഞിട്ടു മുക്കാച്ചുമിപ്പോൾ വമ്പാളും ഹൂണഭാഷാവനിതയെ വശമാക്കുന്ന' ഇക്കാലത്തു മലയാളഭാഷയ്ക്കു് അഭ്യുതമായിട്ടു കണ്ടുവരുന്ന ഒരു പ്രചാരമുണ്ടാക്കുന്നതിനു് ഇദ്ദേഹം വളരെ പ്രയത്നിച്ചിട്ടുണ്ടു്. ഇതിന്നു സംശയമില്ല. പണ്ഡിതപാമരന്മാർ ഒരുപോലെ കൊണ്ടാടുന്നതു് നംപൂരിപ്പാട്ടിലെ കൃതികളെയാണെന്നു സർവസമ്മതമാണല്ലൊ. "വാസനാബലത്താൽ കവിതയുണ്ടാക്കി സഹൃദയഹൃദയാഹ്ലാദനം ചെയ്യുന്ന ഭാഷാകവികളിൽ അഗ്രേസരനായി ഗണിക്കപ്പെടേണ്ടതു വെണ്മണിനംപൂരിയെ തന്നേ"യാകുന്നു. എന്തു സ്ഖലിതങ്ങൾ ഉണ്ടായിരുന്നാലും ഇദ്ദേഹത്തിൻെറ പദ്യങ്ങളിൽ അഭിരുചി തോന്നാതിരിക്കുവാൻ പ്രയാസമാണു്. ഇദ്ദേഹത്തിൻെറ മനോധർമ്മത്തിൻെറ അപ്രതിഹതമായ പ്രവാഹത്തിനു ഒരേടത്തും ഒരു തട്ടു വരുന്നില്ല. മറെറാരു കവി ശങ്കിക്കുന്ന ദിക്കിൽ ഇദ്ദേഹം എന്തെങ്കിലും തട്ടിമൂളിക്കും. സരസപദപ്രസാദത്താൽ അതു ബഹുരസമായിരിക്കുകയും ചെയ്യും. സംസ്കൃതഭാഷയിൽ അധികം പരിചയമില്ലെങ്കിലും, അതിൽ ചില വകയ്യുകൾവെച്ചു മിന്നിച്ചിരിക്കുന്നതുകണ്ടാൽ, നംപൂരിപ്പാട്ടിലെ മാതൃഭാഷ സംസ്കൃതമാണോ എന്നു ശങ്കിച്ചുപോകും. ക്രൂസലില്ലായ്മയുടെ ഒരു വലിപ്പ അതുമാത്രമുണ്ടു്. നൂതനമായ എന്തെങ്കിലും ഭാവം ഇല്ലാത്തതായി ഒരു ശ്ലോകമെങ്കിലും ഇദ്ദേഹം ഉണ്ടാക്കീട്ടില്ല. ഇതുനിമിത്തം ചമൽക്കാരത്തിനു മുഖ്യഹേതുക്കളിൽ ഒന്നായ അപൂർവ്വത ഇദ്ദേഹത്തിൻെറ പദ്യങ്ങൾക്കു ധാരാളം ഉണ്ടാകുന്നുണ്ടു്. നംപൂരിപ്പാട്ടിലെ ശ്ലോകങ്ങൾക്കുള്ള ഒഴുക്കു പ്രസിദ്ധമാണു്. ഇദ്ദേഹത്തിൻെറ ശ്ലോകങ്ങളെ മററുള്ളവരുടെ ശ്ലോകങ്ങളിൽനിന്നു തിരിച്ചറിവാൻ വളരെ പ്രയാസമില്ല. ഇവയെ കേൾപ്പാൻ ഒരു പ്രത്യേക സുഖമുണ്ടെന്നു സാഹിത്യരസജ്ഞന്മാർ ഒരുപോലെ സമ്മതിക്കുന്നതാണു്. ഒരു ശ്ലോകത്തിലെങ്കിലും ഒരു പൊടിക്കയ്യില്ലാതെ വരില്ല. ദ്രുതകവിതയിൽ നംപൂരിപ്പാട്ടിലേക്കു ഒട്ടും ഭ്രമം ഉണ്ടായിരുന്നില്ല. ഈ ഗുണം കൃതികളിൽ കാണ്മാനും ഉണ്ടു്. സംഭാഷണപ്രയുക്തങ്ങളായ വാക്യങ്ങളെ ഇദ്ദേഹത്തിൻെറ പദ്യങ്ങളിൽ വാരിവിതറിട്ടുണ്ടു്.

പുഷ്ടാനന്ദം പ്രവിഷ്ടാതദനുസഖിമയാഭാഗ്യവീസ്ഥാനമുഖ്യം
ദിഷ്ട്യാ താവദപിചിത്രസ്മിതവിജിതശരൽകൌമുദീകാചനസ്ത്രീ
ഇഷ്ട്യാ ദൃഷ്ടാ വരിഷ്ഠാ വനജദലദൃശാം ചാരുഭൂഷാവിശേഷാ
വൃഷ്ടാഭിഷ്ടം മമൈവം മഹിതഗുണമയാ സാമയാ സാരസാക്ഷി

അന്തരായമിഹ ചിന്തചെയ്‌വതിനു ബന്ധമെന്ത ഹ! ഹ! സന്തതം
ചിന്ത തന്നിലിഹ ചിന്തുമെന്നുടെ ദുരന്തമോഹമതു കുന്തമോ?
പന്തിനോടു പരിപന്ഥിയാം തവ കുചാന്തരത്തിലണവാന്തരം
പന്തിയാക്കുക, പണന്തരാം, വെറുതെയെന്തിനോ തളിരിളന്തനോ!

മാന്യേ ‘മേട’സ്ഥിതേ കേ‘ളിടവഭ’ ‘മിഥുനാ’പ്തിക്കുതൽ‘ക്കർക്കടാ’ഗ്രം
തന്നേനിന്നുള്ള‘സിംഹോ’ദരി കുവലയദൃൽ ‘കന്യകേ’നി ‘സ്തുലാ’ഭേ
ഇന്നേകീടെൻ ‘ധനു’ർഭ്രുകുടി ‘മകര’മിഴി! ത്വൽകുചസമ്പൂർണ്ണ‘കുംഭം’
ധന്യേ ‘മീനാ’ധ്വജാസ്ത്രാമയമിവനിതൊരാണ്ടായി കൊണ്ടാടിടുന്നു

ഇന്നാരാണിവിടയ്ക്കുനേരയി ഭവദ്ദാനപ്രഭാവങ്ങൾകൊ-
ണ്ടിന്ദ്രാരാമമതിങ്കലർത്ഥികൾ കടക്കുന്നില്ലതെന്നല്ലഹോ
ചെന്നാരും പെരുമാറിടാഞ്ഞതവിടെ വമ്പുറും പുലിക്കൂട്ടമായ്
മന്ദാരാഖ്യമരങ്ങളോ ബത പുഴുക്കുത്തിത്തൊഴുക്കുത്തിപോൽ

എന്നീ ശ്ലോകങ്ങൾ മുമ്പിൽ പറഞ്ഞ പല സംഗതികളേയും ദൃഷ്ടാന്തീകരിക്കുന്നുണ്ടു്.

നമ്പൂരിപ്പാട്ടിലെ സംബുദ്ധികൾ കേൾവികേട്ടിട്ടുള്ളവയാണല്ലോ.

‘തേമ്പൊട്ടിച്ചോന്നൊലിക്കും മൃദുതരമൊഴികൊണ്ടിന്നു യൂനാം (ഹൃദന്ത
ക്കാമ്പാട്ടിടുന്ന കൊങ്കൽക്കുഴലണിമണിമാർകുമ്പിടും തമ്പുരാനേ’.

‘കഞ്ജശരൻ കിടന്നു കളിയാടിടുന്ന പൂങ്കാവേ!’

ഉമ്പർകോനുടയ കൊമ്പനാനയുടെ കുംഭവും കനകകുംഭവും
കുമ്പിടുന്ന കുചകുംഭമുള്ളവരിൽ മുമ്പു തേടി വിലസും പ്രിയേ!’

എന്നിപ്രകാരമുള്ള സംബോധനകൾ എങ്ങനെ കീർത്തിക്കു പാത്രീഭവിക്കാതെ പോകും.

മനുഷ്യരുടേയും മറ്റും ബഹിർദൃഷ്ടമായ സ്തോഭത്തെ പൂർത്തിയായും ചമൽക്കാരത്തോടുകൂടിയും വരുത്തുന്നതിനുള്ള സാമർത്ഥ്യം ഇദ്ദേഹത്തോളം ഇപ്പോഴുള്ള കവികൾക്കില്ല എന്നുള്ളതു താഴെ കാണിക്കുന്ന ശ്ലോകങ്ങളെക്കൊണ്ടു വെളിവാകുന്നതാണു്.

കിണ്ണം കിണ്ടി കരണ്ടിയുള്ളിചെറുപിഞ്ഞാണം മഹാരക്ഷയാം
വണ്ണം കാച്ചിയ മോരു കത്തിലമെഴുക്കോളം കളിപ്പാക്കഹോ
എണ്ണക്കുപ്പികൾ തേക്കിലപ്പൊതികളിന്നൊട്ടല്ലതെന്നീവക
കണ്ണിൽക്കണ്ടൊരു ശപ്പുശിപ്പു ചവറിക്കൂട്ടിൻ ചുവട്ടിൽ സുഖം.

ചീററിക്കൊണ്ടാൎത്തിചീൎത്തങ്ങൊരു ചെറുപശുവിൻ വാലതിൻ
(മൂലഭാഗം
നാററിക്കൊണ്ടൊട്ടിണക്കിഭ്രമളിയൊടുമതിൻമെയ്യിലാക്കയ്യിരണ്ടും
കേററിക്കൊണ്ടാശ്ശുഘ്ലംഘ്ലധ്വനിയൊടുകയറിക്കത്തുമാക്കാമദണ്ഡം
മാററിക്കൊണ്ടങ്ങടിങ്ങോട്ടൊരു വൃഷഭമടുത്തിന്നുടൻ വന്നിടുന്നു.

പാളത്താറും പെരുത്തുന്തിന കുടവയറും വിശ്രുവാനുള്ള കീറ-
പ്പാളത്തട്ടും പൊളിഞ്ഞീടിന കുടവടിയും സഞ്ചിയും പഞ്ചപാത്രം
തോളിൽക്കിറിപ്പൊളിഞ്ഞുള്ളൊരു ചെറിയ പഴംഭാണ്ഡവുംഭേസി-
(വന്നാ-
മേളത്തിൽ തള്ളിയുന്തിക്കശപിശപറയും പട്ടരൊട്ടല്ലപാൎത്താൽ.

നംപൂരിപ്പാട്ടിലെ കൃതികളിൽ ഉപയോഗിച്ചിരിക്കുന്ന മണിപ്രവാളത്തിൻെറ ശുദ്ധിയെക്കുറിച്ചു പക്ഷാന്തരം ഉണ്ടാകുന്നതല്ല. അതിലളിതപദങ്ങളുടെ രചനകൊണ്ടു് ഇവയ്ക്കു് അപൂൎവമായ ഒരു സാരസ്യം ഇദ്ദേഹം വരുത്തീട്ടുണ്ടു്. കവനത്തിനു ഉപയോഗിക്കുന്ന ഭാഷയുടെ കാൎയ്യത്തിൽ ഇദ്ദേഹത്തിനു വളരെ നിഷ്കൎഷയുണ്ടായിരുന്നു. മലയാളഭാഷയ്ക്കു ഏററവും ഉന്നതമായ ഒരു പദവി കിട്ടേണമെന്നു് ഇദ്ദേഹത്തിനു നിൎവ്യാജമായി ആഗ്രഹം ഉണ്ടായിരുന്നു. ഇതിനുവേണ്ടി വലിയവരുടെ സഹായമൊന്നും കൂടാതെ അല്പം വ്യുല്പത്തിയും അസാധാരണമായ കവിതാവാസനയും ഉള്ള ഒരു നംപൂരിക്കു എത്രത്തോളം പ്രവൎത്തിക്കാമോ അത്രത്തോളം ഇദ്ദേഹം പ്രവൎത്തിച്ചിട്ടുമുണ്ടു്. കേരളീയൎക്കു മലയാളഭാഷാസാഹിത്യം രസപ്രദമായി ഇരിക്കുന്ന കാലത്തോളം വെണ്മണി മകൻ നംപൂരിപ്പാട്ടിലെ പേരിനേയും ഇദ്ദേഹത്തിൻെറ കൃതികളേയും അവർ ഒരിക്കലും കൊണ്ടാടാതെ ഇരിക്കുന്നതുമല്ല.

---

## ൨൪. ഉത്തരരാമചരിതം.

പഞ്ചവടിപ്രവേശം

"ഉത്തരരാമചരിത"ത്തിലെ കഥാവസ്തുവിൻെറ മൂലം "ഉത്തരരാമായണ"മാകുന്നു. എന്നാൽ, നാടകത്തിലെ കഥാസാരത്തിൻെറ പുഷ്ടിക്കുവേണ്ടി ഭവഭൂതി പുരാണകഥയിൽ ചില ഭേദഗതികൾ വരുത്തീട്ടുണ്ടു്. ഇതുകാരണം ലോകതന്ത്രപാരംഗതനായ കവിയുടെ കല്പനാസാമൎത്ഥ്യത്തിൻെറ പ്രഭാവവിശേഷത്താൽ നാടകകഥയ്ക്കു ഗൌരവക്കുറവോ അസംഭാവ്യതയോ വന്നിട്ടില്ല. രണ്ടു

മഹാവാഗ്മികളുടെ രണ്ടുവിധമായ സുഭാഷിതവിരുതിനെ സാഹിത്യരസജ്ഞന്മാൎക്കു് അധികം ആയാസംകൂടാതെ അറിയുന്നതിനു വേണ്ടി പുരാണകഥയിൽ വ്യത്യാസമുള്ള ഭാഗങ്ങളുടെ ഒരു സംഗ്രഹം ഇവിടെ ചേൎക്കുന്നു.

"ഉത്തരരാമായണത്തിൽ" "പൂൎവ്വരാമായണ"കഥയെ കാണിച്ചിട്ടു വലുതായ ഒരു ഫലവും സിദ്ധിക്കയില്ലാത്തതുകൊണ്ടു്, അതിൽ "ഉത്തരരാമചരിത"ത്തിലെ മാതിരി ചിത്രദൎശനവും മററും ഇല്ല.

ശ്രീരാമൻ ആസ്ഥാനമണ്ഡപത്തിൽ ഇരിക്കുമ്പോൾ ഭദ്രൻ, മധുമത്തൻ, വിജയൻ മുതലായ ചാരന്മാർ വന്നു പൗരന്മാരുടെ എടയിൽ സീതാദേവിയെപ്പററി ഒരു അപവാദം നടക്കുന്നുണ്ടെന്നു് അദ്ദേഹത്തെ അറിവിക്കുന്നു; ഇതു കേട്ടിട്ടു് അവിശ്വിന്താഭരനായിത്തീൎന്ന രാമൻ, ഗത്യന്തരമില്ലെന്നു കണ്ടു്, തന്റെ പ്രേയസിയെ കാട്ടിൽകൊണ്ടുപോയി കളയുന്നതിനു സുമന്ത്രരോടും ലക്ഷ്മണനോടും ആജ്ഞാപിച്ചു. പരിത്യജിച്ച ഉടനെ സീത വിശുദ്ധയെന്നു പറഞ്ഞു്, സീതയെ വാല്മീകി തന്റെ ആശ്രമത്തിലേക്കു കൂട്ടിക്കൊണ്ടു പോയി.

ആ ദിവസം മുനിമാരുടെ ആവശ്യപ്രകാരം, അവരെ ലവണന്റെ പീഡയിൽനിന്നു രക്ഷിക്കുവാനായി, രാമൻ ശത്രുഘ്നനെ അയച്ചു. പോകുംവഴി വാല്മീകിയെകണ്ടു വന്ദിപ്പാൻ ശത്രുഘ്നൻ ആശ്രമപദത്തിങ്കൽ പോയപ്പോൾ, അന്നു സീത രണ്ടു കുട്ടികളെ പ്രസവിച്ചതായി അറിഞ്ഞു.

ആയിടയിൽ ഒരു ബ്രാഹ്മണൻ തന്റെ കുട്ടി അകാലമൃത്യുവിനെ പ്രാപിച്ചതിനെക്കുറിച്ചു് ഗോപുരദ്വാരത്തിങ്കൽ ശിശുശവത്തോടുകൂടി വന്നു് വിലപിക്കുവാൻ തുടങ്ങി. ശംബൂകൻ എന്ന ശൂദ്രതാപസന്റെ വൻതപമാകുന്നു ഇതിനു കാരണമെന്നു നാരദവസിഷ്ഠാദി മുനികൾ പറഞ്ഞതുകേട്ടിട്ടു്, അയാളെ കൊല്ലുവാനായി രാമൻ ഉടനെ പുറപ്പെട്ടു. രാമൻ താപസനെ കൊന്നു് അദ്ദേഹത്തിനു മോക്ഷവും കുട്ടിക്കു ജീവനും കൊടുത്തു. ഭവഭൂതി ശംബൂകനെ പഞ്ചവടിയിൽ തന്നെ ഇരുത്തി തപസ്സു ചെയ്യിപ്പിക്കുന്നതു് ശ്രീരാമനെ ഒരിക്കൽകൂടി ആ പ്രദേശങ്ങളിൽ കൊണ്ടുപോകുന്നതിനാകുന്നു. "ഉത്തരരാമായണ"ത്തിൽ "തെക്കം ദിക്കിനു ചെന്ന നേരത്തു കാണാകുന്നു" എന്നു മാത്രമേ പറഞ്ഞിട്ടുള്ളു.

താപസവധം കഴിഞ്ഞു് അഗസ്ത്യനെക്കണ്ടു് അയോദ്ധ്യയിലേക്കു മടങ്ങിയ ശ്രീരാമൻ അശ്വമേധയാഗംചെയ്വാൻ തുടങ്ങുന്നു.

ഇതിനുവേണ്ടി നൈമിശക്ഷേത്രത്തിൽ ഒരു യാഗശാല പണിയിച്ച് ശുഭസമയത്ത് ശ്രീരാമൻ അവിടേക്കു പോയി. ആ സമയത്ത് വാല്മീകിയുടെ നിർദ്ദേശപ്രകാരം, കുശലവന്മാർ എന്നു പേരുള്ള സുശീലവാന്മാരായ രണ്ടു താപസകുമാരന്മാർ യാഗശാലയുടെ സമീപത്തു വന്ന് രാമായണകഥയെ ഗാനംചെയ്യാൻ തുടങ്ങി. സകല ജനങ്ങളും ഇതു കേട്ട് ആനന്ദിച്ചു. ഈ കുട്ടികൾ ആരെന്നറിഞ്ഞു് "ഗോമതിതിരെ വാഴും വാല്മീകി തന്നെ കാണ്മാൻ രാമഭദ്രനുമൊരു ദൂതനെ നിയോഗിച്ചാൻ."

ദൂതൻെറ അടുക്കൽ, ശ്രീരാമൻ

"ജാനകിദേവി വിശുദ്ധയെങ്കിൽ കൈക്കൊള്ളാമല്ലൊ! നാനാലോകരും കാൺകെ പ്രത്യയം ചെയ്തീടേണം" എന്നു വാല്മീകിയെ സവിനയം അറിയിക്കുന്നതിനും പറഞ്ഞയച്ചു. ഇതിനെ അനുസരിച്ച് സകല ജനങ്ങളുടേയും മുമ്പിൽവെച്ച്,

"പൃത്ഥിനന്ദനയായ ജാനകീദേവിക്കേതും
ദൂഷണമില്ലെന്നൊരു സത്യം ഞാൻ ചെയ്തിടുന്നേൻ.
യോഷമാർമണിയായ ലക്ഷ്മിയായതുമിവൾ."

എന്നു വാല്മീകി സത്യംചെയ്തു. ഇതിൻെറ പരമാർത്ഥത്തെ സ്ഥിരീകരിപ്പാൻ എന്നപോലെ ഭൂമിദേവി പ്രത്യക്ഷമായി സീതയെ പാതാളത്തിലേക്കു കൊണ്ടുപോയി. അപ്പോൾ ലോകമാസകലം നിശ്ചഞ്ചലമായിത്തീർന്നു. ഇതുകൊണ്ടു ശ്രീരാമൻ കോപിച്ച് ലോകത്തിൽ ജലപ്രളയമുണ്ടാക്കുമെന്നു പറഞ്ഞു. ഉടനെ സകല ദേവന്മാരും ഭൂമിയെക്കൊണ്ടുവന്നു് സീതയെ ശ്രീരാമനു കൊടുപ്പിച്ചു.

അല്ല! "ഉത്തരരാമചരിതം" ഭവഭൂതി ആരാൻെറ കഥയെടുത്ത് നാടകരീതിയിൽ എഴുതിയതാണോ? ഇതേതുപെട്ട്യകൃതിനാണ് കഴിയാത്തതു്? എന്നു ചിലർ പറയുമായിരിക്കും. ഇതിനു മറുപടി ഒരു മഹാകവിതന്നെ പറയട്ടേ. "വാസ്തവമായി സംഭവിക്കുന്നതു നമ്മുടെ മനോവൃത്തിയെ അനുസരിച്ചിരിക്കയില്ല. ഒരു വാസ്തവചരിത്രത്തിനു ജീവനെ കൊടുക്കേണമെങ്കിൽ, തത്സംബന്ധമായി അനേകസംഗതികളെ ഗ്രഹിച്ച്, അവയെ ക്രമപ്പെടുത്തി, ത്യാജ്യങ്ങളായവയെ ത്യജിച്ച് സംക്ഷേപിക്കേണ്ടവയെ സംക്ഷേപിച്ച്, അതിലെ നായകനെ വായനക്കാർക്ക് സജീവനാക്കി തങ്ങളുടെ മുമ്പിൽ ഇരിക്കുന്നതുപോലെ തോന്നിക്കേണം. ഇതിനു അസാധാരണ ശക്തിയും പരിശ്രമവും കൂടിയേ സാധിക്കൂ. ഒരു കല്പിതകഥയെ നിർമ്മിക്കുന്നതിലാകട്ടെ ഓരോ പാത്രങ്ങളുടെ സ്വ

ഭാവവർണ്ണനയിൽ കവിയുടെ മനോധർമ്മത്തെ നിരർഗ്ഗളമായി പ്രയോഗിക്കാവുന്നതുകൊണ്ടു് ഇതു വാസ്തവചരിത്രഗ്രന്ഥംപോലെ അത്ര ശ്രമമുള്ളതല്ല" "ഉത്തരരാമായണം" ഒരു വാസ്തവചരിത്രമോ അല്ലയോ; ആക്കറിയാം. ഈ സംശയം കവിയുടെ ബുദ്ധിമുട്ടിനു് ഒരു കുറവും വരുത്തുന്നില്ല. ഇതിനു ഉദാഹരണമായി സീതാപരിത്യാഗസംഗതിതന്നെ എടുക്കുക. ഈ കാര്യം "ഉത്തരരാമായണ"ത്തിലുള്ളതുകൊണ്ടു് ഭവഭൂതി എത്ര കഷ്ടപ്പെട്ടിരിക്കുന്നു. ഇതുനിമിത്തം നാടത്തിലെ നായകനുണ്ടാകുന്ന ദുഷ്കീർത്തി പരിഹരിക്കുവാൻ ഭവഭൂതിക്കു ഭഗീരഥപ്രയത്നം ചെയ്യേണ്ടിവരുന്നുണ്ടു്.

ഇതിനെപ്പററി അല്പം പറയാതെ കഴികയില്ല. ശ്രീരാമനെ ഒരു ദൈവമായി കല്പിക്കുന്നപക്ഷം, ആ സാഹസകൃത്യത്തിനു എന്തൊരു ഒഴികഴിവാണു് പറയേണ്ടതെന്നു ഞാൻ അറിയുന്നില്ല. സീത വിശുദ്ധയെന്നു് അദ്ദേഹത്തിനു വിശ്വാസമുണ്ടെങ്കിൽ, ആ വിശ്വാസം ജനങ്ങളിൽ ജനിപ്പിച്ചോ മറേറതുവിധേനയെങ്കിലുമോ സീതയെ കളയാതെ കഴിക്കാമായിരുന്നു. പക്ഷേ, ഭട്ടതിരിയുടെ സമാധാനമായിരിക്കാം ഭാഗവതന്മാർ പറയുക.

"സോയം മർത്ത്യാവതാരസ്തവ ഖലുനിയതം
മർത്ത്യശിക്ഷാർത്ഥമേവം
വിശ്ലേഷാർത്തിന്നിരാഗസ്ത്യജനമപിഭവേൽ
കാമധർമ്മാതിസക്ത്യാ
നോചേൽ സ്വാത്മാനുഭൂതേ ക്വനുതവമനസോ വിക്രിയാ ചക്രപാണേ
സത്വം സത്വൈകമൂർത്തേ പവനപുരപതേ
വ്യാധനു വ്യാധിതാപാൽ"

മനുഷ്യർക്കു യാതൊന്നിലും അത്യാസക്തിയുണ്ടാകരുതെന്നു് കാണിപ്പാൻ മാത്രമാകുന്നു ഈ വക ഘോരകൃത്യങ്ങൾ രാമൻ പ്രവർത്തിച്ചതെന്നും, അതല്ലാതെ ആ സകലലോകപരിപാലകൻെറ ആത്മാവിനു് ഇവയോടൊരു സംബന്ധവുമില്ലെന്നും ആകുന്നു ഇവരുടെ മതം. ഇതിനെപ്പററി ഞാൻ ഇപ്പോൾ ഒന്നും പറവാൻ ഒരുങ്ങുന്നില്ല.

ശ്രീരാമൻ കേവലം ഒരുമനുഷ്യനാണെങ്കിൽക്കൂടി സീതയെ കളഞ്ഞതു് ഉചിതമായോ? സീത വിശുദ്ധയെന്നു രാമനു് നിശ്ചയമുള്ളപ്പോൾ, യശസ്സിനെമാത്രം മോഹിച്ചു് "ഗർഭഭാരത്തിനാലൊരടി വയ്പാൻ കൂടി വയ്യാത്ത" തൻെറ ധർമ്മപത്നിയെ രാമൻ ത്യജിച്ചതു് ഉത്തമപക്ഷമാണോ? വാദിപ്രതിവാദികൾ എന്തുപറയുന്നു എന്നു് നമുക്കു കേൾക്കുകതന്നെ.

ഭൂമി—"രാമഭദ്രനിങ്ങനെ ചെയ്തതു നന്നായോ?

ചെറിയ വയസിതന്നേ ചെയ്ത പാണിഗ്രഹത്തി-
ന്നരിമ, ജനക, നിഞാ, നഗ്നി, ചിത്താനുവൃത്തി,
പരമഗതിയെ വരുത്തിടുന്ന സന്താനലാഭം,
പരമവനി യൊന്നും തന്നെയോത്തിലയല്ലോ."

ഗംഗ—"ഭവതി എന്താ ഒന്നും അറിഞ്ഞുകൂടാത്തവളെ പ്പോലെ കോപിക്കുന്നതു്?

ഘോരം പാരിൽ പരന്നു പെരുകിയൊരയശ-
സ്സഗ്നിസംശുദ്ധിയേററം
ദൂരത്തായുള്ള ലങ്കാപുരമതിലതിലി-
ങ്ങാക്കു വിശ്വാസമുണ്ടാം?
പാരം ദുസ്സാധ്യമായുള്ളഖിലജനസമാ-
രാധനം തന്നെയല്ലോ
സാരം ശ്രീരാഘവന്മാക്കൊരു കുലധന, മാ-
ക്കുട്ടി മറെറന്തുചെയ്യും?"

പ്രതിവക്കിലിന്റെ കാരണങ്ങൾ ലഘുക്കളെന്നു തോന്നിയേക്കാം എന്നാൽ, അങ്ങനെയല്ല; ശ്രീരാമൻ ആ സന്ദർഭത്തിൽ എന്തുചെയ്യും? മനുകുലമതിനോടു് അപ്രീതിയില്ലാത്ത മറെറല്ലാവരും സീതയെ ദൂഷിക്കുമ്പോൾ, രാമൻമാത്രം അവരൊരു പതിവ്രതയാണെന്നു വിചാരിച്ചുകൊണ്ടിരുന്നതിനാലെന്തൊരു ഗുണമാണുള്ളതു്? അതിലുംവിശേഷിച്ച്, രാമനൊരു രാജാവല്ലേ? സാരമില്ലെന്നുവെക്കാനും പാററില്ല. 'ഇവിടെ ചെയ്യേണ്ടതെന്താണെന്നാലോചിച്ചിട്ട വേറെ എന്താണു്' എന്നു് ഒന്നും കാണാഞ്ഞിട്ടാകുന്നു ആവിധം ചെയ്തതു്. ഗുരുജനങ്ങളും ഇതിനു് അനുകൂലമാണെന്നു ഭവഭൂതി കാണിച്ചിട്ടുണ്ടു്. വസിഷ്ഠമഹർഷിയുടെ ഉപദേശം നമുക്കു് അറിയാമല്ലോ.

"ആമോദം പ്രജകൾക്കു നിത്യമുളവാക്കിടേണമക്കീത്തിയാം
ശ്രീമത്താകിയ നിൻകുലത്തിനു മഹാധനമെന്നതോത്തിടുക."

എന്നാകുന്നു അദ്ദേഹം രാമനോടു പറവാൻ അഷ്ടാവക്രനെ ഏല്പിച്ചതു്. താൻ ചെയ്തതു നന്നായിയെന്നു് ശ്രീരാമനുതന്നെ ബോധ്യമില്ല.

"വിടുക, കഠിനകമ്മംകൊണ്ടു ചണ്ഡാളനാമെ-
ന്നുടലുടനയി മുഗ്ദ്ധേ! ക്രൂരനാരുണ്ടിവണ്ണം?"

എന്നല്ലേ അദ്ദേഹം സീതയോടായി പറയുന്നതു്. ഗത്യന്തരമില്ലാത്തതിനാൽ മാത്രമാകുന്നു ശ്രീരാമൻ ആവിധം പ്രവൎത്തിച്ചതെന്നു് ഭവഭൂതി നല്ലപോലെ കാണിച്ചിട്ടുണ്ടു്. അതിനാൽ, സീതാപരിത്യാഗത്തിൽനിന്നു് ശ്രീരാമനുണ്ടാകുന്ന അപകീൎത്തി വളരെ ലഘുവെന്നോ, അതല്ലെങ്കിൽ അതൊട്ടുമില്ലെന്നോ പറയാം.

ഇനി നമുക്കു രണ്ടാമങ്കത്തിലേക്കു പ്രവേശിക്കുക. സീതയെ ശ്രീരാമൻ കാട്ടിൽക്കളഞ്ഞിട്ടു് ഇപ്പോൾ ഏകദേശം പന്ത്രണ്ടുവൎഷത്തോളമായിരിക്കുന്നു. അന്നുമുതൽ ഇന്നുവരെ നടന്നിട്ടുള്ള സംഗതികളെ കുറിച്ചാകുന്നു ആത്രേയിയേയും വനദേവതയേയും കൊണ്ടു കവി പറയിക്കുന്നതു്. വേദാന്തസാരത്തെ ഗ്രഹിപ്പാനായിട്ടു് പുരാണബ്രഹ്മവാദിയായ ആ വാല്മീകിമഹൎഷിയുടെ അടുക്കൽനിന്നു ദണ്ഡകാരണ്യത്തിലുള്ള മുനികളുടെ അടുക്കലേക്കു പുറപ്പെട്ടതെന്താണെന്നു വനദേവതയായ വാസന്തി ആത്രേയിയോടു ചോദിക്കുന്നു. ഇതിനു മറുപടിയായി ആത്രേയി രണ്ടു കാരണങ്ങളെ പറയുന്നുണ്ടു്; ഒരു ദേവത രണ്ടു കുട്ടികളെ വാല്മീകിയുടെ അടുക്കൽ കൊണ്ടുവന്നാക്കി......പതിനൊന്നാം വയസ്സിൽ ഉപനയിച്ചിട്ടു വേദത്തെയും പഠിപ്പിച്ചു......ആ കുട്ടികളോടൊപ്പം പഠിക്കുന്നതിനു എന്നെപ്പോലെയുള്ളവൎക്കു സാധിക്കുന്നതല്ല.........അനന്തരം, വാല്മീകി മനുഷ്യരിൽ ഒന്നാമതായി ശബ്ദബ്രഹ്മത്തിന്റെ അപ്രകാരമുള്ള പരിണാമമായ രാമായണമെന്ന ഇതിഹാസത്തെ നിൎമ്മിച്ചു.........ഇതുകൊണ്ടുമാണു് വലുതായ വിഘ്നമുണ്ടെന്നു പറഞ്ഞതു്.

ഭവഭൂതി ആത്രേയിയെക്കൊണ്ടു പറയിപ്പിച്ചതിന്റെ താല്പൎയ്യം മനസ്സിലാകുന്നില്ല. വാല്മീകി കുട്ടികളെ പഠിപ്പിച്ചു, രാമായണം നിൎമ്മിച്ചു; അതുകൊണ്ടു് ആത്രേയിക്കു് പഠിപ്പിനു വളരെ വിഘ്നമാണത്രേ; പഠിപ്പിക്കയും നിൎമ്മിക്കയും കഴിഞ്ഞപ്പോഴാണോ പഠിപ്പിനുള്ള പ്രതിബന്ധങ്ങൾ അവയിൽനിന്നുണ്ടായിത്തുടങ്ങിയതു്? ഇതെന്തെങ്കിലുമാവട്ടേ.

കോസലവിദേഹന്മാരുടെ കാലത്തു വേദവേദാംഗങ്ങളും സ്ത്രീകളുടെ അഭ്യാസത്തിനു അവിഷയങ്ങളായിരുന്നില്ലെന്നു അറിയുമ്പോൾ നമുക്കു സന്തോഷം തോന്നാതിരിക്കയില്ല. "പലപ്പോഴും അവർ രാജകാൎയ്യങ്ങളിൽക്കൂടി പ്രവേശിച്ചിരുന്നു. പുരാതനജാതിക്കാരിൽ തങ്ങളുടെ സ്ത്രീകളെ ബഹുമാനിച്ചിരുന്നവർ ഹിന്ദുക്കളെപ്പോലെ മററാരുമുണ്ടായിരുന്നില്ലെന്നു കാണിക്കുവാൻ അനേകലക്ഷ്യങ്ങൾ ബ്രാഹ്മണഗ്രന്ഥങ്ങളിൽതന്നെ കാണുന്നുണ്ടു് സകലലൌകികവിഷയങ്ങളിലും ഭാൎയ്യമാരിൽനിന്നു ഭൎത്താക്കന്മാൎക്കു് അള

വില്ലാത്ത സഹായം ലഭിച്ചിരുന്നു." അന്നുമിന്നുമായി സ്ത്രീകളുടെ സ്ഥിതിക്കുള്ള വ്യത്യാസവും ഇതുണ്ടാകുവാനുള്ള കാരണങ്ങളും ഇതു കൊണ്ടുണ്ടായിട്ടുള്ള ദോഷങ്ങളും പല വിദ്വാന്മാരും പലപ്പോഴും നമുക്കു കാണിച്ചുതന്നിട്ടുള്ളതിനാൽ ഞാൻ അവയെ ഇവിടെ ആവ ത്തിച്ചിട്ടാവശ്യമില്ല.

ഇനി രണ്ടാമങ്കത്തിലെ കഥാവസ്തുവിന്റെ ഒരു സംക്ഷേപം ഇവിടെ കാണുന്നു. ശ്രീരാമൻ ശൂദ്രമുനിയെക്കൊന്നു് ദണ്ഡകാരണ്യത്തെ നോക്കിക്കൊണ്ടു നടക്കുന്നു എന്നു അഗസ്ത്യനും ലോപാമുദ്രയും ശംബൂകനിൽനിന്നു കേട്ടിട്ടു് അദ്ദേഹം മുഖേനതന്നേ വിമാനത്തിൽനിന്നു ഇറങ്ങുമ്പോൾ ചെയ്യേണ്ടതായ മംഗളകർമ്മത്തിനു തയാറായിട്ടു ലോപാമുദ്രയും മററും "അങ്ങയുടെ വരവിനെ കാത്തു നില്ക്കുന്നു......ഇവിടെ വന്നു ഞങ്ങളെ സന്തോഷിപ്പിച്ചാലും...... അനന്തരം അതിവേഗമുള്ള വിമാനത്തിൽകൂടി സ്വദേശത്തുചെന്നു അശ്വമേധത്തിനു തയ്യാറായിരിക്കയും ചെയ്യാമല്ലൊ" എന്നു് അവർ ശ്രീരാമനെ അറിയിക്കുന്നു. ശ്രീരാമൻ പഞ്ചവടിയിൽ പ്രവേശിക്കാതെ "ഗുരുജനാജ്ഞയെ അനുഷ്ഠിപ്പാൻവേണ്ടി" അഗസ്ത്യാശ്രമത്തിലേക്കു പോകുന്നു.

ശൂദ്രൎക്കു തപസ്സുചെയ്യാൻ വഹിയെന്നും അവരു് അതു ചെയ്താൽ ലോകം ആസകലം അകാലമരണം മുതലായ പല സംഭവങ്ങളാലും പീഡിക്കപ്പെടും എന്നുംമററും ആ കാലത്തുംകൂടി ഒരു വിശ്വാസമുണ്ടായിരുന്നതിനെക്കുറിച്ചു് ആൎക്കും ആശ്ചൎയ്യം തോന്നാതിരിക്കയില്ല. ശ്രീരാമന്റെ പൂൎണ്ണമനസ്സോടുകൂടിയല്ല ശംബൂകനെ കൊന്നതെന്നോൎത്തു് എല്ലാ ശൂദ്രരും അവൎക്കു മനസ്സമാധാനം ഉണ്ടാക്കിക്കൊള്ളട്ടെ.

ഭവഭൂതിയുടെ വൎണ്ണനാസാമൎത്ഥ്യത്തെക്കുറിച്ചു വല്ലാവൎക്കും സംശയം ഉണ്ടെങ്കിൽ ദണ്ഡകാരണ്യത്തിന്റെ വൎണ്ണനയെ നോക്കിക്കോട്ടെ.

"കേൾക്കുന്നുണ്ടുഗ്രജന്തുദ്ധ്വനിയിവിടെയന-
ങ്ങാതെ നിശ്ശബ്ദമാമി-
ട്ടിക്കെല്ലാം, സുപ്ത നക്ഷശ്വസിതവിഷമണ-
ഞ്ഞഗ്നി കത്തുന്നു്തത്ര
ഇക്കുണ്ടിൽ തെല്ലുമില്ലേ ജലലവമിവിടെ-
ദ്ദാഹമോടോന്തശേഷം
നക്കുന്നുണ്ടിപ്പെരുമ്പാമ്പിന്നുടെ തനുവിയ-
ൎത്തുതടവിച്ചുള്ള വെള്ളം"

"പൊന്നുന്തു പൊത്തിൽ വാഴും കരടികൾ മദമാ-
    ന്നേററമാസ്യാംബുലേശം
ചിന്തുംവണ്ണം മുഴക്കും ധ്വനിയെതിർന്നിനദം
    കൊണ്ടു ദീർഘിച്ചു മേന്മേൽ
ഈന്തക്കൊമ്പാനപൊട്ടിച്ചിഹ വിതറിയതിൻ
    പാലൊലിച്ചുതരുവിക്കം
ഗന്ധം വ്യാപിച്ചിട്ടുന്നുണ്ടതിസുരഭിയതായ്
    ശീതമായ് രൂക്ഷമായും."

"എങ്ങും കേകികൾ കൂകമീ മലകളും മാൻകൂട്ടമേററം മദി-
ച്ചങ്ങിങ്ങോടിനടക്കമീവനവു, മന്നീക്ഷിച്ചതത്രേ ദൃഢം
എങ്ങും വഞ്ചുളവള്ളി നീലനിചുളക്കൂട്ടങ്ങളും, ഭംഗിയിൽ
തിങ്ങീട്ടുള്ള നദീതടങ്ങളിവയും, മുൻകണ്ടതാം നിർണ്ണയം"

ഇങ്ങനെ അതിഭയങ്കരമായ കാട്ടിൽ "എന്നാൾവപുത്രനൊരുമിച്ചു വസിച്ചിടാം ഞാൻ" എന്നു പറവാനും അപ്രകാരം പ്രവൎത്തിപ്പാനും സീതയെ ശക്തനാക്കിയതു് വൈദേഹിക്കു രാമനിലുള്ള പ്രണയമാണു് എന്നു രാമനു നല്ല നിശ്ചയമുണ്ടു്.

ഒരുവനൊടൊരാളിൽ സ്നേഹമായാലവനു-
ള്ളൊരു നിരുപമസൌഖ്യദ്രവ്യമായാളുതന്നെ,
അരികിൽ മരുവിയൊന്നും ചെയ്യയില്ലെങ്കിലും താൻ
മരുവുമൊരു സുഖത്താൽ തന്നെ ദുഃഖത്തെ നീക്കും"

"വാണു സീതയുമായ് സുഖേന ബദ്ധനാൾ
    ഞാൻ ഞങ്ങൾ പിമ്പാലയേ
വാണപ്പോഴമിതിങ്കലെക്കഥകളാ-
    ലല്ലോ കഴിച്ചു ദിനം
പ്രാണപ്രേയസിയെക്കളഞ്ഞഥ തനി-
    ച്ചിപ്പാപി ചെന്നീവനം
കാണുന്നെങ്ങനെ? മാനിയാതെയിതിനെ-
    പ്പോകുന്നതിന്നെങ്ങനേ?"

"തനിച്ചു്" പഞ്ചവടിയിലേക്കു പോകുവാൻ രാമനു തരം കൊടുക്കരുതെന്നു ധൎമ്മപത്നിയായ ലോപാമുദ്രയ്ക്കും അഭിപ്രായം ഉണ്ടായിരുന്നു. പക്ഷെ, അതു രാമനോടു നേരിട്ടു പറയുന്നതു് ഉചിതമല്ലല്ലൊ. അതിനാലത്രെ ലോപാമുദ്ര ശ്രീരാമനെ ആശ്രമത്തിലേക്കു വരുത്തുകയും തത്സമയത്തു് "രാമൻ പഞ്ചവടി പ്രദേശങ്ങളെ ചെന്നു കാണും. രാമഭദ്രനു അടിക്കടി മോഹാലസ്യത്തിനു കാരണങ്ങൾ സംഭവിച്ചേക്കാം, അതുകൊണ്ടു് ഭവതി അതിൽ ന

ല്ല ഓർമ്മയോടുകൂടിയിരിക്കണെ" എന്നു ഗോദാവരിക്കു അറിവു കൊടുക്കുകയും ചെയ്തതു്. ഈ ശങ്കകൊണ്ടു തന്നേയാകുന്നു ഭഗവതിയായ ഭാഗീരഥി സീതാദേവിയോടുകൂടി എന്തൊ ഒരു ഗൃഹകൃത്യവ്യാജേന ഗോദാവരിയെ കാണ്മാൻ വന്നിരിക്കുന്നതും.

---

## ൨൫. രവിവൎമ്മകോയിത്തമ്പുരാൻ

ഇദ്ദേഹം ൧൦[illegible]-ാമാണ്ടു മകരമാസം ൧൯-ാംനു ചങ്ങനാശ്ശേരിയിൽ, ലക്ഷ്മീപുരത്തുകൊട്ടാരത്തിൽ ജനിച്ചു. ഇവിടത്തെ അച്ഛൻ പരപ്പനാട്ടു് സമീപത്തിൽ ഉള്ള മൂത്തേടത്തു നംപൂരിയാണു്. കുട്ടിക്കാലം മുതല്ക്കു തന്നെ, ഓരോരോ സുഖക്കേടുകൾ ഈ തമ്പുരാനെ ബാധിച്ചുകൊണ്ടിരുന്നു. എന്നാൽ ഇവയ്ക്കു് തിരുമനസ്സിലെ ബുദ്ധിശക്തി ക്ഷയിപ്പിക്കുവാൻ ഒരിക്കലും കഴിഞ്ഞിട്ടില്ല.

കുലഗുരുവായ തിരുവാപ്പിൽ രാമവാരിയരുടെ അടുക്കലാണു് അക്ഷരാഭ്യാസം ചെയ്തതു്. പിന്നീടു് ആയില്യംതിരുനാറം കേരളവർമ്മകോയിത്തമ്പുരാൻ ചില കാവ്യനാടകങ്ങളും മണ്ണൂടിക്കാരൻ ഒരു ശാസ്ത്രിപ്പോററി കുറെ കൌമുദിയും ഇദ്ദേഹത്തെ പഠിപ്പിച്ചു. ൧൦൭൨, ൭൩ എന്നീ കൊല്ലങ്ങളിൽ, ഒരു പ്രത്യേക ഗുരുനാഥനെ നിയമിച്ചു് ഒരു നിഘണ്ടുവിൻെറ സഹായത്തോടുകൂടി പഠിക്കാത്ത പുസ്തകങ്ങളും വായിച്ചു് അർത്ഥവിവേചനം ചെയ്യാൻ മാത്രം ഇദ്ദേഹം ഇംഗ്ലീഷിൽ വ്യുല്പത്തി സമ്പാദിച്ചു. ഇവിടുത്തെ വിദ്യാഭ്യാസവിഷയത്തെക്കുറിച്ചു് ഈ വക കണക്കുകൾ കാണിച്ചുഎന്നേയുള്ളു. രവിവർമ്മകോയിത്തമ്പുരാനുണ്ടായിരുന്ന വൈദുഷ്യത്തിനുള്ള മുഖ്യഹേതു ഇവിടുത്തെ സ്വതഃപ്രസൃതമായ പ്രതിഭാവിശേഷം തന്നെ ആയിരുന്നു. ൧൦൫൦-ൽ, ഇവിടുന്നു് അനന്തപുരത്ത് മൂത്തകോയിത്തമ്പുരാൻെറ അടുക്കൽ അഷ്ടാംഗഹൃദയം പഠിച്ചുതുടങ്ങി. എന്നാൽ, സൂത്രസ്ഥാനം കഴിഞ്ഞപ്പോൾ, 'ശേഷം താനെ തന്നെ നോക്കിയാൽമതി' എന്നു കല്പിച്ചതായി കേട്ടിട്ടുണ്ടു്. ഗുരുശാസനയെ അനുസരിച്ചു്, ആ ശാസ്ത്രഗ്രന്ഥം മുഴുവനും നോക്കി മനസ്സിലാക്കി എന്നുതന്നെയല്ല, അതിനെ മററുള്ളവരെ പഠിപ്പിക്കുകൂടി ചെയ്തിട്ടുണ്ടു്. ഒരിക്കൽ, അഷ്ടാംഗഹൃദയത്തിനു് സംസ്കൃതത്തിലും മലയാളത്തിലുമായി ഒരു വ്യാഖ്യാനം എഴുതുവാൻ ആരംഭിക്കയുണ്ടായി. അതിലെ ആദ്യത്തെ ശ്ലോകത്തിൽ ഓർമ്മയുള്ള ഭാഗം ഇവിടെ കാണിക്കാം.

മഹേശ്വരേണോഷധിനാഥമൌലിനാ
മഹീസുരവര്യാൽ പരിഗൃഹ്യ രക്ഷിതം
*          *          *          *
മഹൌഷധം കഞ്ചന സംസ്മരാമോ വയം. ൧

വൈദ്യശാസ്ത്രം പഠിപ്പിച്ച തന്റെ ജ്യേഷ്ഠന്റെ പേരിൽ ഇവിടെയ്ക്കു് എത്രമാത്രം ബഹുമാനമുണ്ടായിരുന്നു എന്നു താഴെയുള്ള ശ്ലോകം വെളിവാക്കുന്നുണ്ടു്.

വാണീമാതിന്റെ നല്പൊന്മുലകളിലൊഴുകും സ്തന്യപീയൂഷസാരം
കേണീടാതാസ്വദിച്ചിട്ടനുദിനമതുലപ്രൌഢിതേടും മഹാത്മാ
വാണീടുന്നൂഴിതന്നിൽ പുതുപുകൾ നിറയും പുണ്യവാനായ പച്ച-
ക്ഷോണീമാണിക്യഭൂഷാമണിഗുണനിധിയാം രാജരാജക്ഷിതീശൻ.

ഈ മഹാനുഭാവന്, എന്തെങ്കിലും ഒന്നു കേട്ടാൽ, അതിനെ ഉടനെ ഗ്രഹിപ്പാനുള്ള ശക്തി വിശേഷാൽ ഉണ്ടായിരുന്നു. അഷ്ടാവധാനം തുടങ്ങിയ തന്റെ ചില ബുദ്ധിവൈചിത്ര്യങ്ങളെ ഇവിടുന്നു പല കുറിയും കാണിച്ചിട്ടുണ്ടു്.

ഉപനയനം കഴിഞ്ഞതുമുതൽക്കു്, മാതുലന്റെ കല്പനപ്രകാരം തന്റെ വലിയകുടുംബത്തിലെ കാര്യങ്ങൾ കൂടി അന്വേഷിക്കേണ്ടിവന്നു. ഈ ദുർവ്വഹഭാരത്തെ പ്രശംസാവഹമായ വിധത്തിൽ വഹിച്ചുപോന്നു എങ്കിലും ഇതുനിമിത്തം കവിത മുതലായവയിൽ ഇദ്ദേഹത്തിന്റെ ബുദ്ധിയെ പ്രസരിപ്പിക്കുന്നതിനു് അവസരമില്ലാതെയായിപ്പോയതു് നമ്മുടെ ഭാഷയുടെ ഭാഗ്യദോഷമെന്നേ പറവാനുള്ളൂ. ഇവിടുത്തെ കൃതികൾ അത്രയ്ക്കുമാത്രം മഹത്തരങ്ങളാകുന്നു.

൧൦൫൯-നും ൬൦-നും മദ്ധ്യേ ഇവിടുന്നു് കവനം ചെയ്വാൻ തുടങ്ങി. തിരുമനസ്സിലെ ജ്യേഷ്ഠൻ ദേവീസ്തുതിപരമായ ഒരു അക്ഷരമാലയെ ബന്ധിച്ചതിനു് ഇവിടുന്നു കുറെ ശ്ലോകങ്ങൾ ഉണ്ടാക്കി. ഇവയിലെ രണ്ടു പദ്യങ്ങൾ താഴേ ചേർക്കുന്നു.

ഘുസൃണതിലകകാന്തിശ്ലക്ഷ്ണനീലാളകശ്രീ
വ്യതികരിതരുചിസ്തേ ഫാലബാലേന്ദുരേഖഃ
തിമിരനികരസന്ധ്യാരാഗസമ്പൿകാന്താ-
മമൃതകിരണലേഖാമാക്ഷിപത്യദ്രികന്യേ!

ഘൃണിതുണ്ഡിലാഗ്ര്യമണിഭൂഷണോജ്ജ്വലാ-
ഗളനാളികാപി കളനാദിനീ തവ

വദനേന്ദുസാന്ദ്രസുഷമാമൃതാംബുധാ-
വുദിതേവ കംബുമണിരംബ! രാജതി.

പിന്നീട്, പൂതനാമോക്ഷം സംസ്കൃതചംബു ഉണ്ടാക്കി. പേർ ഇങ്ങനെയാണെങ്കിലും, കൃതിയിൽ കഥ ആരംഭിച്ചിട്ടുള്ളതു് ദശമത്തിന്റെ ആദ്യഭാഗം മുതല്ക്കാണ്.

സാക്ഷാദപീക്ഷ്യ സരോരുഹാക്ഷമമലൈഃ പുണ്യോത്ത-
(രൈര്യോഗിനാം
ചിത്തൈരപ്യനവാപ്യമാപ്ലുതതനുഃ പീയൂഷവർഷൈരിവ
സാന്ദ്രാനന്ദനിരുദ്ധഗദ്ഗദവചാസ്സ്രഷ്ടാവ ദൃഷ്ടിദ്വയീ
പീയൂഷാഞ്ജനമഞ്ജനദ്യുതിധരം ദേവം സശ്രുരാത്മജം.

ജയജയ ജഗദീശ! കേശവ! ത്വാം
പരപുരുഷം ശരണം ഗതോസ്മി നിത്യം
തദിഹ തവ കൃപാതരംഗളുംഗൈ-
ർവിപദമപാകുരു മംഗളൈരപാംഗൈഃ

പൂതന ഗോപവാടത്തെ കാണുന്ന സന്ദർഭത്തിലെ കൃതി ഒരു ശ്ലോകം ഇവിടെ ചേർക്കാം.

സ്വൈരം പൂരിതകാമധേനു മഹനീയതേന നാനാപ്സരോ
നിർധൂതാതതതാപമത്തവൃഷരാജതേന ച പ്രത്യഹം
സച്ഛായത്താമൃതവത്തയാ ച സുദതീ ഗോപാലവാടീമിമാം
മേനേ മേദുരസൗഭഗാം സുരപുരീമേവാപരാമാദരാൽ

൧൦൩൭-ലൊ മറ്റോ തിരുമനസ്സിലേക്കു 'ഭാഷാനൈഷധചംബു' വായിക്കുവാൻ സംഗതിയായി. ഈ കൃതിയാണ് ഇവിടുത്തെ ബുദ്ധിയെ ഭാഷാകവിതയിലേക്കു് ആകർഷിച്ചതു്. ഈ ആകർഷണത്തിൽനിന്നു് ഉത്ഭവിച്ചതാണു് 'ഉഷാകല്യാണം ഭാഷാചംബു'. ഇതു് ൧൦൬൧ ആമാണ്ടിൽ അച്ചടിപ്പിക്കപ്പെട്ടു.

ഇപ്പാരിൽകീർത്തിപാരം പെരുകിയൊരുകുമാരാലയത്തിൽ കിളുത്തി-
ട്ടെപ്പേർക്കും കാമമെല്ലാം കനിവിനൊടരുളും കല്പവല്ലിക്കുരുന്നേ!
ഉൾപ്പൂവിങ്കൽ പുരാരിക്കുപചിതപരമാമോദമേകീടുമോ മൽ
ചിൽപ്പൂമാധ്വീകധാരേ!ജനനിപരശിവേ! നിൻപദം കുമ്പിടുന്നേൻ

ജൃംഭിച്ചീടും ഭുജാവിക്രമമൊടു പടവെട്ടീടുവാൻ ഞാനണഞ്ഞി-
ട്ടമ്പോറ്റം സംഭ്രാന്തനായിട്ടൊളിവിലമരുമങ്ങന്തകൻ ഹന്ത ഭീത്യാ
ജംഭപ്രദ്വേഷികമ്പിട്ടടിമലരുവണങ്ങീടുമെന്നല്ല സാക്ഷാ-
ലംഭോജാക്ഷന്നുമുണ്ടായ്‌വരുമുരുതരമുൾക്കമ്പമുൾക്കാമ്പിലപ്പോൾ

കന്നൽക്കണ്ണാളണിഞ്ഞീടിന മകുടമണേ!
ഗൂഢമായ് നിന്റെ ചിത്തം
മുന്നംപൂകയ്യൊണ്ടുപോയ്ക്കൊണ്ടൊരുതരുണനെ ഞാൻ
തമ്പി കൊണ്ടിങ്ങു വന്നേൻ
എന്നാൽ നിൻ കൈകളാകുന്നു ചിതലതകൾകൊ-
ണ്ടിന്നു ബന്ധിച്ചുകൊങ്ക-
കുന്നിന്മേൽ ചേർത്തുതാർത്തേൻമൃദുമൊഴി! വഴിപോ-
ലിന്നിമർദ്ദിച്ചുകൊൾക. ൧൦

കുമാരനല്ലൂർ ഭഗവതിയെ ഉദ്ദേശിച്ച് ഉണ്ടാക്കിയ 'ആര്യാശതകം' ചമ്പുവിനുശേഷം ഉണ്ടാക്കിയ ഒരു കൃതിയാകുന്നു.

ശ്രീമൽ കുമാരപുരിയിൽ കോമളഘനനീലകാന്തികയ്യൊള്ളും
ഓമൽ കല്പകലതയൊന്നാമോദമൊടേററമുല്ലസിക്കുന്നു. ൧൧

ലളിതകരത്തളിരുകളും കളരുചികരികുന്തലാകുമളിനിരയും
കുളുർമുലയാം പൂങ്കുലയും നലമൊടിതിൽ നിത്യവും വിളങ്ങുന്നു. ൧൨

മായേ! മോഹതമോമയമായേറെ വളൎന്ന കടൽ കടന്നീടാൻ
തായേ വരമിന്നടിയനു തായേ! തരുണേന്ദുചൂഡുവോൻ ജായേ ൧൩

'കവിസഭാരഞ്ജനം' ൧൦൬൭-ൽ കോട്ടയത്തുകൂടിയ കവിസമാജത്തെക്കുറിച്ചുണ്ടാക്കിയ ഒരു ഭാഷാനാടകമാണ്. വേണമെങ്കിൽ, ഇതിനെ ഭാഷാപോഷിണിയുടെ ഒരു ജാതകമാണെന്നും പറയാം. ഈ നാടകത്തിലെ പാത്രങ്ങളായിട്ട് അന്ന് ആ യോഗത്തിൽ കൂടിയിരുന്ന പലരുമുണ്ട്. ഇവരിൽ ചിലരുടെ പദ്യരചനയുടെ രീതിയെ നമ്മുടെ കവി അതിശയമായവിധത്തിൽ അനുകരിച്ചിട്ടുണ്ട്. വെണ്മണിമകൻ നമ്പൂരിപ്പാടിന്റെ രീതിയെ അനുസരിച്ചുണ്ടാക്കിട്ടുള്ള മൂന്നു ശ്ലോകങ്ങളെ ഇവിടെ ചേർക്കാം.

ഞെരുക്കം കൂടാതേ പല പല പദാൎത്ഥങ്ങളിവിടെ
പ്പുരക്കെക്കിട്ടുന്നുണ്ടിതുപൊഴുതിലെന്നാകിലുമഹോ
സ്ഫുരിക്കുന്നോരോരോ കടകളിലിതാ പട്ടിണിയതാ-
യിരിക്കുന്നുണ്ടെന്നെന്നിതിനു ബത ബന്ധം നരപതേ! ൧൪

പാരാവാരം കടന്നിട്ടധികമകലെയു-
ള്ളന്തരീപത്തിലുണ്ടാ-
മോരോവൃത്താന്തമെല്ലാമരഞൊടിയിടകൊ-
ണ്ടിങ്ങു നന്നായ് ഗ്രഹിപ്പാൻ

വേറേ മറെറന്തുമാർഗ്ഗം ശിവ ശിവ ശിവനേ
    വമ്പെഴും കമ്പി തന്നിൽ
ചേരും വേഗം നിനയ്ക്കുന്നളവിലിഹ മനോ
    വേഗവും തോററുപോകും. ൰൬

മാനം കൈവിട്ടു പോകാനിടവരുമെവനും
    വാരുണീസേവകൊണ്ടെ-
ന്നൂനം കൂടാതെ ലോകക്കിതുപൊഴുതുപദേ-
    ശത്തിനെച്ചെയ്തുകൊണ്ടു്
നാനാലോകപ്രദീപപ്രഭതടവിടുമി-
    പ്പത്തനീപ്രാണനാഥൻ
താനും മാനം വെടിഞ്ഞച്ചരമശിഖരിയിൽ
    ച്ചെന്നിതാ ചേർന്നിടുന്നു. ൰൭

'പാർവ്വതീസ്വയംബരം ചമ്പു, കാദംബരി കഥാസാരം, മദനമഞ്ജരിവിലാസംഭാണം, ചന്ദ്രഗുപ്തവിജയം നാടകം' എന്നിവ ഇവിടത്തെ മുഴുവനാക്കാത്ത ചില കൃതികളാകുന്നു. ചമ്പുവിൽ വടുരൂപനായിരിക്കുന്ന പരമേശ്വരൻ തപസ്വിനിയായ പാർവ്വതിയോടു പറയുന്നവയിൽ ഒരു ശ്ലോകം ഇവിടെ ചേക്കാം:

ധന്യേ ധാത്രീധരാധീശ്വരസുകൃതപരീപാകമേ! ശോകമെന്യേ
വന്യേ ദേശേ നിനക്കിങ്ങയി! കുസുമകുശാദ്യം ലഭിക്കുന്നതില്ലേ?
മന്യേ നിൻ കോമളാംഗത്തിനു സമുചിതമല്ലേതുമേ താപസന്മാ-
ക്കെന്യേ ദുസ്സാധമാകും കഠിനതരതപസ്സീവിധം സാധുശീലേ. ൰൮

തഞ്ചുംരോഷേണതന്നേതിരുമിഴിയിലെരിച്ചോരുവിശേഷനെത്താ-
നഞ്ചാതേ ചഞ്ചലാക്ഷീമണി മലമകൾതൻദാസനാക്കിച്ചമച്ചു.
തേഞ്ചോരും സായകംകൊണ്ടുലകിടമഖിലം വെന്നുമുന്നിഭ്രമോദാൽ
ചാഞ്ചാട്ടം പഞ്ചബാണൻതിരുവടിയെ നമിക്കുന്നുഞാനിന്നുഭക്ത്യാ

കറുത്ത കൊണ്ടൽക്കുഴലാൾമണേ! നിൻ
കരത്തിനാൽ നിർജ്ജിതമാം ബിസത്തെ
അറുത്തിടുന്നെന്തിനിയും കരത്താ-
ലരച്ചതേപ്പിന്നെയരയ്ക്കയുണ്ടോ? ൰൯

ഈ രണ്ടും ഭാണത്തിലുള്ള ശ്ലോകങ്ങളാണു്. ഇവയിൽ ഒടുക്കത്തേതു് മദനാതുരയായ നായികയെ ഉപചരിക്കുന്നതിനായി താമരവളയം പറിക്കുന്ന ചേടിയോടു വിടൻ ചോദിക്കുന്നതാകുന്നു.

നാടകത്തിലെ നാന്ദിശ്ലോകം കഥാസൂചനകൊണ്ടും മററും എത്രമാത്രം രസികനായിട്ടുണ്ടെന്നു കാണിപ്പാൻ അതിനെ ഇവിടെ ചേക്കാതെ കഴികയില്ല.

കല്യാണം കൈവളൎക്കംനിജകഴൽപണിയുന്നോൎക്ക സാമ്രാജ്യലക്ഷ്മീ
കല്യാണംനൾകുവാനും പ്രതിഭടനിരയേ വേരറുത്തീടുവാനും
കല്യത്വം പൂണ്ടുമിച്ചീടിന നിരുപമയാം ശക്തിയോടൊത്തുവാഴും
ചൊല്ലാന്നീടും മഹേന്ദ്രാഭരണനസമിനം നിങ്ങളെത്താങ്ങിടട്ടേ.

ഈവക ശ്ലോകങ്ങളെ വായിച്ചു രസിക്കുമ്പോൾ, ൧൦൭൦-ഇടവം ൬-ാംനു- ഉണ്ടായ ഇദ്ദേഹത്തിൻെറ അകാലചരമത്തെക്കുറിച്ച് ആരാണ് വ്യസനിക്കാതിരിക്കുക!

രവിവർമ്മകോയിത്തമ്പുരാൻ തിരുമനസ്സിലെ ഭക്തിവാത്സല്യങ്ങളോടുകൂടി ബഹുമാനിച്ചിരുന്നവൎക്കുകൂടി അത്ഭുതം തോന്നത്തക്കവിധത്തിലാണ്, ദേഹവിയോഗശേഷം, ഇവിടുത്തെ കൃതികളെ കേരളീയർ കൊണ്ടാടിപ്പോകുന്നതു്. ഇവ പ്രശംസാർഹങ്ങളല്ലെന്നല്ല ഞങ്ങൾ പറയുന്നതിൻെറ സാരം. പത്രങ്ങൾവഴിക്കും മററും തൻെറ യശസ്സിനെ പ്രസരിപ്പിക്കുന്നതിൽ വളരെ വൈമനസ്യം കാണിച്ചിരുന്ന വിനയാനവിതനായ ഈ തിരുമേനിയുടെ കൃതികൾക്കു് ഇത്രവേഗം വലിയൊരു പ്രചാരമുണ്ടാകുമെന്നും ഇവ വിദഗ്ദ്ധജനങ്ങളുടെ പ്രേമഭാജനങ്ങളായിത്തീരുമെന്നും ആരും വിചാരിച്ചിരുന്നില്ല. ഇങ്ങനെ വന്നതിലാണ് അതിശയമായിരിക്കുന്നതു്. പോയപ്പോഴേ ആളുകൾ ഈ രത്നത്തിൻെറ വില മതിച്ചു തുടങ്ങിയുള്ളു. കണ്ണിരിക്കുമ്പോൾ, മിഴിയുടെ വില അറികയില്ലല്ലോ.

ഇരിക്കുമ്പോൾ, ഇവിടുത്തെ അവസ്ഥയ്ക്കു തക്ക ഉപചാരങ്ങളൊന്നും ചെയ്യാൻ കഴിഞ്ഞില്ലല്ലൊ എന്നുള്ള പശ്ചാത്താപത്തോടുകൂടിയാണു ഞാൻ ഈ പ്രസംഗം ചെയ്യുന്നതു്. ഈ കവികേസരിയുടെ കൃതികൾ നമ്മുടെ ഭാഷയ്ക്കു് എന്നും ശ്രേയസ്കരങ്ങളായിരിക്കുമെന്നുതന്നെ അല്ല, വളരെ ദുഷ്കവികുഞ്ജരന്മാരുടെ നാശഹേതുക്കളായിത്തീരുമെന്നുള്ളതിനും ഞങ്ങൾക്കു യാതൊരു സംശയവുമില്ല. ഭാഷയെ ദുഷിക്കുന്ന ഈ വർഗ്ഗത്തെ എത്രമാത്രം ഇദ്ദേഹം നിന്ദിച്ചിരുന്നു എന്നു് താഴെക്കാണുന്ന ശകാരത്തിൽനിന്നൂഹിക്കാം.

നന്നായുള്ളോരലങ്കാരവുമകലെ വെടിഞ്ഞർ-
ത്ഥമെല്ലാമുപേക്ഷി-
ച്ചൊന്നായ് പാകാദികൈവിട്ടിഹ പരമപദം
ചേരുവാൻ മോഹമാൻ"

ഇന്നിക്കാണുന്ന ഭാഷാകവികുലമഖിലം
താപസപ്രായമാകു-
ന്നെന്നാൽ മൌനവ്രതം താനിനിയിവർ തുടരു-
ന്നാകിൽ നന്നായിരിക്കും

പലരും ഈ ഗുരുവിൻെറ ഉപദേശത്തെ കൈക്കൊള്ളേണ്ട താണെന്നുള്ള അഭിപ്രായത്തോടുകൂടി ഞാൻ ഈ ഉപന്യാസത്തെ ഉപസംഹരിക്കുന്നു.

---

## ൨൬. ശ്രീശങ്കരാചാൎയ്യർ

ലോകഗതി എപ്പോഴും ഒരേപ്രകാരത്തിൽ മേല്പോട്ടുപോയിക്കൊണ്ടിരിക്കുന്ന ഒന്നല്ല. ഇതു ചരിത്രം വിശദമാക്കുന്ന ഒരു സംഗതിയാകുന്നു. മാനുഷോല്ക്കർഷത്തിനു് ഇടയ്ക്കു ഗതിരോധം ഭവിക്കുന്നു. അങ്ങനെയുള്ള സന്ദർഭങ്ങളിൽ, ഓരോ മഹാപുരുഷന്മാരുടെ ആവിർഭാവമുണ്ടാകും. അവരുടെ പാണ്ഡിത്യം, ഈശ്വരവിശ്വാസം, സർവ്വഭൂതദയാപരങ്ങളായ പ്രവൃത്തികൾ എന്നിങ്ങനെയുള്ള സൽഗുണങ്ങൾ ഗതിക്കൊരു പുനർജ്ജനനം ഉണ്ടാക്കുന്നു. ഗതി തുടരുന്നതോടുകൂടി, ലോകം അവരെ അനുഗമിക്കുകയും ചെയ്യും. പ്രവൃത്തിയും പ്രത്യാഘാതവും തുല്യവും പ്രതികൂലവുമായിരിക്കുമെന്നൊരു പ്രകൃതിനിയമമുണ്ടു്. ഈ സംഭവവും അതിനെ അനുസരിച്ചതാകുന്നു.

ഈ സംഭവത്തെ വ്യാഖ്യാനിക്കുന്നതിനു വലിയ വിഷമമില്ല. ഒരു മഹാപുരുഷൻെറ മതത്തിൻെറ വ്യവസ്ഥയുടെ, അല്ലെങ്കിൽ പദ്ധതിയുടെ ഉദ്ദേശവും ആന്തരാൎത്ഥവും അദ്ദേഹത്തിനെന്നപോലെ അടുത്ത അനുചരന്മാൎക്കും അറിവുണ്ടായിരിക്കാം. അകന്ന അനുയായികൾ, മൂലതത്വങ്ങളുടെ സാരം മനസ്സിലാകാതെ പുറമേകാണുന്ന ചട്ടത്തിലും ചടങ്ങിലും ഊന്നിത്തുടങ്ങും. ഈവിധം മൂലതത്വങ്ങളെ മറന്നുള്ള ആചാരനിഷ്ഠകൊണ്ടാണു മതത്തിനു് അപചയം നേരിടുന്നതു്.

കർമ്മം, ഭക്തി, ജ്ഞാനം എന്നീ യോഗങ്ങളെ അവരോധമായൊരുമട്ടിൽ ഇണക്കിച്ചേൎത്താകുന്നു ഗീതോപനിഷത്തിൽ ശ്രീകൃഷ്ണഭഗവാൻ സംസാരഗതിക്കു മാർഗ്ഗനിർദ്ദേശം കല്പിച്ചിട്ടുള്ളതു്. കാലക്രമത്തിൽ, അറിവില്ലായ്മയും സ്വാൎത്ഥതല്പരതയും ഇതിനെ താറുമാറാക്കി, യാഗങ്ങളേയും പൂജകളേയും ആശ്രയസ്ഥാനങ്ങ

ളായി സങ്കല്പിച്ച്, മിക്കമനുഷ്യരേയും മിഥ്യാചാരികളാക്കിത്തീർത്തു. അപ്പോഴാണ് ബുദ്ധദേവൻെറ അവതാരം.

ഈശ്വരപ്രീതിക്കായി ഹിന്തുക്കൾ മൂഢപരമ്പരയായി ചെയ്തിരുന്ന കായക്ലേശങ്ങളും വൈദികകർമ്മങ്ങളും അർത്ഥമറിയാതേയുള്ള മന്ത്രോച്ചാരണവും അനാവശ്യമെന്നുതന്നെയല്ല ദോഷകരങ്ങളാണെന്നുകൂടി അദ്ദേഹം വ്യവഹരിച്ചു. സകലർക്കും മനസ്സിലാകത്തക്കതും വളരെ പ്രയാസംകൂടാതെ അനുഷ്ഠിക്കാവുന്നതുമായൊരു മതത്തെ അദ്ദേഹം സ്ഥാപിച്ചു. ആത്മപരിഷ്കാരവും ആത്മദമനവും ആകുന്നു അതിൻെറ പ്രധാന തത്വങ്ങൾ. ഇവയുടെ സിദ്ധിക്കായുള്ള മററുസിദ്ധാന്തങ്ങളേയും അദ്ദേഹം വിവരിച്ചു

കാലത്തിൻെറ ലോലകചലനത്തോടുകൂടി. ഈ മതത്തിനും ആര്യാവർത്തത്തിൽ അധഃപതനം നേരിട്ടു. ബുദ്ധമതസന്യാസിസംഘങ്ങളിലെ ഉപാസനക്രമങ്ങളും വിഷയലമ്പടത്വവും ഈ മാലിന്യത്തിനുള്ള ചില ഹേതുക്കളായിത്തീൎന്നു. നമ്മുടെ കൊല്ലവർഷത്തിൻെറ ആദ്യകാലത്തു ഈ ഒരു വിഷമഘട്ടത്തിലാണ് ശ്രീശങ്കരാചാര്യരുടെ ജനനം.

മരുദ്വൃധ, ചൂർണ്ണി, പെരിയാറു് എന്നെല്ലാം അപരനാമങ്ങളോടുകൂടിയ പൊവ്വരപ്പുഴയുടെ വടക്കേക്കരയിൽ, അന്നു കൊച്ചിയിലുൾപ്പെട്ടിരുന്ന കാലടിയിലാണ് അദ്ദേഹം ജനിച്ചതു്.

"ധാരാളം തിരിയും ശ്രുതിസ്മൃതിമഹാശാസ്ത്രാൎത്ഥമോത്താശ്രമാ-
ചാരങ്ങൾക്കതിനിഷ്ഠപൂണ്ടധരണീദേവേന്ദ്രനൊട്ടല്ലതിൽ."

കയ്യിള്ളി ഇല്ലത്തു ശിവഗുരുവിനും ധർമ്മപത്നിയായിരുന്ന ശ്രീദേവിക്കമാണ് ഇങ്ങനെ ജഗന്മംഗളകരനായൊരു മകനുണ്ടാകുവാൻ ഭാഗ്യമുണ്ടായതു്.

അച്ഛൻ ചെറുപ്പത്തിൽ മരിച്ചു. അമ്മ, മിത്രോപദേശത്തോടുകൂടി, മകൻെറ ഉപനയനവും വിദ്യാഭ്യാസവും ചെയ്യിച്ചു. മതിബലമുള്ള കുട്ടി അല്പകാലത്തിനിടയിൽ, കാവ്യാലങ്കാരങ്ങളും പുരാണേതിഹാസങ്ങളും നിഗമമുറകളും ശാസ്ത്രങ്ങളും പഠിച്ചു.

"ഇന്നെന്തിന്നേറെയോതുന്നിതു ബതപതിനാറാം വയസ്സായകാലം
തന്നേ സർവ്വജ്ഞനായ്ത്തീൎന്നിതു വിഭവമെഴും ശങ്കരൻ ശങ്കരാംശം."

മരണഭയവും വിഷയസംഗവും ഒഴിച്ചുകിട്ടുവാൻ അക്കാലത്തു് ശങ്കരൻ മനസ്സന്യാസം ചെയ്തു. പിന്നീട്ടു് നർമ്മദാതീരത്തു ചെന്നു് ശുകമുനിശിഷ്യനായ ഗൌഡപാദരുടെ പ്രിയശിഷ്യനും

'യതിമുറയറിയും യോഗ്യനം' ആയിരുന്ന ഗോവിന്ദയോഗിയോടു് ആചാൎയ്യൻ വിധിവത്താകുംവണ്ണം സന്ന്യാസവും സ്വീകരിച്ചു.

പലനാൾ ആചാൎയ്യശുശ്രൂഷയിൽ ഉപരിപഠനം കഴിച്ചു് ദേശികനിർദ്ദേശത്തോടുകൂടി ഭൂപ്രദക്ഷിണവും തീൎത്ഥസ്നാനവും ക്ഷേത്രദർശനവും എല്ലാം വേണ്ടപോലെ നടത്തി. ഈ പൎയ്യടനംകൊണ്ടു് സാധുസംഗവും ജ്ഞാനാഭിവൃദ്ധിയും സാധിച്ചു. അക്കാലത്തുതന്നെ, ശ്രീശങ്കരൻ തന്റെ ഭാഷ്യങ്ങളേയും നിൎമ്മിച്ചു.

തീൎത്ഥയാത്രയ്ക്കുശേഷം, അമ്മയ്ക്കു് അന്ത്യത്തിൽവേണ്ട സംസ്കാരങ്ങളെ ചെയ്യുവാൻ ശ്രീശങ്കരൻ ജന്മസ്ഥലത്തു തിരിച്ചെത്തി.

"നില്ക്കട്ടേ പേറുനോവിൻകഥ, രുചികുറയും കാലമേറും ചടപ്പും
പൊയ്ക്കോട്ടേ, കുട്ടിടേണ്ടാ മലമതിലൊരുകൊല്ലംകിടക്കും കിടപ്പും,
നോക്കുമ്പോൾ ഗൎഭമാകും വലിയ ചുമടെടുക്കുന്നതിൻ കൂലിപോലും
തീൎക്കാവല്ലെത്രയോഗ്യൻമകനുമതിനിലയ്ക്കുള്ളൊരമ്മേ! തൊഴു-
ന്നേൻ."

എന്നീ മന്ത്രത്തിന്റെ മൂലം ജപിച്ചാണു് കണ്ഠത്തിനു വലംവെച്ചു് അമ്മയുടെ ശവശരീരത്തെ നമസ്കരിച്ചതെന്നു് ഇക്കാലത്തു പ്രത്യേകിച്ചും പ്രസ്താവയോഗ്യമാണല്ലൊ. അനന്തരം, ആചാൎയ്യർ ദിഗ്വിജയത്തിനായി പുറപ്പെട്ടു.

പ്രസ്ഥാനത്രയത്തിന്റെ ഭാഷ്യങ്ങളിൽ അദ്ദേഹം വിശദമാക്കീട്ടുള്ള അദ്വൈതമതത്തെ സുസ്ഥിരമായി സ്ഥാപിക്കുവാൻ, നാസ്തികന്മാർ, നൈയായികന്മാർ, കർമ്മമീമാംസകന്മാർ എന്നിവരിൽ പ്രമാണികളായവരോടു വാദിച്ചു് അവരെ തോല്പിച്ചുകൊണ്ടാണു് ഹിമവൽസേതുപൎയ്യന്തം ആചാൎയ്യർ പൎയ്യടനം നടത്തിയതു്. മണ്ഡനമിശ്രനുമായുണ്ടായ വാഗ്വാദത്തിൽ ജയാപജയങ്ങളെ നിൎണ്ണയിക്കുവാൻ മദ്ധ്യസ്ഥയായിരുന്നതു് അദ്ദേഹത്തിന്റെ ധർമ്മദാരങ്ങളും സരസ്വതിയുടെ അവതാരമെന്നു കരുതിപ്പോന്ന ആ ഭാരതീദേവിതന്നെയായിരുന്നു. ഈ ദേശാടനത്തിൽ വിശ്രുതന്മാരായിത്തീൎന്ന നാലു ശിഷ്യന്മാരെയും അദ്ദേഹംസമ്പാദിച്ചു. വേദശാസ്ത്രാഭ്യസനത്തിനും അദ്വൈതമതത്തിന്റെ പ്രതിഷ്ഠയ്ക്കും പാലനത്തിനുമായി ബദരി, ദ്വാരക, പൂരി, ശൃംഗേരി, കാഞ്ചി എന്നീസ്ഥലങ്ങളിൽ മഠങ്ങളെ സ്ഥാപിച്ചതും ഈ അവസരത്തിൽ തന്നെയായിരുന്നു.

ഒടുവിൽ ശാരദാഭഗവതി കേളിയാടിയരുളുന്ന കാശ്മീരത്തുചെന്നു സർവ്വജ്ഞപീഠം കയറുവാൻ ഒരുമ്പെട്ടസമയം, കാമശാസ്ത്രത്തിൽ ദൃഢജ്ഞാനമുണ്ടോ'? എന്നുള്ള അശരീരി വാക്കുകേട്ടു. ആയതു വാണിമാതാവിന്റെ തന്നെ എന്നുറച്ചു്, ഏഴുനാളിടവാങ്ങി, തത്സമയം മൃതനായ അമരുകനൃപനിൽ കായപ്രവേശംചെയ്തു്, ഏറ വരാംഗനാമണികളോടിണങ്ങി വേണ്ട അറിവു വാങ്ങി, അമരുകശതകം നിർമ്മിച്ചു്, സർവ്വജ്ഞപീഠം കയറുകയും ചെയ്തു. കാലതാമസം കൂടാതെ, ശിവപുരത്തെത്തി, മുപ്പത്തിരണ്ടാമത്തെവയസ്സിൽ ശ്രീശങ്കരാചാര്യഗുരുപാദർ സമാധിയടയുകയും ചെയ്തു.

അഗാധവും വിസ്തീർണ്ണവുമായിക്കിടക്കുന്ന ആചാര്യസ്വാമികളുടെ കൃതികളുടെമുകളിൽകൂടി ഒന്നു പാഞ്ഞു് ഒരു വിഹഗവീക്ഷണം ചെയ്വാനേ ഞാൻ ഭാവിക്കുന്നുള്ളു, അതിനേ സാധിക്കൂ. അങ്ങനെ നോക്കുന്നസമയം അവ ഗീത, ബ്രഹ്മസൂത്രം, ഈശോപനിഷത്തുക്കൾ എന്നിവയുടെ പ്രസന്നഗംഭീരങ്ങളായ ഭാഷ്യങ്ങൾ; ഭക്തിയെ പ്രവഹിപ്പിക്കുന്ന ശിവാനന്ദലഹരി, സൌന്ദര്യലഹരി മുതലായ സ്തോത്രങ്ങൾ; അപരോക്ഷാനുഭൂതി, ആത്മബോധം, ശതശ്ലോകി ഇത്യാദി തത്വജ്ഞാനപരങ്ങളായ പ്രകരണങ്ങൾ എന്നിവയാണെന്നുകാണാവുന്നതാകുന്നു. ഇവയിൽ നിന്നുകാണുന്ന സർവ്വതോമുഖവും അപാരവുമായ പാണ്ഡിത്യം, സാഹിത്യരസികത്വം, വിശേഷവിജ്ഞാനം എന്നിവയും യതിവര്യനെ അദ്വിതീയനായി ലോകത്തിൽപ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്നു. എന്നല്ല, ആധുനികകാലത്തിലെ അവിശ്വാസജനകമായമതിപ്രഭാവം മുപ്പത്തിരണ്ടുവയസ്സിനുള്ളിൽ ഈവിധം ഇത്രയൊക്കെ ഒരാളെക്കൊണ്ടു സാധിക്കുകയില്ല; ആചാര്യരുടെ ചില പ്രശംസാകുതുകികളായ പക്ഷപാതികൾ പല അലൌകിക കർമ്മങ്ങളെക്കൊണ്ടു് അദ്ദേഹത്തിനു് ഒരു പ്രഭാമണ്ഡലത്തെ സൃഷ്ടിച്ചിട്ടുള്ളതാണു്, എന്നെല്ലാം പ്രകടിപ്പിക്കുവാൻകൂടി മടിച്ചിട്ടില്ല. അതിൽ അതിശയമില്ല. എന്തെന്നാല്ലേ? ആചാര്യകൃതികളും, അന്യർ അവയ്ക്കെഴുതീട്ടുള്ള കാരികകളും വ്യാഖ്യാനങ്ങളും അവയെ സംബന്ധിച്ചുണ്ടായിട്ടുള്ള ഗ്രന്ഥങ്ങളും എല്ലാം ശേഖരിക്കുന്നതായാൽ, അവ ഭാസുരമായ ഒരു പുസ്തകശാലയ്ക്കു ധാരാളം മതിയാകുന്നതാകുന്നു. എന്നാൽ, സന്ദേഹത്തിനു സമാധാനമില്ലായ്കയുമില്ല. തീവണ്ടി, കമ്പിത്തപ്പാൽ, വ്യോമയാനം എന്നിവ നടപ്പിൽ വരുന്നതിനു മുമ്പു്, അവയെക്കുറിച്ചു ലോകം എന്തുവിചാരിക്കും? അവയൊക്കെ വിസ്മയകരമാകയാൽ, അസാദ്ധ്യമെന്നല്ലേജനങ്ങൾ അവയെക്കുറിച്ചു പറയൂ! യതീശ്വരന്മാരുടെ മേധാശക്തിയെക്കുറിച്ചു ഇവർക്കെന്തറിയാം? കുട്ടികളുടെ കളിപ്രായത്തിലെ കാല

ടിപ്പൊടികഠം പോകുംമുൻപു യതികളായിത്തീൎന്നിട്ടുള്ളവരെത്രയുണ്ടു്? സനാതനധർമ്മത്തിനും ലോകസംസ്കാരത്തിനും ആ യതിവര്യനിൽനിന്നുണ്ടായിക്കൊണ്ടിരിക്കുന്ന അനിതരസാധാരണമായ സഹായത്തെ ഓൎക്കുമ്പോഠം, വിദ്വാന്മാർപോലും പകച്ചുപോകുന്നതിൽ പരിഭ്രമത്തിനവകാശമില്ലെന്നു മാത്രം പറഞ്ഞു് ഈ വ്യതിചലനത്തിൽനിന്നു പിൻതിരിയട്ടെ.

സങ്കുചിതമായ എന്റെ സംഭാഷണത്തിന്റെ പൂരണത്തിനു പോലും ശങ്കരമതത്തെക്കുറിച്ചു അല്പമൊന്നു ചിന്തിക്കേണ്ടതുണ്ടു്. അതിലല്ലേ അദ്ദേഹത്തിന്റെ മഹിമാതിശയവും ലോകവിശ്രുതവുമായ സ്മാരകസ്തംഭത്തെ പ്രതിഷ്ഠിച്ചിട്ടുള്ളതു്? അതിനല്ലേ പണ്ഡിതപാമരന്മാർ സ്നേഹബഹുമാനപൂൎണ്ണമായ സാഷ്ടാംഗപ്രണാമം കൊണ്ടു് അദ്ദേഹത്തിന്റെ തൃക്കാലടിപ്പാടുകളെ മാനിച്ചു പൂജിച്ചു വരുന്നതു്?

ശങ്കരമതത്തിനൊരു മെച്ചമുണ്ടു്. ഷഡ്ദർശനങ്ങളുടെ ഇടയിലുള്ള കലഹങ്ങളെ കളഞ്ഞു, അവയെ അന്യോന്യമായും വേദങ്ങളോടുകൂടിയും യോജിപ്പിക്കുവാൻ അതു വളരെസഹായിച്ചിട്ടുണ്ടു്. ഈ വൈരശമനംചെയ്തു ഹിന്ദുമതത്തിനു് അചഞ്ചലമായൊരു പ്രതിഷ്ഠയും പ്രശസ്തിയും കൊടുക്കുക കാരണം, സ്വദേശത്തു് ഷണ്മതസ്ഥാപനാചാര്യനെന്നൊരു പേരും വിദേശശാസ്ത്രജ്ഞന്മാരുടെ ഇടയിൽ അനിതരസാധാരണമായ ബഹുമതിയും സ്വാമികഠം സമ്പാദിച്ചു. ചിലർ അദ്ദേഹത്തെ ഒരുബുദ്ധമതദ്വേഷിയാണെന്നു പറയുന്നതു പരമാർത്ഥം അറിയാഞ്ഞിട്ടാണു്. അദ്ദേഹം ബുദ്ധമതദേവനെ 'യോഗികളുടെ ചക്രവൎത്തി'യെന്നാണു് വിളിച്ചിരിക്കുന്നതു്. ബുദ്ധമതത്തിൽ പില്ക്കാലങ്ങളിൽ വന്നുചേൎന്നിട്ടുള്ള വക്രതരങ്ങളായ വിരൂപതകളെ മാററി സനാതനമതത്തോടു് അതിനെ യോജിപ്പിക്കുവാനേ അദ്ദേഹം യത്നിച്ചിട്ടുള്ളു.

ഞാൻ ബ്രഹ്മമാണു്. അതായതു്, ജീവാത്മാവും പരമാത്മാവും ഒന്നു്; ബ്രഹ്മമൊന്നേ സത്യമായിട്ടുള്ളതുള്ളു, മറെറല്ലാം, അതായതു ജഗത്തശേഷം, മിഥ്യയാണു് — ഇതാണു അദ്വൈതമതത്തിന്റെ മൂലതത്വം. അദ്വൈതമതത്തെ വിസ്തരിച്ചു വിവരിക്കുവാൻ ഞാൻ വിചാരിക്കുന്നില്ല. എങ്കിലും, ഈ മൂലതത്വത്തെ ഒന്നുകൂടി സുഗ്രാഹ്യമാക്കുവാൻ ഞാനൊന്നു ശ്രമിക്കാം.

പ്രഥമമായി, അതിനു് ജീവിതയാത്രയുടെ അവധിയെന്താണു്, അവിടേക്കുള്ള മാർഗ്ഗമെന്താണു്, ആത്മാവിന്റെ സ്വഭാവമെന്താണു്, എന്നൊക്കെ ചുരുങ്ങിയതോതിലെങ്കിലും ആലോചി

ച്ചാൽ നന്നായിരിക്കും. ആത്മാവിന്റെ സ്വഭാവം എന്നു പറഞ്ഞിട്ടുള്ളതു് ഗുണത്രയംകൊണ്ടുണ്ടായിട്ടുള്ളതിനെ അല്ല; എന്നാലോ അനാദിയായി അവിഭേദ്യമായിട്ടുള്ള അതിന്റെ സ്വഭാവത്തെയാകുന്നു.

സന്തോഷമോ സന്താപമോ ആത്മാവിന്റെ സ്വഭാവം? സകല സുഖങ്ങളും കൈവരുവാനും സകല ദുഃഖങ്ങളും ഇല്ലായ്മ ചെയ്വാനുമാണല്ലോ ലോകം സദാ യത്നിച്ചുകൊണ്ടിരിക്കുന്നതു്. അതാണു് ഈ പ്രശ്നം ആദ്യമായി എടുത്തതു്. വേദാന്തമതം ആത്മാവു് ആനന്ദസ്വഭാവത്തോടുകൂടിയിരിക്കുന്നു എന്നാകുന്നു "എന്താ കരയുന്നതു്?" എന്നു ചോദിക്കാറുണ്ടു്. സാധാരണ രീതി അതല്ലാഞ്ഞിട്ടല്ലേ ഈ ചോദ്യത്തിനു കാരണമുണ്ടാകുന്നതു്. കരയ്ക്കുവീണ മത്സ്യം വെള്ളത്തിലേക്കു ചെല്ലുവാൻ ഉത്സാഹിക്കുന്നു. അതുപോലെ, ദുഃഖം നേരിട്ട ഒരാൾ സുഖംകിട്ടുവാൻ ശ്രമിക്കുന്നു. അതുകൂടാതെ, ദുഃഖത്തിനായിക്കൊണ്ടാരും പ്രവൎത്തിക്കാറില്ല. അതുകാരണം, ആത്മാവിന്റെ ശാശ്വതമായ സ്വഭാവം പരമാനന്ദമെന്നു് അനുമാനിക്കുന്നതിൽ തെററില്ല

ഇനി ആത്മാവിന്റെ മറെറാരു സ്വഭാവമെന്തെന്നു നോക്കാം. നാമെല്ലാവരും ജീവിച്ചിരിക്കുവാനാണല്ലോ മോഹിക്കുന്നതു്. സാധാരണയായി, മരിക്കുവാനാരും കൊതിക്കാറില്ല. ഒരാൾ മരിച്ചാൽ, 'എന്തു പററി? എങ്ങനെ മരിച്ചു?' എന്നൊക്കെ അന്വേഷണങ്ങൾ തുടങ്ങുകയായി. 'എന്താ അയാൾ മരിക്കാതെ ജീവിച്ചിരിക്കുന്നതു്? എന്നാരും ചോദിക്കാറില്ല. ഇതിൽനിന്നു നിത്യത, അല്ലെങ്കിൽ അനശ്വരത്വം ആത്മാവിന്റെ മറെറാരു ലക്ഷണമായി കാണുന്നു. വേദാന്തമതവും ഇതുതന്നെയാകുന്നു.

വേദാന്തമതപ്രകാരം, ആത്മാവിന്റെ മൂന്നാമത്തെ സ്വഭാവം ജ്ഞാനമാകുന്നു. അജ്ഞാനം അതിനെ മൂടിയിരിക്കുന്നകാലത്തു് ആയതു പ്രകാശിക്കുന്നില്ല എന്നേയുള്ളു. തീയിനെ കത്തിക്കുന്ന മട്ടിൽ ഗുരു ശിഷ്യന്റെ ജ്ഞാനചക്ഷുസ്സിനെ തുറക്കുകയാകുന്നു ചെയ്യുന്നതു്. ഓരോന്നറിയുവാനുള്ള കൌതുകവും മനസ്സിലാകാഞ്ഞാലുള്ള പരിഭ്രമവും ആത്മസ്വഭാവത്തെ വെളിവാക്കുന്നു.

നമ്മുടെ സൌഖ്യത്തിനു സ്വാതന്ത്ര്യത്തെ നാം കാംക്ഷിക്കുന്നു. നമുക്കു ബന്ധനം ഇഷ്ടമില്ല. നമ്മുടെ ഹിതമനുസരിക്കുന്നതല്ലാതെ, പരഹിതപ്രകാരം നടക്കുവാൻ മോഹമില്ല. ഇതൊക്കെയായാലും, നമുക്കു് അന്യരെ ശാസിക്കുവാനുള്ള ആഗ്രഹം കലശലായുണ്ടുതാനും. ലോകസ്വഭാവത്തെ അനുസരിച്ചാണു് ഇതെല്ലാം പറയുന്നതു്.

ആത്മസ്വഭാവത്തെ വർണ്ണിച്ചിട്ടുള്ളതിനെ നല്ലപോലെ മനസ്സിലോർത്തുംകൊണ്ടു്, ആയതു് ഈശ്വരൻെറ, അതായതു പരമാത്മാവിൻെറ സ്വഭാവമായി ഒന്നു താരതമ്യപ്പെടുത്തിനോക്കുക. സത്, ചിത്, ആനന്ദം, സർവസ്വാതന്ത്ര്യം, സകല ലോകാധിപത്യം എന്നിവയാണല്ലോ ബ്രഹ്മസ്വഭാവത്തിൻെറ പ്രധാനലക്ഷണങ്ങൾ. ആശ്ചര്യകരമായ ഈ സാദൃശ്യംകൊണ്ടാണു് ജീവാത്മാവും പരമാത്മാവും ഒന്നെന്നനുമാനിക്കുന്നതു്.

സർവ്വഭൂതങ്ങളിലും നിത്യമായിരിക്കുന്ന മൂലരൂപംതന്നെ ആത്മാവു്. എന്നാൽ, "പഞ്ചഭൂതങ്ങൾക്കൊന്നിനും ആയതിനെ ഒന്നും ചെയ്വാൻ സാധിക്കയില്ല. അതിനു കാലദേശവ്യവധാനമില്ല. മററൊന്നിനിതിനെ ഇളക്കുവാൻ വയ്യ; സ്വയമിളകുകയുമില്ല. ആദ്യന്തമില്ലാത്തതും ഇന്ദ്രിയങ്ങൾക്കും മനസ്സിനും വിഷയമല്ലാത്തതും നാമരൂപാദി വികാരങ്ങൾക്കു് ഉൾപ്പെടാത്തതുമാണു് ആത്മാവു്." എന്നിങ്ങനെയാണു് ഗീതയിൽ അതിനെ വർണ്ണിച്ചിരിക്കുന്നതു്.

"ന തത് ഭാസയതേ സൂര്യോ ന ശശാങ്കോ ന പാവകഃ
യദ് ഗത്വാ ന നിവർത്തന്തേ തദ്ധാമ പരമം മമ"

നവീനശാസ്ത്രം ജഗത്തെല്ലാം വസ്തുശക്തികളുടെ യോഗവിസ്താരങ്ങളെന്നു പറയുന്നു. വസ്തുവോ, ശക്തിയുടെ പിണ്ഡീകൃതകല്പനയെന്നും വ്യവഹരിക്കുന്നു. അതിരിക്കട്ടെ, പ്രപഞ്ചത്തിൽ കാര്യഭാഗമായിട്ടുള്ളതു ജനനംമുതൽ മരണംവരെയുള്ള പിണ്ഡശരീരത്തിൻെറ യാത്രാനിർവഹണമാണല്ലോ. അതുതന്നെ സംസാരം. ഇഷ്ടാനിഷ്ടരൂപം സംസാരബീജം; സുഖദുഃഖങ്ങൾക്കു കാരണം. "ദുഃഖസ്യാത്യന്തനിവൃത്തിതന്നെ മുക്തി, മോക്ഷം." അതായതു്, ചുരുക്കത്തിൽ, ത്രിഗുണാത്മകമായ ബന്ധനത്തിൽനിന്നു ജീവാത്മാവിനു് എപ്പോൾ മോചനംകിട്ടുമോ, അപ്പോൾ ജീവാത്മാപരമാത്മാക്കൾ തമ്മിൽ വീണ്ടും ഐക്യത്തെ പ്രാപിക്കും. അതിനു കർമ്മമാർഗ്ഗം, ഭക്തിമാർഗ്ഗം, ജ്ഞാനമാർഗ്ഗം എന്ന മൂന്നു വഴികളാണുള്ളതു്.

"മന്മനാ ഭവ മദ്ഭക്തോ മദ്യാജീ മാം നമസ്കുരു
മാമേവൈഷ്യസി സത്യം തേ പ്രതിജാനേ പ്രിയോസി മേ"

ബുദ്ധി, ചിത്തം, ശരീരം എന്നിവയുടെ പ്രവൃത്തികൾ എല്ലാം ഈശ്വരപരമായിരുന്നാൽ, ബ്രഹ്മസായുജ്യം കൈവരുമെന്നു ഭഗവാൻ തന്നെ പ്രതിജ്ഞചെയ്തിരിക്കുന്നു.

---

# ൧൦ ഗദ്യസാഹിത്യം *

പദ്യസാഹിത്യത്തിൻെറ നാനാമുഖങ്ങളെക്കുറിച്ചു വിമർശിക്കുന്ന പല ശാസ്ത്രഗ്രന്ഥങ്ങളും ഉണ്ടു്. എന്നാൽ "സാഹിത്യസാഹ്യ"ത്തെ ഒഴിച്ചു്, ഗദ്യസാഹിത്യശാസ്ത്രത്തെ സ്പർശിക്കുന്ന മറെറാരു ഭാഷാഗ്രന്ഥവും ഞാൻ കണ്ടതായി ഓർക്കുന്നില്ല. "സാഹിത്യസാഹ്യം" പണ്ഡിതന്മാരും ഉപരിപഠനത്തിൽ ഉൽസുകരായുള്ള വിദ്യാർത്ഥികളും പഠിച്ചറിയേണ്ടതായൊരു പ്രൌഢകൃതിയാണു്. ഗദ്യസാഹിത്യത്തിൽ നിത്യനിദാനം കൈകാര്യം ചെയ്യാൻ നിർബ്ബന്ധിതരായി തീർന്നിട്ടുള്ള സാധാരണ ജനങ്ങൾക്കു വായിച്ചു മനസ്സിലാക്കുവാൻ തക്കവിധം എളുപ്പമായൊരു ചെറിയ പുസ്തകം പ്രസിദ്ധപ്പെടുത്തി പ്രചരിപ്പിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ഞാൻ ഈ വിഷയത്തെക്കുറിച്ചാണു് കുറച്ചൊന്നു പറയുവാൻ വിചാരിക്കുന്നതു്. നിങ്ങളുടെ ക്ഷമയേയും ശ്രദ്ധയേയും ഞാൻ അതിന്നായി ക്ഷണിച്ചുകൊള്ളുന്നു.

മനുഷ്യരുടെ വിചാരങ്ങളെ അന്യോന്യം അറിയിക്കുന്നതിനു് അവരുടെ പ്രധാനമായ ഉപകരണം ഗദ്യമാണല്ലോ. പണ്ടു്. കേരളത്തിൽ സകല എഴുത്തുകുത്തുകളും മലയാളത്തിലായിരുന്നു. റസിഡണ്ടും ഗവർണ്ണരും ഗവർണ്ണർജനറാളുംകൂടി കേരളക്കരയിലെ രാജാക്കന്മാർക്കു് നമ്മുടെ ഭാഷയിലായിരുന്നു എഴുതിയിരുന്നതു്. അങ്ങോട്ടുമിങ്ങോട്ടും നേരിട്ടെഴുതിയിരുന്ന സന്ദേശങ്ങൾ ഇങ്ങനെ തുടങ്ങിയിരുന്നു:—

"ശ്രീമത്തു സകലഗുണസമ്പന്നരാന സകലധർമ്മപ്രതിപാലകരാന മഹാമേരുധീരസമാനരാന മിത്രജനമനോരഞ്ജിതരാന അഖണ്ഡിതലക്ഷ്മീപ്രസന്നരാന മഹാരാജമാന്യരാജശ്രീ" ഇന്നാർക്കു്.

ആഡംബരത്തോടുകൂടിയ ഈ തോടയംപുറപ്പാടു് കഴിഞ്ഞാൽ, പിന്നെ നല്ല ഭാഷയിലായിരിക്കും കാര്യഭാഗമായ പതിഞ്ഞാട്ടം നടത്തുക. രാജാക്കന്മാർതമ്മിലും അവർ കമ്പഞ്ഞിമാരുമായും "അന്യോന്യം എഴുതിപ്പിടിച്ചി"രുന്നതും മലയാളത്തിൽതന്നെ ആയിരുന്നു.

രാജാക്കന്മാർ അവരുടെ കീഴിലുള്ള പ്രഭുക്കന്മാർക്കും മററും സ്ഥാനമാനങ്ങളും അവകാശങ്ങളും "സന്തതിപരമ്പരയായി" "ആചന്ദ്രാർക്കം" അനുഭവിപ്പാൻ തക്കവണ്ണം കൊടുത്തുപോന്ന

---

* പാലക്കാട്ടു് പരിഷൽസമ്മേളനത്തിൽചെയ്ത അദ്ധ്യക്ഷപ്രസംഗം.

അവകാശപത്രങ്ങളും "പട്ടോലമേനവന്മാർ" മലയാളത്തിലായിരുന്നു എഴുതിയിരുന്നതു് എന്നു പറയേണ്ടതില്ലല്ലൊ. അവയുടെ ഒരു പ്രതിച്ഛായയെ ഇവിടെ പകർത്തി കാണിക്കാം.

"നമ്മുടെ ഇരവി ചിരുകണ്ടനെന്നാൽ, (ഇന്ന) നാലുതുത്തിക്കള്ളിൽപെട്ട ദേശവും ദേശാധിപത്യവും അമ്പലപ്പടി ഊരായ്മയും ചക്കമുക്കാലുവട്ടവും കുത്തുവിളക്കും പടിപ്പുരയും കളിപ്പുരയും പട്ടുംകറിയും തളയും രണ്ടു കൈക്കും വളയും മേലാപ്പും തിരിയും കൊട്ടും കുരയും തണ്ടും അന്തോളവും അയ്മുല, മുമ്മുല ചെങ്കൊമ്പും കുറവും വാലും തോലും ശിക്ഷാരക്ഷയും നടന്നനുഭവിച്ചു ചുങ്കത്തിലെ കണക്കെഴുതിച്ചു ബോധിപ്പിച്ചുകൊള്ളുകയും വേണം."

ഇതിലും വളരെ പഴക്കമുള്ളവയാണു് ഭാസ്കരരവിവൎമ്മന്റെയും വീരരാഘവചക്രവൎത്തിയുടെയും താമ്രശാസനങ്ങൾ. ഇവ യഥാക്രമം ഉദ്ദേശം ൯൦൦ വും ൬൦൦- സംവത്സരങ്ങൾക്കു മുമ്പുള്ളവയാകുന്നു. രണ്ടിൽനിന്നും അല്പം ഇവിടെ എടുത്തു പ്രസ്താവിച്ചുകൊള്ളട്ടെ.

"കൊ കൊൻ മൈ കൊണ്ടാൻ കൊശ്രീ പാർക്കരൻ ഇരവിവന്മരു് തിരുവടി പല നൂറായിരത്താണ്ടും ചെങ്കൊൽ നടത്തിയാളാനിൻറ യാൺടു ഇരണ്ടാമാണ്ടെക്കെതിരു് മുപ്പത്താറാമാണ്ടു മുയിരിക്കൊട്ടു് ഇരുന്തരുളിയ നാൾ പിരസാദിച്ചരുളിയ പിരസാതമാവിതു്."

"ശ്രീഭൂപാലനരപതി വീരകേരളശക്രവൎത്തി ആതിയായി മുറമുറൈയേ പല നൂറായിരത്താൺടു ശങ്കൊൽ നടത്തായിനിൻറ ശ്രീ വീരരാഘവശക്രവൎത്തിക്കു തിരുവിരാച്ച്യം ചെല്ലായിനിൻറ മകരത്തിൽ വിയാഴമ മീനഞായറ ഇരുപത്തൊൻറുചെൻറ ഩനിരോഹിണിനാൾ പെരുങ്ങ കൊയിലകത്തിരുന്നരുളെ."

ഇവയിലെ ഭാഷാരീതിയെപ്പററി ചൎച്ചചെയ്യാൻ തല്ക്കാലം തുനിയുന്നില്ല നമുക്കു പ്രകൃതത്തിൽ പ്രവേശിക്കാം.

ഓരോ വലിയ ഉദ്യോഗസ്ഥന്മാൎക്കു കൊടുത്തിട്ടുള്ള തീട്ടൂരങ്ങളും വളരെ നിഷ്കർഷയോടുകൂടി ഭാഷയിൽതന്നെ എഴുതിവന്നു. ഒരു ന്യായാധിപതിയെ നിയമിക്കുന്ന സമയം അദ്ദേഹത്തിനുള്ള നിർദ്ദേശങ്ങൾ ഈവിധമായിരുന്നു:—

"മാനത്തിലും മനസ്സാക്ഷിയിലും ദൃഷ്ടിവെച്ചു് അന്യായം പ്രതികാൎയ്യങ്ങളിൽ പക്ഷമായിട്ടു വിചാരിക്കാതെ ധൎമ്മശാസ്ത്രവും ഹുക്കുനാമാവുംപ്രകാരം വേണ്ടുംവണ്ണം താല്പൎയ്യമായി വിചാരിച്ചു്

വച്ചിരിക്കുന്ന ശമ്പളവുംപററി കയ്ക്കൂലി, സമ്മാനം മുതലായതു മോഹിക്കാതെയും സക്കാരുമുതലെടുത്തു തകരാറുകൾ ചെയ്യാതെയും നേരുന്നിക്കങ്ങൾ വരാതെയും നടന്നുകൊള്ളുകയും വേണം."

പണ്ടു കോടതികച്ചേരികളിൽ മലയാളഭാഷയേ പാടുള്ളു എന്ന നിർബന്ധംതന്നെ ഉണ്ടായിരുന്നു. അന്യായങ്ങളും പത്രികകളും ബോധിപ്പിച്ചിരുന്നതും വാദമുഖങ്ങൾ നിർണ്ണയിച്ചിരുന്നതും വിധിന്യായങ്ങൾ എഴുതിയിരുന്നതും എല്ലാം മലയാളത്തിലായിരുന്നു. ഇന്നും വിധി ഇംഗ്ലീഷിലായിട്ടില്ലെന്നുള്ള സമാധാനമുണ്ടു്. കൊച്ചിയിൽ, ശങ്കുണ്ണിമേനവൻദിവാൻജിയുടെ കാലത്തു് പ്രസിദ്ധനായൊരു ബാരിസ്റ്റർക്കു്, മലയാളം അറിഞ്ഞുകൂടെന്നുള്ള കാരണത്തിന്മേൽ, സന്നതു കൊടുക്കാതിരുന്നിട്ടുണ്ടു്.

പഴയ കാലത്തെ വാചകരീതിയിൽ വലിയ വ്യത്യാസങ്ങൾ വന്നിട്ടുണ്ടെങ്കിലും ഇന്നും കേരളത്തിൽ നാട്ടാരുടെ ഇടയിൽ ആധാരങ്ങൾ മലയാളത്തിൽതന്നെ എഴുതിവരുന്നുണ്ടെന്നുള്ളതു് നമുക്കൊരു ആശ്വാസഹേതുവാണു്. അററകരണവും അട്ടിപ്പേറോലയും തീറായി പരിണമിച്ചതുപോലെ, വാചകരീതിയിലും വലിയ വ്യത്യാസങ്ങൾ ഉണ്ടായിട്ടുണ്ടെന്നു കാണിപ്പാൻ ഒരു പഴയ ഉദാഹരണം ഇവിടെ കൊടുക്കാം.

"നാലതിരകത്തു് അകപ്പെട്ട പറമ്പും ഇതിൽ ഉൾപ്പെട്ട മെൽപ്പലവും കീഴ്പ്പലവും കൽകരട കാഞ്ഞിരക്കുററിയും മുൾമുരട മൂക്കപ്പാമ്പും അതിരും വരമ്പും നരിയും നരിയിട പഴുതും അറ തറ കിണറു് ആകാശം പാതാളവും മാൻപെടും കാടും മീൻപെടും ചോലയും തെൻപെടും മരവും ആൾ പോകും വഴിയും നീർ പോകും ചാലും ആററുവെയ്പും വാററാമരവും പുററും നിധിയും നിക്ഷേപവും എപ്പേർപ്പെട്ടതും കൂടി അട്ടിപ്പേറായി തീർ മുതലായി നീരു് ഒട്ടിച്ചുകൊണ്ടാൻ."

ഒരു മാതൃകകൂടി ഇവിടെ കാണിക്കേണ്ടതായിട്ടുണ്ടു്.

ഒരു സ്വരൂപം മറെറാന്നിലേക്കു് ഒതുങ്ങിയതിന്നുള്ള ഒരു പോല്പാണിതു്.

"വീരരാഘവൻ തീട്ട എളേച്ചിമേനോൻ വായിച്ചു് മൂപ്പിലെ ധരിപ്പിക്കേണ്ടും അവസ്ഥ എന്നാൽ, നമ്മുടെ വക വടക്കുംകൂററിലുള്ള നാടും മലറപ്പൂവും നമ്മുടെ സ്ഥാനമാനങ്ങളും ക്ഷേത്രങ്ങളും രാജഭോഗങ്ങളും നടയിൽ വടക്കോട്ടുള്ളതു് എപ്പേർപ്പെട്ടതും നമ്മുടെ കോവിൽകാര്യത്തിൽനിന്നും അങ്ങെ വകക്കു് ഒഴിഞ്ഞു് എഴുതിത്തരികയും ചെയ്തു. മലപുറവും നാടും ക്ഷേത്രങ്ങളും സ്ഥാന

മാനങ്ങളും രാജഭോഗം ഉൾപ്പെട്ട വസ്തുവും നമ്മുടെ കോവിൽ കാര്യത്തിൽനിന്നും മേലാൽ ചോദ്യം ഇല്ലാത്തതുംവണ്ണം എഴുതി തരികയും ചെയ്തു. ഇപ്പടിക്കു എഴുതിയ പട്ടോല മേനോൻ രാമൻ ൭൫൯-ാമതു മിനഞായറ ൧൨-൦നു- കയ്യെഴുത്തു."

ഇതിനൊരു അനുബന്ധവുംകൂടി പിന്നീടുണ്ടായിട്ടുണ്ടു്. എന്തോ 'കുണ്ടാമണ്ടി'കൾ കാണിക്കകയാൽ വകകൾ കണ്ടുകെട്ടി സർക്കാരലേക്കു ചേർത്തു. പിന്നീടു് സങ്കടം പറയുകയും പിഴ ചെയ്യുകയും ചെയ്തതിനമേൽ ഏതാനും കൊടുത്ത അവസരത്തിൽ എഴുതിയതാണിതു്.

"അരുളിച്ചെയ്തു നമ്മുടെ മൂത്ത കയ്മൾക്കു എന്നാൽ, വടക്കുംകൂററിൽ നമുക്കുള്ള മലപുറവും നാട്ടിലുള്ള വസ്തുവും അംശവും നടത്തിച്ചു ആനക്കുഴി കുത്തിച്ചു് ആന പിടിപ്പിച്ചു് ആ ഉരുവിൽ പാതി പവുത്തതരുമാറും കല്പിച്ചു നാം നിട്ടും തന്നു. എന്നാൽ ഈ കല്പിച്ചവണ്ണം തന്നെ അനുഭവങ്ങളും അനുഭവിച്ചു വീഴുന്ന ഉരുവിൽ പാതി പവുത്തു തരുമാറും പാതി അനുഭവിച്ചുകൊള്ളുമാറും കല്പിക്കയും ചെയ്തു. എന്നാലിതു് കൊല്ലം ൮൩൦-ാമതു ഞായററിൽ കല്പിച്ചു അരുളിച്ചെയ്തു മെക്ക."

൭൫൯-ലെ ആധാരം വടക്കൻപ്രദേശത്തുനിന്നു കിട്ടിയ ഒന്നാണു്. ദേശവ്യത്യാസംകൊണ്ടു ഭാഷയ്ക്കുള്ള ഭേദം കാണിപ്പാൻ തെക്കുനിന്നുവന്ന ൭൩൬-ലെ ഒരു ശക്തിമുഖം നോക്കേണ്ടതാണു്.

"പെരുമാൾ വ്യാഴം മിഥുനവ്യാഴത്തിൽ അത്തിയറയും മുട്ടവിളയും കാര്യത്തിൽ കൊല്ലം ൭൩൬-ാമാണ്ടു ഇടവഞായർ ൧൨ ചെന്ന ശനി അത്തം ഇന്നാളാൽ കാന്തളൂർശാല തൃക്കോവിൽ ശ്രീ അമൃതപ്പിഷാരതിരുവടി ഇരുന്നരുളിയ സന്നിധിയിൽ തിരുവനന്തപുരത്തുള്ള സഭയും സഭഞ്ജിതരും കൂടി ഇരുന്ന ശ്രീപത്മനാഭപ്പെരുമാൾതിരുമേനി കാവൽ കണ്ട മണ്ണില്ലം സന്താനം മുടിഞ്ഞുപോയതിൽ പാതിയും മുൻപ വെയിലൂര വിക്രമൻ കണ്ണനും വിക്രമൻ ഇരവിക്കു കാലം പോകതെന്നിയാകെ അവരോധിച്ചു ശക്തിമുഖം എഴുതിക്കൊടുത്തു."

ദത്തനുവദിച്ചുള്ള ഒരു തീട്ടൂരത്തിൻെറ സ്വഭാവവുംകൂടി കൊടുക്കുന്നതു വിഷയവിശദീകരണത്തിൻെറ സമ്പൂർണ്ണതയ്ക്കു ആവശ്യമായിരിക്കും.

"൯൧൧-ാമാണ്ടു് ഇടവഞായററിൽ (ഇന്ന) കോവിലകത്തിരുന്നരുളെ. നമ്മുടെ (ഇന്ന വീട്ടിൽ) ഇട്ടുണ്ണാനും ഇട്ടുണ്ണിലിക്കും മക്കൾക്കുംകൂടി എന്നാൽ, തങ്ങൾക്കു അനന്തരവരായിട്ടു് (ഇന്ന വീ

ട്ടിലെ) ഇട്ടാറാണനെയും അപ്പോഴിയേയും മക്കളെയും കല്പിക്കയും ചെയ്തു. മുമ്പറഞ്ഞ (വീട്ടിൽ) തറവാട്ടിലേക്കു കടത്തിന്നും ധനത്തിന്നും പിണത്തിന്നും പിണ്ഡത്തിന്നും പൊന്നിന്നും പാത്രത്തിന്നും ഉടുപുടവായുധത്തിന്നും പെട്ടിപ്രമാണങ്ങൾക്കും ആളടിയാൾക്കും മററു എപ്പേർപ്പെട്ടതിന്നും അനന്തരവരായി കല്പിക്കയും ചെയ്തു."

ഇവയെല്ലാം നാട്ടുകാര്യങ്ങളിൽ ചില ശാഖകളുടെ പ്രകാശനങ്ങളായി കരുതിയാൽ മതി. പഴയ ഗദ്യത്തിൻെറ മാതിരി കാണിക്കുവാൻ മററു ചില ഉദാഹരണങ്ങളും ഇവിടെ എടുത്തു കാണിക്കുന്നതു് അവസരോചിതവും അത്യാവശ്യവും ആകുന്നു.

"ഉപനയനത്തുങ്കൽ യാവച്ചിലക്കർമ്മങ്ങൾ വിശേഷിച്ചു വിധിച്ചതു് അതവററിന്നു അന്യഥാത്വം ഭവിക്കിൽ ഉപനയനമാവത്തിക്കണം, എന്നു സാമാന്യേന പറയുന്നു. മിക്കവാറും അതിൽ ഭേദമുള്ളതിനെ പറയുന്നു. വൈശ്വാമിത്ര എന്നു താൻ അധിഹിഭോഃ എന്നു താൻ അഗ്നിഗന്ധരധി എന്നു താൻ ഉള്ള പ്രൈഷം ചൊല്ലാതെ ഗായത്ര്യുപദേശംചെയ്തു എങ്കിൽ, ഗായത്ര്യയാവത്തിക്കേണ്ടു. ഗുണലോപം വന്നാൽ പ്രധാനമാവത്തിക്കേണ്ട എന്നിട്ടു വ്യാഹൃതി പ്രായശ്ചിത്തം മതി. ഉദന്തന്നെയറികിലാവത്തിക്കിലുമാം. ബ്രഹ്മചാര്യസി എന്ന പ്രൈഷം ചൊല്ലായ്കിലാവത്തിക്കണം. അതു പ്രധാനമാകകൊണ്ടു ഗായത്ര്യദ്ധ്യയനം പ്രണവവ്യാഹൃതികൂടെ വേണ്ടവക്കു കൂടായ്കിലും വേണ്ടാത്തവക്കു കൂടി ചൊല്ലുകിലുമാവത്തിക്കണം."

ഇതിന്നൊരു ੪൦൦ കൊല്ലത്തെ പഴക്കമുണ്ടു്. ഏകദേശം യോഗിയാതിരിപ്പാടിൻെറ കാലത്തുണ്ടായതാണെന്നു തോന്നുന്നു. ഒരു വൈദികൻെറ ഇല്ലത്തുനിന്നു കിട്ടിയതാണു്.

"ആര്യപുത്രനുടെ ശരീരമെങ്ങിനെയിരിക്കിൻറു എൻറ ജനകരാജനന്ദിനി സീതാദേവി അരുളിച്ചെയ്തു കാലത്തു, അതു കേട്ടടിയനും തിന്തിരുവടിയുടെ പാദാദികേശമുണത്തിന കാലത്തു, അതു കേട്ടു സീതാദേവിക്കു തിന്തിരുവടിയുടെ ദൂതനെൻററിഞ്ഞു വിശ്വാസംവൻറ തിന്തിരുവടിയുടെ വൃത്താന്തം കേട്ടു സന്തോഷമുടയോളായിരിന്നിയങ്ങിനകാലത്തു, അടിയനഞ്ചെൻറ സീതാദേവിയെക്കണ്ടു പ്രദക്ഷിണംചെയ്തു നമസ്കരിച്ചു തിന്തിരുവടിയാൽ ദത്തമായ അംഗുലീയവും കൊടുത്തു അടയാളവാക്കുമുണത്തി മുടിച്ചൂടാർമണിയും വാങ്ങിക്കൊണ്ടു ജനകരാജനന്ദിനി സീതാദേവിയെത്തൊഴുതവിടയുംകൊണ്ടു അശോകവനികോദ്യാനത്തിങ്കൽനിൻറു പുറപ്പെട്ടുന്ന കാലത്തു ആദിത്യദേവനുദയംചെയ്യാൻ."

വാക്പാടവമായ സാഹിത്യകാരന്റെ മിടുക്ക കാണിപ്പാൻ "സുന്ദരകാണ്ഡം തമിഴി"ൽനിന്ന മറെറാരു ഭാഗം എടുത്തു നോക്കാം.

"അരുളിച്ചെയ്താൻ സീതാദേവി. അത എന്തെന്ന ഹനുമാനെ എനിക്ക തന്നുട്ടത എന്നരുളിച്ചെയ്താം സീതാദേവി. വാതാത്മജനാൽ വന്ദിച്ചു കൊടുക്കപ്പെട്ട അംഗുലിയകത്തെക്കണ്ടു പ്രസന്നഹൃദയയായി, എന്നെ ഇതല്ലൊ ഖരവധമുദിതമാകിന്റ മുനിജനത്താൽ കൊടുക്കപ്പെട്ടു കുമാരനാൽ ആനീതമായി ആശ്ചര്യമാകിന അംഗുലീയമെ ഇത എന്നരുളിച്ചെയ്താം സീതാദേവി. ഉണത്തിനാൻ ശ്രീഹനുമാൻ. എന്നെ ഇവളല്ലൊ ദേവി അംഗുലീയകത്തെത്തിരുമുമ്പിൽ അർപ്പിക്കുന്നൊം. പിന്നെത്തിരുമുഖത്തിലർപ്പിക്കുന്നൊം; പിന്നെക്കുചതടത്തിങ്കൽ വെച്ചു ഗാഢഗാഢമാംകംവണ്ണം ആശ്ലേഷിക്കുന്നൊം; കരാംഗുലിപല്ലവങ്ങളിൽ പ്രത്യേകം അർപ്പിക്കുന്നൊം; ധ്യാനപരവശയായി കരുണാർദ്രയായി നിശ്ചലയായി നൊക്കുന്നവും എന്നുണത്തിനാൻ ശ്രീഹനുമാൻ."

ഇവയ്ക്കു് ൫൦൦ കൊല്ലത്തെ പഴക്കമുണ്ടെന്ന കാണിച്ചിരിക്കുന്നു. പകർപ്പിൽ "നമ്പ്യാരുടെ തമിഴ്" എന്നെഴുതിക്കാണുന്നു. മറെറാരുഭാഗത്തു് "സുന്ദരകാണ്ഡം തമിഴെ"ന്നുമുണ്ടു്. പാഠകം പറയുവാനൊ ഓലപ്പാകത്തിനൊ തീർത്തതാകയാലായിരിക്കും ഒരു സമയം ഈ പേർ കൊടുത്തിട്ടുള്ളതു്.

ഇനിയത്തേതു "വാസവദത്ത, ഭാഷാഗദ്യം" എന്നതിൽനിന്നാകുന്നു. അതിനു് 400 കൊല്ലത്തിൽമീതെ പഴക്കമുണ്ടെന്ന കാണിച്ചിരിക്കുന്നു.

"ഈവണ്ണം പറഞ്ഞു അവരെ പ്രസാദിപ്പിച്ചു് അയച്ചു, ഇങ്ങുവന്ന സമയത്തിങ്കൽ, ഭാര്യ ദുഃഖിച്ചു കരഞ്ഞതുകണ്ടിട്ടു, ഭാര്യയെ എടുത്തു മടിയിൽ വെപ്പതുംചെയ്തു ഇരുന്നിട്ടു ഈവണ്ണം പറഞ്ഞു. അല്ലയോ സുന്ദരി നിന്റെ മനസ്സിൽ ദുഃഖം വളരെ ഉണ്ടു്. എങ്കിലും അതു അവിടെഇരിക്കട്ടെ ദുഃഖിച്ചുകരയുന്ന സമയത്തുങ്കൽ കണ്ണുനീരു വീണിട്ടു നിന്റെ ഈ മുഖത്തിന്ന ശോഭകുറഞ്ഞുവശാവും. അതു എതുപോലെ. താമരപ്പൂവുകൽ മഴത്തുള്ളികൾ വീണാലത്തെപോലെ അതു ഹേതുവായിട്ടു ദുഃഖിച്ചുകരയരുതു്. ഞാൻ നായാട്ടിനായി പോയി വേഗം വരുന്നുണ്ടു്. അതുനേരവും നി സഖിമാരോടുംകൂടെ ക്രീഡിപ്പതുംചെയ്തു സുഖമായിട്ടു് ഇരുന്നാലും"

"വിദെഹദെശം വാഴകിന്റ കരാളനാകിന്റെ രാജാവു ബ്രാഹ്മണിയെ അഭിലഷിച്ചു ബ്രാഹ്മണനാൽ ശപിക്കപ്പെട്ടു ബന്ധുക്കളൊടുകൂട രസാതലം പുക്കാൻ. ജനമെജയനാകിന്റെ രാജാവു

കൊപത്തിനാൽ അശ്വമെധയാഗത്തിൽവെച്ചു ബ്രാഹ്മണരൊട്ട കലഹിച്ചു ബ്രാഹ്മണരാൽ ശപിക്കപ്പെട്ടു ബന്ധുരാഷ്ട്രത്തൊടുകൂടെ ശാപത്തെച്ചെൻറാൻ. ലോഭത്തിനാൽ ഐലൻപുരുരവാളനാകിൻറരാജാവെന്നെ മിശിയരാകിൻറ ബ്രാഹ്മണർ യാഗം ചെയ്യിൻറിടത്തുച്ചെൻറു അവരളടയ ധനം തനക്കു പട്ടുമളവൻറിയ വേണ്ടിക്കൊൾവാൻ നിനൈച്ചാകി അവരാൽ ശപിച്ചുകെട്ടാൻ. രാവണൻ മാനത്താൽ പരദാരത്തെക്കൊടാതൊഴിഞ്ഞുകെട്ടാൻ."

കൌടലീയംവ്യാഖ്യയിൽനിന്നു് അല്പം കേൾക്കേണ്ടതാണു്.

വാർത്താദണ്ഡനീതിശ്ചേതിബാർഹസ്പത്യാഃ സംവരണമാത്രം ഹി ത്രയീ ലോകയാത്രാവിദ ഇതി

(വ്യാഖ്യാനം) വാർത്തയും ദണ്ഡനീതിയുമെൻറു ഇരണ്ടേ വിദ്യകളെൻറു ബാർഹസ്പത്യർ ചൊല്ലുവിതു. ലോകയാത്രാവിത്തുകളായൊത്തു ജനത്താൽ സംവരണമാത്രം ത്രയി എൻെറ വാറു അല്പപ്രയോജനമാക്കിൻറമയാൽ ഒരുവരെ നാസ്തിക്യനെൻെറു നിന്ദിയാതെ ഒഴിവാൻ ത്രയി ആക്ഷേപത്തനാലെ ആനവീക്ഷിക്കയും ആക്ഷേപിച്ചോരിൽ പടിതും"

ഇതിൻെറ കാലം എ. ഡി. പത്താം ശതകമാണെന്നു് മഹാകവി ഉള്ളൂർ പരമേശ്വരയ്യരവർകൾ അഭിപ്രായപ്പെടുന്നു. പി. കെ-യുടെ പക്ഷം അതിലും പഴക്കമുണ്ടെന്നാണു്.

"മാതംഗലീലാ" ഗ്രന്ഥത്തിൽനിന്നാണു് ഇനിയത്തേതു്.

"നാഗസ്സർവ്വത്രഗത്യാ, ഗജ ഇതി, വിജയാദ്
ഗർജ്ജനാദേവ,ഹസ്തീ
വേധോഹസ്തപ്രസൂത്യാ, രിപുനരപൃതനാ-
വാരണാദ്വാരണോപി,
മാതംഗോ വർത്മമൃത്തൊദിതി, ജരയതിഗാം
കുഞ്ജരഃ പാദതോദാത്
പത്മീ പത്മപ്രസക്ത്യാ ദ്വിപ ഇതി മുഖതോ
ഹസ്തതോഽപി പ്രപാനാൽ."

"എല്ലാടവും നടക്കകൊണ്ടു് നാഗമെന്ന പേരു്. വിജയം കൊണ്ടും ശബ്ദിക്കകൊണ്ടും ഗജം എന്നു പേരു്. ബ്രഹ്മാവിൻെറ കൈകളിൽ നിന്നുണ്ടാവുക ഹേതുവായിട്ടു് ഹസ്തിയെന്നു പേരു്; ശത്രുക്കളെ തടുക്കകൊണ്ടു വാരണമെന്ന പേരു്; നടക്കുമ്പോൾ വഴിയേ മുടിക്കു ഹേതുവായിട്ടു് മാതംഗമെന്ന പേരു്; ചവുട്ടുകൊണ്ടു

ഭൂമിയെ തകൎക്കകൊണ്ടു കുഞ്ജരമെന്നു പേരു്; പുള്ളിയോടുക്കൂടിയിരിക്കകൊണ്ടു് പത്മിയെന്നുപേരു്; തുമ്പിക്കൈകൊണ്ടും വാകൊണ്ടും കുടിക്കകൊണ്ടു് ദ്വിപമെന്നുപേരു്."

"അശോകവനികാങ്കപ്രയോഗം ഭാഷ" എന്നതിൽനിന്നുള്ള ഒരു അവതരണത്തോടുകൂടി ഈ ഭാഗം അവസാനിപ്പിക്കാം.

"അശോകവനികാങ്കം പുറപ്പാടിന്നു അഷ്ടമംഗല്യവും വച്ചു് മിഴാവു ചെപ്പെടുത്തി ഗോഷ്ഠി കൊട്ടി അരങ്ങുതളിച്ചു യവനിക പിടിച്ചു മറയിൽ നടയാടി മുടിച്ചു കളിയം വെച്ചു തിരിഞ്ഞാൽ വിളക്കത്തു താണുനിന്നു വർഷവരൻെറ തലയിൽ കയ്യു രണ്ടും വെച്ചു മൂഢൻെറ സ്ഥായിയിൽ യവനിക നീക്കിയാൽ ഗദ്ഗദാ എന്നു് ചൊല്ലുതും ചെയ്തു് കൊറഞ്ഞൊന്നു നിന്നു് ഒരംകൊണ്ടു വില്യക്കി ചിന്താമന്തരചിന്തനീയ എന്ന ശ്ലോകം പാടിപ്പൂ. ചിന്താമന്തഃ എന്നുള്ളതിന്നു ദൃഷ്ടികൊണ്ടു വിചാരിക്കണം. ധത്തേ സൃജത്യായതാൻ നിശ്വാസാൻ എന്നുള്ളതിന്നു ദീർഘശ്വാസം കളയണം."

"എങ്കിലോ പണ്ടു പുലസ്ത്യവംശസംഭൂതനായിരിക്കുന്ന രാവണൻ ലങ്കയിൽ സൈ്വരമാകുംവണ്ണം അധിവസിക്കുന്ന കാലത്തു് ഒരുദിവസം രാക്ഷസപ്പടയോടും കൂടെ നാഗയുദ്ധത്തിനായിക്കൊണ്ടു പുറപ്പെട്ടു് പാതാളത്തിങ്കൽ ചെന്നു് നാഗത്താന്മാരുമായിട്ടു യുദ്ധംചെയ്യുന്ന കാലത്തിങ്കൽ ശൂൎപ്പണഖേടെ ഭർത്താവായിരിക്കുന്ന വിദ്യുജ്ജിഹ്വനെ അറിയാതെ നിഗ്രഹിക്ക ഹേതുവായിട്ടു് ദുഃഖിതയായി പുരോഭാഗത്തിങ്കൽ പതിതയായിരിക്കുന്ന ശൂർപ്പണഖേടെ വാക്കുകളെ കേൾക്കഹേതുവായിട്ടു് അല്ലേ ശൂർപ്പണഖെ നിനക്കു ത്രൈലോക്യത്തിങ്കൽ ഏതൊരു പുരുഷനെ ഭ്രുണു് ആഗ്രഹം. അവനെ ഭർത്താവായി വരിച്ചുകൊണ്ടാലും."

ഇത്ര അധികം ഉദാഹരണങ്ങൾ കൊടുത്തതിനു് പ്രത്യേകം ചില കാരണങ്ങൾ ഉണ്ടു്. ഗദ്യസാഹിത്യം അടുത്തകാലത്തുണ്ടായതാണെന്നൊരു പക്ഷക്കാരുണ്ടു്. പദദൌർല്ലഭ്യം ഹേതുവായിട്ടു് മനുഷ്യരുടെ ചിത്തവൃത്തികളെ വാങ്മൂലമായി പുറത്തു പ്രകാശിപ്പിക്കുവാൻ നമ്മുടെ ഭാഷയ്ക്കു് സാധിക്കുകയില്ല എന്നാകുന്നു മറെറാരു കൂററുകാരുടെ തോററം. ഇതുരണ്ടും ശരിയല്ലെന്നു അനുമാനിക്കുവാൻ ഈ ഉദാഹരണങ്ങൾ നിങ്ങൾക്കു സഹായമാകുമെങ്കിൽ, എൻെറ ശ്രമം ഫലിച്ചതായി ഞാൻ അഭിമാനിച്ചുകൊള്ളാം.

ഗദ്യസാഹിത്യത്തിൻെറ കാലത്തെ പ്രാചീനകാലം, മധ്യകാലം, ആധുനികകാലം എന്നു മൂന്നായി ഭാഗിക്കുന്നു എങ്കിൽ,

ക്രിസ്തുവബ്ദം ൯൪ മുതൽ ൧൩൩ വരെയുള്ള ശതാബ്ദങ്ങളെ മധ്യകാലമായി കണക്കാക്കി വ്യവഹരിക്കാം. പത്താംവർഷശതംമുതല്ക്കേ ഗദ്യസാഹിത്യത്തിന്റെ ദൃഷ്ടാന്തങ്ങൾ കാണുന്നുള്ളു. സാധാരണയായി ആ വക ദൃഷ്ടാന്തങ്ങളെ പരിശോധിച്ചാൽ, അവയുടെ പരിഷ്കൃതരീതിയിൽനിന്നു്, അവ ഒരു നീണ്ട കാലത്തിന്റെ പരിണാമങ്ങളാണെന്നു് ഊഹിപ്പാൻ പ്രയാസം ഉണ്ടാകയില്ല. ആദ്യകാലത്തു് തമിഴിന്റെ ശക്തി പ്രധാനമായിരുന്നു. തോലന്റെ കാലംവന്നതോടുകൂടി, നമ്മുടെ ഭാഷയെ ആ പിടിയിൽനിന്നു വിടുത്തുവാൻ അദ്ദേഹം നല്ലപോലെ ഉത്സാഹിച്ചിട്ടുണ്ടു്. ആട്ടപ്രകാരം, ക്രമദീപിക ഇവ അക്കാലത്തെ കൃതികളാണു്. കൂടിയാട്ടം, കൂത്തു്, പാഠകം എന്നിവ ഗദ്യസാഹിത്യത്തിന്റെ വളൎച്ചയ്ക്കു വളരെ സഹായിച്ചിട്ടുണ്ടു്. കൌടിലീയം, അദ്ധ്യാത്മപടലം, സിദ്ധാന്തപഞ്ജരം മുതലായ പല വ്യാഖ്യാനങ്ങളും ആ കാലത്തെ ഭാഷയിലാണു് കാണുന്നതു്.

മധ്യകാലമായപ്പോഴേയ്ക്കും മലയാളഗദ്യം സംസ്കൃതത്തിന്റെ വലയിൽ പെട്ടുപോയി. എന്നാൽ തമിഴിന്റെ പിടി തീരെ വിട്ടതുമില്ല. ഭാഷാഭാഗവതം, ഉത്തരരാമായണം ഗദ്യം എന്നവ ഇക്കാലത്തെ കൃതികളാണു്. സംസ്കൃതകാവ്യങ്ങൾക്കു പലതിനും ഇക്കാലത്തു വ്യാഖ്യാനങ്ങൾ എഴുതീട്ടുള്ളതായി കാണുന്നു. പകഴിയം മടങ്ങു്, ആചാരദീപിക, മുഹൂൎത്തപദവി, ബാലശങ്കരം എന്നിവയും മധ്യകാലവൎത്തികളാണു്. ഗ്രന്ഥവരികൾ, എഴുതുന്ന സമ്പ്രദായം ഇക്കാലത്താണു് തുടങ്ങിയതെന്നു തോന്നുന്നു. കേരളോല്പത്തികളും കേരളപഴമയും ഭാഷകൊണ്ടു ഇക്കാലത്തുണ്ടായതായി വിചാരിക്കേണ്ടിയിരിക്കുന്നു.

ആധുനികകാലത്തു വിദേശഭാഷകളുടെ സമ്പൎക്കവും മലയാളഭാഷയ്ക്കുണ്ടായിട്ടുണ്ടു്. ഈ ദശയുടെ ആദ്യകാലത്തെ ഗദ്യരീതി പല സന്ധിപത്രങ്ങളിലും വിളംബരങ്ങളിലും കാണാം. കിഴക്കേടത്തു വാര്യരുടെ ഈസോപ്പുകഥകൾ വളരെപ്പേർ കണ്ടിരിക്കുകയില്ല. ആയില്യംതിരുനാൾ തിരുമനസ്സിലെ മീനകേതനചരിതം പലരും വായിച്ചിരിക്കുവാൻ ഇടയുണ്ടു്. വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും ചങ്കരംപൊന്നത്തു അച്യുതമേനവനും ആകുന്നു ഭാഷാഗദ്യസാഹിത്യത്തിനെ പുതിയ മാതിരിയിൽ പരിഷ്കരിക്കുവാനും വളൎത്തുവാനും ആദ്യമായി പ്രവൎത്തിച്ചുതുടങ്ങിയതു്. ഇവരെ പിന്തുടൎന്നു് അതിനെ വിവിധസരണികളിൽകൂടി വിപുലമാക്കി പുലൎത്തിക്കൊണ്ടുവന്നവരുടെ ഗണനത്തിൽ രാജരാജവൎമ്മ കോയിത്തമ്പുരാൻ, സി. വി. രാമൻപിള്ള, ചന്തുമേനോൻ, കണ്ട

ത്തിൽ വർഗ്ഗീസുമാപ്പിള, കൊട്ടാരത്തിൽ ശങ്കുണ്ണി, വേങ്ങയിൽ കുഞ്ഞിരാമൻനായനാരു്, സി. വി. കുഞ്ഞുരാമൻ എന്നിവരുടെ പേരുകൾ കൃതജ്ഞതയോടുകൂടി നമ്മൾ സ്മരിക്കേണ്ടതാകുന്നു. ഇരിക്കുന്നവരെക്കുറിച്ചു പറയുന്നതു് ശിഷ്ടാചാരമായിരിക്കയില്ലല്ലൊ.

നമ്മുടെ ഗദ്യസാഹിത്യത്തിനു ശാസ്ത്രരീതിയിൽ നിയമാവലിയൊന്നും ആരും പണ്ടു് ഉണ്ടാക്കിട്ടില്ലെങ്കിലും, പ്രാചീനകാലം മുതല്ക്കേ അതൊരു സാഹിത്യവിഭാഗമായിത്തീർന്നിരുന്നു എന്നുള്ളതിനു യാതൊരു സംശയവുമില്ല

പിന്നെ പദങ്ങളുടെ ദുർല്ലഭതയെക്കുറിച്ചും വിലപിക്കേണ്ട ആവശ്യമില്ല. കാരണം, നമ്മുടെ വിചാരവികാരങ്ങളെ വഴിപോലെ പ്രദർശിപ്പിക്കുന്നതിനു വേണ്ട വാക്കുകൾ നമ്മുടെ മാതൃഭാഷയുടെ ഭണ്ഡാരത്തിലുണ്ടോ എന്നൊരു സംശയത്തിനു സന്ദർഭം നേരിട്ടിട്ടില്ലാ എന്നു പറയുന്നതിനു് അതായി പെരുമാറുന്നവർക്കു് യാതൊരു സന്ദേഹവുമുണ്ടാകുകയില്ല. 'ഗുണ്ടർട്ടെന്ന പ്രബലമതിമാൻ' തീർത്തുവെച്ചിട്ടുള്ള ആ സ്മരണാർഹമായ ശബ്ദകോശം ഒന്നു നോക്കിയാൽ, അർത്ഥവത്തുക്കളായ എത്ര എത്ര വാക്കുകളാണു ഇന്നു തിരെ ലുപ്തപ്രായങ്ങളായി തീർന്നിട്ടുള്ളതെന്നു കാണാവുന്നതാകുന്നു. അതു വാക്കുകളുടെ കുററവും കുറവും കൊണ്ടല്ല. മാതൃഭാഷയിലുള്ള അഭിമാനം കുറഞ്ഞിട്ടോ സംസ്കൃതത്തിലും ഇംഗ്ലീഷിലും ഉള്ള ഭ്രമം കൂടിട്ടോ ആയിരിക്കുവാനെ തരമുള്ളു. വെറുതെ മറിച്ചുനോക്കിയ സമയം മേല്പറഞ്ഞ ശബ്ദകോശത്തിൽനിന്നു കിട്ടിയ കുറെ വാക്കുകളെ ഇവിടെ എടുത്തുപറയാം.

അടലർ=ശത്രു അടക്കാവു്=അഭയസ്ഥാനം. അറിവൊരുൾ=ആന്തരാത്ഥം. അറമുറിയൻ=ഭവനഭേദി. ആണില്ലം=വരന്റെ ഗൃഹം. ഇണ്ടന്തിരി=കോലാഹലം. ഇളംതെന്നൽ=നേർമണിക്കാററു്. ഉള്ളുരുക്കം=കഠിനമായ മനോവേദന. കരുമന=കരുത്തു്. കരുമനകൾകാട്ടുക=അഹംഭാവത്തോടും അതിരു കവിഞ്ഞും പ്രവൃത്തിക്കുക. പൊന്നാരം=അതിപ്രശംസ. കണ്ടണി=പൈശുന്യം. കുറുന്തിരിട്ടു്=രത്നച്ചുരുക്കം. കുഴിമാടം=ശവസ്ഥാനം. കട്ടാല=ദേവാലയം കൊട്ടാരം (ദേവസ്വംആഭരണങ്ങൾ സൂക്ഷിക്കുന്ന സ്ഥലം) കൈവലച്ചിൽ=ദാരിദ്ര്യം. ചാക്കടി=വംശവിച്ഛേദം. തെരുവലൻ=ധർമ്മക്കാരൻ, തെരുവിൽ അലഞ്ഞുനടക്കുന്നവൻ. നകതു്=റൊക്കംപണം. നടമാളി=തെരുവു്. നാന്തല=വാചാലത നീരാഴി=ജലാശയം. നെല്ക്കൊറിയൻ=പിശുക്കൻ. പുലം=നെല്ക്കണ്ടം മലർവാടി=പൂങ്കാവു്. മൊഴിപിഴ=ദുരാചാരം. ഈറഎടുക്കൽ=കോപിക്കൽ. ഉണ്ണിക്കതിരവൻ=പ്രഭാതസൂര്യൻ.

അനവധി വാക്കുകൾ ഈ തരത്തിൽ ഉണ്ടു്. മേൽപ്പറഞ്ഞ നിഘണ്ടുവിൽ ഈവക എല്ലാ വാക്കുകളും പെട്ടിട്ടുണ്ടോ എന്നു സംശയമാണു്. പുറമെ, ആശാരി, മൂശാരി മുതലായ ശില്പികളുടെയും ലളിതകലാകാരന്മാരുടെയും വ്യവസായങ്ങളെ സംബന്ധിക്കുന്ന പല വാക്കുകളും ശാസ്ത്രസംബന്ധമായ സാങ്കേതികശബ്ദങ്ങളും അതിൽ സ്ഥലംപിടിച്ചിട്ടില്ലെന്നുള്ളതു തീർച്ചയാണു്. പുത്തനായൊരു നിഘണ്ടു നിർമ്മിക്കുന്നതിൽ നല്ലതു് മുൻപറഞ്ഞതിനെ പരിഷ്കരിച്ചു പ്രസിദ്ധപ്പെടുത്തുന്നതായിരിക്കും മലയാളഭാഷയുടെ അഭിവൃദ്ധിക്കും പ്രചാരത്തിനും ഈ വിധം പരിഷ്കരിച്ചൊരു നിഘണ്ഡുവിൻെറ ആവിർഭാവം അത്യാവശ്യമാണു്. നമ്മുടെ ഭാഷയെ കൈവെടിയരുതു് അങ്ങനെ ചെയ്യുന്നതു് മാതൃഹത്യയ്ക്കു തുല്യമാണെന്നുതന്നെ ഓർത്തുകൊള്ളണം. നമ്മുടെ മാതൃഭാഷയ്ക്കു് ശോഭനമായൊരു ഭാവിയുണ്ടാക്കുവാൻ അത്യുത്സാഹത്തോടുകൂടി പരിശ്രമിക്കേണ്ടതു നമ്മുടെ പരമപാവനമായൊരു കൃത്യമാണെന്നും കരുതിക്കൊള്ളണം. മറേറതു പാപം, ഇതു പുണ്യം.

ഇക്കാലത്താകട്ടെ, പല കോടതികളിൽനിന്നും കച്ചേരികളിൽനിന്നും മലയാളഭാഷയെ മിക്കതും പുറത്തു തള്ളിക്കളഞ്ഞിരിക്കുകയാണെങ്കിലും, നമ്മുടെ ഗദ്യസാഹിത്യത്തിൻെറ ശക്തിക്കു് കാണത്തക്കതായ ഒരു ഉടവും തട്ടീട്ടില്ലെന്നുതന്നെ ഉറപ്പായി പറയാം. ഒരു കോടതിക്കും ഒരു കച്ചേരിക്കും ഗദ്യത്തെ നിശ്ശേഷം ബഹിഷ്കരിക്കുവാൻ സാധിച്ചിട്ടില്ല, സാധിക്കുകയുമില്ല അതിലും വിശേഷിച്ചു്, എത്രയെത്ര വർത്തമാനപ്പത്രങ്ങളാണു് അതിനെ മാനിച്ചു പ്രചരിപ്പിച്ചുവരുന്നതു്? അനവധി വിദ്യാലയങ്ങളിൽ അതിനു അസൂയാവഹമായൊരു സ്ഥാനം പാഠ്യപരിപാടിയിൽ ലഭിച്ചിട്ടുമുണ്ടല്ലോ. ഇനി അതിൻെറ അവസ്ഥയ്ക്കും ഓജസ്സിനും കുറവുവരാതെ ഭാഷയെ വേണ്ടുംവണ്ണം പോഷിപ്പിക്കേണ്ട ഭാരം ഭാഷാഭിമാനികളുടെയാണെന്നു സംശയംകൂടാതെ പറയാവുന്നതാണു്. അവസരോചിതമായ ഔചിത്യത്തോടുകൂടി ഓരോ വിഷയങ്ങളെ പ്രകടിപ്പിക്കുവാൻ നമ്മുടെ ഭാഷയ്ക്കു സാധിച്ചിരുന്നു എന്നു കാണിപ്പാനാണു് ഇവിടെ ചില ഉദാഹരണങ്ങളെ ഉദ്ധരിച്ചതു്. ഇന്നത്തെ മാതിരിയിൽ, പകുതി മലയാളം, മുണ്ടാണി സംസ്കൃതം, മാഹാണി ഇംഗ്ലീഷ് എന്നിവ കൂട്ടിക്കലർത്തിയ ഒരു സങ്കരഭാഷ പണ്ടുണ്ടായിരുന്നില്ല. ഇതിനെ കഴിയുന്നവേഗം ത്യജിക്കുന്നതല്ലാതെ, ഒരിക്കലും വളരുവാൻ സഹായിക്കരുതു്. ഇതിൻെറ പോഷണത്തിനു പ്രോത്സാഹനം നല്കുന്നപക്ഷം അതു് ഗദ്യത്തിൻെറ ജീവനായ ഓജസ്സിനെ കളയുമെന്നുതന്നെയല്ല, നമ്മുടെ മാതൃഭാഷ

യുടെ വ്യക്തിതയേയും ശൈലിയേയും നശിപ്പിക്കുകകൂടി ചെയ്യും. മാതൃഭാഷയെ സ്നേഹിക്കുന്ന വിഷയത്തിൽ, നമ്മൾ ബങ്കാളികളെയും മഹാരാഷ്ട്രന്മാരെയും അനുകരിക്കേണ്ടതാണ്. അവർ അവരുടെ ഭാഷകളെ പോഷിപ്പിക്കുന്നതിനായി ചെയ്യുന്ന പ്രയത്നങ്ങൾ കണ്ടുപഠിക്കേണ്ടതാണ്. ഇതോർമ്മയിലിരിക്കേണ്ട ഒരു സംഗതിയത്രെ തെക്കൻ, നടു, വടക്കൻ എന്നീ ഭാഷാഭേദങ്ങളെക്കുറിച്ചു പരിഭ്രമം വേണ്ട. വിദ്യാഭ്യാസംകൊണ്ടും പല ദേശക്കാരുമായി സാഹചര്യം സമ്പാദിക്കുന്നതിനുള്ള സൌകര്യംകൊണ്ടും സാഹിത്യഗ്രന്ഥങ്ങളുടെ സഹായത്താലും അവതേഞ്ഞുമാഞ്ഞുപൊയ്ക്കൊള്ളും. വരമൊഴി നന്നായാൽ വായ്മൊഴിയും നന്നാവും. എല്ലാംകൊണ്ടുനോക്കിയാലും, വരമൊഴിയെ നന്നാക്കുവാനാകുന്നു നാം ശ്രമിക്കേണ്ടതു്.

സാഹിത്യഗ്രന്ഥങ്ങൾ എന്നു വിവക്ഷിക്കപ്പെടുന്നവയിൽ ഉപയോഗിക്കുന്ന ഭാഷയെ മാത്രമല്ല വരമൊഴി എന്ന ശബ്ദംകൊണ്ടു് ഞാൻ സൂചിപ്പിക്കുന്നതു്. പത്രഭാഷ, പ്രസംഗഭാഷ, സന്ദേശഭാഷ എന്നിവയെ എല്ലാം വരമൊഴിയുടെ അധികാരാതിർത്തിയിൽ പെടുത്തേണമെന്നാണ് എന്റെ സിദ്ധാന്തം.

എഴുതുവാനും വായിക്കുവാനും സാധിക്കുന്നവക്കൊക്കെ ലേഖകനും ഗ്രന്ഥകാരനും ആവാമെന്നായിരിക്കുന്നു. പിന്നെ കൂടുതലായി കുറച്ചു കടലാസ്സും മഷിയും ഒരു പേനയും വേണം. യുദ്ധമില്ലെങ്കിൽ, ഇവ സുലഭമായിരിക്കും. അപ്പോൾ സാഹിത്യവ്യവസായത്തിനു് വേണ്ട സാമഗ്രികളൊക്കെയായി. ഈ വിചാരം ആശാസ്യമൊ സ്വീകാര്യമൊ ആയിട്ടുള്ള ഒന്നല്ല. അഭ്യാസംകൊണ്ടുമാത്രമേ അനായാസമായും പ്രസാദത്തോടുകൂടിയും ഉള്ള ഗദ്യരചന വിദ്വാന്മാർക്കുകൂടി സാധിക്കൂ. ഏച്ചുകെട്ടിയാൽ മുഴച്ചിരിക്കും. ശബ്ദശുദ്ധി, വാക്യശുദ്ധി, സന്ദർഭശുദ്ധി എന്നിവ ഉണ്ടായാൽ മാത്രമേ ഗദ്യത്തിനു സാഹിത്യകോടിയിൽ കടക്കുവാൻ അവകാശമുള്ളൂ. ഇവയ്ക്കു പുറമെ, വാസനയും പരിചയവുംകൊണ്ടുണ്ടാകേണ്ട സാമർത്ഥ്യം, അതായതു് തഴക്കം, കൂടി ഉള്ളവർക്കേ അഭികാമ്യമായൊരു വാചകരീതി സ്വാധീനമാകൂ.

ഇത്രയും പറഞ്ഞതിൽനിന്നു വ്യാകരണനിയമങ്ങളെ അനാദരിച്ചാൽ അവതാളത്തിൽ വീഴും എന്നു വെളിവാകുന്നതാണ്. വ്യാകരണശാസ്ത്രത്തെമാത്രം ആശ്രയിച്ചതുകൊണ്ടു് മതിയാകുകയും ഇല്ല. ഗദ്യസാഹിത്യത്തിനും "തെളിഞ്ഞും ഒളിഞ്ഞും കിടക്കുന്ന പല നിയമങ്ങളു"മുണ്ടു്; അവയേയും അറിഞ്ഞിരിക്കേണ്ടതു് അത്യാവശ്യമാകുന്നു. "കേരളപാണിനീ"യത്തിൽ നമുക്കാവശ്യ

മുള്ള വ്യാകരണനിയമങ്ങളെയും, അതുപോലെതന്നെ, "സാഹിത്യസാഹ്യ"ത്തിൽ "വരമൊഴി"നിയമങ്ങളെയും വ്യവസ്ഥപ്പെടുത്തിട്ടുണ്ടു്.

നമ്മുടെ പദ്യസാഹിത്യത്തിനു സംസ്കൃതസാഹിത്യശാസ്ത്രത്തെ വളരെ ആശ്രയിക്കേണ്ടതായിട്ടാണല്ലൊ ഇരിക്കുന്നതു് എന്നാൽ, സംസ്കൃതത്തിൽ ഗദ്യത്തിനു മാന്യമായൊരു സ്ഥാനമില്ലാത്തതു കാരണം, ഗദ്യസാഹിത്യത്തിന്റെ കാര്യത്തിൽ നമുക്കു് അവലംബം, അതിനു വലിയൊരു നിലയുള്ള ഇംഗ്ലീഷുഗദ്യസാഹിത്യശാസ്ത്രമായിരിക്കേണം ഇതെന്റെ അഭിപ്രായം മാത്രമാണെന്നു കരുതരുതെ. പണ്ഡിതവരേണ്യന്മാരും കുശാഗ്രബുദ്ധികളും ഭാഷാഭിമാനികളും എന്നു പ്രസിദ്ധി സമ്പാദിച്ചിട്ടുള്ള രാജരാജവർമ്മകോയിത്തമ്പുരാനും, അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടും ഈവിധമാണു് ധൈര്യമായി അഭിപ്രായപ്പെട്ടിട്ടുള്ളതു്.

"ഇംഗ്ലീഷുസാഹിത്യശാസ്ത്രകാരന്മാർ ചെയ്തിട്ടുള്ള വ്യവസ്ഥകളിൽ സ്വഭാഷയ്ക്കു യോജിക്കുന്നിടത്തോളംഭാഗം അതേവിധം പകർത്തുകയും, ആ ഛായ പിടിച്ചു് മററുചിലതു യഥാമതി കൂട്ടിച്ചേർക്കയും മാത്രമേ ഞാൻ ചെയ്തിട്ടുള്ളൂ" എന്നു് "സാഹിത്യസാഹ്യ"ത്തിൽ രാജരാജവർമ്മ കോയിത്തമ്പുരാനും, "ചരിത്രം, ആഖ്യായിക, വാങ്മുഖം, ശാസ്ത്രം ഇത്യാദി വിഷയഭേദേന ദിനംപ്രതി വൎദ്ധിച്ചുവരുന്ന മലയാളഗദ്യകൃതികൾക്കു് ആയുസ്സററ സംസ്കൃതത്തിൽ എതിരുകാണ്മാൻ പ്രയാസമത്രെ. ഇംഗ്ലീഷിൽ ആവക ഗദ്യഭേദങ്ങൾ സുലഭവുമാണു്. പരിഷ്കൃതസമ്പ്രദായത്തിൽ മലയാളഗദ്യവിഭാഗം ആംഗ്ലേയരീതിയോടു ഏററവും യോജിച്ചാണിരിക്കുന്നതു്" എന്നു് "സാഹിത്യസാഹ്യ"ത്തിന്റെ അവതാരികയിൽ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടും കല്പിച്ചു തീരുമാനിച്ചിരിക്കുന്നു.

"മലയാളം എഴുതുവാൻ നിയമമൊ? ഇനി അങ്ങനെ ഒന്നും കൂടിയെ വേണ്ടു" എന്നു ചിലർ പറയുമായിരിക്കും. അതിലത്ഭുതപ്പെടുവാനില്ല. നിയമങ്ങളെക്കൊണ്ടു് ഒരു ദിക്കിൽ നില്ക്കുവാൻ വഹിയാ; നിന്ന ദിക്കിൽനിന്നൊന്നു തിരിയുവാനും തരമില്ല. ആരുമറിയാതെ, മുതൽകൂടി പലിശയിൽ അലിഞ്ഞുപോകുന്നു; ജന്മം ലയത്തെയും പ്രാപിക്കുന്നു. തക്ക കാരണത്തിന്മേൽ, അങ്ങനെ പരിഭ്രമിക്കുന്നവരോടു് ഞാനൊരു സമാധാനം പറഞ്ഞുകൊള്ളട്ടെ; സാഹിത്യനിയമങ്ങളുടെ ലംഘനത്തിനു് രാജകീയശിക്ഷയില്ലാ എന്നു്. പക്ഷേ, ആവക നിയമങ്ങളെ വിരോധിച്ചാൽ, കുട്ടികളുടെ പരിഹാസത്തിനു പാത്രമായിത്തീരും. അൎത്ഥലാഭ

ത്തിനും ഇടിവു പററും. മലയാളം എഴുതുവാൻ നിയമമോ? എന്നും, അതൊന്നും ആവശ്യമില്ലെന്നും വിചാരിക്കുന്നവരുടെ ചോദ്യത്തിനു് ഉത്തരമായി അപ്പൻതമ്പുരാൻ തിരുമനസ്സിലെ മുമ്പറഞ്ഞ അവതാരികയിലെ ഒന്നുരണ്ടു വാക്യങ്ങൾ ഇവിടെ കൊടുക്കാം. "സാഹിത്യത്തെ പുറമേയുള്ള വേഷംപ്രമാണിച്ചു ഗദ്യം, പദ്യം, മിശ്രം എന്നു മൂന്നായിട്ടും, ഉദ്ദേശ്യത്തിന്റെ സ്വഭാവമനുസരിച്ചു്, ഉപദേശം, വിനോദം എന്നു രണ്ടായിട്ടും, രൂപംപ്രമാണിച്ചു്, ആഖ്യാനം, വർണ്ണനം, വിവരണം, ഉപാദനം എന്നു നാലായിട്ടും സാഹിതിയുടെ സ്വരൂപം ആദിയിൽ കാണിച്ചുതരുന്നു. പിന്നീടു് അതു പ്രവഹിക്കുന്ന നിഗ്രന്ഥമാർഗ്ഗങ്ങളിൽ ലളിതപദവിന്യാസത്തോടുകൂടി സഞ്ചരിച്ചു് അതിന്റെ കൈവഴികൾ ഗ്രന്ഥകാരൻ പ്രത്യക്ഷപ്പെടുത്തി അവയുടെ വളവുകളും പിരിവുകളും സരസങ്ങളായ ഉദാഹരണങ്ങളെക്കൊണ്ടു വെളിവാക്കിത്തരുന്നു". ഇതു ഗദ്യസാഹിത്യത്തിന്റെ സ്വരൂപത്തെ സംബന്ധിച്ചു് അതിസൂക്ഷ്മമായൊരു സൂചന മാത്രമെ ആയിട്ടുള്ളു. ഇതിൽനിന്നു് അതിന്റെ വിപുലമായ വിസ്തീർണ്ണം ഏകദേശം ഊഹിക്കുവാൻ സാധിക്കും. ഒരു വേലാപടവും കൂടാതെ ഇതിൽകൂടിയുള്ള പര്യടനം സാധ്യമാണോ?

എങ്കിലും, പദ്യസാഹിത്യത്തിനേ നിയമമുള്ളു; ഗദ്യസാഹിത്യത്തിനൊരു നിയമവുമില്ലെന്നു വിചാരിക്കുന്നവർ പലരുമുണ്ടു്; വേണ്ടെന്നു ശഠിക്കുന്നവരുമുണ്ടായേക്കാം. പദ്യസാഹിത്യത്തിന്റെ നിയമങ്ങൾ കർക്കശങ്ങളാണു്; ഗദ്യസാഹിത്യനിയമങ്ങളെ അപേക്ഷിച്ചു് അവയുടെ തുക പരിമിതമായിട്ടുള്ളതുമാകുന്നു. ഗദ്യസാഹിത്യനിയമങ്ങളാകട്ടെ, അനിർണ്ണീതങ്ങളും, അനേകവും, സ്ഥിതിസ്ഥാപകങ്ങളും, ഓരോ സന്ദർഭങ്ങളെ ആശ്രയിച്ചവയും ആയിരിക്കും. ചില സ്ഥലങ്ങളിൽ വിധി വ്യവസ്ഥപ്പെടുത്തുവാൻ തരമില്ലാതെ, നിരോധങ്ങളെക്കൊണ്ടു വഴി കാട്ടേണ്ടതായും വന്നേക്കും.

ഒരു അസിക്രീഡകനു് ആഡംബരം കുറഞ്ഞിരിക്കും. പഠിച്ചു പരിചയിച്ചിട്ടുള്ളോരാൾക്കു് നല്ല മൂർച്ചയുള്ള വാൾകൊണ്ടു് ഇന്നതേ കാണിച്ചുകൂട്ടു എന്നില്ല. അത്യാശ്ചര്യകരങ്ങളായ അയാളുടെ അഭ്യാസങ്ങൾകൂടി കാണികൾക്കു വിഷമങ്ങളായോ ആപത്കരങ്ങളായോ തോന്നുകയില്ല. വിദ്യയും തഴക്കവും വാസനയുമുള്ളൊരു ധന്യനായ ഗദ്യകാരൻ ഉചിതപദങ്ങളെകൊണ്ടു്, ഒന്നിൽനിന്നൊന്നെന്നവണ്ണം തുടരുന്ന, ശബ്ദാർത്ഥഭംഗികളോടുകൂടിയ വാചകങ്ങളെയും വിവിധങ്ങളായ വാചകങ്ങളെക്കൊണ്ടുള്ള ഖണ്ഡികകളെയും അദ്ധ്യായങ്ങളെയും, അനുസ്യൂതമായി എഴുതിയുണ്ടാക്കിയാൽ, സ്വ

ച്ഛന്ദമായി ഒഴുകിപ്പോകുന്ന ശരന്നദിയിലെ നിമ്മലജലംപോലെ, പ്രസന്നമായി പ്രവഹിക്കുന്ന ആ ഗദ്യത്തിന്റെ മാധുര്യത്തിൽ വായനക്കാരന്റെ മനസ്സ് അറിയാതെതന്നെ ആമഗ്നമാകും. ലേഖകന്റെ കൌശലംകൊണ്ടു്, ആ രചനയിൽ അന്തർഭവിച്ചുകിടക്കുന്ന നിയമങ്ങളും ക്രമവും തഴക്കവും പഠിപ്പും ഒന്നും വായനക്കാരനു പ്രത്യക്ഷപ്പെടുകയില്ല. എന്നുതന്നെയല്ല, അവയെക്കുറിച്ച് ആലോചിപ്പാൻതന്നെ അയാൾക്കു് അവസരം ഉണ്ടാകയുമില്ല. ഇങ്ങനെയുള്ളൊരു കൌശലം കൈവശപ്പെടുത്തുവാനാണു് ഗ്രന്ഥകാരന്മാരും പത്രത്തിലും മാസികയിലും എഴുതുവാൻ പുറപ്പെടുന്നവരും ഉത്സാഹിക്കേണ്ടതു്. ഇവരെ ഇതു സമ്പാദിപ്പാൻ സഹായിക്കേണ്ടതിനാണു് ഗദ്യസാഹിത്യനിയമങ്ങളെ പ്രതിപാദിക്കുന്ന ഒരു പ്രവേശികയുടെ ആവശ്യമുണ്ടെന്നു ഞാൻ ആദ്യം പ്രസ്താവിച്ചതു്. ഇംഗ്ലീഷിൽ പ്രൊഫസർ എറൽ എന്ന പണ്ഡിതൻ "ഗദ്യം അതിന്റെ അംശങ്ങൾ, പ്രയോഗം, വളച്ച്" എന്ന നാമധേയത്തിൽ കീർത്തനീയമായൊരു കൃതി എഴുതീട്ടുണ്ടു്. ഇതിനെ അനുകരിച്ചൊരു ചെറിയ ബുക്കുണ്ടായാൽ മതി. ഇതും "സാഹിത്യസാഹ്യ"വും നല്ലപോലെ വായിച്ചതിനുശേഷമേ, ഗദ്യസാഹിത്യവ്യവസായത്തിൽ ഏർപ്പെടാവു എന്ന ഒരു നിശ്ചയവും വേണ്ടതത്യാവശ്യമാകുന്നു. അങ്ങനെ വന്നാൽ, നമ്മുടെ ഭാഷാഗദ്യസാഹിത്യത്തിനു് അടുത്തകാലത്തുതന്നെ പ്രശസ്തമായൊരു സ്ഥാനം ലഭിക്കുന്നതാകുന്നു. ഇതിനായിട്ടും ഈ സമ്മേളനത്തിനു സർവ്വവിജയത്തിനായിട്ടും പ്രാർത്ഥിച്ചും നിങ്ങളുടെ ക്ഷമയേയും ഔദാര്യത്തേയും മാനിച്ചും ഞാൻ ഈ പ്രസംഗത്തെ ഉപസംഹരിക്കുന്നു.

---

# ഭവ്യ ഭാഗവതം

ഓം നമോ ഭഗവതേ വാസുദേവായ

**കോമളം ക്രജയൻ വേണും ശ്യാമളോയം കുമാരകഃ**
**വേദവേദ്യം പരബ്രഹ്മ ഭാസതാം പുരതോ മമ.**

ശ്രീകൃഷ്ണാവതാരമത്രെ പൂർണ്ണാവതാരമായിട്ടുള്ളതു്. പുരാണകോടിയിൽ ഭാഗവതത്തിനു പ്രഥമസ്ഥാനം ലഭിക്കുവാനുള്ള കാരണങ്ങളിൽ മുഖ്യമായതു് അതിലെ ഭഗവൽകഥയുടെ പരിമളമാകുന്നു. പതിനേഴുപുരാണങ്ങളുടെയും ഭാരത ഇതിഹാസത്തിന്റെയും നിർമ്മാണം, വേദവിഭാഗം, എന്നീ മഹൽപ്രവൃത്തികൾ

ചെയ്തിട്ടും മനശ്ശാന്തി കിട്ടാഞ്ഞു ക്ലേശിച്ച വ്യാസമഹർഷി, നാരദോപദേശപ്രകാരം, അതിന്നായിക്കൊണ്ടാകുന്ന ഭാഗവതത്തെ രചിച്ചതു്. ആ സംഗതിയും ഭാഗവതമഹിമയെ പ്രകാശിപ്പിക്കുന്നു. ഭാഗവതപുരാണത്തിൽ അദ്ദേഹം ഓരോ കാര്യങ്ങളെ ഉറപ്പിച്ചിട്ടുള്ളതും ഓരോ തത്വങ്ങളെ വെളിപ്പെടുത്തിട്ടുള്ളതും അവയുടെ നാനാമുഖങ്ങളെയും ശാസ്ത്രരീതിയിൽ ചർച്ച ചെയ്തതിന്മേൽ ആകുന്നു.

മോക്ഷത്തെ ഇച്ഛിക്കുന്ന സനാതനികൾ ഇതിനെ നിത്യവും പാരായണം ചെയ്കയൊ ശ്രവണം ചെയ്കയൊ ചെയ്യേണ്ടതാകുന്നു. ഭക്തികൊണ്ടു മുക്തി എന്നാണു് ഭാഗവതസിദ്ധാന്തം സാധാരണന്മാർക്കു കർമ്മജ്ഞാനയോഗങ്ങൾ ശീലിച്ചു മോക്ഷത്തെ പ്രാപിക്കുവാൻ പ്രയാസമായിരിക്കും. ഭക്തിമാർഗ്ഗം എല്ലാവർക്കും ശക്യമെന്നു സനകാദികളായ യോഗികളും ജനകാദികളായ കർമ്മികളും തുറന്നു പറയുകയും കാണിച്ചു തരികയും ചെയ്യുന്നു. അവിടെയും സഗുണോപാസന തന്നെ സുസാദ്ധ്യമായ പന്ഥാവു്. ഇതെല്ലാം അനുഭവസ്ഥന്മാരായ മഹാത്മാക്കളുടെ അഭിപ്രായങ്ങളാണു്. ഇവയെക്കുറിച്ചു സംശയിപ്പാൻ അവകാശമേ ഇല്ല. ശാസ്ത്രകാരണം, യുക്ത്യനുസരണം ഇവയെ സമർത്ഥിക്കുവാൻ കഴിയുമെങ്കിലും, ആ വിധം ചെയ്തു് ഈ അവതാരികയെ നീട്ടിക്കൊണ്ടുപോയിട്ടു പ്രയോജനം കാണുന്നില്ല.

ഈശ്വരനും താനും പ്രേമമയമായൊരു ബന്ധം ഏർപ്പെടുന്നതിലാകുന്നു ഭക്തിയുടെ ബീജം കിടക്കുന്നതു്. ബീജാവാപത്തിനു വിശ്വാസവും ശ്രദ്ധയും അത്യാവശ്യമാണു്. അപ്പോൾ സൂചി അയസ്കാന്തത്തെയും, പതിവ്രത സ്വഭർത്താവിനെയും പ്രാപിക്കുംപോലെ, ഭക്തന്റെ മനസ്സു് ഭഗവൽപാദാരവിന്ദങ്ങളെ പ്രാപിച്ചുകൊണ്ടിരിക്കും.

ഭക്തി ഉണ്ടാകുന്നതിനും വഴിപോലെ വർദ്ധിക്കുന്നതിനും ഓരോരുത്തർക്കു തക്ക ഉപകരണങ്ങളെ പൂർവ്വസൂരികൾ കണ്ടുവെച്ചിട്ടുണ്ടു്.

ശ്രവണം കീർത്തനം വിഷ്ണോ സ്മരണം പാദസേവനം
അർച്ചനം വന്ദനം ദാസ്യം സഖ്യമാത്മനിവേദനം.

ഇങ്ങനെ വെറുതെ ഒരു പട്ടിക തയാറാക്കുകയല്ല ചെയ്തിട്ടുള്ളതു്. ദിഗന്തവിശ്രാന്തകീർത്തിമാന്മാരും പരിപാവനമഹത്തുക്കളുമായ ഭക്തന്മാരുടെ ജീവിതരീതികളെ അടിസ്ഥാനമാക്കിയാകുന്നു ഭക്തിയെ വർദ്ധിപ്പിക്കുവാനുള്ള മാർഗ്ഗങ്ങളെ നിർദ്ദേശിച്ചിട്ടുള്ളതു് എന്നു താഴെ കാണുന്ന പദ്യം ദൃഷ്ടാന്തസഹിതം പ്രകാശിപ്പിക്കുന്നതാണു്.

ശ്രീകൃഷ്ണശ്രവണേ പരീക്ഷിദഭവദ്വ്യാസാത്മജഃ കീർത്തനേ
പ്രഹ്ലാദഃ സ്മരണേ തദംഘ്രിഭജനേ ലക്ഷ്മീ പൃഥുഃ പൂജനേ
അക്രൂരസ്ത്വഭിവന്ദനേ സഹനുമാൻ ദാസ്യേ ച സഖ്യേർജ്ജുനോ
ദേവസ്യാത്മനിവേദനേ ബലിരഭൂൽ സർവ്വസ്വദാതാ പുരാ.

മനുഷ്യർ, സർവ്വസംസ്കാരസമ്പന്നന്മാരായിരുന്നാലും, ഭഗവൽഭക്തിയില്ലെങ്കിൽ, അഹങ്കാരാദിദോഷദൂഷിതന്മാരായിത്തീരുന്നതാകുന്നു. അല്പനേരം ഈശ്വരസേവ, അധികസമയം പരോപദ്രവം, ചെയ്യുക എന്നതുകൊണ്ടും യാതൊരു ഗുണവുമില്ല. നീചങ്ങളായ വിചാരങ്ങൾ, വികാരങ്ങൾ, വാക്കുകൾ, കർമ്മങ്ങൾ എന്നിവയെ മനസ്സിരുത്തി ത്യജിക്കണം. അപ്പോൾ മനസ്സിനു വെളിച്ചവും ഉണർച്ചയും സംസ്കാരവും സിദ്ധിക്കും.

ആത്മൗപമ്യേന സർവ്വത്ര സമം പശ്യതി യോഽർജ്ജുന
സുഖം വാ യദി വാ ദുഃഖം സ യോഗീ പരമോ മതഃ

പാപപരിഹാരത്തിനും മനഃസംസ്കാരത്തിനും ഭൂതദയോത്ഭവത്തിനും ഭക്തിസംവർദ്ധനയ്ക്കും ശ്രീഭാഗവതപുരാണശ്രവണം തന്നെ ഉത്തമം. അതുപോലെ അത്ര സുഗമമായൊരു വഴി മററില്ലെന്നുതന്നെ വേണം പറയുവാൻ. സിദ്ധന്മാർമുതൽ ബദ്ധന്മാർവരേയുള്ള സകലർക്കും ഇതെളുപ്പവുമാണല്ലോ. പക്ഷേ, പുരാണശ്രവണം അർത്ഥഗ്രഹണത്തോടുകൂടി വേണം. അല്ലെങ്കിൽ അതുകൊണ്ടൊരു ഫലവും ഉണ്ടാകയില്ല.

മേൽവിവരിച്ച സംഗതികൾകൊണ്ടു്, ശ്രീമാൻ പി. ഗോപാലൻനായർ അവർകൾ പ്രസിദ്ധപ്പെടുത്തുന്ന ഈ പുസ്തകം കേരളീയർക്കു് ഒരു അനുഗ്രഹമായിത്തീരുമെന്നുള്ളതിന്നു് എനിക്കു് അല്പംപോലും, സംശയമില്ല. ഇങ്ങനെയുള്ളൊരു കൃത്യനിർവ്വഹണം പുണ്യവാന്മാർക്കേ സാധിതപ്രായമാകൂ. ഗോപാലൻനായർ ഒരു വിദ്യാവിനയസമ്പന്നൻ എന്നു മാത്രമല്ല, പരമഭക്തനുമാണു്. അദ്ദേഹത്തിന്റെ പാണ്ഡിത്യവുംസ്വഭാവവിശേഷവും ഈ ഗ്രന്ഥത്തെ പാരായണം ചെയ്യുന്നവർ വ്യാഖ്യാനത്തിൽ പ്രതിഫലിച്ചുകാണുന്നതാകുന്നു. അല്പവചനത്തിൽ അധികസാരം അന്തർഭവിച്ചിരിക്കുന്നു; എന്നിരുന്നാലും മൂലത്തിലെ ഏതു കഠിനമായ ഭാഗവും വ്യാഖ്യാനത്തിന്റെ സഹായത്തോടുകൂടി എളുപ്പത്തിൽ മനസ്സിലാക്കുവാൻ കഴിയുന്നതാണു്; വിശേഷിച്ചു്, വ്യാഖ്യാനത്തിന്റെ ഗതി ഭഗവത്ഭക്തിയെ പോഷിപ്പിക്കുന്നതിനു അത്യന്തം അനുകൂലമായ വിധത്തിലുമാകുന്നു. ഈ വക പ്രത്യേകഗുണങ്ങൾകൊണ്ടാകുന്നു ഇതിന്റെ ഒന്നാംപതിപ്പു്, പരസഹായംകൂടാതെ, കേരളത്തിൽ

പ്രചുരപ്രചാരമായിത്തീന്നതു്. മലയാളക്കരയിലെ എല്ലാ ഹൈന്ദവകുടുംബങ്ങളിലും ഈ ഗ്രന്ഥത്തിനു് മാന്യമായൊരു സ്ഥാനം ഉണ്ടായിരിക്കേണ്ടതാണെന്നു ഞാൻ സ്നേഹപൂർവം ആവശ്യപ്പെട്ടുകൊള്ളുന്നു.

രാസവിലാസവിലോലം സ്മരത മുരാരേർമ്മനോഹരം രൂപം
പ്രകൃതിഷു യൽ പ്രത്യയവൽ പ്രത്യേകം ഗോപികാസു സമ്മിളിതം.

---

## ൨൯. അദ്ധ്യക്ഷപ്രസംഗം. *

മഹനീയമായ ഈ സമ്മേളനത്തിന്റെ അദ്ധ്യക്ഷനായി നിങ്ങൾ എന്നെ തിരഞ്ഞെടുത്തതിൽ നിങ്ങളോടു് എനിക്കുള്ള അകൈതവമായ നന്ദിയേയും വന്ദനത്തേയും ഒന്നാമതായി ഞാൻ പ്രകാശിപ്പിച്ചുകൊള്ളുന്നു.

പ്രകൃതിചികിത്സയെസംബന്ധിച്ചു പറയത്തക്ക അറിവും പരിചയവും ഇല്ലാത്ത എന്നിൽനിന്നു് ആ വിഷയത്തിൽ വിജ്ഞേയമായ ഒരു പ്രസംഗം കേൾക്കുവാൻ നിങ്ങൾ ആഗ്രഹിച്ചിട്ടുണ്ടെങ്കിൽ, ഇപ്പോൾ തന്നെ നിങ്ങൾ നിരാശപ്പെടുകയാണു നല്ലതു്. വിശ്രുതന്മാരായ പ്രകൃതിപരിശീലനക്കാരും വൈദ്യന്മാരും ഈ സദസിനെ അലങ്കരിക്കുമ്പോൾ, ഇന്നത്തെ അദ്ധ്യക്ഷപദം എന്നിൽ സമപ്പിച്ച യോഗപ്രവത്തകന്മാരെയൊ അതിനെ സ്വീകരിച്ച എന്നെത്തന്നെയൊ അപഹസിക്കേണ്ടതെന്ന സന്ദേഹം എനിക്കിനിയും തീന്നിട്ടില്ല, പ്രവത്തകന്മാക്കു എന്നിലുള്ള വാത്സല്യത്തിന്റെയും അവരുടെ നിയോഗത്തെ തള്ളിക്കളയുവാനുള്ള എന്റെ വൈമനസ്യത്തിന്റെയും ഫലമാണു് ഇന്നത്തെ സ്ഥാനോപലബ്ധി എന്നു പറഞ്ഞാൽ അതിനെക്കുറിച്ചു് എനിക്കു പറയുവാനുള്ളതു മുഴുവനും അവസാനിച്ചിരിക്കുന്നു.

നമ്മുടെ ജ്ഞാനികളായ ആയ്യപുരാതനന്മാരുടെ ജീവിതപദ്ധതിയെ ഏറെക്കുറെ അനുകരിച്ചുകൊണ്ടുള്ള ഒരു മാർഗ്ഗത്തെ സ്വീകരിക്കേണമെന്നാകുന്നു ഈ സമ്മേളനം കേരളീയരോടു അഭ്യത്ഥിക്കുന്നതു്. ഇൻഡ്യയുടെ അമൂല്യതരങ്ങളായ വേദങ്ങളിൽ തന്നെ പ്രകൃതിയെ ഹൃദയാവർജ്ജകമാകുംവണ്ണം വാഴ്ത്തിയിരിക്കുന്നു. ഭാരതഭൂമിയുടെ സകല ശ്രേയസ്സുകളുടേയും നിദാനങ്ങളായി പ

---

* പ്രകൃതിവൈദ്യസമാജത്തിന്റെ മൂന്നാം വാർഷികസമ്മേളനത്തിൽ ചെയ്ത പ്രസംഗം.

രിലസിച്ചിരുന്ന ശുഷ്യാശ്രമങ്ങൾ പ്രകൃതിവിലാസത്തിൻെറ പ്രദശ്നപ്പന്തലുകൾ ആയിരുന്നു. അവകളിൽ നമ്മുടെ ആര്യപുരാതന്മാർ പ്രകൃത്യാരാധകന്മാരായി ജീവിച്ചുപോന്നു. പാനാശനാദികളിൽ യാതൊരു കൃത്രിമരീതികളെയും അവലംബിക്കാതെ കേവലം കായ്കനികളെയും ശുദ്ധജലത്തെയുംകൊണ്ടു ദീർഘജീവികളായിരുന്ന അവർ പ്രകൃതിസേവകളിൽനിന്നുളവാകുന്ന ഗുണോദാഹരണങ്ങളുടെ വിജയവൈജയന്തികളായിരുന്നു.

ആദിത്യനമസ്കാരംകൊണ്ടും പ്രാണായാമംകൊണ്ടും ഹിതമായ ആഹാരംകൊണ്ടും മററും അവരെ പിന്തുടൻപോകുന്നവരും വിദ്വാന്മാരും ദീർഘജീവികളുമായിരുന്നു. കാര്യമറിയാതെ എങ്കിലും കാററും വെയിലും ഏററുംകൊണ്ടു് മൃത്തികയെ പൂശുകയും മണ്ണിൽ ശയിക്കുകയും ചെയ്യുന്നവരും അവരുടെ അരോഗദൃഢഗാത്രങ്ങളെക്കൊണ്ടു പ്രകൃതിസേവയുടെ ഫലത്തെ കാണിച്ചുതരാതിരുന്നിട്ടില്ല.

എന്നാൽ കൃത്രിമജീവിതത്തെ അനുസരിക്കാൻ തുടങ്ങിയകാലംമുതൽ ആര്യാവത്തത്തിനുണ്ടായിക്കൊണ്ടിരിക്കുന്ന മാററങ്ങൾക്കു കയ്യും കണക്കുമില്ല. കൃത്രിമജീവിതത്തിൽ കടന്നു ഭോഗവാസനയിൽ ലയിച്ചു നാക്കിൻെറയും മൂക്കിൻെറയും കല്പനപ്രകാരം നടക്കുന്നവരാകുന്ന മനുഷ്യരിൽ മുക്കാലേമുണ്ടാണിമീശം പോരും. ഈ പതനത്തിലാകുന്ന ഇവക്കു വൈദ്യസഹായം അപേക്ഷിതമായിത്തീന്നിട്ടുള്ളതു്. ഇപ്പോൾ ഇവരുടെ രക്ഷാമാർഗ്ഗങ്ങളായി കാണുന്നവ പാശ്ചാത്യവും പൌരസ്ത്യവും ആയ ചികിത്സാസമ്പ്രദായങ്ങളാകുന്നു.

ഈ രണ്ടുകൂട്ടരും തമ്മിൽ അനാവശ്യമായ ഒരു പോരാട്ടവും തുടങ്ങിയിരിക്കുന്നു. ദൈവാനുഗ്രം ഹേതുവായിട്ടു, ഇതിൻെറ ഫലമായി, ഓരോപക്ഷക്കാർ മറേറവരിൽ നിന്നു പലതും പഠിക്കേണ്ടതായിട്ടുണ്ടെന്നു് അവർ മനസ്സിലാക്കിത്തുടങ്ങിയിട്ടുണ്ടു്. ഇതൊരു ആശംസാസകാരണംതന്നെ എന്നുള്ളതിനുസംശയമില്ല

പരോപകാരമാണല്ലൊ പ്രകൃതിവൈദ്യസമാജത്തിൻെറ അടിസ്ഥാനം. കേരളീയരെ ആയുരാരോഗ്യസൌഖ്യത്തോടുകൂടിയവരാക്കുന്നതാകുന്നു അതിൻെറ ഉദ്ദേശം. മദമാത്സര്യങ്ങൾ ഈ ഏപ്പാടിനെ സ്പശിക്കുകപോലും ചെയ്യരുതേ എന്നു ഞാൻ ബലമായി ഉപദേശിക്കട്ടെ.

ഇപ്പോൾ നിലവിലു ഇരിക്കുന്ന വൈദ്യാഗമങ്ങളെല്ലാം പ്രധാനമായി വിധിക്കുന്നതു് വന്ന രോഗത്തിൻെറ ശാന്തിയേയാണല്ലൊ, പ്രകൃതിചികിത്സയാവട്ടെ രോഗത്തിൻെറ അനുല്പാദന

ത്തെയാകുന്നു വിധിക്കുന്നതു്. ഈ സമ്പ്രദായം വളരെ ആശാസ്യവും അനുകരണീയവും ആണെന്നുള്ളതിനു രണ്ടുപക്ഷമുണ്ടാകുവാൻ തരമില്ല. എന്നാൽ പ്രകൃതിചികിത്സയുടെ സ്വരൂപം നല്ലവണ്ണം മനസ്സിലാക്കാതെ അതിനെക്കുറിച്ചു് ആക്ഷേപിക്കുന്നവരും കണ്ണുംമൂടി ആരാധിക്കുന്നവരും കേരളത്തിന്റെ നാനാഭാഗങ്ങളിലും ഉണ്ടെന്നു ഞാൻകേൾക്കുന്നു വെള്ളത്തിലിരിക്കുന്ന വർത്തമാനം കേൾക്കുമ്പോൾ തവളയോ എന്നു ചോദിക്കുന്നവരേയും പ്രകൃതിചികിത്സതുടങ്ങുന്ന ദിവസംതന്നെ നാളികേരം മടപ്പുറം വിഴുങ്ങുവാൻ ഉത്സാഹിക്കുന്നവരേയും ഞാൻ ഒരുപോലെയാകുന്നു കണക്കാക്കുന്നതു്.

ഈ വക ന്യൂനതകളെ പരിഹരിക്കുന്നതിനും പ്രകൃതിചികിത്സയ്ക്കുപ്രചാരം ഉണ്ടാകുന്നതിനും ഇതിന്റെ സമ്പ്രദായത്തെയും ഉദ്ദേശങ്ങളെയും പാമരന്മാർക്കുകൂടി എളുപ്പത്തിൽ മനസ്സിലാകത്തക്കവിധം അവയെക്കുറിച്ചു് ലളിതഭാഷയിൽ പ്രസംഗങ്ങൾ നടത്തുകയും ലേഖനങ്ങളെയും പുസ്തകങ്ങളെയും പ്രസിദ്ധപ്പെടുത്തുകയും ചെയ്യുന്നതു് അത്യാവശ്യമാകുന്നു. നിങ്ങളുടെ മാസികയും ഈ കാര്യത്തിൽ ഒരു വലിയസഹായമായിത്തീരുന്നതാകുന്നു. ഈ പരിശ്രമത്തിൽ മററുള്ള ശാസ്ത്രങ്ങളെയൊ ഏർപ്പാടുകളെയൊ ആക്ഷേപിക്കുകയൊ അവയിൽനിന്നു് കിട്ടാവുന്ന അറിവിനെയും സഹായത്തെയും തിരസ്കരിക്കുകയൊ ചെയ്യരുതു്. എന്നല്ല, പൂർവ്വസൂരികളുടെയും ആധുനികരായ ഭിഷഗ്വരന്മാരുടെയും സരണിയിൽകൂടിയാകുന്നു ഈ സമാജത്തിന്റെ ഗതിയെന്നും ഇതിന്റെ ഫലപ്രാപ്തികൾ അവരുടെ അനുഗ്രഹത്തെയാകുന്നു ഇതു ആശ്രയമായി കരുതിട്ടുള്ളതെന്നും ഉള്ള വിശ്വാസം ഇതിന്റെ പ്രവർത്തകന്മാരിൽ ഉണ്ടായിരിക്കുന്നതു നന്നായിരിക്കും. പാശ്ചാത്യരുടെ ശസ്ത്രക്രിയയേയും പൌരസ്ത്യരുടെ ചികിത്സാക്രമത്തേയും അപഹസിച്ചു പുറപ്പെടുന്നതായാൽ, അത്യവതാളത്തിൽ കലാശിക്കുവാനാണു് അധികമെളുപ്പം പ്രകൃതിചികിത്സകന്മാർക്കും അവയെ ശരണം പ്രാപിക്കേണ്ടിവരികയില്ലെന്നാക്കറിയാം.

പ്രാചീനവൈദ്യഗ്രന്ഥങ്ങൾ വെള്ളത്തിനെ വകവെക്കാതിരുന്നിട്ടില്ല.

> പാനീയം പ്രാണിനാം പ്രാണാ വിശ്വമേവ ച തന്മയം
> അതോത്യന്ത നിഷേധേന നികച്ചിദ്വാരി വാര്യതേ.

എന്നാകുന്നു വാഹടാചാര്യർ പറഞ്ഞിട്ടുള്ളതു്. സൂക്ഷിച്ചു ശേഖരിച്ചിട്ടുള്ള മഴവെള്ളം അമൃതിനു തുല്യമാണെന്നും അതു് ജീവനം തർപ്പണം, ഹൃദ്യം, ബുദ്ധിപ്രബോധനം ആണെന്നും അദ്ദേഹം വി

ളിച്ചു പറയുന്നു. കറന്ന ചൂടോടുകൂടിയുള്ള പശുവിൻപാലിനും ഈവക ഗുണങ്ങളുണ്ടെന്നു അദ്ദേഹം കാണിക്കാതിരുന്നിട്ടില്ല. എന്നാൽ ഭൂസ്പർശം ഉണ്ടായിട്ടുള്ള വെള്ളമെങ്കിൽ, ഒരു ദിക്കിലെ വെള്ളം കഴിച്ചിട്ടു ആയതു് ദഹിക്കുന്നതിനു മുമ്പു് മറ്റൊരു ദിക്കിലെ വെള്ളം കുടിക്കരുതു് എന്നു് ആചാര്യരും, ഒരുസ്ഥലത്തിലെ തന്നെ കുളത്തിലെ വെള്ളത്തിനു ഉടനെ മേലേ കിണററിലെ കഴിക്കരുതെന്നു വ്യാഖ്യാതാവും അഭിപ്രായപ്പെടുന്നു. ശരൽകാലം, വേനൽകാലം ഒഴിച്ചുള്ള കാലങ്ങളിൽ സ്വസ്ഥനും കുറച്ചേ പച്ചവെള്ളം കുടിക്കാവൂ എന്നും, ദിനംപിടിച്ചു ക്ഷീണിച്ചിരിക്കുന്നാളും ജ്വരപീഡിതനും മററു ചില രോഗികളും പച്ചവെള്ളം തീരെ ഉപേക്ഷിക്കണമെന്നും അദ്ദേഹം നിർബ്ബന്ധിച്ചിരിക്കുന്നു. ഈ യോഗിവൈദ്യന്റെ മതം യുക്തിയുക്തമല്ലെന്നു ശഠിക്കുവാൻ തീരെ ഒരുക്കമില്ല.

അദ്ദേഹവും മനുഷ്യരെ സ്വസ്ഥന്മാരാക്കുവാൻ ശ്രമിച്ചിട്ടുണ്ടു്.

സമദോഷസ്സമാഗ്നിശ്ച സമധാതുമലക്രിയഃ
പ്രസന്നാത്മേന്ദ്രിയമനാഃ സ്വസ്ഥം ഇത്യഭിധീയതേ.

ഈ തരം സ്വസ്ഥന്മാർ ലോകത്തിൽ കൂടിക്കൂടി ഉണ്ടാകുന്നതിനാകുന്നു ദിനചര്യ, ഋതുചര്യ, അന്നപാനവിധി എന്നിവയെ അദ്ദേഹം രചിച്ചിട്ടുള്ളതു്. അസ്വാസ്ഥ്യം നേരിട്ടാൽതന്നെ, മരുന്നിന്റെ സഹായംകൂടാതെ രോഗഹേതു മാറിപ്പോകുന്നതാണു് ശരിയായിട്ടുള്ള വഴി എന്നും വൈദ്യശാസ്ത്രത്തിൽ സൂചിപ്പിച്ചിട്ടുണ്ടു്.

വിനാപി ഭേഷജൈർവ്യാധിഃ പത്ഥ്യാദേവ നിവൎത്തതേ
ന തു പത്ഥ്യവിഹീനാനാം ഭേഷജാനാം ശതൈരപി.

ഭക്ഷണപദാൎത്ഥങ്ങളെ സംബന്ധിച്ചു ബുദ്ധിമാന്മാർ സ്വഭാവം, സംയോഗം, സംസ്കാരം, മാത്രാ, ദേശം, കാലം, ഉപയോഗം എന്നി ഏഴു വ്യവസ്ഥകളെ നോക്കേണ്ടതുണ്ടു്. ഇതെത്ര ശാസ്ത്രീയവും ആലോചനാപൂൎവ്വവുമായ ഒരു വിധിയാകുന്നു. ശാലി, കോരമ്പു, യവം, നവര, കടുക്ക, നെല്ലിക്ക, മുന്തിരിങ്ങാപ്പഴം, പടവലം, ചീര, ചെറുപയറു്, പഞ്ചസാര, നെയ്യു്, ശുദ്ധജലം, പാൽ, തേൻ, എന്നിവ ഉപയോഗയോഗ്യങ്ങളായ പദാൎത്ഥങ്ങളായി അഷ്ടാംഗഹൃദയത്തിലും ഹഠയോഗപ്രദീപികയിലും പട്ടികയിൽ ചേൎത്തിട്ടിരിക്കുന്നു.

കട്വമ്ലലവണാത്യുഷ്ണതീക്ഷ്ണരൂക്ഷവിദാഹിനഃ
ആഹാരാരാജസസ്യേഷ്ടാ ദുഃഖശോകാമയപ്രദാഃ

എന്നു ഗീതോപനിഷത്തിലും കാണുന്നു. ഭക്ഷ്യങ്ങളിൽ സത്തായ ഒരു സാധനമുണ്ടെന്നും, ഇതു് ഓരോന്നിൽ കൂടുതൽ

കുറവായിരിക്കുന്നു എന്നും, അവയെ പാകംചെയ്താൽ ഇതിനു കുറവും ശക്തിക്ഷയവും കാണുന്നു എന്നും പൂർവാചാര്യന്മാർ പറഞ്ഞിട്ടുണ്ട്; നവീനശാസ്ത്രജ്ഞന്മാർ പരീക്ഷണങ്ങളെക്കൊണ്ട് ഈ സംഗതികളെ വിശദമാക്കിയും വരുന്നു. ഈ വക സംഗതികൾ പ്രകൃതിചികിത്സാസമ്പ്രദായത്തെ വളരെ അനുകൂലിക്കുകയും സഹായിക്കുകയും ചെയ്യുന്നുണ്ടെന്നു ഞാൻ എടുത്തുകാണിക്കേണമെന്നില്ലല്ലോ.

പക്ഷേ, ഇന്നേവരെ ചോറുംകറിയും കഴിച്ചു ശീലിച്ചു വളർന്നുവന്ന ഒരാൾ ഒരു ദിവസംകൊണ്ടു ഭക്ഷണസമ്പ്രദായം മാററുവാൻ ഉത്സാഹിച്ചാൽ, ആ നടപടി ഗുണത്തിലധികം ദോഷത്തെയാകുന്നു ചെയ്യുക. സ്വസ്ഥനും രോഗിയും എല്ലാവരും പച്ചപ്പഴം തിന്നേണമെന്നും പച്ചവെള്ളമേ കുടിച്ചുകൂടു എന്നും മററും സിദ്ധാന്തിച്ചു തുടങ്ങിയാൽ പ്രകൃതിചികിത്സാരീതി പരിഹാസത്തിനു പാത്രമായിത്തീരുമോ എന്നു നമ്മൾ ആലോചിക്കേണ്ടതാകുന്നു. ചതുരംഗക്കളിയിലെന്നപോലെ ഈ സ്ഥാപനകാര്യങ്ങളിലും ഒമ്പതുകാൽ കണ്ടിട്ടേ നമ്മൾ ഒരുകാൽ മുമ്പോട്ടുവെക്കാവു. നമ്മുടെ സകല പ്രവൃത്തികളും അഭിപ്രായങ്ങളും ശാസ്ത്രദൃഷ്ട്യാ ശരിയായിരിക്കേണം. ഒന്നിലും തിടുക്കമരുത്. അടി ഉറപ്പിച്ചു നമുക്കു നമ്മുടെ സൌധത്തെ കെട്ടിക്കയററിയാൽ മതി. അതാണു ഉത്തമം.

ശീലം, ശുചി, ഭക്ഷണം, മലശുദ്ധി, വ്യായാമം, ക്രമീകരിച്ചുള്ള ജീവിതം എന്നീ ഷഡാധാരങ്ങളിൽ നിങ്ങളുടെ ബുദ്ധി എപ്പോഴും പതിഞ്ഞിരിക്കട്ടെ. എവിടെ എപ്പോൾ ചെന്നാലുമുള്ള കാപ്പിസല്ക്കാരം, അനിയമങ്ങളായിട്ടുള്ള ആഹാരവിഹാരങ്ങൾ എപ്പോഴും കിടക്കയിലോ ചാരുകസേരയിന്മേലോ ഉള്ള വിശ്രമം— ഇവയൊക്കെ കേരളീയരെ എത്ര കാശിനുകൊള്ളരുതാത്തവരാക്കിത്തീർത്തിട്ടുണ്ട്. ശരിയായി ഭക്ഷിക്കുവാൻ വശമില്ലാത്തവരല്ലെ നമ്മുടെ ഇടയിൽ അധികമുള്ളതു്. കൈകൊട്ടിക്കളിയേയും കളരിയേയും എന്നു നമ്മൾ അനാദരിപ്പാൻ തുടങ്ങിയൊ, തലച്ചോറിനു ക്ഷീണവും ശരീരത്തിനു അന്നുമുതൽ നമ്മുടെ ശക്തിക്ഷയവും തുടങ്ങി, സംഘബലവും ഇല്ലാതായി. കായബലവും മേധാശക്തിയുമില്ലാത്ത ദമ്പതിമാരുടെ പ്രജകളെക്കൊണ്ടല്ലേ ഇന്നു് ആചാര്യസ്വാമികളുടേയും ഒതേനന്റേയും നാട്ടിനെ നിറച്ചുവരുന്നതു്! എന്തൊരു കഷ്ടം! എന്തൊരു സങ്കടം!!

പ്രകൃതിചികിത്സാസമാജം ഈ ശോചനീയമായ അവസ്ഥയിൽനിന്നു നമ്മുടെ കേരളത്തെ കരകയററുമാറാകട്ടെ! ഈശ്വര

വിശ്വാസംകൊണ്ടും ശുചിത്വംകൊണ്ടും അരോഗദൃഢഗാത്രത കൊണ്ടും പ്രസന്നതയും ബുദ്ധിശക്തിയും സൌന്ദര്യൌദാര്യ ശൌര്യപ്രഭൃതിഗുണഗണങ്ങളുംചേൎന്നു് വിശ്രുതഖ്യാതിനേടുന്ന സന്താനങ്ങളെക്കൊണ്ടും കേരളത്തെ ഈ സമാജം അലങ്കരിപ്പിക്കു മാറാകട്ടെ: പ്രകൃതിയുടെ ക്രമാഗതവും പരിമിതവുമായ പരി സേവനത്താൽ നമ്മുടെ നാട്ടിൽ സമാധാനത്തിന്റെ ഒരു മന്ദ മാരുതൻ പ്രചരിക്കുമാറാകട്ടെ; ഐശ്വര്യസൂര്യന്റെ അരുണ കിരണജാലങ്ങൾ കണ്ടുതുടങ്ങട്ടെ; സംതൃപ്തലോകത്തിന്റെ കളകള രവം കേട്ടുതുടങ്ങട്ടെ; ഈ പ്രസ്ഥാനത്തിനു ദൈവം ഉത്തരോത്തരം അഭിവൃദ്ധിയെ പ്രദാനം ചെയ്യുമാറാകട്ടെ.

---

## ൩൦ ഗ്രാമോദ്ധാരണം.

### അതിന്റെ ആവശ്യം.

പരിഷ്കൃതലോകത്തു് എവിടെ നോക്കിയാലും ഗ്രാമോദ്ധാര ണത്തിനായി പരിശ്രമിക്കുന്ന രാജ്യകാര്യകുശലന്മാരുടേയും മററു മ ഹാശയന്മാരുടേയും തുക ദിവസംതോറും കൂടിക്കൂടി വരുന്നതായി ക്കാണാം. അതിലത്ഭുതത്തിനു കാരണമില്ല. ഗ്രാമീണജനങ്ങ ളുടെ ക്ഷേമത്തിലാണല്ലൊ രാജ്യത്തിന്റെ ഐശ്വര്യവും രക്ഷയും സ്ഥിതിചെയ്യുന്നതു്.

കൊച്ചിയിലും ഗ്രാമോദ്ധാരണം എന്ന ശബ്ദത്തിന്റെ മാ റെറാലി കേട്ടുതുടങ്ങിട്ടു കുറെ നാളായി. വാക്കിന്റെ മുഴക്കം എ ല്ലാദിക്കിലും ശക്തിയോടുകൂടി പ്രവഹിച്ചുകഴിഞ്ഞാൽ, ഗ്രാമോദ്ധാര ണത്തിനുവേണ്ട ഒരുത്തമരീതിയിലുള്ള പ്രവൃത്തിമാൎഗ്ഗം സ്വദേശ സ്നേഹികൾ ഇവിടെയും പൂൎണ്ണമായി ഏൎപ്പെടുത്താതിരിക്കുകയി ല്ല. ആ കാലത്തിന്റെ സുപ്രഭാതം കണ്ടുതുടങ്ങിയിരിക്കുന്നു. പ്രാ യോഗികമായ പദ്ധതിയെ ഈ സന്ദൎഭത്തിൽ ചൂണ്ടിക്കാണിക്കേണ്ട തു് ദേശാഭിമാനികളുടെ കൃത്യമാണു്.

ഉത്തരകാലത്തിലെ ഗതി പൂൎവ്വാചാരത്തെയും സംസ്കാര ത്തെയും ആശ്രയിച്ചായാലെ അതൊരു ഉത്തമരീതിയിലാകൂ. ഇതു മനുഷ്യവൎഗ്ഗത്തിന്റെ വളൎച്ചയുടെ മൂലതത്വങ്ങളിലൊന്നാണു്. അതുകാരണം, നമുക്കു പൂൎവ്വകാലത്തിലേക്കു ഒന്നു പിന്തിരിഞ്ഞു നോക്കുകതന്നെ.

"മുൻകാലത്തു കൊച്ചിരാജ്യഭരണയന്ത്രത്തിന്റെ പ്രധാന അംഗങ്ങൾ രാജാവ്, സ്വരൂപികൾ, ലോകർ എന്നിവരായിരുന്നു. ഖണ്ഡാധിപതികളെയാണ് സ്വരൂപികൾ എന്നു പറയുന്നതു്. ലോകർ എന്ന പദം സാധാരണയായി ഉപയോഗിച്ചുകാണുന്നതു് നായന്മാരെ ഉദ്ദേശിച്ചാകുന്നു."

നായർ തറകളിൽ താമസിച്ചിരുന്നു. പല തറകൾ കൂടിയതൊരു നാട്ടു്. കേരളോല്പത്തിയിൽ "തറയും സങ്കേതവും ഉറപ്പിച്ചു്, തറയകത്തു നായന്മാരെ കല്പിച്ചു്, അവരെക്കൊണ്ടു് ഓരോ കണ്ണും കൈയും കല്പനയും കല്പിച്ചു്, അവകാശത്തിനു താഴ്ചയും വീഴ്ചയുംവരാതെ പരിപാലിച്ചു" എന്നു പറഞ്ഞിരിക്കുന്നു.

## കൂട്ടങ്ങൾ

"ഓരോ തറയിലുള്ള തറവാടുകളിലെ കാരണവന്മാര് യോഗമായി ചേർന്നു് അതാതു തറയെ സംബന്ധിച്ചുള്ള കാര്യങ്ങളെ അന്വേഷിച്ചിരുന്നു." ഈ യോഗത്തിനു കൂട്ടം എന്നു പേർ പറഞ്ഞിരുന്നു.

കൂട്ടങ്ങൾ മൂന്നുതരത്തിലുണ്ടായിരുന്നു. ഓരോ തറയിലെ കാരണവന്മാർകൂടി തറക്കാര്യങ്ങളെ ആലോചിച്ചു വ്യവസ്ഥചെയ്യുന്നതിനു തറക്കൂട്ടം; നാട്ടിലെ തറകളിലെ പ്രതിനിധികൾ കൂടി നാട്ടിലേക്കു പൊതുവായ കാര്യങ്ങളെ ആലോചിച്ചു തീർച്ചയാക്കുന്നതിനു നാട്ടാർകൂട്ടം, കേരളത്തെ മുഴുവൻ സംബന്ധിക്കുന്ന കാര്യങ്ങൾ ആലോചിപ്പാൻ കേരളമഹാജനങ്ങളുടെ കൂട്ടം.

തറജ്ജനങ്ങൾ സ്വയംഭരണം പഠിച്ചതു് തറക്കൂട്ടത്തിലായിരുന്നു. തറവക സകലകാര്യങ്ങളും നിഷ്പക്ഷമായും യാതൊരാക്ഷേപം കൂടാത്തവിധത്തിലും തറക്കൂട്ടം നോക്കിവന്നു. തറജ്ജനങ്ങളിൽ തർക്കങ്ങൾ ഉണ്ടായാൽ അവയേയും അതു തീർക്കും; ആരെങ്കിലും തെററൊ കുററമൊ ചെയ്താൽ, ശിക്ഷയും അതുതന്നെ നടത്തും. സമാധാനത്തെ പാലിക്കുവാനും കാവലിനും ആളുകളുണ്ടായിരുന്നു. കൂട്ടത്തിനു് വേണ്ടിവന്നാൽ, കരംചുമത്തി, മൂലധനം ഉണ്ടാക്കുവാനുള്ള അധികാരവും ഉണ്ടായിരുന്നു. തറവക കാവ്, കളരി, മേച്ചൽസ്ഥലം, പാഠശാല എന്നിവയുടെ മേലന്വേഷണവും കൂട്ടത്തിനുതന്നെയായിരുന്നു. കൃഷി, കൈത്തൊഴിൽ എന്നിവ നിഷ്കൃഷ്ടയായി നടത്തിയിരുന്നു. തറക്കാരുടെ ആവശ്യത്തിനായി ആശാരി, മൂശാരി, കൊല്ലൻ, തട്ടാൻ, വെളുത്തേടൻ, വെളുക്കത്തലവൻ എന്നിവർ തറയിൽതന്നെ ഉണ്ടായിരിക്കും. പുരകെട്ടൽ, വെട്ടിക്കൂ

ട്ടൽ, കല്യാണം എന്നീ കാര്യങ്ങളെ നിർവ്വഹിച്ചിരുന്നതു തറയിലു ള്ളവർതന്നെ ആയിരുന്നു. ഓണം, വിഷു, തിരുവാതിര കാലങ്ങളിലെ കളികളും ആഘോഷങ്ങളും എത്രയോ ഉന്മേഷപ്രദങ്ങളും കൗതുകകരങ്ങളുമായിരുന്നു. ഗൃഹനായിക തറവാട്ടിലെ മൂത്ത സ്ത്രീയായിരുന്നു. ഞാറുപാവൽ, കൊയ്ത്തു്, നെല്ലുകുത്തു് എന്നിവ അവരുടെ മേലന്വേഷണത്തിൽ ആയിരുന്നു. അതുപോലെ തന്നെ, പൂനിലാവത്തു് മലർവാടിയിലെ കൈകൊട്ടിക്കളികളേയും അവർ നിയന്ത്രിച്ചിരുന്നു. എന്തിനധികം പറയുന്നു? ഭ്രാതൃദയയും ഭ്രാതൃഭാവവും തറയിലെല്ലായിടത്തും പ്രവഹിച്ചിരുന്നു. അദമ്യയവും അമായവും സാനന്ദവും ആയ തറയിലെ ജനതതിയുടെ ജീവിതം അസൂയാജനകമായിരുന്നു.

ഇനി അങ്ങനെ ഒരു കാലം ഉണ്ടാകുമോ? സംശയമുണ്ടോ? അതിലും നല്ലൊരു കാലം ഉണ്ടാക്കേണം. അതിനാണു് നാട്ടുകാർ എല്ലാവരും ആശിക്കേണ്ടതും, ശ്രമിക്കേണ്ടതും. അശ്രാന്തമായി അതിന്നു പരിശ്രമിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. തറമാറി പ്രവൃത്തിയായി, പ്രവൃത്തിപോയി വില്ലേജായി. പേരുമാററത്തോടുകൂടി പെരുമാററങ്ങളിലും ഭേദഗതികൾ ഏർപ്പെട്ടു. എല്ലാ സ്ഥാപനങ്ങൾക്കും ഉച്ചനീചത്വങ്ങൾ ഉണ്ടാകുന്നതുകൊണ്ടോ, പരിതഃസ്ഥിതികളുടെ പ്രാതികൂല്യം പോരാഞ്ഞിട്ടോ, എന്തോ ഈശ്വരനറിയാം, ദേശങ്ങളുടെ ദശാപരിണാമം ആശാവഹജനകമല്ല. ഇപ്പോഴത്തെ നിലയൊന്നു അവലോകനം ചെയ്യേണ്ടതാവശ്യമാണു്. വർത്തമാനകാലത്തിലെ സ്ഥിതിഗതികളറിഞ്ഞു ഭൂതകാലത്തെ വീക്ഷിച്ചുവേണം ഭാവിയെ രൂപവൽക്കരിക്കുവാൻ എന്നാണല്ലോ അഭിജ്ഞന്മാരുടെ മതം.

## വില്ലേജുകൾ, ഇപ്പോഴത്തെ സ്ഥിതി

കൊച്ചിരാജ്യത്തിൻെറ വിസ്താരം ഉദ്ദേശം ൧,൪൯൭ ചതുരശ്രനാഴികയാണു്. കാടും മലയും, പുഴയും കായലുമെല്ലാം കഴിച്ചാൽ വാസയോഗ്യമായ ഭൂപ്രദേശം ഏകദേശം വ്യന്ദ നാഴികയുണ്ടാകും. ൬,൪൯,൪൮൭ പുരുഷന്മാരും ൬,൭൬,൨൦൩ സ്ത്രീകളും കൂടി ൧൨,൦൬,൦൭൬ പേർ ഈ രാജ്യത്തിൽ താമസിച്ചുവരുന്നു. ൧൮൭൫ തുടങ്ങി ൧൮൯൧ വരെയുള്ള കാലത്തു് നൂററിന്നു് ആറുവീതമേ ജനസംഖ്യ കൂടിയിട്ടുള്ളു; എന്നാൽ അവിടെനിന്നു ൧൯൩൧ വരെയുള്ള പത്തുകൊല്ലത്തിൽ നൂററിനു് ഇരുപത്തിമൂന്നുകണ്ടു് വർദ്ധനവുണ്ടു്. നമ്മുടെ നാടുപോലെ അത്ര തിക്കിത്തിരക്കി ആൾപാപ്പുള്ള രാജ്യം വേറെ അധികമില്ല. രാജ്യ

ത്തിന്റെ ഒട്ടാകെയുള്ള വിസ്തീർണ്ണം കണക്കാക്കിയാൽക്കൂടി ഒരു ചതുരശ്രനാഴികയിൽ ൮൫൪ വീതം ആളുകൾ പാർത്തുവരുന്നു. ൮൭൬ നാഴികമാത്രം എടുക്കുന്നുവെങ്കിൽ, ൫൪൦൦ പേർ വരുന്നു. കടലോരംസംബന്ധിച്ച കൊച്ചികണയന്നൂർ, കൊടുങ്ങല്ലൂർ എന്നി താലൂക്കുകളിൽ ജനസംഖ്യ, യഥാക്രമം ൩൪൭൬, ൨൨൩൩, ൨൦൦൦, എന്നിങ്ങനെ വരുന്നു. പ്രജാസംഖ്യയിൽ നൂററിനു എണ്പതുവീതംആളുകൾ നാട്ടുംപുറത്താകുന്നു താമസം. പക്ഷേ, അവിടെനിന്നു പട്ടണത്തിലേക്കുള്ള പോക്കു് കൂടിക്കൂടിവരുന്നു. ഇതിനുള്ള കാരണം നാട്ടുംപുറത്തെ ഇന്നത്തെ സ്ഥിതി ശോഭനമായിട്ടുള്ളതല്ല എന്നുള്ളതാണെന്നതിനു സംശയമില്ല.

കൊച്ചിസംസ്ഥാനത്തു ഇന്നു് ൨൬൯ വില്ലേജുകൾ ഉണ്ടു്. ഇവയുടെ ധനസ്ഥിതി ഏതുവിധം ഇരിക്കുന്നു എന്നു് അറിയുന്നതിനായി, അടുത്തകാലത്തു്, ഗവമ്മേണ്ടിൽനിന്നു് യോഗ്യനായൊരു ഉദ്യോഗസ്ഥനെക്കൊണ്ടു് ൻ വില്ലേജുകളിൽ പരിശോധന നടത്തിക്കുകയുണ്ടായി. അതിന്റെ ഫലമായി അദ്ദേഹം ൻ റിപ്പോർട്ടുകളും ഇവയുടെ സാരം സംക്ഷേപിച്ചു് പത്താമതായി ഒന്നും ഗവർമ്മേണ്ടിലേക്കു സമപ്പിച്ചിട്ടുണ്ടു്. ഒടുവിൽ പറഞ്ഞതിൽനിന്നു ചില സംഗതികളെ ഇവിടെ എടുത്തു ചേക്കുന്നതു് സന്ദർഭോചിതമായിരിക്കും.

“നാട്ടുംപുറങ്ങളിലെ കടം ഭയപ്രദമായൊരുനിലയിൽ എത്തിക്കഴിഞ്ഞിരിക്കുന്നു. ഒമ്പതു വില്ലേജുകളിലും കൂടിയുള്ള ഋണബാദ്ധ്യത ൨,൫൫,൫൯൦ രൂപയുണ്ടു് വസ്തുപണയബാങ്കിനാലൊ, പരസ്പരസഹായസംഘത്താലൊ ഇതു കൊടുത്തുതീക്കുവാനുള്ള വഴിയും കാണുന്നില്ല. നെല്ലു, നാളികേരം മുതലായ വസ്തുക്കളുടെ വില കുറഞ്ഞതോടുകൂടി കഷ്ടസ്ഥിതി ഏരട്ടിച്ചു. കുടിയാനവനു പാട്ടവും, ജന്മിക്കു നികുതിയും കൂടി കൊടുപ്പാൻ കടം വാങ്ങിക്കേണ്ടതായ അവസരം കൂടക്കൂടെ നേരിടുന്നു. നടപ്പാട്ടം, കൈമാററം എന്നിവകൊണ്ടു കഷ്ടാരിഷ്ടങ്ങളും അതൃപ്തിയും നാട്ടുംപുറങ്ങളിൽ വർദ്ധിച്ചുവരുന്നു അവിടങ്ങളിൽ ആദായകരമായ തൊഴിലൊ ആകഷിക്കത്തക്ക വസ്തുവൊ ഇല്ലായ്കയാൽ, പഠിപ്പും പ്രാപ്തിയുമുള്ളവർ നാട്ടുംപുറങ്ങളിൽനിന്നു പട്ടണങ്ങളിലേക്കു പോകുന്നതുകൊണ്ടു്, വില്ലേജുകളുടെ അഭിവൃദ്ധിക്കുവേണ്ട പ്രവൃത്തികൾക്കു ആളുകളും കുറഞ്ഞുവരുന്നു. വസ്തുവിഭജനം, ജലദൌർല്ലഭ്യം, കുടിൽവ്യവസായങ്ങളുടെ അഭാവം, കൃഷിക്കും കൈത്തൊഴിലിനും വേണ്ട സംവർദ്ധനവും പ്രോത്സാഹനവും ഇല്ലായ്ക, സമുദായജീവിതത്തിന്റെ മനോഹരതയ്ക്കു നേരിട്ടിരിക്കുന്ന ന്യൂനത, എന്നീ സംഗതികൾ

ഗ്രാമങ്ങളുടെ സുഖകരമായ വളൎച്ചയ്ക്കു് പ്രതിബന്ധങ്ങളായിത്തീന്നിരിക്കുന്നു."

ഈ പിഴച്ച വഴിപിടിച്ചു പോകുന്നതായാൽ, ഗ്രാമങ്ങൾ കാലക്രമത്തിൽ ക്ഷയിച്ചു് ഒടുവിൽ നാശഗൎത്തത്തിൽപോയി വീഴും. അതോടുകൂടി നാടിന്റെ ഐശ്വൎയ്യം നാമാവശേഷമായി തീരും. സംശയമില്ല. അതുകൊണ്ടു നമുക്കു ഗ്രാമങ്ങളെ ഒരിയ്ക്കലും ഉപേക്ഷിച്ചുകൂടാ. യൂറോപ്പു്, അമേരിക്ക എന്നു തുടങ്ങിയ രാജ്യങ്ങളിൽ ഗ്രാമോദ്ധാരണത്തിന്നായുള്ള നടപടികളെ ആലോചനാപൂൎവ്വം അടിയന്തിരവുമായി ഏൎപ്പെടുത്തിവരുന്നു. നയനാനന്ദകരമായ പ്രകൃതിസൌന്ദൎയ്യം, മനോഹരമായ സമുദായമൈത്രി, പ്രശംസാൎഹമായ രാജഭക്തി, അഭിലഷണീയമായ സ്വദേശസ്നേഹം ഇവയുടെ വിളനിലം ഗ്രാമങ്ങളാണു്. ഒരുരാജ്യത്തിന്റെ ഐശ്വൎയ്യത്തിന്നും അഭ്യുദയത്തിന്നും യശസ്സിന്നും ഇവ അത്യാവശ്യമാകുന്നു. ഗ്രാമത്തിന്റെ വളൎച്ചയിൽ സ്വദേശഭക്തന്മാർ വ്യാപൃതരായിക്കാണുന്നതിന്റെ കാരണമിതാണു്.

ദീനമറിഞ്ഞിട്ടു വേണമല്ലൊ ചികിത്സിക്കുവാൻ. രോഗിയുടെ പൂൎവസ്ഥിതി അറിയുന്നതു് രോഗനിദാനജ്ഞാനത്തിന്നും ഔഷധവിധിക്കും അത്യാവശ്യമാണു്. ഗ്രാമങ്ങളെ സംബന്ധിച്ചും ഈ മൂലതത്വം സംഗതമാണു് ഇത്രയും പ്രസ്താവിച്ചതു് ഈ തത്വത്തെ അടിസ്ഥാനമാക്കിക്കൊണ്ടാകുന്നു. ഇനി മേല്പോട്ടുപോകുന്നതിന്നു മുമ്പിൽ, ഗ്രാമീണപീഡകളെ നമുക്കൊന്നു വിചിന്തനം ചെയ്കയും രക്ഷയ്ക്കായി ആരെയാണു് ശരണംപ്രാപിയ്ക്കേണ്ടതെന്നു ആലോചിയ്ക്കുകയും ചെയ്യുന്നതു് പ്രയോജനകരമായിരിക്കും.

(൧) നാട്ടുമ്പുറങ്ങളിൽ നിൎമ്മലമായ വായുവും നല്ലപോലെ സൂൎയ്യപ്രകാശവും കിട്ടുന്നുണ്ടു്. എങ്കിലും, വെള്ളം പോരാഞ്ഞിട്ടും ആരോഗ്യശാസ്ത്രമായുള്ള പരിചയക്കുറവുകൊണ്ടും നാട്ടുംപുറങ്ങളിൽ ശുചിയും പരിഷ്കാരവും വേണ്ടപോലെ കണ്ടുവരുന്നില്ല; സുഖവാസത്തിന്നുള്ള സൗകൎയ്യവും മതിയാകുന്നില്ല; അവിടെയുള്ളവർ ദീനത്തിന്നും സാംക്രമികരോഗങ്ങൾക്കും വശംഗതരായിക്കാണുന്നു. (൨) കാരണം ഏതെങ്കിലുമാകട്ടെ, ഗ്രാമീണർ ഋണശൃംഖലയിൽ പെട്ടു കഷ്ടപ്പെടുന്നു. (൩) ഭക്ഷണക്കുറവുകൊണ്ടുണ്ടാകുന്ന ശക്തിക്ഷയത്താൽ എന്നു തോന്നുന്നു, പൗരധൎമ്മം നടത്തുന്നതിൽ വലിയൊരു അനാസ്ഥ അവരുടെ ഇടയിൽ പ്രത്യക്ഷപ്പെട്ടിരിക്കുന്നു. (൪) അവിടങ്ങളിൽ ചുരുക്കം ചില ആഘോഷദിവസങ്ങളുണ്ടെങ്കിലും, ഗ്രാമവാസികളുടെ ഏകപ്രകാരമായിരിക്കുന്ന ജീവിതത്തിന്നു സുഖദമായൊരു ഭേദവും ഓജസ്സും കൊടുക്കുന്നതിന്നുവേണ്ട വിനോ

ങ്ങളും സാമുദായികരമ്യതയും കാണുന്നില്ല. (൭) ഉചിതമായ വിദ്യാഭ്യാസം ഇല്ലായ്മകൊണ്ടു പരിഷ്കൃതരീതിയിലുള്ള ജീവിതമോ മേൽഗതിക്കുള്ള മോഹമോ ശ്രമമോ ഗ്രാമീണരുടെ ഇടയിൽ സാധാരണയായി കണ്ടുവരുന്നില്ല. (൮) വസ്തു ഉടമസ്ഥന്മാരും പാട്ടക്കാരും കൃഷിവേലക്കാരും തമ്മിൽ ഒരു സ്വാരസ്യക്കേടുപോരായ്മയുണ്ടു്. എന്നപോലെ ഗ്രാമങ്ങൾ തമ്മിൽ ഉണ്ടാകേണ്ട ഐണക്യവും കാണുന്നില്ല. യോഗബലവും ഒത്തൊരുമിച്ചുള്ള പ്രവൃത്തിയും കാര്യസിദ്ധിക്കു് അത്യാവശ്യമാകുന്നു.

## വില്ലേജുകളെ നന്നാക്കണം.

ഭരണനൈപുണ്യത്തിന്റെയും പരിഷ്കാരത്തിന്റെയും അടിത്തട്ടു ഗ്രാമങ്ങളുടെ ഭൂതിയാണു്. പ്രജാസഞ്ചയത്തിന്റെ ശക്തിയും അവയുടെ പ്രകൃതിസൗഭാഗ്യത്തിലും ആരോഗ്യകരമായ ജീവിതത്തിലും ആകുന്നു ഇരിക്കുന്നതു്. പല കാരണങ്ങളെക്കൊണ്ടും, ഗ്രാമങ്ങളുടെ ഭാവി ശോഭനമാക്കുന്നതിൽ ഒരിക്കലും ഉപേക്ഷ കാണിച്ചുകൂടാ. ഉപേക്ഷിക്കുന്നതൊരു പാപമായിത്തീരും. ഗ്രാമങ്ങളിൽ കണ്ടുവരുന്നവയും അവിടെ എളുപ്പത്തിൽ ഉണ്ടാക്കാവുന്നവയും ആയ ആരോഗ്യം, ഉപകാരശീലം, കുലബന്ധം, അനാഡംബരജീവിതക്രമം, മിതവ്യയം, നൈസർഗ്ഗികമായ രമണീയത, സദാചാരനിഷ്ഠ ഇവയെല്ലാം ഇത്ര സുഗമമായും സുലഭമായും മറ്റെവിടെ കിട്ടും? ഗ്രാമങ്ങളെ നമുക്കു കൈവെടിഞ്ഞുകൂടാ; അവയെ പുലർത്തിക്കൊണ്ടുവരികതന്നെ വേണം, സംശയമില്ല. അതിനുള്ള വഴിയെന്താണെന്നാണു് ഇനി ആലോചിക്കേണ്ടതു്.

## അതിനാൽ എങ്ങനെ പ്രവർത്തിക്കേണം?

ഒരാളെക്കൊണ്ടു നടത്താവുന്ന കാര്യമല്ല ഇതു്. സർക്കാരുതന്നെ സകലതിലും സഹായിക്കേണം എന്നു മുറവിളികൂട്ടീട്ടും ഫലമുണ്ടാകയില്ല. ഓരോ ഗ്രാമത്തിൽ സ്വദേശസ്നേഹവും പഠിപ്പും പ്രാപ്തിയും ഉള്ളവർ ഇതിനായി ഇറങ്ങി പുറപ്പെടണം. എന്നാലെ കാര്യം നടക്കൂ. ഇവർ ശേഷംപേൎക്കു വഴി കാട്ടിക്കൊടുത്താൽ മതി. സാധാരണയായി നമ്മുടെ ഗ്രാമങ്ങളിൽ, വിവേകശൂന്യന്മാരും തീരെ പഠിപ്പില്ലാത്തവരും ആയിട്ടുള്ളവർ കുറയും. അതുകൊണ്ടു്, ഗ്രാമീണർ, അവൎക്കു ഗുണമുള്ള കാര്യങ്ങളെ പറഞ്ഞാൽ മനസ്സിലാക്കുവാനും അവയുടെ ആർജ്ജനത്തിനു യത്നിക്കുവാനും ഒരുക്കമുള്ളവരുമായിരിക്കും.

ജപ്പാനിൽ ഓരോ ഗ്രാമത്തിലും കുടുംബങ്ങളിലെ കാരണവന്മാരടങ്ങിയ ഓരോ സംഘമുണ്ട്. ഈ സംഘങ്ങളുടെ ഉദ്ദേശം പദാൎത്ഥനിർമ്മിതിയും തൊഴിലുകളും ഭൗതികസമ്പത്തും വൎദ്ധിപ്പിക്ക എന്നതാണ്. ഈ സംഘങ്ങൾ ആണ്ടിൽ രണ്ടുപ്രാവശ്യം കൂടും. കൃഷി, അതിനോടനുബന്ധിച്ചുള്ള തൊഴിലുകൾ സേവനവൃത്തികൾ എന്നിവ ഈ യോഗങ്ങളിൽ ചിന്താവിഷയങ്ങളായിരിക്കും. ആവശ്യമുള്ളപ്പോഴെല്ലാം ഓരോ കാൎയ്യത്തിലും വിദഗ്ദ്ധന്മാരായിട്ടുള്ളവരെ അടുത്ത പട്ടണങ്ങളിൽനിന്നു വരുത്തി അവരുടെ ഉപദേശങ്ങളെ സ്വീകരിയ്ക്കുകയും ചെയ്യും ജപ്പാനിലെ പല ഗ്രാമങ്ങൾക്കും ഉണ്ടായിട്ടുള്ള ഉല്ക്കൎഷവും ഐശ്വൎയ്യവും സ്വരാജ്യസ്നേഹികളായ പൌരപ്രധാനികളുടെ പരിശ്രമഫലങ്ങളാകുന്നു.

ജപ്പാൻരാജ്യത്തിലേയും മററും നടപടികളെ നോക്കിക്കൊണ്ട് ഇൻഡ്യയിലേയ്ക്കു യോജിക്കുന്ന ഒരു പദ്ധതിയെ ശ്രീമാൻ സർ വിശ്വേശ്വരയ്യർ കാണിച്ചുതന്നിട്ടുണ്ട്. നമുക്കും അതിനെ ആശ്രയിച്ച് നടക്കുന്നതു് നന്നായിരിക്കും. ഓരോ വില്ലേജിലും അവിടെയുള്ള എല്ലാവീടുകളിലേയും ഓരോ പ്രതിനിധികൾ ചേൎന്ന ഒരു യോഗത്തെ രൂപവൽക്കരിക്കണം. കാരണവരെയൊ കൈകാൎയ്യകൎത്താവിനെയോ, ജോലിയൊ കാൎയ്യപ്രാപ്തിയൊ ഉള്ള മറേറതെങ്കിലും ഒരു ആളെയൊ ആരെ എങ്കിലും ഒരാളെ ഓരോ കൊല്ലത്തേയ്ക്ക് ഒരു വീട്ടിൽനിന്നു തിരഞ്ഞെടുക്കുക എന്നു വെയ്ക്കണം. കുലപതിസമിതി, അഭിവൎദ്ധിനിസഭ, ഗ്രാമോദ്ധാരണസംഘം, വില്ലേജുയോഗം ഈ വിധം എന്തെങ്കിലും ഒരു പേർ ഈ പ്രതിനിധികളുടെ യോഗത്തിനു കൊടുക്കാം. ഒരേ പേർതന്നെ എല്ലാ വില്ലേജുകളിലും ഉപയോഗിക്കുന്നതു നന്നായിരിക്കും; ഭേദംകാണിയ്ക്കുന്നതിനു വില്ലേജിൻെറ പേരുണ്ടാകുമല്ലോ. കാൎയ്യനടപ്പിൻെറ ഓജസ്സിനും സ്ഥിരതയ്ക്കുമായി ഈ സഭകളെ റെജിസ്റ്ററാക്കിയിരിക്കണം. വില്ലേജിൻെറ ക്ഷേമത്തിനു വേണ്ട സകല കാൎയ്യങ്ങളേയും ഈ യോഗംകൂടി തീൎച്ചയാക്കും. പഞ്ചായത്തുകളിലെ അംഗങ്ങളെ തിരഞ്ഞെടുക്കേണ്ട അവകാശവും ഈ സഭകൾക്കായിരിക്കണം. ഗൃഹപ്രതിനിധികൾ ആണ്ടിൽ രണ്ടുപ്രാവശ്യമെങ്കിലും കൂടണം. ആദ്യം കൂടുന്ന സമയം അവർ തീൎച്ചയാക്കുന്ന സംഗതികളെ നടത്തുവാൻ ഒരു ഭരണയോഗത്തെ അവർ തിരഞ്ഞെടുക്കേണം. ഒരു സഭാദ്ധ്യക്ഷൻ, ഒരു ഉപാദ്ധ്യക്ഷൻ കാൎയ്യദൎശി, മുതൽപിടി ഇവരോടുകൂടി ഏഴിൽ കുറയാതേയും പതിനൊന്നിൽ കൂടാതേയും ഭരണസഭാംഗങ്ങൾ ഉണ്ടായിരിക്കാം. അതോടുകൂടിത്തന്നെ ഒരു കാൎയ്യപരിപാടിയും ഒരു ആയവ്യയപത്രവും അവർ ആലോചിച്ചു

നിശ്ചയിക്കേണം. ഓരോ വീട്ടിലേയും ആകെ വരവനുസരിച്ച് ക്ലിപ്തപ്പെടുത്തുന്ന ഒരു ചെറിയ തുക പ്രതിനിധിവരിസംഖ്യയായി കൊടുക്കേണം. ഭരണസഭ മാസത്തിൽ ഒരിക്കലെങ്കിലും കൂടണം. ഒരു വില്ലേജിൽ, ഗൃഹങ്ങളൊ ചുരുങ്ങിയ നിലയിൽ വേണ്ടതായ ധനസഹായത്തിനു ശക്തിയുള്ള പ്രതിനിധികളൊ, അസുലഭമെങ്കിൽ, തൊട്ടുകിടക്കുന്ന രണ്ടോ മൂന്നോ വില്ലേജുകൾ യോജിച്ചും പ്രവർത്തിക്കാം. എല്ലാ വില്ലേജുയോഗങ്ങളിൽനിന്നു തിരഞ്ഞെടുക്കുന്ന ഓരോ പ്രതിനിധികളുടെ ഒരു മഹായോഗം വർഷത്തിലൊരിക്കലൊ രണ്ടുവർഷം കൂടുമ്പോളൊരിയ്ക്കലൊ കൂടണം. ഭരണയോഗത്തിലേക്കു പ്രതിനിധികളായി തിരഞ്ഞെടുക്കപ്പെടുന്നവരും നല്ല പഠിപ്പും പ്രാപ്തിയും സ്വരാജ്യസ്നേഹവും ഉള്ളവരായിരിക്കണം. യോഗങ്ങളുടെ നടപടിക്ക് ഐകരൂപ്യം ഉണ്ടാകുന്നതിനായി യോഗനിയമാവലി യോഗപ്രതിനിധികളുടെ സമ്മേളനത്തിൽ വെച്ച് തീർച്ചയാക്കിയതായിരിക്കണം. യോഗങ്ങളുടേയും ഭരണസഭകളുടേയും കണക്കുകളും മററു റിക്കാർട്ടുകളും സംശയത്തിനോ അപവാദത്തിനോ വിരോധത്തിനോ എടകൊടുക്കാത്ത വിധം ശരിയായും ക്രമമായും വെച്ചുവരണം. അവയുടെ പ്രവൃത്തി ഒരിക്കലും പക്ഷപാതകലുഷമോ ശാഖാശ്രയമോ ആയിരിക്കരുത്. ഗ്രാമീണരുടെ ഗുണം, ഗ്രാമത്തിന്റെ സംവർദ്ധന എന്നിവയായിരിക്കേണം അധികൃതന്മാരുടെ ആശാവധി. ഗവമ്മെൻറിന്റെ അറിവോടും അനുമതിയോടുംകൂടി, വില്ലേജുയോഗങ്ങൾക്കു വേണ്ട ഉപദേശവും സഹായവും ചെയ്തുകൊടുപ്പാനും ആയി കൃഷി, കൈത്തൊഴിൽ, പരസ്പരസഹായം, വൈദ്യം, പഞ്ചായത്ത്, മരാമത്ത് എന്നിങ്ങനെയുള്ള വകുപ്പദ്ധ്യക്ഷന്മാരും സർവ്വജനസമ്മതരും കാര്യപ്രാപ്തന്മാരുമായ രണ്ടോ മൂന്നോ അനുദ്യോഗസ്ഥന്മാരും അടങ്ങിയ ഒരു കമ്മററിയെ ഗവർമ്മെൻറും ഏർപ്പെടുത്തേണ്ടതാകുന്നു. ഇതിൽ പന്ത്രണ്ടംഗങ്ങളിൽ കൂടുതലുണ്ടാവേണ്ടാവശ്യമില്ല. ഇതിന്റെ അദ്ധ്യക്ഷനായി ദിവാൻ പേഷ്കാരെയോ മന്ത്രിയേയോ നിശ്ചയിക്കുന്നതു നന്നായിരിക്കും.

## ദൂണബാദ്ധ്യത

ഗ്രാമീണരുടെ ദൂണബാദ്ധ്യത കളയുവാനാണു നമ്മൾ പ്രധാനമായി പ്രയത്നിക്കേണ്ടതു് എന്നൊരു അർത്ഥശാസ്ത്രജ്ഞൻ ഗൌരവത്തോടുകൂടി അഭിപ്രായപ്പെടുന്നു. അവരുടെ ധനാഗമമാർഗ്ഗങ്ങളെയും ഓരോരുത്തരുടെ സമ്പാദ്യത്തേയും കഴിയുന്നതു വർദ്ധിപ്പിച്ചാൽ മാത്രമേ ഗ്രാമങ്ങളിൽ സമാധാനവും സന്തോഷവും

രാജ്യത്തിൽ ഐശ്വര്യവും ഇതുതുടൎന്നു അതിന്നു യശസ്സും ഉണ്ടാകുയുള്ളു എന്നു ഒരു രാജ്യകാര്യകുശലൻ ഉപദേശിക്കുന്നു. എന്നാൽ നമ്മുടെ ഉൾനാട്ടുകളിൽ കുടികൊള്ളുന്ന കടമായ ദുൎദ്ദേവതയെ ഏതു പ്രകാരമാണു് ഉച്ചാടനം ചെയ്യേണ്ടതെന്നു ഞാൻഅറിയുന്നില്ല. ഋണരഞ്ജനബോർഡും ഭൂപണയബാങ്കും ഇതിനെ നിഷ്കാസിക്കും എന്നുവിശ്വസിക്കുന്നവരുടെ മോഹം നിരാശയിലവസാനിക്കും. അതിനു സംശയമില്ല. ഗൊണ്ടാൾ, ഭവനഗർ എന്നീ നാട്ടുരാജ്യങ്ങൾ ചെയ്തമട്ടിൽ ഇവിടെയും ചെയ്യുവാൻ സാധിക്കുമെങ്കിൽ, നന്നായിരിക്കും. അല്ലാത്തപക്ഷം, അവരവർ തനിച്ചോ, ഗ്രാമസമിതിമുഖേനയൊ സാവധാനത്തിൽ, മോചനം ലഭിക്കുവാനുള്ള മാൎഗ്ഗത്തെ തേടിപ്പിടിക്കുവാനല്ലെ തരമുള്ളു? ഏതായാലും അതിനെക്കുറിച്ചു കൂടുതൽ ചൎച്ചചെയ്തു ഇവിടെ ചെയ്തിട്ടൊരു ഫലവുമില്ല. അതിന്റെ ഭാരം തല്ക്കാലം സൎക്കാരിൽ സമൎപ്പിക്കുവാനെ തരം കാണുന്നുള്ളു. ഏതു നിലയിലും, കടത്തിൽ കിടന്നു ഉഴിക്കുന്ന ഗ്രാമവാസികൾ ഒരിക്കലും നിരാശയ്ക്കു് അധീനരാകരുതു്. എന്നാൽ കാൎയ്യം പോയി. ദുൎഘടഘട്ടങ്ങളിലാണല്ലൊ, ബുദ്ധിമാന്മാർ ധൈൎയ്യത്തെ അവലംബിക്കുന്നതു്. തലയ്ക്കു മീതെ വെള്ളം വന്നാൽ, അതിന്നു മീതെ വഞ്ചി. ഗ്രാമങ്ങളുടെ വളൎച്ചയോടുകൂടി, ഗവൎമ്മേണ്ടിന്റെ ആനുകൂല്യംകൊണ്ടും, കരയോഗങ്ങൾവഴിയായും, സ്വാശ്രയശക്തികൊണ്ടും ഋണത്തിനു മോചനം ഉണ്ടാകാതിരിക്കുകയില്ലെന്നുള്ള മനഃസ്ഥൈൎയ്യത്തോടുകൂടി ഗ്രാമോദ്ധാരണപദ്ധതിയിൽ പ്രവേശിച്ചു പ്രവൎത്തിക്കണം.

### ഗ്രാമോദ്ധാരണപദ്ധതി

ഗ്രാമോദ്ധാരണവിഷയത്തിൽ നല്ലപോലെ ആലോചിച്ചു് പ്രായോഗികമായൊരു പദ്ധതിയെ രൂപവൽക്കരിക്കേണ്ടതത്യാവശ്യമാകുന്നു. അതല്ലാതെ, വായിൽ തോന്നിയതു കോതയ്ക്കു പാട്ടു് എന്ന മട്ടിൽ തുടങ്ങിയാൽ, കുറെ രൂപാ ചിലവിടാമെന്നല്ലാതെ അതുകൊണ്ടൊരു ഗുണവും ഉണ്ടാകയില്ല.

അതു ഹേതുവായിട്ടു്, ഗ്രാമോദ്ധാരണത്തിന്റെ ഒരു സ്വരൂപജ്ഞാനമുണ്ടാക്കുന്നതിനായി നമുക്കു് അതിനെക്കുറിച്ചു് അല്പമൊന്നാലോചിച്ചു നോക്കാം. ഗ്രാമീണജീവിതത്തെ ഉദ്ധരിക്കുന്ന വിഷയത്തിൽ ശ്രദ്ധേയമായിട്ടു പലതുമുണ്ടെങ്കിലും, രണ്ടു കാൎയ്യങ്ങളാണു വളരെ പ്രധാനമായിട്ടുള്ളവ. ജോലി ചെയ്യാനുള്ള പ്രാപ്തിയും മനസ്സും ജനങ്ങളിൽ വൎദ്ധിപ്പിക്കുക; അത്യാവശ്യങ്ങളും ധനാൎജ്ജനത്തിനു ഉതകുന്നവയുമായ പദാൎത്ഥങ്ങളെ ഉണ്ടാക്കുന്നതിനുള്ള പ്രവൃത്തികളിൽ അവരെ പ്രവേശിപ്പിക്കുക.

പണിയെടുക്കുവാനും, പണം സമ്പാദിപ്പാനും, പരോപകാരം ചെയ്യാനും ആയുസ്സുവേണം, ആരോഗ്യവും വേണം. രോഗശയ്യയിൽ കിടക്കുന്നാൾക്കു് ഇതിനൊന്നിനും തരം കിട്ടുകയില്ല. ശരീരമാദ്യം ഖലു ധൎമ്മസാധനം, ചുമരുണ്ടായാലെ ചിത്രമെഴുതിക്കൂട്ടു, എന്നെല്ലാം പൂൎവ്വസൂരികൾ പറഞ്ഞിട്ടുള്ളതിന്റെ തത്വമിതാണു്. അതു കാരണം, ഒന്നാമതായി ഗ്രാമീണരുടെ ആരോഗ്യത്തിനുള്ള മാൎഗ്ഗങ്ങളെയാണു് അന്വേഷിക്കേണ്ടതു്.

ആദ്യം തൊട്ടു തുടങ്ങുന്നതായാൽ, ഗൎഭശുശ്രൂഷ, പ്രസവരക്ഷ, ശിശുപരിപാലനം, പ്രഥമശുശ്രൂഷ, ഈ വിഷയങ്ങളിൽ സാമാന്യമായ അറിവു സ്ത്രീകൾക്കുണ്ടായിരിക്കേണം. പിന്നെ, എല്ലാവൎക്കും സ്വഛമായ വായു, ശുചിയായ വെള്ളം, ശരീരത്തെ പോഷിപ്പിക്കുന്ന ഭക്ഷണപദാൎത്ഥങ്ങൾ എന്നിവ അപരിത്യാജ്യങ്ങളായിട്ടുള്ളവയാണു്. ഓരോ ഗ്രാമവും ഗ്രാമങ്ങളിലുള്ള വീടുകളും പീടികകളും ഏതുവിധം വൃത്തിയായി വെച്ചുകൊണ്ടിരിക്കേണം എന്നുള്ള സംഗതിയിൽ നമ്മുടെ ശ്രദ്ധ പതിയേണം. വീടുകളിൽ വായുസഞ്ചാരവും വെളിച്ചവും ഉണ്ടായിരിക്കേണ്ടതാകുന്നു. വീടുകൾക്കു സമീപം പ്രത്യേകിച്ചും വെള്ളം കെട്ടി നില്ക്കുവാനൊ, എന്തെങ്കിലും ചീഞ്ഞളിഞ്ഞു കിടക്കുവാനോ ഇടകൊടുക്കരുതു്. അങ്ങനെ ചെയ്താൽ, ആവക സ്ഥലങ്ങൾ രോഗബീജങ്ങളെക്കൊണ്ടു നടക്കുന്ന കൊതുക്കളുടെയും ഈച്ചകളുടെയും സങ്കേതസ്ഥാനങ്ങളായിത്തീരും. ലഘുലേഖനങ്ങൾ, ചലച്ചിത്രങ്ങൾ, പ്രസംഗങ്ങൾ എന്നിവകൊണ്ടു് ഈ വിഷയങ്ങളിൽ വേണ്ട അറിവിനെ ഗ്രാമീണൎക്കു ഉണ്ടാക്കിക്കൊടുക്കേണം. അല്പം മനസ്സിരുത്തിയാൽ, രോഗം വരാതെ കഴിക്കാം എന്നുള്ള ബോധം അവരിൽ ജനിപ്പിക്കേണം.

രണ്ടാമതായി നമ്മുടെ ചിന്ത പതിയേണ്ടതു് കൃഷി, കൈത്തൊഴിൽ, കുടിൽവ്യവസായം, സേവനവൃത്തികൾ എന്നിവയിലാകുന്നു. ഇവയിൽ ഓരോരുത്തരും തനിച്ചു പ്രവൎത്തിക്കുന്നതൊ, അതൊ, പരസ്പരസഹായപ്രസ്ഥാനത്തിന്റെ പ്രമാണങ്ങളെ ആശ്രയിച്ചു പ്രവൎത്തിക്കുന്നതൊ ഗുണകരമെന്നുള്ള സംഗതി ഗ്രാമജനങ്ങൾക്കു വിശദമാക്കിക്കൊടുക്കണം. വിത്തു്, വളം, മററു സാമഗ്രികൾ ഇവയെ അവൎക്കു വലിയ വിലകൂടാതെ കൊടുക്കുകയും വേണം. കന്നുകാലികളെ തീററിപ്പോററേണ്ട സമ്പ്രദായവും അവൎക്കു മനസ്സിലാക്കിക്കൊടുക്കേണ്ടതാകുന്നു. വിശേഷിച്ചു്, എല്ലാ ദിക്കിലും ഒരേ വിത്തും, ഒരേ തൊഴിലും, ഒരേ വ്യവസായവും ഫലപ്രദമായി എന്നുവരില്ല. ഈവക വിഷയങ്ങളിൽ വേണ്ട ജ്ഞാനവും

സഹായവും കൊടുക്കേണ്ട ചുമതല കരയോഗങ്ങൾക്കും പഞ്ചായത്തുകൾക്കും സക്കാരിനുമാകുന്നു എന്നു പ്രത്യേകം പറയേണ്ടതില്ലല്ലൊ.

എല്ലാ ഗ്രാമങ്ങളിലും വൈദ്യശാലകൾക്കു പുറമേ പ്രാഥമികവിദ്യാലയങ്ങളും പുസ്തകശാലകളും വായനശാലകളും പ്രതിവാരയോഗങ്ങളും സാങ്കേതികപരിശീലനത്തിനുള്ള സംഘങ്ങളും ഉണ്ടായിരിക്കേണ്ടതാകുന്നു. ഇവ അതാതു ഗ്രാമങ്ങളിൽ നടത്താവുന്ന തൊഴിലുകളിലും വ്യവസായങ്ങളിലും അഭിരുചിയും അറിവും ജനങ്ങളിൽ ഉണ്ടാക്കുന്നതിനുകൂടി പര്യാപ്തങ്ങളായിരിക്കേണ്ടതാകുന്നു. ഓരോ ഗ്രാമത്തിൽ ഉണ്ടാക്കുന്ന സാധനങ്ങളെ വിററു മുതലാക്കുന്നതിനു വേണ്ട ഏർപ്പാടുണ്ടായിരിക്കേണ്ടതത്യാവശ്യമാണ്. ഇതിന്റെ അഭാവംകൊണ്ടാണ് നല്ല നിലയിൽ നടന്നിരുന്ന പല വ്യവസായങ്ങളും ഇന്നു നഷ്ടപ്രായങ്ങളായി തീന്നിട്ടുള്ളതു്. ഇതിനു വേണ്ട ഏർപ്പാടു പരസ്പരസഹായസംഘം വകപ്പുവഴി ഗവണ്മെന്റു് ഉണ്ടാക്കേണ്ടതാകുന്നു.

കന്നുകാലികൾക്കു് ഒരു പൊതുവായ മേച്ചിൽസ്ഥലം എത്രയോ ആവശ്യമായിട്ടുള്ളതാണോ, അതുമാതിരിതന്നെ കുട്ടികൾക്കു കളിപ്പാനായൊരു വിസ്തീർണ്ണമുള്ള സ്ഥലവും, പ്രായംചെന്നവക്കു വിശ്രമിക്കുവാനു ഒരു ഉദ്യാനവും അത്യന്താപേക്ഷിതങ്ങളാകുന്നു.

ഇതുവരെ പറഞ്ഞതുകൊണ്ടു ഗ്രാമോദ്ധാരണം എന്ന വിഷയത്തിന്റെ ആകപ്പാടെയുള്ള ആകാരത്തെമാത്രം അനിപുണമായി ഒന്നു വരച്ചു എന്നു വിചാരിച്ചാൽമതി. പിന്തിരിയുന്നതിനുമുമ്പു ഒന്നുകൂടി നോക്കിയാൽ അതു മനസ്സിൽ പതിയുവാൻ എളുപ്പമായിരിക്കുമല്ലോ.

ഒന്നാമതായി, ഒരു കാര്യപരിപാടി ഉണ്ടാക്കണം. അതു് ഓരോ ഗ്രാമത്തിലെ ജനങ്ങളായി ആലോചിച്ചു തിച്ചയാക്കേണം. "പണമല്ല കാര്യമായിട്ടുവേണ്ടതു്, എന്റെ ഗ്രാമം ശുചിയുള്ളതായിരിക്കേണം, എന്റെ ഗ്രാമത്തിൽ ഐശ്വര്യം വദ്ധിക്കേണം". എന്ന മോഹമാണ് ഓരോ ആൾക്കും ഉണ്ടായിരിക്കേണ്ടതു്. അതു ഉണ്ടായാൽ, ശേഷമെല്ലാം അതിന്റെ ഫലങ്ങളായി ഉണ്ടായിക്കൊണ്ടിരിക്കും.

ലോകപക്ഷത്തിൽ, ഗ്രാമോദ്ധാരണം എന്നാൽ, നല്ലകൃഷി, നല്ല വ്യാപാരം, നല്ലജീവനം എന്നിവ ഉണ്ടാക്കേണം എന്നായിരിക്കും. വിത്തു്, വളം, മററുപകരണങ്ങൾ ഇവയെ ആശ്രയിച്ചിരിക്കുംകൃഷിയുടെ വിളവു്. വ്യാപാരത്തിന്റെ ഗതി, പരിസരങ്ങളേയുംഅഭിനിവേശത്തെയും സൂക്ഷ്മത്തെയും അനുസരിച്ചിരിക്കും.അവ

രവരുടെ ശരീരം ശുചിയായിവെക്കുന്നതിനും വീടും പറമ്പും വൃത്തിയായി ഇടുന്നതിനും പ്രയാസമില്ലല്ലോ. സുഖജീവിതത്തിന്റെ ആദ്യത്തെ പടി അതാണു്. നല്ലപോലെ കാലംകഴിച്ചുകൂട്ടണം എന്നുള്ള ആഗ്രഹം ഗ്രാമീണജനങ്ങളിൽ ഉണ്ടായാൽ, അനന്തരകാര്യങ്ങൾ ക്രമത്തിൽ വന്നുചേർന്നുകൊള്ളും. മുണ്ടു്, പണ്ടങ്ങൾ, കല്യാണം, പുളികുടി എന്നിവയ്ക്കുള്ള അനാവശ്യമായ അധികച്ചിലവിടൽ, ഗ്രാമീണരുടെ എടയിൽ വേണ്ടാത്ത കലഹം, വ്യവഹാരം ഇവയെ കഴിയുന്നതും ഒഴിക്കേണം. "വിദ്യാഭ്യാസത്തിന്റെ പ്രചാരകന്മാരെന്ന നിലയിൽ അദ്ധ്യാപകന്മാർ നിരന്തരം ഗ്രാമീണരുടെ ഉദ്ധാരണവിഷയത്തിൽ അശ്രാന്തം പരിശ്രമം ചെയ്തുപോരുന്നതായാൽമാത്രമേ ദയനീയമായ ഗ്രാമത്തിന്റെ അഭിവൃദ്ധി അടുത്തഭാവിയിൽ കൈവരികയുള്ളു...ചുരുക്കിപ്പറഞ്ഞാൽ ഗ്രാമോദ്ധാരണപദ്ധതിയിൽ ധനസഹായം ഒഴിച്ചുള്ള മറ്റെല്ലാസജ്ജീകരണങ്ങളും അദ്ധ്യാപകന്മാരിൽനിന്നും സംസിദ്ധമാകേണ്ടതാകുന്നു." എന്നിങ്ങനെ ഒരു അദ്ധ്യാപകൻതന്നെ പ്രസ്താവിച്ചിരിക്കുന്നു. ഗ്രാമോദ്ധാരണവിഷയത്തിൽ സ്ത്രീകൾക്കുള്ള ചുമതല കുറച്ചൊന്നുമല്ല. വീടുകൾ വൃത്തിയായി ഇടുക, ചിലവുകുറയ്ക്കുക, തമ്മിത്തല്ലു് ഇല്ലാതാക്കുക, കുട്ടികളെ നല്ലപോലെ വളർത്തിക്കൊണ്ടുവരിക എന്നിവയാൽ, ഗ്രാമപാഠശാലകളിലെ അദ്ധ്യാപകന്മാരെ കഴിഞ്ഞാൽ, അവരെപ്പോലെ മററാക്കും പ്രവർത്തിക്കുവാൻ സാധിക്കുകയില്ല. സമയമുള്ളപ്പോൾ, അവർക്കു കുടിൽവ്യവസായങ്ങളിലും ഏർപ്പെടാം. ഇതിനെല്ലാം വേണ്ട സഹായസഹകരണങ്ങൾ സർക്കാരും ഓരോ ഗ്രാമസമിതിയും ചെയ്തുകൊടുക്കേണ്ടതാകുന്നു.

ഏത്രയും ഗുരുതരങ്ങളായ ഈവക വിഷയങ്ങളിലാകുന്നു ഗ്രാമോദ്ധാരണസഭകളുടെയും, പഞ്ചായത്തുകളുടെയും ശ്രദ്ധ പതിയേണ്ടതു്. സർക്കാരിന്റെ സഹായം എപ്പോഴും അവയുടെ ഉത്സാഹത്തെ ആശ്രയിച്ചിരിക്കും. നാടിന്റെ ശ്രേയസ്സും ഐശ്വര്യവും അവയുടെ അക്ഷീണമായ ഉന്മേഷത്തിലാണു് അടിയുറപ്പിച്ചിരിക്കുന്നതു്. അവ വഴി ഗ്രാമങ്ങൾ നന്നാകട്ടെ, അതിനായി ഈശ്വരൻ സഹായിക്കട്ടെ.

---

# നവ പുരോഗമനസാഹിത്യം

### അഥവാ

## ജീവത്സാഹിത്യം.

കാവ്യത്തിൻെറ പ്രയോജനം, രൂപം, സാധനമാർഗ്ഗങ്ങൾ എന്നിവയെക്കുറിച്ചു പ്രതിപാദിക്കുന്ന പല പ്രാചീനഗ്രന്ഥങ്ങളുണ്ടു്. അവയുടെ അധികാരത്തെ സകലരും സമ്മതിക്കുകയും; അവയിലെ പ്രമാണങ്ങളെ ആശ്രയിച്ചു കൃതികൾ ഉണ്ടാക്കിവരികയും ചെയ്യുന്നു. ഈ നടപടി ഇന്നും ഇന്നലെയും തുടങ്ങിയതല്ല; പുരാതനകാലംമുതല്ക്കുള്ളതാണു്. "പഴേതൊക്കെയുമസ്സലെന്നും പുത്തൻ പരം നിന്ദ്യവുമെന്നുമില്ല"; എങ്കിലും, ഗുണം നോക്കി എടുക്കുവാനുള്ള സ്വാതന്ത്ര്യം എല്ലാവൎക്കും വേണ്ടതാണല്ലോ. അതുകൊണ്ടു്, ഇരുചേരുവാരമായി പിരിഞ്ഞു്, പണം പിരിച്ചു്, യോഗം വിളിച്ചുകൂട്ടി, പ്രചുരപ്രചാരമാക്കത്തീക്കുവാൻ ചില ഉൽപ്പതിഷ്ണുക്കൾ ക്ലേശിച്ചുവരുന്ന ആ 'പുരോഗമനസാഹിത്യം' അല്ലെങ്കിൽ 'ജീവത്സാഹിത്യം' എന്നതിൻെറ ഉദ്ദേശം, വേഷം, ഭാഷ എന്നിവയെക്കുറിച്ചറിയേണ്ടതു നമുക്കു് അത്യാവശ്യമായി വന്നിരിക്കുന്നു. ഏതു ഗ്രന്ഥത്തിൽ നോക്കിയാൽ, ഇതൊക്കെക്കാണാം? ആജ്ഞാശക്തിയോടും അതിനുവേണ്ട യോഗ്യതയോടും കൂടിയ ഒരു ഗുരുവരനാണോ അതിനെ നിൎമ്മിച്ചിട്ടുള്ളതു്? അതിലെ മതം എല്ലാ ജീവത്സാഹിത്യകാരന്മാൎക്കും ഹിതമായിട്ടുള്ളതാണൊ? ഈവക ചോദ്യങ്ങൾക്കു് ഒരുത്തരവും കിട്ടുന്നില്ല, "അതു ഹേതുവായിട്ടു്", പത്രലോകത്തെ ശരണംപ്രാപിക്കേണ്ടതായി വന്നിരിക്കുന്നു. തിരെ ഔദ്ധത്യത്തോടുകൂടിയല്ല; എന്നാലൊ നയവിനയത്തോടുകൂടിയാകുന്നു ഞാൻ ഈ വിഷയത്തെ സമീപിക്കുന്നതെന്നു പ്രത്യേകം പ്രസ്താവിച്ചുകൊള്ളുന്നു. വാസ്തവത്തിൽ, ഇന്നത്തെ എൻെറ അവസ്ഥ പാഞ്ചാലീദേവി പറഞ്ഞതുപോലെതന്നെയാകുന്നു.

> "വഴികിവാഴുന്ന ദുഃഖങ്ങളോൎക്കയാൽ
> ഒഴുകിവീഴുന്ന നേത്രജലങ്ങളിൽ
> മുഴുകിവന്നിങ്ങു കാർമുകിൽവൎണ്ണനെ
> തൊഴുതുചൊല്ലുന്നു ദേവനാരായണ."

ജീവത്സാഹിത്യവിശാരദന്മാരുടെ ചില സിദ്ധാന്തങ്ങൾ, ചില സമയം, പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തിക്കാണാം പ്രകൃതമാർഗ്ഗത്തിൽ സഞ്ചരിക്കുവാൻ അവയാണു് എനിക്കല്പം വെളി

ച്ചുതരുന്നതു്. 'ജീവത്സാഹിത്യത്തിനെ' 'പുരോഗമനസാഹിത്യം' എന്നുംകൂടി പറഞ്ഞുകൂട, 'മുൻനോക്കിസാഹിത്യം' എന്നുതന്നെ പേരിടേണമെന്നു ശഠിക്കുന്നവരുണ്ടു്. അതിരിക്കട്ടെ.

"പ്രാചീനവും പാരത്രികവും വ്യക്തിപ്രധാനവുമായ വിഷയങ്ങളെക്കുറിച്ചു മാത്രം പ്രതിപാദിച്ചുകൊണ്ടിരുന്ന സാഹിത്യം, ആവക വിഷയങ്ങളിൽനിന്നു പിന്തിരിഞ്ഞു്, സമകാലീനവും ഐഹികവും സാമുദായികവുമായ വിഷയങ്ങളെ പ്രതിപാദിക്കുവാൻ തുടങ്ങിയതോടുകൂടി, ജീവത്സാഹിത്യത്തിൻെറ അസ്ഥിവാരം പട്ടുത്തുകഴിഞ്ഞു" എന്നൊരു പത്രത്തിൽ കണ്ടു. ചില ഉദാഹരണങ്ങൾ എടുത്തുകാണിച്ചു് താരതമ്യവിവേചനംചെയ്തു വിഷയത്തെ വിശദീകരിച്ചിരുന്നു എങ്കിൽ, നമ്മുടെ സംശയം അററുപോകുമായിരുന്നു. അങ്ങനെ ചെയ്യായ്കകാരണം, സന്ദേഹം വിട്ടുപിരിഞ്ഞുപോകുന്നില്ല. അല്പം ചിലർ തലതിരിച്ചിട്ടുണ്ടെന്നല്ലാതെ, യശസ്കരമായ സാഹിത്യസരണി പിന്തിരിഞ്ഞതായി കാണുന്നില്ലല്ലോ; അതുകൊണ്ടു്, അടിത്തറ കെട്ടിയതു് ആകാശഭൂമിത്തിനോ മണൽക്കോട്ടയ്ക്കോ എന്നും മററും ചിലർ ചോദിക്കുന്നതിൽ അതിശയിക്കുവാനില്ല.

"അംഗുലീപരിമിതന്മാരായ സുഖസമ്പന്നന്മാരെ വിനോദിപ്പിക്കുവാനും ലൌകികാനന്ദാനുഭൂതിയാൽ നിമഗ്നരായ ചക്രവർത്തിമാരെ പ്രശംസിക്കുന്നതിനുംവേണ്ടിയായിരുന്നു"വത്രെ പ്രാചീനന്മാരുടെ സാഹിത്യവ്യവസായം മുഴുവനും, ശാന്തം പാപം! എൻെറ പേനകൂടി ഇതെഴുതുവാൻ എന്നെ അനുവദിക്കുന്നില്ല. വാഗ്വാദത്തിനുകൂടി ഇതിനെ സജ്ജനസമക്ഷം അവതരിപ്പിക്കേണ്ടിവരുന്നുവല്ലോ എന്നുള്ള വ്യസനത്തോടുകൂടിയാണു് എൻെറ ജിഹ്വ ഇതിവിടെ പ്രസ്താവിക്കുന്നതു്. വേദങ്ങൾ, പുരാണങ്ങൾ, കാവ്യങ്ങൾ, നാടകങ്ങൾ ഇവയെല്ലാം മേൽക്കാണിച്ച ദൂഷണപരിധിയിൽ പെട്ടുമായിരിക്കും! ഇവയെല്ലാം ഏതു സുഖസമ്പന്നന്മാരെ മാത്രം വിനോദിപ്പിച്ചു. ഏതു ചക്രവർത്തികളെ പ്രശംസിച്ചു? നേരേമറിച്ചു്, ഏതു രാജ്യങ്ങളെ, എത്ര സമുദായങ്ങളെയാണു് ഇവ സംസ്കരിച്ചിട്ടുള്ളതു്? ഇന്നും പരിഷ്കൃതലോകമൊട്ടുക്കു് ഒരു വലിയ സാഹിത്യഗ്രന്ഥമായി ബഹുമാനിക്കുന്ന രാമായണത്തെ എടുത്തുനോക്കുക. അതിനെ യഥാർത്ഥമായ ഒരു കഥാകഥനമെന്നു് ആലോചിക്കുന്ന സമയം, അതിൽനിന്നു വല്ലഭാഗവും എടുത്തുകളയത്തക്കതായിട്ടുണ്ടോ? ആ ആദർശജീവിതവും അതിൽ കൊള്ളിച്ചിട്ടുള്ള നീതിപാഠങ്ങളും നയോപദേശങ്ങളും ആത്മബോധവും അന്നുമുതൽ ഇന്നുവരെ ലോകത്തെ ശക്തിയോടുകൂടി "മുന്നോട്ടുനയിച്ചു"കൊ

ണ്ടല്ലെ ഇരിക്കുന്നതു്? രാമായണം വായിച്ചാൽ രസിക്കാത്തവരു ണ്ടൊ? നന്നാവാത്തവരുണ്ടൊ? ഉള്ളിൽ ഭൂതദയയും ആത്മ ജ്ഞാനവും ഉദിക്കാത്തവരുണ്ടൊ? ഇതൊക്കെ ആയാലും, ജീവ ത്സാഹിത്യക്കാരുടെ സിദ്ധാന്തം, "ആ തരം പ്രാചീനകൃതികളും അ തിലെ പ്രതിപാദ്യവിഷയങ്ങളും നമ്മുടെ ഗ്രന്ഥപ്പുരകളിലെ വിചി ത്രതരമായ അലമാരികളെ അലങ്കരിക്കട്ടെ" എന്നാണു്. അതു ഭാഗ്യം! ചുട്ടുകരിച്ചു ചാമ്പലാക്കി കലക്കിക്കളയുവാൻ ആജ്ഞാ പിക്കുന്നില്ലല്ലൊ.

"ലോകത്തിൽ നിലവിലിരിക്കുന്ന സാമുദായികഘടനയിൽ ഓരോ മനുഷ്യനും ചിരസ്ഥായിയായി അനുഭവപ്പെടുന്ന ഏകപ്ര ശ്നം സാമ്പത്തികമാണു്". ആ സംഗതി ഒരുനിലയിൽ സമ്മതി ക്കാം. പക്ഷേ, കൗടില്യന്റെയോ മറ്റോ അർത്ഥശാസ്ത്രംനോക്കി അതിനുവേണ്ട മാർഗ്ഗം നിർദ്ദേശിക്കുന്നതുകൂടാതെ, അതിനു പരി ഹാരമായി, ഈശ്വരനും മഹർഷിമാരും മററു് ആദർശപുരുഷന്മാ രും എല്ലാം വഴിയിൽനിന്നു മാറിനില്ക്കണം, സാഹിത്യസ്വരൂപ ത്തെ തലകീഴായി മറിക്കണം, എന്നു കല്പിക്കുവാൻ കാരണം കാ ണുന്നില്ലല്ലോ. പൂർവാചാരത്തിനു പ്രതിക്രിയയായി മഹർഷിമാർക്കു തിണ്ടൽ വേണമെന്നു തീർച്ചയാക്കിയതാണോ?

പോരാ; ഇനിയും വരുന്നു. "പല പ്രതിബന്ധങ്ങൾക്കുശേ ഷം, ഫലവത്തായിത്തീരുന്ന" യുവതിയുവാക്കന്മാരുടെ പ്രണയം ഒരു ജീവത്സാഹിത്യവിഷയമല്ല എന്നുകൂടി വിധിച്ചിരിക്കുന്നു. കാ ളിദാസമഹാകവിയുടെ 'ശാകുന്തള'ത്തിന്റെ തലയ്ക്കിട്ടുള്ള കൊട്ടാ ണതു്. കലികാലവൈഭവം അദ്ദേഹവും അനുഭവിക്കട്ടെ! അല്ലാ തെ നാമെന്തുപറയുവാനാണു്. "എന്നാൽ കുമാരനാശാന്റെ 'ദുരവസ്ഥ'യിലെ പ്രേമം ഒരു ജീവത്സാഹിത്യവിഷയമല്ലെന്നു പറ യുവാൻ സാധ്യമല്ല" എന്നും അഭിപ്രായപ്പെടുന്നു. പുലയനമ്പൂ തിരിവർഗ്ഗങ്ങളുടെ സംയോഗത്തിൽനിന്നു് ഉണ്ടായതുകൊണ്ടായി രിക്കും ഈ പ്രേമത്തിനു ശുദ്ധിസിദ്ധിച്ചതും തൊട്ടുകളിപോലും വേണ്ടെന്നു വന്നതും. നേരംപോക്കു്! ഇന്നത്തെ പല ജീവത്സാ ഹിത്യക്കാരുടെ കവിതാവിഷയം കൊലയിലോ തൂങ്ങിച്ചാകലിലോ അവസാനിക്കുന്ന പ്രണയമായി കാണുന്നുവല്ലോ. അങ്ങനെ വരു ന്നതു് ഒരുപക്ഷേ, "നിത്യജീവിതത്തിൽ നമുക്കഭിമുഖീകരിക്കേണ്ടി വരുന്ന" ലോകഗതിയെ അവലംബിച്ചായിരിക്കാം. അതു നോക്ക ണമല്ലോ; അതും ജീവത്സാഹിത്യത്തിന്റെ ഒരു മുഖ്യമായ മുഖ മല്ലേ?

ഗ്രഢാത്മകവിതക്കാർ (മിസ്റ്റിക്ക് പൊയററ്സ്) ജീവത്സാഹിത്യക്കാരുടെ ഗണത്തിൽ പെടുമോ? അഥവാ പണ്ടു് പക്ഷിമൃഗാദികളുടെ യുദ്ധത്തിൽ, കടൽവാതിലുകളെ ഇരുകക്ഷികളും ചോക്കാതിരുന്ന മാതിരിയിൽ അവരെ പുറംതള്ളായി വിടുമോ? കഥയിൽ ചോദ്യം അനുവദിക്കുന്നില്ലെങ്കിൽ, പോകട്ടെ; നമുക്കു മുന്നോട്ടു യാത്രതുടരാം. എങ്കിലും, നട തുടങ്ങുംമുമ്പു് അല്പം വിശ്രമാവസരം കിട്ടുന്നതിനു്, ഒന്നു നിന്നു പറഞ്ഞുകൊള്ളട്ടെ ഗ്രഢാത്മസാഹിത്യത്തിൻെറ മൂലതത്വം അതാക്കും മനസ്സിലാകരുതെന്നതാണുപോലും. അഭിമന്ത്രണം സിദ്ധിച്ചവർമാത്രം തലകുലുക്കി ഗ്രഹിച്ചതായി നടിച്ചു രസിച്ചുകൊള്ളും. പരിപന്ഥികളുടെ പരിഹാസമായിട്ടേ ഞാൻ ഈ ഫലിതത്തെ കരുതുന്നുള്ളു.

"അസുന്ദരവസ്തുക്കളെന്നു പറയപ്പെടുന്ന രോഗവും ദാരിദ്ര്യവും കലാപ്രാവീണ്യമുള്ള ഒരു സാഹിത്യകാരൻെറ വിദഗ്ദ്ധഹസ്തങ്ങളിൽ സുന്ദരവസ്തുക്കളായി തിരുന്നു". ഇതു ജീവത്സാഹിത്യമീമാംസകാരൻെറ ഒരു സൂത്രമാണു്. കുഷ്ഠം, വിഷൂചിക, സന്നിപാതം എന്നിവ, വാതപിത്തകഫങ്ങൾ മൂർഛിച്ചുണ്ടാകുന്ന സകലരോഗങ്ങളും ഈ വിഷയവിവരപ്പട്ടികയിൽ ഉൾപ്പെടും. രുചിക്കുറവോ രസക്ഷയമോ നേരിട്ടാലും തരക്കേടില്ല. ഹിററ്ലർ, മുസ്സോളിനി എന്നിവരും ഇവരുടെ ക്രൂരപരാക്രമങ്ങളും ജീവത്സാഹിത്യത്തിനു ചേരുന്ന വിഷയങ്ങളായിരിക്കാം. ഇവരുടെ നടപടികൾ സാമ്പത്തികപ്രശ്നത്തെ നല്ലപോലെ സ്പർശിച്ചുകൊണ്ടുള്ളവയെന്നു് അവർ പരസ്യപ്പെടുത്തിക്കാണുന്നതിനാൽ, അങ്ങനെ വരാനല്ലേ തരമുള്ളു.

പ്രപുഷ്ടാചാര്യർ അദ്ദേഹത്തിൻെറ "വിഷയനിർദ്ദേശപ്രകരണ"ത്തിൽ ഇങ്ങനെ കാണിച്ചിരിക്കുന്നു:—

"പുതുമക്കാരുപേക്ഷിപ്പു പുരാണങ്ങളശേഷവും
പച്ചവെള്ളത്തുള്ളി; കഞ്ഞിപ്പാട; പിണ്ണാക്കു, ചാണകം
ചവററില; മുറിച്ചിട്ട രോമം; കീറച്ചെരിപ്പിവ
ഖണ്ഡകാവ്യങ്ങൾക്കിദാനീം യോജിപ്പു വിഷയങ്ങളായ്"

ആചാര്യർ ഒരു നയകോവിദനാകുന്നു എന്നു പ്രത്യേകം എടുത്തുപറയേണ്ടതില്ല. അദ്ദേഹം ഈ വിഷയത്തെക്കുറിച്ചു ഇങ്ങനെയാണു് സംഗ്രഹിച്ചു ഒടുവിൽ ഉപദേശിച്ചിട്ടുള്ളതു്.

"കാലത്തിനൊത്തപോൽ കോലംകെട്ടി കവികളിക്കണം
അധഃകൃതോദ്ധാരകനായ്, രാഷ്ട്രീയക്ഷോഭകാരനായ്,

കാവ്യച്ഛന്ദയിലന്നന്ന കാണാകുന്ന നിരക്ഷകൾ
കാന്തിവർണ്ണം വ്യാപരിച്ചാൽ കച്ചോടം മെച്ചമാസ്സരും"

ഭാഷയുടെ കാര്യത്തിലും ജീവത്സാഹിത്യക്കാർക്ക് വലിയ നിഷ്കർഷയുള്ളപോലെ തോന്നുന്നു. "ചെന്താരും ആമ്പലും, ചന്ദ്രനും പൂനിലാവും, ഉദ്യാനങ്ങളും ലതാകുസുമങ്ങളും, മാനും മാൻപേടയും" ഗജരാജഗതിയും മൃഗരാജകടിയും ഒന്നും പാടില്ല. "അവയുടെ ചരമഗീതം പാടിക്കഴിഞ്ഞു"പോലും! പക്ഷേ, അവളുന്നും ആകാശത്തിലും ഭൂമിയിലുംനിന്ന നമ്മെ ഹഠാദാകർഷിക്കുന്നുവല്ലൊ എന്ന ഞാൻ ഓക്കാതെ പറഞ്ഞുപോയി. ഇനി കേരം, കരിക്ക് എന്നൊന്നും പറഞ്ഞുകൂടാ. സാമ്പത്തികപ്രശ്നത്തെ ആശ്രയിച്ച് "സിലോൺകൊപ്ര" എന്ന ഉപയോഗിക്കാം. മീനാക്ഷി എന്ന പദം ഉച്ചരിച്ചുപോകരുത്.

"ബമ്മയ്ക്കുപോയാപ്പരിപ്പിന്റെ മൂലത്തിൻ
കണ്ണുള്ളപെണ്ണിനെക്കൈതൊഴുന്നേൻ"

എന്ന വേണമെങ്കിലാവാം. ഒരുപക്ഷെ 'വളച്ചാളക്കണ്ണി' എന്ന പ്രയോഗവും സാധുവായേക്കാം. കാലവിപര്യയം പണ്ടുള്ളവർ ദുർഗ്ഗതിയെക്കൂടി മാനിച്ചിരുന്നതേയുള്ളു. "ദരിദ്രനില്ലത്തെ ഗവാവുപോലെ നീണ്ടങ്ങിരിക്കും നയനദ്വയത്തി!" എന്നായിരുന്നു അവരുടെ സംബോധനാസമ്പ്രദായം.

ദ്രാവിഡവൃത്തങ്ങളാണ് ജീവത്സാഹിത്യകാരന്മാർക്ക് പഥ്യമായിട്ടുള്ളത് എന്ന തോന്നുന്നു. അതെന്താണ് അങ്ങനെ വന്നതെന്ന സംശയിപ്പാനവകാശമുണ്ട്. എഴുത്തച്ഛന്റെ കിളിപ്പാട്ടുകൾ, ചെറുശ്ശേരിയുടെ കൃഷ്ണഗാഥ, നമ്പ്യാരുടെ തുള്ളലുകൾ, കഥകളികൾ, വാരിയരുടെ വഞ്ചിപ്പാട്ട് എന്നിവയുടെ വിഷയങ്ങൾ ത്യാജ്യകോടിയിൽ പെട്ടവയാണല്ലൊ. ആവിധം മലിനമാക്കപ്പെട്ട വൃത്തങ്ങളിൽ ജീവത്സാഹിത്യക്കാർ കൈകാര്യംചെയ്യുന്നതു ഉചിതമാണൊ? പുതിയതായൊരു രീതി ഇവർക്ക് കണ്ടുപിടിക്കരുതെ? നമ്മുടെ പ്രപൂർണ്ണാചാര്യർ കുശാഗ്രബുദ്ധിയോടുകൂടിയൊരു സരസനാണ്. ഈ പ്രശ്നത്തിനും അദ്ദേഹം "വൃത്തപ്രകരണ"ത്തിൽ ഉത്തരം കൊടുത്തിട്ടുണ്ട്.

"ദൃഢബന്ധങ്ങളാം ച്ഛന്ദോവൃത്തങ്ങളെയെടുക്കൊലാ
ഇവയിൽകവനംചെയ്യാൻ നവീനക്കേററവുംപണി
മലയാണ്മയ്ക്കിണങ്ങുന്ന മാത്രാവൃത്തങ്ങളാകിലോ
കൈകാലുകളൊടിച്ചിട്ടു വലിച്ചങ്ങിങ്ങിഴച്ചിടാം"

"ജീവത്സാഹിത്യം റിയലിസ്റ്റിക്സാഹിത്യത്തോട് അഭേദ്യമായി ബന്ധിക്കപ്പെട്ടിരിക്കുന്നു" എന്നു കാണുന്നതുകൊണ്ടു് ഈ പുത്തൻകൂററുകാർ അലങ്കാരശാസ്ത്രത്തെ അവരുടെ വേലിക്കകത്തൊ പുറത്തൊ നിർത്തിയിരിക്കുന്നതു് എന്നു തീർത്തുപറയുവാൻ തരമില്ല. അധികക്രമം അതിനോടു അവർക്കു നീരസത്തിനാണു് വഴികാണുന്നതു്. പ്രാസത്തിനോടു പരന്ത്യമായിത്തന്നെ വിരക്തി കാണിക്കുന്നുണ്ടു്. പ്രാസത്തിനായിക്കൊണ്ടു കാംക്ഷിക്കുന്നില്ലെന്നു തന്നെയല്ല, പ്രാസംവിധികൃതം വർജ്ജിക്കുകകൂടി ചെയ്യുന്നു. "സജാതിയദ്വിതീയാക്ഷരപ്രാസം കൈരളിമഹിളയുടെ മംഗല്യ"മാണെന്നു സാഹിത്യരസികനായ ശ്രീമാൻ പി. ശങ്കരൻനമ്പ്യാർ അവർകൾ ഉറച്ചുപറയുന്നു. "എത്ര അഭിപ്രായവ്യത്യാസങ്ങളുണ്ടായാലും വേണ്ടതില്ല, സംസ്കാരവിശേഷത്തേയും ചിരപരിചയത്തേയും ആധാരമാക്കിക്കൊണ്ടുള്ള സൌന്ദര്യബോധം മലയാളികളുടെ ഉടുപ്പിലും ചില പ്രത്യേകതകളെ ഏതുപ്രകാരം പുലർത്തുന്നുവോ അതുപ്രകാരം മലയാളകവിതയിൽ പുലർത്തുന്ന ഒരു പ്രത്യേകതയാണു് ദ്വിതീയാക്ഷരപ്രാസം എന്നു സമ്മതിക്കാതെ തരമില്ല അതിനെ പരിപാലിക്കുവാൻ കരുത്തുള്ളവർ അതിനെ യഥോചിതം ആദരിക്കുകയും ചെയ്യും" പ്രാസപ്രയോഗത്തിനശക്തരായവർ അതിനെ കൈക്കൊള്ളേണ്ട. എന്നാൽ പിടിപ്പാനെത്താത്ത മുന്തിരങ്ങ പുളിച്ചതാണെന്നു പറയുന്ന കുറുക്കനെപ്പോലെ, എന്തിനാ കയ്യെത്തുന്ന മററുള്ളവരേയും ഇവർ പിന്തിരിപ്പിക്കുന്നതു്?

പ്രപുഷ്ണാചാര്യർ അഭിനവകാവ്യങ്ങളെക്കുറിച്ചു എഴുതിട്ടുള്ള ഗ്രന്ഥത്തിൽ ഇവയുടെ സപ്തോദ്ദേശ്യങ്ങളെ വിവരിച്ചിട്ടുണ്ടു്.

"പത്രങ്ങളിൽ പേരുകണ്ടു പാരമുൾപ്രീതിതേടുവാൻ,
പ്രസംഗിച്ചുനടപ്പോർക്കു പാടിപ്പേരുപരത്തുവാൻ,
പണ്ഡിതപ്പുണിപററിപ്പാൻ—പാരിൽ പാപം പകർത്തുവാൻ"

എന്നിവ അവയിൽ പെട്ടവയാകുന്നു.

പുരോഗമനസാഹിത്യകാരന്മാർ അവരുടെ ഭിന്നാനുകമ്പയെ സാഹിത്യസരണിയിലേക്കു തിരിച്ചുവിടുന്നു എന്നല്ലാതെ അവരെല്ലാവരും ആ വക ഉദ്ദേശങ്ങൾക്കാണു് പ്രയത്നിക്കുന്നതെന്നു വിചാരിപ്പാൻ ഞാൻ ഒരിക്കലും ഒരുക്കമില്ല. അതെങ്ങനെയെങ്കിലുമാകട്ടെ, പൂർവന്മാർക്കും മഹത്തരങ്ങളായ ആദർശങ്ങളുണ്ടായിരുന്നില്ലെന്നു ആരും തക്കിക്കുമെന്നു തോന്നുന്നില്ല. അവയെ അത്രയുംമാത്രം സുസ്പഷ്ടമായി പ്രമാണഗ്രന്ഥങ്ങളിലും സാഹിത്യവ്യവസായത്തിലും വെളിവായി കാണിച്ചിട്ടുണ്ടു്.

കാവ്യം എല്ലാകാലത്തും ജീവനോട്ടുകൂടിയ ഒന്നായിരിക്കേണം; അതിനു സംശയമില്ല. എന്നാലല്ലേ അതിൻെറ ഉദ്ദേശം ഫലിക്കുകയുള്ളൂ. വിഷയം പഴയതായാലും കൊള്ളാം, പുത്തനായാലും വേണ്ടതില്ല ഗദ്യമോ പദ്യമോ രണ്ടും കൂടിയതോ ആയിക്കൊള്ളട്ടെ. ഏതു വൃത്തമുപയോഗിച്ചാലും വിരോധമില്ല. ഫലപ്രദമായിരിക്കേണം. ഈ വക സംഗതികളെ നല്ലപോലെ ആലോചിച്ചാണ് പൂർവസൂരികൾ സാഹിത്യശാസ്ത്രത്തിലെ മൌലികതത്വങ്ങളെ തീർച്ചയാക്കിവെച്ചിട്ടുള്ളതു്. ആ വക പ്രമാണങ്ങളെ പിന്തുടൎന്നുകൊണ്ടു് ഗുണമല്ലാതെ ഒരു ദോഷവും ഇതേവരെ നേരിട്ടതായി കേട്ടിട്ടില്ല. നൂതനസൃഷ്ടിക്കു യാതൊരു ശക്തിയുമില്ലാത്തവർ അവയെ പുച്ഛിക്കുവാനും ആക്രമിപ്പാനും തട്ടിത്തകൎക്കുവാനും എന്തിനു വെറുതെ പുറപ്പെടുന്നു? പരിഹാസത്തിനു പാത്രമാകാം.

കാവ്യനിർമ്മാണം അത്ര സുകരമായൊന്നല്ല. അതു പണ്ഡിതവരേണ്യന്മാരായ അനുഗ്രഹിക്കപ്പെട്ട കവികൾക്കേ സാധിക്കൂ.

"കോൽത്തേനോലേണമോരോപദമതിനെ നറു-
 മ്പാലിൽ നീരെന്നപോലെ
ചേർത്തിടേണം, വിശേഷിച്ചുടനതിലൊരല-
 ങ്കാരമുണ്ടായ്വരേണം,
പേർത്തും ചിന്തിക്കിലൎത്ഥം നിരുപമരുചിതോ-
 ന്നേണ, മെന്നിത്രവന്നേ
തീർത്തീടാവൂ ശ്ലോകം, ശിവ! ശിവ! കവിതാ-
 രീതി വൈഷമ്യമത്രേ"

അതിനു ശക്തിയില്ലാത്തവർ അതിനായി വേഷംകെട്ടിപ്പുറപ്പെടാതെ രസികശിരോമണിയും പണ്ഡിതനുമായിരുന്ന കവിവര്യൻ രവിവർമ്മകോയിത്തമ്പുരാൻ ഉപദേശിച്ചതുമാതിരി മൌനവ്രതം അവലംബിക്കുകയായിരിക്കും അവൎക്കും സാഹിത്യത്തിനും നല്ലതു്.

"നന്നായുള്ളോരലങ്കാരവുമകലെവെടി-
 ഞ്ഞൎത്ഥമെല്ലാമുപേക്ഷി-
ച്ചൊന്നായ്പാകാദികൈവിട്ടിഹ പരമപദം
 ചേരുവാൻ മോഹമാൎന്നു്
ഇന്നിക്കാണുന്ന ഭാഷാകവികുലമഖിലം
 താപസപ്രായമാകു-
ന്നെന്നാൽ മൌനവ്രതംതാന്നിനിയിവർ തുടരു-
 ന്നാകിൽ നന്നായിരിക്കും."

ഈ പ്രസംഗം അവസാനിക്കുന്നതിനുമുമ്പു കലികാലമലമ കലുവാൻ നമുക്കു് ഗുരുവരസ്വരൂപിണിയായ ഭാഷാഭഗവതിയെ ഒന്നു ഭക്തിയോടുകൂടി സ്മരിക്കുക.

"തുഞ്ചൻ നെഞ്ചകമായു് പുനം വദനമായുണ്ണായി കണ്ണായുമ-
ക്കുഞ്ചൻ പുഞ്ചിരിയായിടയ്ക്കുവിലസും പൂന്തോട്ടമന്നോട്ടമായ്
തഞ്ചുന്നമ്പിനിതംബമായഴകെഴും കോട്ടുരുതാന്തുരുവാ-
യഞ്ചുംകേരളവാണി നിന്മഹിമയെന്തെന്താണു ചൊല്ലേണ്ടുഞാൻ."

ഇതിലധികം ഞാനിനി എന്താ ചെയ്യേണ്ടതുള്ളതു്? ഈവിധം വരട്ടെഎന്നുകൂടി പ്രാർത്ഥിച്ചുകൊള്ളുന്നു.

"കാന്താലംകൃതി കാമ്യയായു്, കരൾകവർന്നിട്ടും കിളിക്കൊഞ്ചലാ-
ലെന്താപത്തിലുമാർത്തിതീർത്തു സരസോരഞ്ചൽപദന്യാസയായ്
ചിന്താശുദ്ധിവളർത്തിട്ടും വിമലമാം ഭാവംവഹിച്ചെത്തുമ-
ക്കാന്താസമ്മിതയായ സാഹിതി നമുക്കേകട്ടെ സൌഖ്യം സദാ."

---

## ൩൧. അവിട്ടത്തൂർ മഹാക്ഷേത്രം

അവിട്ടത്തൂരു് മഹാക്ഷേത്രം കൊച്ചിസംസ്ഥാനത്തു് മുകുന്ദപുരം താലൂക്കിൽ കട്ടപ്പശ്ശേരി വില്ലേജിലാണു്. ഇരിങ്ങാലക്കുട തീവണ്ടി ആപ്പീസിന്റെ തെക്കപടിഞ്ഞാറു് ഉദ്ദേശം രണ്ടര നാഴിക അകലെയാണു് അവിട്ടത്തൂർ ദേശം. അതിനെ ഒരു ശിലാരേഖയിൽ ആവട്ടി പുത്തൂരു് എന്നു പറഞ്ഞുകാണുന്നു. ചിലർ അതിനെ അഗസ്ത്യപുത്തൂരു് എന്നും വിളിക്കുന്നുണ്ടു്. അവിടെവെച്ചു് അഗസ്ത്യമഹർഷി തപസ്സുചെയ്തിട്ടുണ്ടത്രെ. അവിടെ ഇന്നും കാണുന്നൊരു വലിയ കുഴി അദ്ദേഹത്തിന്റെ ഹോമകുണ്ഡമായിരുന്നപോൽ. അതിനടിയിലെ മണ്ണുമാററിയാൽ അവിടെ ചാരം കരിക്കട്ട മുതലായവ ധാരാളം കാണുന്നുണ്ടു്.

ദാക്ഷിണാത്യന്മാക്കു് അഗസ്ത്യമഹർഷി ഒരു ആരാധ്യപുരുഷനാണു്. അദ്ദേഹം തപോമഹിമയാൽ ദുന്നിരിക്ഷ്യനായി വിളങ്ങുന്ന ഒരാളാണെന്നു സർവ്വസമ്മതമാണു്. ദൈവയോഗത്താൽ അദ്ദേഹം ഹിമവാനിൽനിന്നു് അശരണ്യമായ ദണ്ഡകാരണ്യത്തിൽ വന്നുചേർന്നുവെന്നു് അദ്ദേഹം ശ്രീരാമനോടു പറയുന്നു. ആദികാലത്തു തെക്കൻ ദിക്കുകളിൽ ഒന്നാമതായി സഞ്ചരിച്ചു് അവിടെപാർത്ത ഋഷിപുംഗവന്മാരിൽ അദ്ദേഹം ഒന്നാമനാകുന്നു.

ഘോരകാന്താരത്തിൽനിന്നു് മൃത്യുഭ്രുതങ്ങളായവ്യാധികളെക്കളഞ്ഞു്, അവിടം അദ്ദേഹം വാസയോഗ്യമാക്കിത്തീൎത്തു. കാലാന്തരത്തിൽ അവിടം തടാകം, പുഴ പൊയ്ക എന്നിവയാൽ ശോഭിക്കുമാറായി ഹിമാചലമഹാഗിരിയുടെ താഴ്വരകളിലെ തരുക്കളെ ഇവിടെ നട്ടുവളൎത്തി. അചിരേണ മഹൎഷിസംഘങ്ങൾ വന്നു് പ്രശാന്തങ്ങളും ഹരിണാകീൎണ്ണങ്ങളുമായ ആശ്രമങ്ങളിൽ താമസമുറപ്പിച്ചു തപസ്സു തുടങ്ങി.

അദ്ദേഹം ലോപാമുദ്രയെന്ന നാഗകന്യകയെ വിവാഹം ചെയ്തു. തമിഴ് അക്ഷരമാലയുടേയും അഗസ്ത്യം എന്ന തമിഴ് വ്യാകരണത്തിന്റേയും, അഗസ്ത്യഗീത അഗസ്ത്യസംഹിത എന്നിവയുടെയും നിൎമ്മാതാവു് അദ്ദേഹമാകുന്നു. അദ്ദേഹത്തിനു പന്ത്രണ്ടു ശിഷ്യന്മാരുണ്ടായിരുന്നു. അവരെവിവിധശാസ്ത്രങ്ങളും അദ്ദേഹം അഭ്യസിപ്പിച്ചു. തൊൽകാപ്പിയംഎന്ന തമിഴ്വ്യാകരണം അവരിലൊരാൾ ഉണ്ടാക്കിയതാകുന്നു. അതിൽ അഗസ്ത്യത്തിൽനിന്നു ചില ഭാഗങ്ങൾ ഉദ്ധരിച്ചിട്ടുണ്ടു്. അവിഞ്ഞിങ്ങാട്ടു നായർ ആ പന്ത്രണ്ടിലൊരാളായിരുന്നു എന്നാണു് ഐതിഹ്യം.

വനവാസത്തിനായി ശ്രീരാമൻ ദണ്ഡകാരണ്യത്തിൽ വന്ന സമയം അഗസ്ത്യമഹൎഷി ആശ്രമത്തിനു പററിയ സ്ഥലം അദ്ദേഹത്തിനു കാണിച്ചുകൊടുക്കുകയും ഹരിചാപത്തെ നൽകുകയും രാവണവധംകഴിഞ്ഞു അയോദ്ധ്യയിലേക്കു തിരിച്ചപ്പോൾ അദ്ദേഹത്തോടുകൂടി പോകുകയും ചെയ്തതായി രാമായണത്തിൽ പറഞ്ഞിരിക്കുന്നു.

അഗസ്ത്യമഹൎഷി സമുദ്രതരണംചെയ്തു ദേശാന്തരങ്ങളിൽ പോയി ഹിന്ദുമതത്തെ പ്രചരിപ്പിച്ചതായി പല ലക്ഷ്യങ്ങളും അവിടങ്ങളിലുണ്ടു്. നാഗകന്യകയെ വേട്ടതിലും സമുദ്രയാത്ര ചെയ്തതിലും അദ്ദേഹത്തിനു് ഉത്തരദേശിയരായ മഹൎഷിമാർ അല്പം പതിത്വം കല്പിച്ചതിനാലാണു്, അവർ മററു കാരണങ്ങൾ പറഞ്ഞു് അദ്ദേഹത്തോടു വിന്ധ്യൻപൎവ്വതത്തിൽ താമസിക്കുവാൻ ആവശ്യപ്പെട്ടതു്. അദ്ദേഹം മലയാദ്രിയിലും തപസ്സാചരിക്കയുണ്ടായി. അദ്ദേഹത്തിന്റെ തിരുനാമങ്ങളെ അമരത്തിൽ ഇപ്രകാരം കൊടുത്തിരിക്കുന്നു: "അഗസ്ത്യഃ കുംഭസംഭവഃ മൈത്രാവരുണിരസ്യൈവ ലോപാമുദ്രാസധൎമ്മിണി" അദ്ദേഹം ശ്രീ സുബ്രഹ്മണ്യസ്വാമിക്കു് എത്രയും പ്രീതിപ്പെട്ടൊരു ഭക്തോത്തമനുമായിരുന്നു.

ഈ വക കാരണങ്ങളാൽ, അദ്ദേഹത്തിന്റെ അവിട്ടത്തൂർ വാസം മലയാളികൾക്കു് അഭിമാനിക്കത്തക്ക ഒരു സംഭവമാകുന്നു.

മരംകൊണ്ടുള്ള അദ്ദേഹത്തിന്റെ ഒരു പ്രതിമ അവിട്ടത്തൂർ മഹാക്ഷേത്രത്തിൽ കാണുന്നുണ്ട്.

അവിട്ടത്തൂർ മഹാശിവക്ഷേത്രം ഒരു കുന്നിന്മേലാകുന്നു സ്ഥിതിചെയ്യുന്നതു്. അതുപോലെ തൃശ്ശിവപേരൂരേയും, പെരുവനത്തേയും മഹാക്ഷേത്രങ്ങളും ഓരോ കുന്നിൻമുകളിലാണല്ലോ ഇരിക്കുന്നതു്. ഈ മൂന്നു ക്ഷേത്രങ്ങളിലേയും പ്രതിഷ്ഠ ഒരേ സമയത്തായിരുന്നു നടന്നിട്ടുള്ളതെന്നാണു പറഞ്ഞുകേൾവി. കട്ടപ്പശ്ശേരി ഭഗവതി അവിട്ടത്തൂർ തേവരുടെ ധരമ്മദാരങ്ങളാണെന്നാണു് വെയ്പു്. ഈ ക്ഷേത്രം നൂറെറട്ടു ദുർഗ്ഗാലയങ്ങളിൽ ഒന്നാകുന്നു. കട്ടപ്പശ്ശേരി ഭഗവതിക്ഷേത്രം അവിട്ടത്തൂർ ക്ഷേത്രത്തിനടുത്താകുന്നു. ശിവരാത്രിനാൾ ഭഗവതിയെ അവിട്ടത്തൂക്കു് എഴുന്നള്ളിച്ചു കൊണ്ടു പോകാറുണ്ടു്. ആ മഹോത്സവം രണ്ടുപേർക്കും ഒരുമിച്ചു കൊണ്ടാടേണ്ടതിനാലായിരിക്കും അങ്ങനെ ചെല്ലുന്നതു്. ആറാട്ടുപുഴെ പൂരത്തിനു പോകുന്നതിനുമുമ്പു, ഭഗവതി തേവരോടു യാത്രാനുമതി വാങ്ങുവാനും പതിവായി അവിട്ടത്തൂക്കു പോകുന്നുണ്ടു്.

ടിപ്പുവിന്റെ പടയോട്ടക്കാലത്തു കട്ടപ്പശ്ശേരി ക്ഷേത്രത്തിലെ ബിംബത്തിനും കേടുപററി. പിന്നീടു് അതിനെ മാററി പ്രതിഷ്ഠിക്കുവാൻ ശ്രമിച്ചുവെങ്കിലും, ഭഗവതിക്കു് ആയതു ഇഷ്ടമില്ലെന്നു കാണുകയാൽ ഓട്ടുവാറുകൾകൊണ്ടു് അതിനെ കൂട്ടിഉറപ്പിക്കുകയാണു് ചെയ്തതു്.

അവിട്ടത്തൂർ ക്ഷേത്രത്തിനു സമീപമുള്ള ചിറ ഏതുകാലത്തും ജലസമൃദ്ധമാണു്. കുന്നിനു ചുററുമുള്ള താഴ്ന്ന ഭാഗങ്ങളിലെ കിണറുകൾക്കു ഇരുപതും കൂടുതലും കോൽ താഴ്ച്ചയുണ്ടെങ്കിലും, എന്നും ധാരാളം വെള്ളമുള്ള കുന്നിൻപുറത്തെ അമ്പലക്കിണറിനു പത്തുകോൽ താഴ്ച്ചയെ വേണ്ടിവന്നുള്ളു. മുഖമണ്ഡപത്തിന്റെ മേൽത്തട്ടിന്മേൽ താടകാവധം, അമൃതമഥനം, കിരാതം തുടങ്ങിയ കഥകളേയും അഷ്ടദിക്പാലന്മാരേയും ഭംഗിയിൽ കൊത്തിയിട്ടുണ്ടു്.

തിരുമുററത്തു വിരിച്ചിട്ടുള്ള കരിങ്കല്ലുകളിൽ, സോപാനത്തിനു അടുത്തു് ഇരുവശത്തായി ചില അക്ഷരങ്ങൾ കൊത്തിയിട്ടുണ്ടു്. ഇപ്പോൾ ആ അക്ഷരങ്ങൾ വളരെ തേഞ്ഞുമാഞ്ഞുപോയിരിക്കുന്നു.

ഈ ക്ഷേത്രത്തെ ആഴവാഞ്ചേരി തമ്പ്രാക്കൾക്കു് കീഴിലാക്കുവാൻ നിശ്ചയിച്ച കാലത്തു് – അതായതു്, കോതരവിവർമ്മ മഹാരാജാവിന്റെ രാജ്യഭാരം തുടങ്ങി ഇരുപതു സംവത്സരം ചെന്ന വൃശ്ചികമാസത്തിൽ— അവിട്ടത്തൂർ ആയിരവരും (ഗ്രാമജനങ്ങളാ

യിരിക്കും) ഇരുപത്തേഴുവരും (ഊരാളരായിരിക്കും) ഇരണ്ടുകുടി പ്പൊതുവാൾമാരു ക്രൂടി യോജിച്ച് ഉണ്ടാക്കിയ നിശ്ചയങ്ങളെയാണ് ഇവയിലൊന്നിൽ കൊത്തിയിരുന്നതു് എന്നു ചിലർ അഭിപ്രായ പ്പെടുന്നു. അതല്ല ഒരു ചേര (കേരള) രാജ്ഞി ഒരു ഗ്രാമത്തെ ക്ഷേത്രത്തിലേക്കു ദാനം ചെയ്കയും, അതിനെ ക്ഷേത്രത്തിന്റെ കീഴേടമാക്കുകയും ചെയ്തസമയം രേഖപ്പെടുത്തിയ നിശ്ചയങ്ങളാ ണെന്നു മററു ചിലരും എഴുതിയിരിക്കുന്നു. ഈ വിഷയത്തെ ഗവേഷണപടുക്കൾ വാദിച്ചു തീർച്ചയാക്കിക്കൊള്ളട്ടെ.

കോതരവി ഉദ്ദേശം ക്രിസ്ത്വബ്ദം പത്താംശതകത്തിൽ ജീവി ച്ചിരുന്ന ഒരു രാജാവാകുന്നു. ഇതിൽനിന്നു് ഈ ക്ഷേത്രത്തിന്റെ പ്രാചീനതയെപ്പററി നമുക്കു് ഏകദേശം ഊഹിക്കാവുന്നതാണ്.

ധ്വജാദി ൯, ഭടാദി ൯, അങ്കുരാദി ൯ എന്നിങ്ങനെ അവിട്ട ത്തൂർ ഉത്സവത്തിനു ൨ ഹവിസ്സാണുള്ളതു്. ഗ്രാമബലി പള്ളി വേട്ടനാൾ ആയിരിക്കും. ആറാട്ടുന്നതു് തെക്കുള്ള കണ്ടൊഴിഞ്ഞാ റിലാണ്.

ഇരിങ്ങാലക്കുടെ മുൻസിഫ്കോടതിയിൽ ൧൦൫൨-ൽ ആദ്യം ൨൦൫൨-ാംനമ്പരിലെ വിധിന്യായത്തിൽ ദേവസ്വം ഉടമസ്ഥരായ ഊരാളന്മാർ ഇന്നു് ഒമ്പതു ഇല്ലക്കാരെ ഉള്ളുവെന്നു് അഭിപ്രായ പ്പെട്ടിരിക്കുന്നു. അവയിലൊരില്ലം രണ്ടായിത്തിരിഞ്ഞപ്പോൾ, പത്തില്ലക്കാരായിത്തീർന്നു. കാര്യഭരണത്തിനു് ഊരാളരുടെ പ്രതി പുരുഷനായി ഒരു നമ്പൂതിരിയെ അവർ നിശ്ചയിക്കും ആ ആളെയാണു സമുദായമനുഷ്യനെന്നു വിളിച്ചുവരുന്നതു്. ഊരാള രുടെ തൊഴുത്തിൽകുത്തോ ഉദാസീനതയോ നിമിത്തം സമുദായം ഒരിക്കൽ ഉടമസ്ഥനാകുവാൻ തുടങ്ങി.

ആവട്ടത്തൂരതെന്നിങ്ങനെ പുകൾപ്പെരും ക്ഷേത്രമൊന്നുണ്ടതിൽഭൂ-
ദേവന്മാർ പത്തുപേരുണ്ടുടമയുടയയൂരാളരെന്നോടുകൂടി
ഭാവംമാറാതെ നിത്യച്ചിലവുകളഖിലം മിച്ചവാരം പിരിച്ചാ-
ദേവസ്വത്തിൽകഴിപ്പാനൊരുവനെനിയമിച്ചിട്ടുമുണ്ടൊക്കപണ്ടേ.

അങ്ങോരെ "സ്സമുദായ"മെന്നുപറയും കാര്യംനടത്തിക്കണ-
ക്കങ്ങോളും പരിവേദമാണു, പറയാം പണ്ടയ്ക്കുപണ്ടേസഖേ!
അങ്ങോരിന്നവിറങ്ങലിച്ചപകടംകാട്ടുന്നിതൂരാളരാ-
രെങ്ങോ ക്രൂസ്യകയില്ലയെന്നവനൊരുമ്പെട്ടാണു നില്പീയ്യിടെ.

ഇങ്ങനെയാണ് ഈ സംഗതിയെ നടുവത്തു മഹൻ എന്നു വിഖ്യാതനായ കവി ബ്രഹ്മശ്രീ നാരായണൻനംപൂതിരി അവകൾ

വിവരിച്ചിരിക്കുന്നതു്. ആ ദോഷപരിഹാരത്തിനായിരുന്നു മേൽ പറഞ്ഞ വ്യവഹാരം വേണ്ടിവന്നതു്. വിധി ഊരാളക്കനുകൂല മായ വിധത്തിലായിരുന്നു.

ഒരുകാലത്തു് പറവൂരു രാജാവിന്നു് അവിട്ടത്തൂർ സമുദായ സ്ഥാനമുണ്ടായിരുന്നു. ആയതു് അവിടന്നു ഗുരുദക്ഷിണയായി കുന്നൂരു നംപൂരിക്കു കൊടുത്തതായിട്ടാണു പറഞ്ഞു കേൾവി.

പണ്ടു്, "ഊരാളരുള്ളിരുന്നു സമുദായവും പാദമൂലത്തിലവ രായ മൂത്തതും പുത്തുവാളും നാലൊന്നുകാരനുംകൂടി"യായിരുന്നു ക്ഷേ ത്രലക്ഷ്യങ്ങൾ എഴുതിക്കൊടുത്തിരുന്നതു്. നാലൊന്നുകാരൻ ഒരു വഴിപോക്കൻ ആയിരിക്കും. ആധാരങ്ങൾ രജിസ്റ്റ്രാക്കിത്തുടങ്ങി യതിന്നുമേൽ, ഈ പതിവില്ല. മൂത്തതിന്നു തൃക്കോവിൽ പ്രവൃത്തി യാണു്. മഹാദേവരുടെ പാദശുശ്രൂഷകരിലുള്ള പ്രാധാന്യംകൊ ണ്ടായിരിക്കും ഇവക്കു് ഈ പേർ കിട്ടിയതു്.

അവിട്ടത്തൂർ ക്ഷേത്രസങ്കേതം വിസ്താരമായിട്ടുള്ള ഒന്നാകുന്നു. അതിന്റെ നാലതിത്തികളും മററും ഒരു പട്ടികയായിത്തന്നെ ഇവി ടെ കൊടുത്തേക്കാം.

പടിഞ്ഞാറു്:—

സങ്കേതഅതിർത്തി — തൃപ്പാലപ്പുറം.

ഉപദേവന്മാർ — പെരുമ്പള്ളിക്കാട്ടു ശിവൻ, എടക്കാട്ടുശി വൻ, തൊട്ടൂരു വിഷ്ണു.

വടക്കു്:—

സ. അ — ആനക്കുട്ടി (ആനളുരുളി)

ഗ്ര. അ — ഉഴലൂരു ദുർഗ്ഗാഭഗവതിക്ഷേത്രം.

ഉ. ദേ — മഹാമുനിമംഗലത്തു വിഷ്ണു, ഈശാനമംഗലത്തു ശിവൻ, കടശപുരത്തു ശിവൻ.

കിഴക്കു്:

സ. അ — കിഴനിക്കാവിൽ വിഷ്ണുക്ഷേത്രം.

ഗ്ര. അ — വരന്തരപ്പിള്ളി ശാസ്താവു്അമ്പലം.

ഉ. ദേ — പൂനിലാറുകാവിൽ ദുർഗ്ഗ, കട്ടപ്പുള്ളേരി ഭഗവതി. ആറേശപുരത്തു ശാസ്താവു് കുന്നത്തൃക്കോവിൽശിവൻ, കാഞ്ഞിര ക്കോട്ടു ഭഗവതി.

തെക്ക്:—

സ. അ—മഞ്ഞക്കടിക്കല്ല്.

ഗ്ര. അ—കണ്ടൊഴിഞ്ഞാറ്.

ഉ. ദേ—തൃപ്പേക്കുളത്തു ശിവൻ, താമതിക്കൽ ശിവൻ, വരതനാട്ട വിഷ്ണു.

കേരളത്തിലെ മിക്ക പ്രധാനക്ഷേത്രങ്ങൾക്കും സങ്കേതങ്ങൾ ഉണ്ടു. സങ്കേതാതിർത്തിക്കുള്ളിൽ സകല അധികാരവും അതാതു ക്ഷേത്രത്തിലെ അധികാരികൾക്കായിരുന്നു. രാജാവിനുപോലും സങ്കേതത്തിൻെറ അതിരുകൾക്കുള്ളിൽ യാതൊരു അധികാരവുമുണ്ടായിരുന്നില്ല. എന്നല്ല, രാജാവു് അതിനകത്തു വല്ല കയ്യേററമോ തെററൊ ദുഷ്പ്രവൃത്തിയോ ചെയ്താൽ, ക്ഷേത്രാധികാരികൾ അദ്ദേഹത്തിനെ ശിക്ഷിക്കുകയും അദ്ദേഹം പിഴ ചെയ്യുകയും പതിവായിരുന്നു. "ദേവസ്വങ്ങളുടെ സങ്കേതങ്ങൾതിർത്തിക്കകത്തു രാജ്യാധികാരംകൂടി ദേവസ്വം അധികാരികളാണു നടത്തിയിരുന്നതു്. സങ്കേതം എന്നാൽ ഒരു രാജാവിനും രാജ്യാധികാരം നടത്തുവാൻ അവകാശമില്ലാത്തതായ ഒരു ക്ലിപ്തപ്പെട്ട അതിർത്തിക്കകത്തുള്ള പ്രദേശമാകുന്നു." സങ്കേതത്തിനുള്ളിൽ യുദ്ധമോ കുത്തു കുലയോ യാതൊന്നും പാടില്ല. സങ്കേതം സാധുജനങ്ങളുടെ ഒരു അഭയസ്ഥാനമായിരുന്നു "സങ്കേതഭൂമികളും അതിൽ ഉൾപ്പെട്ട സ്ഥലങ്ങളും മേൽപാരം, നിധി, നിക്ഷേപം, വഴിപിഴ, അന്തരാളങ്ങൾ," ഇവയും ക്ഷേത്രാധികാരികളുടെ കീഴിലാകുന്നു. അവിടെ "നാട്ടും നാട്ടുവാഴ്ചയും വമ്പും മുമ്പും ആട്ടും അകമ്പടിയും കുലിച്ചേകംകൊടുക്കലും എഴകോഴ ഇരുകളും തണ്ടും കുടയും പുലയാട്ടുസാധനം തീക്കലും എല്ലാം" അവരുടെ അവകാശങ്ങളാകുന്നു.

ഈവക സങ്കേതസ്ഥലങ്ങളിൽ ചിലവ ഇന്നും ഉണ്ടെങ്കിലും അവ സംബന്ധിച്ചുള്ള അധികാരങ്ങളും അവകാശങ്ങളും ഒന്നും നടപ്പിലില്ല. അടുത്തകാലംവരെ, അവയുണ്ടായിരുന്നു എന്നതിനു വിശ്വാസയോഗ്യങ്ങളായ പല ലക്ഷ്യങ്ങളുമുണ്ടു്.

സങ്കേതാധികാരങ്ങളൊന്നും അവിട്ടത്തൂർ മഹാക്ഷേത്രത്തിൻെറ ഉടമസ്ഥന്മാൎക്കു് ഇന്നു് ഇല്ലെങ്കിലും, സ്വയംഭരണം നടത്തുന്ന കേരളക്ഷേത്രങ്ങളിൽ, അവട്ടത്തൂർ മഹാക്ഷേത്രത്തിനു പ്രശസ്തമായൊരു നിലയുണ്ടെന്നു് അതിൻെറ ഇപ്പോഴത്തെ നിലയറിയുന്നവർ സംശയംകൂടാതെ സമ്മതിക്കുന്നതാകുന്നു. മുമ്പറഞ്ഞ വ്യവഹാരത്തിൻെറ അവസാനത്തിപ്പിന്നുശേഷം, കടം തീൎക്കുകയും, അമ്പലത്തിൻെറ പല കേടുപാടുകൾ തീൎക്കുകയും, പല ഭാഗങ്ങളേയും പുതിയതായി പണിയി

ക്കുകയും, ശ്രീകോവിലിനു ചെമ്പുപലക അടിക്കുകയും, മററും ചെയ്തിട്ടുണ്ട്. ധ്വജപ്രതിഷ്ഠയെ കുറിച്ച് ഒരു കവിവര്യൻ ഉണ്ടാക്കിയ ഈ ശ്ലോകം ഇവിടെ പകർത്തുന്നതു സന്ദർഭത്തിനു് ഉചിതമായിരിക്കും.

മൈക്കണ്ണാറം മടിയിങ്കലും മുടിയിലും വാഴ്വോരഗസ്ത്യാലയം
മുക്കണ്ണന്റെ നടയ്ക്കലിക്കൊടിമരം നില്ക്കുന്ന കാലംവരെ
ചൊല്ക്കൊണ്ടാനടുവംമഹന്റ പതിവായ് സ്വർഗ്ഗത്തിലുംപോയ്സുരാ-
മുല്ക്കണ്ഠയെക്കൂരിടിച്ചിലില്ല കയറാം കൈലാസശൈലത്തിലും

"നടുവംമഹന്റെ" പ്രത്യേകമായുള്ള മേൽനോട്ടത്തോടുകൂടി ഉത്സാഹിയും ഈശ്വരവിശ്വാസിയുമായ ബ്രഹ്മശ്രീ കുറിയേടത്തു നാരായണൻ നമ്പൂതിരിയുടെയും ബ്രഹ്മശ്രീ കുമാരൻനമ്പൂതിരിയുടെയും കൃത്യനിഷ്ഠയോടുകൂടിയ ഭരണത്തിൻകീഴിൽ, ക്ഷേത്രം നാൾക്കുനാൾ ഉന്നതിയെ പ്രാപിച്ചുവരുന്നുണ്ടെന്നുള്ള സന്തോഷപ്രദമായ സംഗതിയുടെ പ്രകാശനത്തോടുകൂടി ഈ ഉപന്യാസത്തെ ഉപസംഹരിക്കുന്നു

(ഈ വിഷയത്തെക്കുറിച്ച്, ഹാലാസ്യമാഹാത്മ്യത്തിൽ ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു. ഒരിക്കൽ, ഹരിയും, വിരിഞ്ചനും മുപ്പത്തിമുക്കോടി ദേവന്മാരും സനകസനന്ദനനാരദാദി മുനികളും കൈലാസശൈലത്തിൽ ശ്രീപരമേശ്വരനെ കാണ്മാൻചെന്ന സമയം ഭാരത്തിനാൽ ഉത്തരഭൂഭാഗം താണു. പരിഭ്രമിച്ച് അവർ ഭൂമിയെ സമമാക്കി പാലിക്കണമെന്നു സർപ്പഭൂഷണനോടപേക്ഷിച്ചു. അഗസ്ത്യനേയും ലോപാമുദ്രയേയും കുറിച്ച് അപ്പോൾ ഇങ്ങനെ ഭഗവാനവരോടരുളിച്ചെയ്തു:—

"സുരതാപസന്മാരെ, മത്സമനായിട്ടൊരുപുരുഷനില്ല,
ശങ്കരിയോടുതുല്യയായൊരുതരുണിയും;
എങ്കിലും മത്സമനായുണ്ടൊരു പുരുഷനും,
ശങ്കരിയോടുതുല്യയായൊരു തരുണിയും"
"ആകയാൽ, മമതുല്യനാമവൻ മലയാദ്രൌ
പോകേണമെന്നാൽ സമമായിടും മഹീതലം."

കല്പനപ്രകാരം, അവരിരുവരും മലയാദ്രിയിൽ താമസമുറപ്പിച്ചു, ഭൂമിയുടെ കിടപ്പു ശരിക്കും വന്നു. തെക്കേദിക്കിലുള്ളവർക്കു ദ്രാവിഡസൂത്രമുപദേശിക്കേണ്ടതിലേയ്ക്കായി, മതിശേഖരൻ കുംഭസംഭവന് ആ സൂത്രങ്ങളെ ഉപദേശിക്കുകയും ചെയ്തു)

## ൩൩ കൊച്ചിരാജകുടുംബം

കൊച്ചി കൊച്ചാണെങ്കിലും, അതു പ്രകൃതിരമണീയവും അതിപ്രാചീനവും ചരിത്രപ്രസിദ്ധവും ആയൊരു രാജ്യമാണ്. കണ്ണിനാനന്ദംകൊടുക്കുന്ന കണ്ടങ്ങളുടേയും കുളുർമ്മയുണ്ടാക്കുന്ന പുഴകളുടേയും സ്വൎഗ്ഗതുല്യഫലവത്തുള്ള വൃക്ഷവാടികളുടേയും വാസയോഗ്യങ്ങളായ ഭൂഭാഗങ്ങളുടേയും അതിരുകളായി മേൽവശത്താഴിയും കിഴക്കു മലയുംകിടക്കുന്നു. പെരിയാറിന്റെ മുഖമായി കോട്ടമുക്കെന്ന അപരനാമത്തോടുകൂടി മുഴരി ഇന്നും വിലസുന്നു. ഈ തുറമുഖത്തുകൂടിയായിരുന്നു കച്ചവടത്തിനും കുടികയറിപ്പാൎക്കുന്നതിനും വിദേശീയരായ പല ജാതിക്കാരും ആദിമകാലങ്ങളിൽ ഇൻഡ്യയിൽ പ്രധാനമായി പ്രവേശിച്ചിരുന്നതു്. ദ്രാവിഡസംസ്കാരത്തെ ദൂരദേശാന്തരങ്ങളിൽ കൂടി പ്രചരിപ്പിച്ചിരുന്നതും ഈ വഴിക്കു തന്നെയായിരുന്നു. തൃക്കണ്ണാമതിലകവും തിരുവഞ്ചിക്കുളവും മുഴരിക്കോടിന്റെ അതിൎത്തിയിൽപെട്ടിരുന്നു. പെരുമാക്കന്മാരുടെ രാജധാനികൊണ്ടു വഞ്ചിയും കീൎത്തികേട്ടിരുന്ന സർവകലാശാലയും സകല കാര്യങ്ങളേയും നയിച്ചിരുന്ന വിദ്വത്സദസ്സുംകൊണ്ടു മതിലകവും ശോഭിച്ചിരുന്നു.

ഒടുവിലത്തെ പെരുമാൾ, ക്രിസ്ത്വബ്ദം ൩൪൫-ൽ (കലി-ഷോഡശാംഗം സുരാജ്യം), രാജ്യം പകുത്തുകൊടുത്ത അവസരത്തിൽ, അന്നുണ്ടായിരുന്ന തന്റെ മരുമകന് “കന്യാകുമാരി ഗോകൎണ്ണത്തിനകത്ത മുപ്പത്തിനാല രാജ്യത്തിനും മെൽകൊയിമ്മയായി രക്ഷിക്കത്തക്കവണ്ണവും മുപ്പത്തിനാല സ്ഥാനത്തുനിന്നും ആചരിക്കത്തക്കവണ്ണവും നിശ്ചയിക്കയും ചെയ്തു”. ഈ രാജകുമാരൻ വന്നേരി നാട്ടിലെ പെരുമ്പടപ്പു നംപൂതിരിയുടെ മകനായിരുന്നു. ആ ഇല്ലം അന്യംവന്നപ്പോൾ ആവക സ്വത്തിനും അവകാശിയായി. അതുകൊണ്ടു “പെരുമ്പടപ്പു എന്ന നാമധേയവും തിരുവഞ്ചിക്കുളത്ത ദെവന്റെ അധികാരവും പ്രമാണമായിട്ടു് ഗംഗാധര തിരുകൊവിലധികാരികൾ എന്ന നാമധേയവും പ്രമാണമായി വരികയും ചെയ്തു”. ഈ കാരണങ്ങൾകൊണ്ടുതന്നെ സിംഹാസനാരോഹണസമയത്തു് അരിയിട്ടുവാഴ്ച തിരുവഞ്ചിക്കുളത്തെന്നും കിരീടംവെച്ചുവാഴ്ച വന്നേരിയിൽ ചിത്രകൂടത്തിങ്കൽ എന്നും ഉള്ള നടപടി തുടങ്ങി.

പെരുമാൾക്കു് അഞ്ചു സഹോദരികൾ ഉണ്ടായിരുന്നു. കാലംപോയതോടുകൂടി, ഇവരുടെ താവഴികൾ തമ്മിൽ സ്വരച്ചേൎച്ച ഇല്ലാതെ വരികയാൽ, മൂത്തതാവഴി, എളയതാവഴി, മുരിങ്ങൂർ,

ചാഴിയൂർ, പള്ളിവിരുത്തി താവഴികൾ "എന്നായി തിരിഞ്ഞു വെവ്വേറെ കോവിലകങ്ങളും വസ്തു ഉല്പത്തികളുമായി നിത്യനിദാനം കഴിച്ചുവന്നു." മുരിങ്ങൂരിന്നു മാടത്തിങ്കൽ സ്വരൂപം എന്നും പേരുണ്ടായി. അതു ഹേതുവാലാണ് കൊച്ചിരാജാക്കന്മാർക്ക് മാടമഹീശന്മാർ എന്ന പേരുകൂടി വന്നതെന്നൂഹിക്കാം.

ഇന്നു കൊച്ചി രാജ്യത്തിന് ൧൪൦൦-ൽചില്വാനം ചതുരശ്ര നാഴിക വിസ്തീർണ്ണമേ ഉള്ളു. എന്നാൽ രണ്ടു നൂററാണ്ടിനുമുമ്പുവരെ അതിന്നു നാലായിരം നാഴികവിസ്താരമുണ്ടായിരുന്നു. ശങ്കരാചാര്യർ, പയ്യൂർ ഭട്ടതിരിമാർ, തുഞ്ചൻ, കുഞ്ചൻ, ഉണ്ണായി എന്നിവർ കൊച്ചിക്കാരായിരുന്നു. ഉണ്ണുനീലിയേയും ശുകകോകിലസന്ദേശങ്ങളുടെ നായികമാരേയും നമ്മുടെ നാട്ടിന്നലങ്കാരങ്ങളായിട്ടാണു കല്പിച്ചിരിക്കുന്നതു്.

'മക്കളും മരുമക്കളും തമ്മിൽ അന്യോന്യമായി നടക്കത്തക്കവണ്ണം' പെരുമാൾ പ്രത്യേകം ഇരുകൂട്ടരെയും ശാസിച്ചേല്പിച്ചിരുന്നു. ആവിധം കുറേക്കാലം കഴിഞ്ഞുവന്നു. എ. ഡി. ൯൫൦-ൽ കൊങ്ങപ്പടക്കാലത്തു് പാലക്കാട്ടിരി രാജാവിനെ മക്കളും മരുമക്കളും സഹായിക്കുവാൻ ചേർന്നുനിന്നു. എങ്കിലും, പിൻകാലങ്ങളിൽ മരുമക്കളുടെ ശാഖക്കാർ തമ്മിൽ ഭരണാവകാശവാദം നിമിത്തം അന്തഃഛിദ്രം തുടങ്ങിയതോടുകൂടി, പറങ്കികളെ സഹായിച്ച ദ്വേഷം അകത്തുവച്ച്, മകന്റെ വംശജരായ സാമൂതിരിമാർ കക്ഷി പിടിച്ചു് ആദ്യം കൊച്ചിയിൽകയറി ശല്യംചെയ്വാൻ തുടങ്ങി. ഓരോ സന്ദർഭത്തിൽ ഓരോ കാരണമുണ്ടാക്കും. അങ്ങനെ ഒമ്പതു തവണ പെരുമ്പടപ്പു സ്വരൂപവും നെടിയിരിപ്പു സ്വരൂപവുമായി യുദ്ധമുണ്ടായിട്ടുണ്ടു്. ഒരിക്കൽ മൂന്നു രാജാക്കന്മാർ ഒരുദിവസം പടവെട്ടി മരിക്കുക ഉണ്ടായി. (കലി. ക്ഷത്രത്രയിഹന്താദ്യ എ. ഡി-൧൫൦൩) അതിലൊരാൾ കമന്നുകിടക്കുന്നതുകണ്ടിട്ടു്, 'ഇനിയും ക്ഷത്രിയന്റെ മണ്ണാശ വിട്ടിട്ടില്ല' എന്നുപറഞ്ഞു കാലുകൊണ്ടു ചവിട്ടി മലർത്തിയ സമയം, കൂടെ നടന്നിരുന്ന വെട്ടത്തുരാജാവു് സാമൂതിരിയുടെ ആ കാൽ വെട്ടിയത്രേ. മറെറാരിക്കൽ ബ്രഹ്മസ്വംമഠക്കാരെ സ്വാധീനമാക്കുവാൻ സാമൂതിരി ഉത്സാഹിച്ചു. അതിന്നു കിട്ടിയ മറുപടി ഈവിധമായിരുന്നു.

'മാടക്ഷമാരമണബാഹുബലാഭിഗുപ്താ
സേയം സഭാപരവശേതി ന ശങ്കനീയ
ഏകാകിനീനിശിചരാലയ മദ്ധ്യഗാപി
കിം രാമഭദ്രദയിതാ ദശകണ്ഠമാപ '

കൊച്ചിക്കെതിരായി എടപ്പള്ളി, കൊടുങ്ങല്ലൂർ, കായംകുളം, തെക്കങ്കൂർ എന്നീ രാജാക്കന്മാരെ സഹായിച്ചിരുന്നതും നെടിയിരിപ്പു സ്വരൂപമായിരുന്നു. എടപ്പിള്ളിയിലെ ഒരു തമ്പുരാൻ മട്ടാഞ്ചേരിയെ തന്റെ മകനായിരുന്ന കൊച്ചിയിലെ ഒരു രാജകുമാരനു കൊടുത്തു. (കലി. കൊടുത്തു ബ്രാഹ്മണാഢ്യൻ—എ. ഡിഫ്രീൻ) അതു വീണ്ടെടുക്കുവാനായിരുന്നു പിൻവാഴ്ചക്കാരുടെ ശ്രമം. എന്തിനേറെപ്പറയുന്നു? കൊച്ചിയും കോഴിക്കോടുമായി രണ്ടു നൂററാണ്ടുകാലം കൂടെക്കൂടെ കഠിനമായ കലഹം ഉണ്ടായിക്കൊണ്ടിരുന്നു. ഒരു കലഹക്കാലത്തു ചിത്രകൂടം കൈവശപ്പെടുത്തി. അതിനുശേഷം കിരീടംവച്ചു വാഴ്ച ഉണ്ടായിട്ടില്ല. ചിത്രകൂടംകോവിലകത്തിന്റെ അവശിഷ്ടങ്ങൾ ഇന്നും അവിടെ കാണാം അതിനടുത്തുള്ള ക്ഷേത്രം ഇന്നും കൊച്ചിയുടെ ഭരണത്തിലാണിരിക്കുന്നതു്. ഈ വൈരംതീൎന്നു കൊച്ചിരാജ്യത്തു് ആദ്യമായി ഒരു സാമൂതിരി കടക്കുക എന്നുണ്ടായതു് അടുത്തകാലത്താണു്. വാഴ്ച ഒഴിഞ്ഞ വലിയതമ്പുരാൻ തിരുമനസ്സിലെ ഭരണകാലത്തായിരുന്നു അന്നത്തെ സാമൂതിരിപ്പാടായിരുന്ന വിദ്വാൻ ഏട്ടൻ തമ്പുരാൻ തിരുമനസ്സുകൊണ്ടു കൊച്ചി മഹാരാജാവിനെ കാണുവാൻ എഴുന്നരുളുക ഉണ്ടായതു്. ആ പണ്ഡിതാഗ്രേസരന്മാരുടെ കൂടിക്കാഴ്ച ഉണ്ടായതിൽ അതിശയമില്ല. നാം വളരെ മുമ്പോട്ടുപോന്നു.

ചരിത്രകഥനം തുടരട്ടെ. കോഴിക്കോടായി തുടരെ ഉണ്ടായിക്കൊണ്ടിരുന്ന യുദ്ധം, ലന്തപറങ്കികളുടെ പ്രവേശനം, അതുകൊണ്ടുണ്ടായിട്ടുള്ള അനവധി ബുദ്ധിമുട്ടുകൾ, ഹൈദരുടെ കലാപം, ടിപ്പുവിന്റെ ആക്രമണം, ആഭ്യന്തരകലഹങ്ങൾ, അയൽനാട്ടുകാരുടെ ശല്യങ്ങൾ, നിൎന്നത ഈവക കാർമേഘപടലങ്ങളാൽ അന്ധകാരമയമായ കാലം നീണ്ടുനിന്നിട്ടും കൊച്ചി ഭയവിഹ്വലയായി തീൎന്നില്ല. കാരണം സകല ക്ലേശങ്ങളേയും ശരീരനാശത്തേയുംകൂടി വകവെക്കാതെ പ്രജാക്ഷേമതല്പരന്മാരും ശൂരന്മാരും രാജാക്കന്മാരും സ്വദേശഭക്തന്മാരും നൃപാന്തരക്തന്മാരും ധീരന്മാരും ആയ അനുചരന്മാരും അന്നുണ്ടായിരുന്നു. അവർ കൊച്ചിയെ അവധാനപൂർവ്വം കാത്തുരക്ഷിക്കുകയാൽ, അതിനെ കഷ്ടപ്പെടുത്തുവാൻ കൊതിച്ചുവന്ന ബലവാന്മാർക്കുപോലും പൊട്ടും പൊടിയുമായി തിരിച്ചുപോകേണ്ടതായി വന്നു. പൂൎണ്ണത്രയീശനെയും പഴയന്നൂരമ്മ തിരുവടിയേയും സദാ മനസ്സിൽ വെച്ചാരാധിച്ചുവരുന്ന മാടമഹീശന്മാൎക്കുണ്ടോ കോട്ടംതട്ടുന്നു! അവർ പരിപാലിച്ചുവരുന്ന ഗോശ്രീക്കുണ്ടോ വാട്ടം പററുന്നു!

അവർ രണശൂരന്മാർ മാത്രമല്ലായിരുന്നു. അവർ സകല കലാവല്ലഭന്മാരുമായിരുന്നു. ഭട്ടതിരി, മഴമംഗലം, നീലകണ്ഠ കവി, വാസുദേവകവി എന്നിങ്ങനെ ഗുണദോഷനിരൂപണക്രിയയിൽ നിപുണന്മാരായ എത്ര കവികളാണ് അവരുടെ അപദാനങ്ങളെ പ്രകീർത്തനം ചെയ്തിട്ടുള്ളതു്.

ഗുണപുരസീമ്നി വസന്തം ഗുണമോമാദേശപരം പുരൈവ വയം
അദ്യതുവിലോകയാമസ്തമിമം ഗുണപുരസീമ്നി വിലസന്തം

ഭട്ടതിരി വിദ്വാൻ വീരകേരളവർമ്മരാജാവിനെ തൃക്കണ്ണാമതിലകത്തുവെച്ചു കണ്ടതായ സംഗതി മാടവംശത്തിനുള്ള പെരുമാളുടെ അനന്തരാവകാശത്തിനു തെളിവുമാകുന്നുണ്ടു്.

കൊച്ചിരാജാക്കന്മാർ ഈശ്വരവിശ്വാസികളും യുദ്ധവീരന്മാരും രണശാസ്ത്രപടുക്കളും വിദ്യാസമ്പന്നന്മാരും തന്നെയല്ലായിരുന്നു. അവർ കലാപാലകന്മാരും രാജനീതിനിപുണന്മാരും ആയിരുന്നു "രോഗപീഡിതരോടും ദുഃഖിതരോടുമുള്ള അനുകമ്പയിൽ കൊച്ചിയിലെ മഹാരാജാക്കന്മാർ പ്രഖ്യാതരാണല്ലൊ" എന്നു് എറണാകുളം മെത്രാപ്പോലീത്താതിരുമനസ്സുകൊണ്ടു് അദ്ദേഹത്തിന്റെ സാധുമന്ദിരോൽഘാടനസന്ദർഭത്തിൽ പ്രഖ്യാപനംചെയ്തതു് എത്രയോ ശരിയായൊരുസംഗതിയാണു്. ഈ വക ഗുണഗണങ്ങളാണു് കൊച്ചിയുടെ ധനധാന്യസമൃദ്ധിക്കും കീർത്തിക്കുമുള്ള കാരണം.

പുരാതനകാലംമുതൽക്കുതന്നെ കൊച്ചിക്കു് കേരളത്തിലെ ഇതരനാട്ടുകളെക്കാൾ ഒരു പ്രത്യേകശ്രേഷ്ഠത കല്പിച്ചിരുന്നു. സകലാചാരോപചാരങ്ങളിലു തീർപ്പു കല്പിക്കുന്നതിനുള്ള അധികാരവും അവകാശവും മാടമഹാശന്മാർക്കായിരുന്നു. ൧൬൨൧-ൽ കൂടിവന്ന ഒരു ദേശസഞ്ചാരി ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു. "പകപോക്കുവാനുള്ള സമയം നിശ്ചയിക്കുന്നതു് ആളും അവസ്ഥയും നോക്കിട്ടാണു്. സാമൂതിരിക്കു് ഒരു ദിവസമാണു്. കൊച്ചിരാജാവിനു് ഒരായുഷ്കാലമാണു്."

ഈവിധം പവിത്രമായൊരു രാജകുടുംബത്തെയാകുന്നു ശ്രീമൂലം തിരുനാളിൽ വന്നവതരിച്ചിട്ടുള്ള മഹാമഹിമശ്രീ സർ ശ്രീരാമവർമ്മ മഹാരാജാവു് അലങ്കരിക്കുന്നതു്. കീർത്തനീയന്മാരായിത്തീർന്നിട്ടുള്ള തിരുമനസ്സിലെ കാരണവന്മാരുടെ തൃപ്പാദങ്ങളെ അനുസ്മരിച്ചു നമസ്കരിച്ചുംകൊണ്ടാകുന്നു നമ്മുടെ മഹാരാജാവുതിരുമനസ്സുകൊണ്ടു് രാജ്യഭാരം കയ്യേററു സ്തുത്യർഹമായരീതിയിൽ നടത്തിക്കൊണ്ടുവരുന്നതു്. ഈശ്വരഭക്തനും പ്രജാവത്സലനും ആശ്രയ

നിർമ്മലനും സകല കലാപാലകനുമായ തിരുമനസ്സുകൊണ്ടു് ആയുരാരോഗ്യസമ്പത്സമൃദ്ധികളോടുകൂടി വളരെക്കാലം വാണരുളുവാൻ ജഗദീശൻ കടാക്ഷിക്കുമാറാകട്ടെ.

1) ഭാസ്കരരവിവർമ്മ എ. ഡി 700

2) വീരരാഘവചക്രവത്തി (എ ഡി. 744 എന്നു ചിലർ, എ. ഡി 1320 എന്നു മററുചിലർ)

3) സ്ഥാണു രവി എ. ഡി 824

4) ഗോദരവിവർമ്മ എ ഡി. 912 (20 വർഷം രാജ്യം ഭരിച്ചു)

(ഈ നാലുപേരുടേയും വിവരം കൂടുതൽ സംഗതികളെക്കൊണ്ടു തീച്ച്യാക്കേണ്ടതായിരിക്കുന്നു)

5) രാമവർമ്മ 658 എം ഇ. (മലയാംകൊല്ലം)/1510 എ-ഡി (ഇംഗ്ലീഷ്‌വർഷം)

(അഞ്ചുമുതൽ തിപ്പെട്ട സംവത്സരത്തെയാണു് അക്കങ്ങൾ കുറിക്കുന്നതു്)

6) രാമവർമ്മ 712/1537

(ഇവരെ രണ്ടുപേരേയുംകുറിച്ചു് ചമ്പൂക്കാരൻ അത്യന്തം പരാക്രമികളെന്നു പറയുന്നു ഇവരുടെകാലത്തു് വിദ്വദഗ്രേസരനായിട്ടു് ഗോദവർമ്മനെന്നും ഗുണവാനായൊരു രവിവർമ്മനെന്നും രണ്ടുപേരുണ്ടായിരുന്നതായിട്ടും അദ്ദേഹം പറയുന്നു)

(ആറായി കാണിച്ചിട്ടുള്ള രാജാവിനു ഉണ്ണിരാമൻകോവിൽ എന്നുകൂടി തിരുനാമമുണ്ടായിരുന്നതായി ഗ്രന്ഥവരികൊണ്ടു കാണുന്നു. അദ്ദേഹം 37 സംവത്സരം രാജ്യം ഭരിച്ചതായി ഡെ പറയുന്നു)

7) വീരകേരളവർമ്മ 736/1561

(സുപ്രസിദ്ധനെന്നു ചമ്പൂക്കാരൻ ഘോഷിക്കുന്നു. വടക്കൻകൂറിന്റെ അനുചരന്മാർ ചതിച്ചുവധിച്ചു.)

8) ഗോദവർമ്മ 740/1565

(ഇനിയത്തെ രവിവർമ്മ എന്ന തമ്പുരാൻ പതിന്നാലുദിവസമെ രാജ്യം ഭരിച്ചുള്ളു എന്നും പുതിയകാവു യുദ്ധത്തിൽവെച്ചു ദിവംഗതനായെന്നും കാണുന്നു.)

9) രാമവർമ്മ 776/1601

(കാശിക്കു എഴുന്നരുളിയ തമ്പുരാൻ എന്നായിരുന്നു അവിടത്തെക്കുറിച്ചു പറയാറത്രെ. അന്നു വണ്ടിയൊന്നുമില്ലല്ലോ; യാത്രാ

ക്ലേശം അവർണ്ണനീയമായിരുന്നിരിക്കണം. പോകുംവഴി തീപ്പെട്ടു, കൂടെ ഉണ്ടായിരുന്ന ഗോദവർമ്മരാജാവു് രാമേശ്വരത്തുവെച്ചും തീപ്പെട്ടു.)

10) വീരകേരളവർമ്മ 790/1615 (തൃശ്ശിവപേരൂരുവെച്ചു തീപ്പെട്ടു.)

(ചമ്പുവിന്റെ മുഖവുരയിൽ ഇദ്ദേഹത്തിന്റെ ഭരണകാലം 1591 മുതൽ 1615 എന്നു കാണിച്ചിരിക്കുന്നതെങ്ങനെയെന്നറിയുന്നില്ല)

11) രവിവർമ്മ 800 കന്നി/1624 സെപ്റ്റംബർ (തൃപ്പൂണിത്തുറ)

12) വീരകേരളവർമ്മ 810 മിഥുനം/1635 ജൂലായി.

13) ഗോദവർമ്മ 820 മകരം/1646 ഫെബ്രുവരി.

ഇതുവരെയുള്ളവരെല്ലാം എളയതാവഴിയിൽപെട്ടവരാണ്. ഇദ്ദേഹം പള്ളുവിരുത്തി, ചാലൂരു്, മൂത്തതാവഴി, മുരിങ്ങൂരു് (മുരിങ്ങൂരു് എന്നും) എന്നീ താവഴികളിൽനിന്നു ദത്തെടുത്തു. മുരിങ്ങൂരു് എളയതാവഴിയിൽ ലയിച്ചു. ആ കാരണത്താലാണ് മാടവംശം എന്നുകൂടി രാജകുടുംബത്തിനു പേരുവരുവാൻ കാരണം. മുരിങ്ങൂരിനു മാടത്തിങ്കൽ സ്വരൂപം എന്നുകൂടി പേരുണ്ടായിരുന്നു,)

14) (എളയ താവഴിയിൽപ്പെട്ട ഒരു രാജാവ്.) 821 മിഥുനം/1646 ജൂലായി (തൃപ്പൂണിത്തുറ)

15) വീരരായിരവർമ്മ 825 മകരം/1650 ജനുവരി (പള്ളുവിരുത്തിത്താവഴി)

16) രാമവർമ്മ (ചാഴൂരു്) 831 എടവം/1656 ജൂൺ (തൃശ്ശിവപേരൂരു്)

17) റാണിഗംഗാധര മഹാലക്ഷ്മി (എളയതാവഴി) 833/1658

(നാലു കൊച്ചുതമ്പുരാക്കന്മാരെ വെള്ളാട്ടുസ്വരൂപത്തിൽ നിന്നു് ദത്തെടുത്തു.)

18) രാമവർമ്മ (വെള്ളാട്ടു) 837/1662

(ഇദ്ദേഹവും അടുത്തവകാശികളായ രണ്ടുപേരും മട്ടാഞ്ചേരിയിൽ യുദ്ധത്തിൽ മരിച്ചു.)

19) ഗോദവർമ്മ (ടി) 838/1663

(ലന്തക്കാർ മുഖേന ഇദ്ദേഹത്തെ മാററി മൂത്തതാവഴിക്കു രാജ്യാവകാശംകൊടുത്തു)

20) വീരകേരളവർമ്മ (മൂത്തതാവഴി) 862/1687

(പറങ്കികറം ചാഴൂരു് താവഴിയെ സഹായിച്ചു. അതു കാരണം ലന്തക്കാരുടെ സഹായത്തിനായി ഇദ്ദേഹം കൊളമ്പിലേക്കു പോകയും, തിരിച്ചുള്ള യാത്രയിൽ, മാർഗ്ഗമദ്ധ്യത്തിൽ തീപ്പെടുകയും ചെയ്തു.)

21) രാമവർമ്മ (ടി) 868/1697 ചാഴൂരുനിന്നു ദത്തെടുത്തു)

22) രവിവർമ്മ (ചാഴൂരു്) 873/1698

(ക്ഷേത്രകാര്യങ്ങളുടെ മേലന്വേഷണത്തിനായി എഴുന്നരുളിയ അവസരത്തിൽ തിരുവല്ലായിൽവെച്ചു തീപ്പെട്ടു.)

23) രവിവർമ്മ 897/1722 (തൃശ്ശിവപേരൂരു്)

24) രവിവർമ്മ 906/1731 (ഇരിങ്ങാലക്കുട)

(സ്റ്റേററുമാനുവലിൽ രാമവമ്മ എന്നു പറയുന്നു.)

25) രാമവർമ്മ 921 ധനു/1746 ജനുവരി (കരിക്കാട്ടു്)

(ഇവിടംമുതൽ കൊച്ചിസർക്കാരുപഞ്ചാംഗത്തിൽ പേരുകറം ചേർത്തുകാണുന്നു.)

26) വീരകേരളവർമ്മ 925 ധനു/1750 ജനുവരി (ഇരിങ്ങാലക്കുട)

27) രാമവർമ്മ 935 കർക്കടകം/1760 ആഗസ്ററു് (കൊച്ചി)

28) വീരകേരളവർമ്മ 951 കന്നി/1775 നവംബർ (തൃപ്പൂണിത്തുറ)

(1761 ഒടുവിൽ തിരുവിതാംകൂറായി സഖ്യം. മാനുവൽ രാമവർമ്മ എന്നു്)

29) രാമവർമ്മ 965 കർക്കടകം/1790 ആഗസ്ററു് (തൃപ്പൂണിത്തുറ)

(1776-ൽ ഹൈഡരുടെ കീഴിൽ)

30) രാമവർമ്മ 981 കന്നി/1805 സെപ്റ്റംബർ (തൃശ്ശിവപേരൂര്)

(ശക്തൻതമ്പുരാൻ ഇംഗ്ലീഷുകാരായി 1791 ജനുവരി 1-ാംനു- ആദ്യമായി ഉടമ്പടിചെയ്തു.

31) രാമവർമ്മ 984/1809 (വള്ളാരപ്പള്ളി)

32) വീരകേരളവർമ്മ 1003 കർക്കടകം/1825 (തൃപ്പൂണിത്തുറ)

33) രാമവർമ്മ 1013 തുലാം/1837 നവംബർ (തൃപ്പൂണിത്തുറ)

34) രാമവർമ്മ 1019 എടവം/1844 (ഇരിങ്ങാലക്കട)

35) രാമവർമ്മ 1026 മിഥുനം/1851 ജൂലൈ (തൃശ്ശിവപേരൂര്)

36) വീരകേരളവർമ്മ 1028 കുംഭം/1853 ഫെബ്റുവരി (കാശി)

37) രവിവർമ്മ 1039 മകരം/1864 (തൃപ്പൂണിത്തുറ)

38) സർ രാമവർമ്മ 1063 മിഥുനം/1888 (ടി)

39) സർ വീരകേരളവർമ്മ 1017 ചിങ്ങം 1895 (ടി)

40) സർ രാമവർമ്മ 110 മകരം (തൃശ്ശിവപേരൂർ)

(1090-ൽ വാഴ്ച ഒഴിഞ്ഞു.)

41) സർ രാമവർമ്മ 1107 മീനം (മദിരാശി)

---

## ൩൧ ഭാഷാഭൈമീപരിണയത്തിൻെറ അവതാരിക

വളരെനാഠം മുമ്പുമുതല്ക്കു തന്നെ, നളചരിതം കഥയെ ഒരു ത്തരം നല്ലൊരു നാടകരൂപത്തിൽ നിർമ്മിക്കാത്തതെന്താണെന്നുള്ള വിചാരം എൻെറ ഉള്ളിൽ കടന്നുകൂടിയിരുന്നു. അഷ്ടിപ്രിയന്മാരുടെ എടയിൽ എരിശ്ശേരിവെച്ചു ചീത്തയാക്കുവാൻ പ്രയാസമാണെന്നു് ഒരു ചൊല്ലുണ്ടു്. അതുപോലെ, ചില കഥകൾ, ഏതാകു

തിയിൽ പുറത്തിറക്കിയാലും, അവയുടെ സ്വാരസ്യം ഒന്നു വേറെയാണു്. രാമായണം, നളചരിതം, ഹരിശ്ചന്ദ്രചരിതം മുതലായവ ഈ ഗണത്തിൽ പെട്ടവയാകുന്നു. നളോപാഖ്യാനം ശ്രീഹർഷന്റെ നൈഷധം കാവ്യം, മഴമംഗലത്തു നമ്പൂരിയുടെ നൈഷധചമ്പു, കുഞ്ചൻനമ്പ്യാരുടെ നളചരിതം ഓട്ടംതുള്ളൽ, ഉണ്ണായിവാരിയരുടെ നളചരിതം ആട്ടക്കഥ എന്നിവയെ എത്രപ്രാവശ്യം വായിച്ചാലും കേട്ടാലും തൃപ്തിപ്പെടുന്നവരുണ്ടോ എന്നു സംശയമാണു്. അതു കാരണം, കാലം കഴിയുന്തോറും, മലയാളത്തിൽ നളചരിതം നാടകരൂപത്തിലില്ലാത്തതിനെക്കുറിച്ചുള്ള എന്റെ വിചാരത്തിനു ശക്തി കൂടിത്തുടങ്ങി. നാമാവശേഷയായിത്തീർന്നിരിക്കുന്ന എന്റെ സഹോദരി ശ്രീമതി ഇക്കാവമ്മ 'സുഭദ്രാർജ്ജുനം' നാടകം ഉണ്ടാക്കിയതിൽപിന്നെ, ഞാൻ അവരെ നളചരിതംകഥ നാടകമായി ഉണ്ടാക്കുവാൻ ഉത്സാഹിപ്പിച്ചു. ഒരങ്കമോമറേറാ തീർത്തു; പിന്നെ അസ്വാസ്ഥ്യവും ചില അസൌകര്യങ്ങളുംനിമിത്തം അവർ അതിനെ പൂർത്തിയാക്കിയില്ല. അതിനുശേഷം, യശശ്ശരീരനായിരിക്കുന്ന ബ്രഹ്മശ്രീ ഒറവങ്കരെ രാജാവെന്ന അപരനാമാങ്കിതനും കവിരാജനുമായ നീലകണ്ഠൻനമ്പൂരി ഒരിക്കൽ എറണാകുളത്തു വന്നസമയം, അദ്ദേഹത്തെ നിർബ്ബന്ധിച്ചു പ്രസ്താവനകഴിപ്പിച്ചു. ഓരോ അങ്കം അവസാനിക്കുന്നതു് എനിക്കയച്ചുതരികയും നാടകം ഉടനെ തീർക്കുകയുംചെയ്യാമെന്നു പറഞ്ഞുപോയതല്ലാതെ പിന്നെ ഒന്നും നടന്നിട്ടില്ല. ഇവ്വിധം ഞാൻ ഭഗ്നാശയനായി, ഇരിക്കുന്നകാലത്തു് ഒരുദിവസം 'ന്യൂ ഇൻഡ്യാ' എന്ന വർത്തമാനപ്പത്രത്തിൽ, 'ഭൈമീപരിണയം' എന്നൊരു സംസ്കൃതനാടകത്തെക്കുറിച്ചൊരു നിരൂപണംകണ്ടു. വേഗം ആ കൃതി വരുത്തിനോക്കുകയും പത്രത്തിലെ സ്തോത്രം അസ്ഥാനത്തിലല്ലെന്നു ബോദ്ധ്യപ്പെടുകയും ചെയ്തു.

"മൈസൂർമഹാരാജാവിനാൽ പരിപാലിതമായിരിക്കുന്ന കർണ്ണാടകരാജ്യത്തു് ദൃഢതരമായ പാണ്ഡിത്യത്തോടുകൂടിയ വിദ്വൽപ്രചരന്മാരാൽ അലംകൃതമായി മണ്ഡിക്കല്ലു് എന്നൊരു നഗരമുണ്ടു്. അവിടെ പണ്ഡിതശിരോമണിയും ശ്രോത്രിയാഗ്രണിയും ആയ ബ്രഹ്മശ്രീ രാമശാസ്ത്രികൾ സർവ്വോല്ക്കർഷേണ വർത്തിക്കുന്നു. അദ്ദേഹം മൈസൂർമഹാരാജാവിന്റെ ആസ്ഥാനപണ്ഡിതന്മാരിൽ ഒരാളും ശബ്ദാർത്ഥപ്രകാശാദിഗ്രന്ഥങ്ങളുടെ കർത്താവും ആകുന്നു. അഭിജ്ഞനായി ഉദാരശീലനായിരിക്കുന്ന മ: മ: ശ്രീ: കൃഷ്ണമഹാരാജാവു തിരുമനസ്സുകൊണ്ടു് ഇദ്ദേഹത്തിന്റെ പാണ്ഡിത്യം കണ്ടു സന്തുഷ്ടനായിട്ടു്, വിശാലമായ ഒരു വളപ്പിൽ കമനീയമായ ഒരു ഗൃഹം ഉണ്ടാക്കി സംഭാവനചെയ്കയും, മഹാവിദ്വാൻ എന്ന

ബിരുദാപ്പ്ണംചെയ്തു് ഇദ്ദേഹത്തെ മൈസൂർ ആംഗലകലാശാല യിൽ സംസ്കൃതപ്രഥമോപാദ്ധ്യായനായി നിയമിക്കയും ചെയ്തിരിക്കുന്നു." അദ്ദേഹമാകുന്ന ഭൈമീപരിണയത്തിന്റെ പ്രണേതാവു്.

മൈസൂർ സിവിൽസവ്വീസിലെ ഒരു അംഗവും എന്റെ ഒരു മാന്യസ്നേഹിതനും ആയ ബ്രഹ്മശ്രീ ടി. ജി രാമയ്യർമുഖേന മഹാകവിയും സാഹിത്യരസികനും ആയ ബ്രഹ്മശ്രീ രാമശാസ്ത്രിയിൽനിന്നു് എനിക്കു കിട്ടിട്ടുള്ള സമ്മതത്തോടുകൂടിയാകുന്നു ഈ പരിഭാഷയെ പ്രസിദ്ധപ്പെടുത്തുന്നതു് എന്നു ഞാൻ നന്ദിപുരസ്സരം പ്രസ്താവിച്ചുകൊള്ളുന്നു.

ഇതിനെ, എന്റെ ആവശ്യപ്രകാരം തർജ്ജമചെയ്തിട്ടുള്ളതു "ബാലാകലേശ"കർത്താവായ ശ്രീമാൻ കെ. പി. കറുപ്പനാകുന്നു. കൊടുങ്ങല്ലൂരു് ആനാപ്പുഴക്കടവുകാരായ കല്യാണദായിനീസഭാംഗങ്ങൾ കറുപ്പനുകൊടുത്ത മംഗളപത്രത്തിൽനിന്നു ചില ഭാഗങ്ങളെ ഇവിടെ ഉദ്ധരിക്കുന്നതു സന്ദർഭോചിതമായിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

"കൊച്ചീഗവർമ്മെണ്ടിൽനിന്നും ഏപ്പെടുത്തിട്ടുള്ള സംസ്കൃതമലയാളപണ്ഡിത പരീക്ഷകളിൽ വിജയിയായിരിക്കുന്ന അവിടുന്നു സരസകവിഭൂഷണനായി പ്രശോഭിക്കുന്നു. ഒരു കവിതാപരീക്ഷയിൽ സമ്മാനാർഹമായ അങ്ങയുടെ ബാലാകലേശത്തെക്കണ്ടു് സന്തോഷിച്ചു് കേരളകാളിദാസനെന്നും ഭാഷാസാമ്രാജ്യചക്രവത്തിയെന്നും പേർ സമ്പാദിച്ചിട്ടുള്ള വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് "വിദ്വാൻ" എന്ന വിശിഷ്ടനാമധേയത്താൽ അങ്ങയെ വിഭൂഷിതനാക്കിത്തീത്തു...തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സുകൊണ്ടു് ഒരു സുവർണ്ണമുദ്ര സമ്മാനിച്ചു...അധോഗതിയിൽ കിടന്നുഴന്ന വാലസമുദായത്തെ ഒരു സഭസ്ഥാപിച്ചു് സദുപദേശവെളിച്ചത്താൽ നാഗരികപന്ഥാവിനെ കാണിച്ചു് ഉൽക്കഷേഷയും ഉൽഗതിയും വദ്ധിപ്പിച്ചതിനു് വാലസമുദായം എന്നും കടപ്പെട്ടിരിക്കുന്നതാകുന്നു."

മത്സരബുദ്ധികളും അസൂയാകലുഷമതികളും അല്ലാത്ത എല്ലാ സാഹിത്യരസികന്മാരും "ഭാഷാഭൈമീപരിണയ"ത്തെ നമ്മുടെ ഭാഷയ്ക്കു് ഒരു ഭൂഷണമായി കൊണ്ടാടാതെ ഇരിക്കുകയില്ല. മറ്റുള്ളവർ ചിരിച്ചാലും ഒളിയമ്പെയ്താലും ഒരു ചേതവുമില്ലല്ലോ.

പ്രൌഢശ്രീ കാവ്യമാർഗ്ഗം നവമതിയൊടു
നോക്കാതെ നിസ്സാരരോറം
മൂഢത്വംകൊണ്ടുപേക്ഷിച്ചിട്ടുകിലുമതിൽവെ-
ച്ചെന്തുചേതംവരുന്നു?
ബാഢം തങ്കണ്ണുകാണാത്തവരുപുതുനിലാ-
വിന്നെനിന്ദിക്കിലെന്താ-
ണൂഢപ്രേമം സുദൃക്കാനവരതനുഭവി-
ക്കുന്നു ദിക്കിങ്കലെല്ലാം.

എന്റെ അപേക്ഷയെ അനുസരിച്ചു് ഈ പരിഭാഷയെ ആദ്യം മുതലവസാനംവരെ മനസ്സിരുത്തിനോക്കി, വേണ്ട ഭേദഗതികറ വരുത്തിയതു് എന്റെ സ്നേഹിതനും കവിയും പണ്ഡിതനുമായ ശ്രീമാൻ വടക്കങ്കൂർ രാജരാജവർമ്മ രാജാവവർകളാകുന്നു.

അച്ചടിയിൽ ഇതിനുള്ള വൃത്തിയും വെടിപ്പും മിസ്റ്റർ മാളിയമ്മാവു കുഞ്ഞുവറീയതിന്റെ മേലന്വേഷണത്തിന്റെ ഫലമാണു്. ഇതിനെ പ്രസിദ്ധപ്പെടുത്തുവാൻ മിസ്റ്റർ കരപ്പനുവേണ്ട ധനസഹായംചെയ്യുന്നതു് അഴീക്കലുള്ള വാലസഭയിൽനിന്നാകുന്നു എന്നറിയുന്നതിൽ ഞാൻ അത്യന്തം സന്തോഷിക്കുന്നു.

കൊച്ചീ വലിയതമ്പുരാൻ തിരുമനസ്സിലെ ഷഷ്ട്യബ്ദപൂർത്തിത്തിരുനാറംദിവസം ഈ നാടകത്തെ പ്രസിദ്ധപ്പെടുത്തേണമെന്നായിരുന്നു എന്റെ മോഹം. അതിനു് സാധിച്ചില്ലെങ്കിലും, കരുണാനിധിയായ തിരുമനസ്സിലെ തൃപ്പാദങ്ങളിൽ, കല്പിച്ചനുവദിച്ചപ്രകാരം, ഈ കൃതിയെ സമർപ്പിക്കുവാൻ സംഗതിയായതിൽ ഞങ്ങറ രണ്ടുപേരും സന്തോഷഭരിതന്മാരും കൃതകൃത്യന്മാരും അത്യന്തം കൃതജ്ഞതയോടുകൂടിയവരും ആയി തീന്നിരിക്കുന്നു.

൨—കഥാസംഗ്രഹം.

നിഷധരാജ്യം നർമ്മദാതീരത്തായിരുന്നു. അവിടെ നളൻ എന്നൊരു രാജാവുണ്ടായിരുന്നു. അദ്ദേഹം വീര്യസൌന്ദര്യൌദാര്യാദികളിൽ അദ്വിതീയനായിരുന്നു. നിഷധരാജ്യത്തിനു് തെക്കുകിഴക്കായിട്ടായിരുന്നു വിദർഭരാജ്യം (ബിറാർ) കിടന്നിരുന്നതു്. കുണ്ഡിനം അതിന്റെ തലസ്ഥാനമായിരുന്നു. വിദർഭരാജ്യത്തു് ഭീമരാജാവിന്റെ പുത്രി ദമയന്തിയുടെ അംഗസൌഭാഗ്യവും ചാരിത്ര്യശുദ്ധിയും ലോകപ്രസിദ്ധങ്ങളാണല്ലോ. നിഷധരാജ്യത്തിനു് കിഴക്കും വിദർഭരാജ്യത്തിനു് വടക്കും ആയിരുന്നു ചേദിപന്റെ

രാജ്യം. ദേശാൎണ്ണവരാജാവായ സുദാമാവിന്റെ ഒരു പുത്രിയെ ചേദിരാജാവു് കല്യാണം കഴിച്ചു. മറേറ പുത്രിയുടെ മകളാണു് ദമയന്തി. ഋതുപൎണ്ണന്റെ കോസലരാജ്യം പാഞ്ചാലരാജ്യത്തിനു് കിഴക്കും വിദേഹ (ഔഡ്) രാജ്യത്തിനു് പടിഞ്ഞാറും ആയിരുന്നു. അയോദ്ധ്യ (സാകേതം)യും ശ്രാവസ്തിയും അതിലെ നഗരങ്ങളായിരുന്നു. കാട്ടിൽനിന്നു് ദമയന്തി ചേദിപന്റെയും നളൻ ഋതുപൎണ്ണന്റെയും രാജ്യങ്ങളിലാണല്ലൊ ചെന്നുകൂടിയതു്.

൩.

യവനരാജാവായ ഉഗ്രസേനൻ ഒരിക്കൽ നളന്റെ അമ്മാമൻ ആൎയ്യചാരുമതിയെ അകലത്തുള്ള ഒരു കാവൽസ്ഥലത്തുനിന്നു് പിടിച്ചുകൊണ്ടുപോയി. അയാളെ തോല്പിച്ചു്, ആൎയ്യചാരുമതിയെ അവിടെ രാജാവായി വാഴിച്ചു്, തിരിച്ചുവരുംവഴി, ശതക്രുടം പർവ്വതത്തിന്റെ താഴ്വരയിൽ, വരദാനദിയുടെ തീരത്തു ഒരു ഉദ്യാനത്തിൽവെച്ചു്, നളൻ ദമന്തിയെ കാണുകയുണ്ടായി. അപ്പോൾ അവൎക്കന്യോന്യം അനുരാഗം ഉണ്ടായി.

൧) ദമയന്തിയിൽ അനുരക്തചിത്തനായ നളൻ ആസ്ഥാനമണ്ഡപത്തിൽ ഇരിക്കുവാൻ അശക്തനായി ഗൃഹോദ്യാനത്തിൽ പ്രവേശിക്കുന്നു. അവിടെവെച്ചു തന്റെ പ്രിയസഖനായ അശോകനോടു് ദമയന്തിയെ കണ്ട വിവരം പറഞ്ഞു. കാമപരവശനായ രാജാവിനെ അശോകൻ അല്പം ആശ്വസിപ്പിച്ചു. അതിനുശേഷം രാജാവു് അവിടെ പൊയ്കയിൽ ക്രീഡിച്ചിരുന്ന ഒരു ഹംസത്തെ പിടിക്കുകയും, അതിന്റെ സങ്കടങ്ങൾ കേട്ടു വിടുകയും ചെയ്തു. പ്രത്യുപകാരമായി ഭൈമീസമ്മേളനത്തിനു വേണ്ട സഹായം ചെയ്യാമെന്നു് അതു നളനോടു വാഗ്ദാനവുംചെയ്തു പറന്നുപോയി. ദമയന്തിയുടെ കഥയൊ? മദനാവസ്ഥകൾക്കധീനയായ അവളുടെ പാരവശ്യം കണ്ടു സഖി കേശിനി സിദ്ധിമതി എന്നൊരു യോഗിനിയുടെ വേഷവുമെടുത്തു പടവുമായി പുറപ്പെട്ടുവന്നിരിക്കുന്നു. അവർ നായികയുടെ ഗുണങ്ങളെ വൎണ്ണിച്ചു് നളനു ദമയന്തിയിലുള്ള അനുരാഗത്തെ ഉറപ്പിച്ചു. അപ്രകാരമുള്ള രാജാവു ദമയന്തിസ്വയംവരവൃത്താന്തം കേട്ടു് അതിനായി ഉദ്യമിക്കുകയും ചെയ്തു.

൨) രണ്ടാമങ്കത്തിലെ കഥ നടക്കുന്നതു കുണ്ഡിനത്തിലാകുന്നു. നളമഹാരാജാവിനെ എതിരേല്ക്കുന്നതിനു വേണ്ട ഉപകരണങ്ങളോടുകൂടി വിദൎഭരാജ്യത്തെ പ്രധാനമന്ത്രി, കല്പനപ്രകാരം, പുരദ്വാരത്തിങ്കൽ നേരത്തേ തയ്യാറായിരിക്കുന്നു. കാലത്തെത്തേണ്ട

രാജാവു നട്ടുച്ചയായിട്ടും വരാത്തതിൽ കണ്ഡിനേശൻ അക്ഷമനായി തീൎന്നിരിക്കുന്നു മന്ത്രിക്കടിക്കടി ആളും പോകുന്നുണ്ടു്. മന്ത്രി, ബുദ്ധിമുട്ടി, തന്റെ അധികാരത്തെത്തന്നെ അധിക്ഷേപിച്ചു തുടങ്ങി.

തന്നീശന്റെ ഹിതം നടക്കുകിലിടം ലോകൎക്കിടിക്കാം, ജനം
തന്നെക്കാക്കുകിലീശകാൎയ്യമതിലും വല്ലായ്മതെല്ലേററിടും;
തന്നിഷ്ടപ്പടിപോകിലോ ഹൃദയവും തോഷിക്കയില്ലിവിധം
മൂന്നല്ലോ വിഷമങ്ങൾ; കഷ്ടമധികാരത്തിന്റെപോക്കോൎക്കുകിൽ

അപ്പോൾ, നാരദൻ വന്നു്, ഇന്ദ്രാദികൾ നളനെ ദൂത്യകൎമ്മത്തിൽ ഏൎപ്പെടുത്തിയ വിവരം അമാത്യനെ അറിവിച്ചു. അവൎക്കു ദമയന്തിയെ കിട്ടേണമെന്നുള്ള ആഗ്രഹം അവരിൽ ജനിപ്പിച്ചതുതന്നെ ഈ കലഹപ്രിയനല്ലെ എന്നു സംശയിക്കേണ്ടിയിരിക്കുന്നു

ദിക്പാലകന്മാരുടെ വരബലത്താൽ നളൻ അദൃശ്യനായി ദമയന്തിയുടെ അന്തഃപുരത്തിൽ പ്രവേശിച്ചു. ആ അവസരത്തിൽ, രംഭാദികളായ നാലപ്സരഃസ്ത്രീകളും അവിടെ എത്തി, ദമയന്തി ഇന്ദ്രാദി നാലു ദേവന്മാരിലൊരാളുടെ ഭാൎയ്യയായിരിക്കേണമെന്നു ശുപാൎശചെയ്തു. കാരണസഹിതം അതിനെ ദമയന്തി കൈക്കൊണ്ടില്ല. ദേവസ്ത്രീകൾ മടങ്ങിയ ഉടനെ, നളൻ ദമയന്തീസവിധത്തിൽ നേരിട്ടുചെന്നു് ഇന്ദ്രാദികളുടെ പ്രാൎത്ഥനയെ അറിവിക്കുകയും സല്ലാപസുഖത്തെ അനുഭവിക്കുകയും ചെയ്തു്, തന്റെ പാളയത്തിലേക്കു മടങ്ങി.

൩) പിന്നെ നളകുലസമുത്ഭവനായ പുഷ്കരന്റെ പുറപ്പാടായി. പുഷ്കരൻ വളരെ നാളായത്രെ ദമയന്തിയിൽ ആസക്തചിത്തനായിരിക്കുന്നു. അയാൾ സദ്യയെ മാത്രം ഉദ്ദേശിച്ചു കല്യാണപ്പന്തലിൽ വന്നുകൂടീട്ടുള്ളതല്ല. കന്യകയെ കിട്ടുമൊ എന്നു ഒരു കൈ നോക്കേണമെന്നുകൂടി മോഹമുണ്ടായിരുന്നു. തന്റെ സേനാപതിയുടെ നിവാരണംനിമിത്തം ആ മദനോന്മത്തൻ പേക്കൂത്തൊന്നും അധികം കാണിക്കാതെ അടങ്ങിയിരുന്നു എന്നേയുള്ളു.

പിന്നീട്ടു്, ഒരു വന്ദി വന്നു് പുരജനപരിജനോത്സാഹങ്ങളേയും രാജസമ്മേളനത്തെയും വൎണ്ണിച്ചു. അപ്പോൾ മന്ത്രിപുത്രിയും ദമയന്തിയുടെ സഖിയുമായ ശാരദ ദമയന്തിക്കു് അവിടെ എത്തിട്ടുള്ള രാജാക്കന്മാരെ യഥാക്രമം കാണിച്ചുകൊടുത്തു. ഈ പ്രദൎശനാവസരത്തിൽ, അഞ്ചു വൈദൎഭന്മാരും അത്രയും നളന്മാരും അനുപദം സഭയിൽ പ്രവേശിച്ചു. ദമയന്തി എന്തു ചെയ്യേണ്ടു

എന്നറിയാതെ വ്യസനിച്ചു ദേവന്മാരെ സ്തുതിച്ചു. പ്രീതന്മാരായി അവർ അവരുടെ രൂപങ്ങളെ അവലംബിക്കയും നളന്ന ഈരണ്ടു വരംവീതം കൊടുക്കുകയും ചെയ്തു്, മറഞ്ഞു. തത്സമയം, ദമയന്തി നളനെ വരിക്കുകയുംചെയ്തു.

വിവാഹോത്സവത്തെ കൊണ്ടാടുവാൻവേണ്ടി വിദർഭൻ ജാമാതാവിനെ സ്വഗൃഹാഭ്യന്തരത്തിലേക്കു കൂട്ടിക്കൊണ്ടുപോയി ഇതു കണ്ടു്, പുഷ്കരൻ പലതും ജല്പിച്ചുകൊണ്ടു് സ്വയംവരസഭയിൽ നിന്നു നിർഗ്ഗമിച്ചു.

൪) വിവാഹമഹോത്സവം വളരെ ആഡംബരത്തോടുകൂടി നിർവ്വഹിക്കപ്പെട്ടതായി ചില ബ്രാഹ്മണരുടെ സംഭാഷണത്തിൽ നിന്നു മനസ്സിലാക്കാം.

കൃതോദ്വാഹയായ ദമയന്തി പതിഗൃഹത്തിലേക്കു യാത്ര ആരംഭിച്ചു. അപ്പോൾ, കണ്വൻ ശകുന്തളയോടെന്നപോലെ, വിദർഭൻ,

"ആലസ്യംവിട്ടുനിത്യം പതിപരിചരണംചെയ്യണം ക്രോധമാം മ-
ട്ടാലംബിക്കാതെ വർത്തിക്കണമനിശമസൂയാദിയെക്കൈവിടേണം
ശീലം, കാലം, കുലം, സജ്ജനതതിയിവയെച്ചിന്തകൊണ്ടാനികാമം
നീ ലംഘിക്കാതിരുന്നീടണമയിമകളേ! നിന്മനോബോധപൂർവ്വം"

എന്നിപ്രകാരം ചില വധൂപദേശങ്ങൾകൊടുത്തു യാത്രയയച്ചു.

൫) നാരദൻ ഇന്ദ്രാദികളെ മാത്രമല്ല ഇളക്കിവിട്ടിരുന്നതു്. അദ്ദേഹം ദമയന്തിയെ വർണ്ണിച്ചു്, കലിയേയും കല്യാണത്തിനു പുറപ്പെടുവിച്ചിരുന്നു. കലി വരുന്നതിനുമുമ്പു് സ്വയംവരം കഴിയുകയാൽ, ഹതാശയനായി അയാൾ നളനെ ബാധിക്കുവാൻ തരവും നോക്കി നിഷധപുരിയിൽ താമസമായി. കൂട്ടിനു ദ്വാപരനേയും കിട്ടി. സഹായത്തിനു്, പുറമെ കാർക്കോടകൻ, കാട്ടാളത്തലവനായ ദുർഗ്ഗസേനൻ, കച്ചവടക്കാരൻ കാമദാസൻ, വ്യവഹാരനിവേദകനായ ചണ്ഡവർമ്മാവു് എന്നിവരേയും, കലി തൻെറ സ്വാധീനത്തിൽ നിർത്തി. കലിദ്വാപരന്മാർ ചൂതുകളിവഴിക്കു നളനെ ജയിക്കുവാൻ പുഷ്കരനെ ഉത്സാഹിപ്പിച്ചു

ദമയന്തിയുടെ പ്രതിവിധികളാൽ ഗുണമൊന്നും സിദ്ധിക്കാതെ, ദുഃസ്വപ്നദർശനംനിമിത്തം നളൻ വ്യാകുലചിത്തനായിരിക്കുകയായിരുന്നു. അതുകാരണം,

"ഭാഷിക്കും പൊളി, കേൾക്കണം കഠിനവാക്കോർത്തീടണം കൈതവം,
ദ്വേഷിക്കും കളിയുണ്ടറക്കമിവയെ, കാര്യക്രമത്തെയുമേ,
ശോഷിക്കും തനു; വിത്തവും, രുചിയലങ്കാരത്തിലില്ലാതെയാം,
പോഷിക്കും സമയാതിപാതമിവയാൽ ദ്യൂതം നിഗ്രന്ഥാരിയാം"

എന്നൊക്കെ ചില പൊടിക്കയ്യുകൾ പുഷ്കരൻ ആദ്യം പ്രയോഗിച്ചു. എങ്കിലും, അയാൾ നളനെ തന്റെ ജാടയിൽ അകപ്പെടുത്തി കളി തുടങ്ങിച്ചു. അതു ഹേതുവായിട്ടുതന്നെ, അമാത്യൻ പ്രജ്ഞാശേഖരന്റെ ഉപദേശം നളനിൽ പതിഞ്ഞതുമില്ല. എന്തിനു പറയുന്നു? ദ്യൂതിൽ നളനു സർവ്വസ്വവും പോയി. പിന്നെ മരണം, അല്ലെങ്കിൽ ദൂരഗമനം, ഇവയിലൊന്നല്ലാതെ ഗത്യന്തരമില്ലെന്നു നളൻ നിശ്ചയിച്ചു. ഇന്ദ്രസേനനേയും ഇന്ദ്രസേനയേയും നളസാരഥിയായ വാർഷ്ണേയനെ ഏല്പിച്ചു കുണ്ഡിനത്തിലേക്കു് അയച്ചു. അവരെ മാതാപിതാക്കന്മാർ ഏതുവിധം പിരിച്ചയച്ചു എന്നു വിവരിപ്പാൻ പ്രയാസം.

അങ്കത്തിൽ പ്രിയമോടണച്ചു കരയുംനേരത്തിലാർനോക്കുമെൻ
തങ്കത്തിന്റെവിശപ്പറിഞ്ഞു സദയാ പോററിട്ടുശിപ്പിപ്പതാർ
തങ്കുംനിദ്രയൊടെങ്ങുമങ്ങുചരിയും നിന്നെ ശയിപ്പിപ്പതാ-
രെങ്കുഞ്ഞെങ്ങനെ വെടിഞ്ഞിടുമ്പൊളുളവാം ദുഃഖങ്ങളേതെതുതാൻ.

നീ വിദ്യാരതനാകണം, വിനയവും വേണം സുകൃത്യങ്ങളാൽ,
ഭൂവിൽ കീർത്തിലഭിക്കണം ഖലരുമായ് സംഗത്തെ വർജ്ജിക്കണം,
കൈവിട്ടീടൊല ദിഷ്ടദോഷമതിലും സത്യം, സധൈര്യത്തെയും
ജീവിച്ചീടുകിവണ്ണമെങ്ങുമധികംനാൾ ശാന്തിയോടെന്മകൻ.

വാർഷ്ണേയൻ കുട്ടികളെ അവിടെ കൊണ്ടുപോയി ആക്കി, സാകേതപതിയായ ഋതുപർണ്ണന്റെ സൂതനായി താമസിച്ചു. അവസ്ഥാന്തരത്തിലും വിട്ടുപിരിയാതെ കൂടിയിരുന്ന ദമയന്തിയും ഏകവസ്ത്രനായ നളനും വനത്തിലേക്കു പുറപ്പെട്ടു. വനഗമനസങ്കല്പത്തിങ്കൽനിന്നു നിവർത്തിക്കുവാൻ പൌരപ്രമാണികൾ അപേക്ഷിച്ചു. അതിനെ സത്യസന്ധനായ നളനു സമ്മതമായിരുന്നില്ല.

ന്ദ) പ്രേയസീസനാഥനായ നളൻ വനഭൂമിയിൽ എത്തി. വിന്ധ്യാടവികളുടെ ഗംഭീരവും സൌമ്യവുമായ ശോഭ അവരുടെ ശ്രദ്ധയെ ആകർഷിച്ചു. ഈ അവസരത്തിൽ, വിശപ്പു സഹിക്കവഹിയാതെയായിത്തീർന്ന നളൻ, ചില കനകപ്പക്ഷികളെ കണ്ടു്, അവയെ വസ്ത്രംകൊണ്ടു പിടിപ്പാൻ ഉത്സാഹിച്ചു പക്ഷികൾ വസ്ത്രവുംകൊണ്ടു പറന്നുപോയി. നിർവ്വസനനായ നളൻ, കാട്ടിൽ നടക്കുന്ന സമയം, ദമയന്തിക്കു വിദർഭരാജ്യത്തേക്കു പോകുവാ

ന്നുള്ള വഴി കാണിച്ചുകൊടുക്കുന്നു. അതുകേട്ട ദമയന്തി വ്യസനിച്ചു. അപ്പോൾ നളൻ ദമയന്തിയെ സമാശ്വസിപ്പിച്ചു. അന്യോന്യം അവക്കുള്ള ഗാഢസ്നേഹത്തെ ഇവിടെയും അവരുടെ വാക്കുകൾ വെളിപ്പെടുത്താതിരിക്കുന്നില്ല.

> മുള്ളേറുമിങ്ങു കുഴി കുന്നുകളുംകലന്നി-
> ട്ടുള്ളോരു കാടിതടിവെക്കുക നോക്കിമെല്ലെ;
> കൊള്ളും തലയ്ക്കുവെയിൽ മുണ്ടുപുത,യ്ക്കു കൊമ്പാ-
> ണ്ടുള്ളോരമത്തലകുനിച്ചുനടന്നുകൊൾക.

മൂട്ടതട്ടിയനിലത്തു നാഥ! നിൻചോടണയ്ക്കുമളവെൻെറമാനസം
ആടലാമനലനിൽ ദഹിക്കയോ വാടിവിട്ടു മയങ്ങിനില്ക്കയോ?

അവർ രാത്രിയിൽ, ഒരു ജീർണ്ണശിലാമണ്ഡപത്തിൽ ശയിച്ചു; യാത്രാക്ലേശവും വിശപ്പുംകൊണ്ടു ക്ഷീണിച്ചിരുന്ന ദമയന്തി കിടന്നുടനെ ഉറങ്ങി. ഈ ലാക്കുനോക്കി നളൻ അവളെ ഉപേക്ഷിച്ച് എവിടെയോ നിർഗ്ഗമിച്ചുകളഞ്ഞു, ദമയന്തി ഉണന്ന സമയം, ഭർത്താവിനെ കണ്ടില്ല. അവൾ ഒരു ഉന്മത്തയെപ്പോലെ പ്രലപിക്കുവാൻ തുടങ്ങി തിര്യഗ്ജീവികളോടും തരുക്കളോടും തൻെറ പ്രിയതമനെക്കുറിച്ചു ചോദിച്ചു കാട്ടിലെങ്ങും അലഞ്ഞുനടന്നു.

൦) അപ്പോഴും അവളുടെ വിചാരം ഭർത്താവിൻെറ ക്ഷേമത്തെക്കുറിച്ചായിരുന്നു.

ഊണെങ്ങു? നിയുറങ്ങുന്നതെങ്ങാരുപചരിക്കുവാൻ?
ഏതവസ്ഥയിൽ വാഴുന്നങ്ങെന്നറിഞ്ഞില്ല ഞാൻ പ്രഭോ!

അതിഗഹനമായ വനത്തിൽ നളനെ തിരഞ്ഞുനടന്നു് ഖിന്നയായ ദമയന്തിയെ ഒരു മലമ്പാമ്പ് വിഴുങ്ങിത്തുടങ്ങി. ഈ പതനത്തിൽ, കിരാതരാജാവായ ദുർഗ്ഗസേനൻ അതിനെ രണ്ടായിപ്പിളന്നു് അവളെ രക്ഷിച്ചു. രാഹുനിർമ്മുക്തമായ ചന്ദ്രമസ്സിനെപ്പോലെ പ്രകാശിക്കുന്ന ദമയന്തിയെക്കണ്ടു കിരാതൻ കാമാതുരനാകയാൽ, ദമയന്തിയെ വശത്താക്കുവാൻ ചാടുവാക്യങ്ങൾ പ്രയോഗിച്ചുതുടങ്ങി. ഇയാൾ പുഷ്കരൻെറ ഒരു ദൂതനും ആജ്ഞാവാഹിയുമായിരുന്നു ഒന്നില്ലൊ പുഷ്കരനു് അവളെ കാഴ്ചവെക്കാം; അല്ലെങ്കിൽ അവൾ അവനെ കല്യാണംകഴിച്ചു് കിരാതികൾക്കൊക്കെ അധിശയായിരിക്കണമെന്നായിരുന്നു അവൻെറ ശാഠ്യം. ദമയന്തിയുടെ സാമോപദേശങ്ങൾ ഒന്നും കിരാതനിൽ ഫലിച്ചില്ല. ഒടുവിൽ ദമയന്തിക്കു് പാതിവ്രത്യപ്രഭാവംകൊണ്ടു് അവനെ ഹനിക്കേണ്ടിവന്നു. കാട്ടാളൻ ഇടിവാളേററു് മരിച്ചു.

വനാന്തരഗതയായ ദമയന്തിയെ വശീകരിക്കുവാൻ ഈ ഘട്ടത്തിൽ നായാട്ടെന്ന നാട്യത്തിൽ പുഷ്കരനം അവിടെ എത്തുന്നു, അവൾ തൻെറ ഭാര്യയായിരിക്കേണമെന്നു് അവൻ വാദിച്ചു. ദമയന്തി വാഗ്ഭംഗികൊണ്ടു് അവൻെറ വാദത്തെ നിരാകരിച്ചു. ഈ സംഭാഷണമദ്ധ്യത്തിൽ, വാമദേവമഹർഷി അവിടെ ആവിർഭവിച്ചതോടുകൂടി, പുഷ്കരൻ അവിടെനിന്നും നിവൎത്തിച്ചു. മഹർഷി ഭക്ത്യാതിശയത്തോടുകൂടെ ദേവിക്കു് ഫല പുഷ്പതാംബൂലാദികളെയും "ആകാശത്തിൽനിന്നു് പക്ഷികൾ പതിപ്പിച്ചതിനാൽ എനിക്കുകിട്ടിയതാണിതു്" എന്നുംപറഞ്ഞു്, നളൻെറ നഷ്ടമായ പീതാംബരഖണ്ഡത്തെയും സമൎപ്പിച്ചു് സ്വാശ്രമത്തിലേക്കു് ഗമിച്ചു നളനെക്കുറിച്ചു് ചോദിച്ച സമയം ഉടനെ എല്ലാം അവളെ അറിക്കുന്നതാണെന്നുമാത്രംപറഞ്ഞു.

വാമദേവൻെറ നിൎഗ്ഗമനാനന്തരം, തസ്കരന്മാരാൽ വസ്ത്രം അപഹരിക്കപ്പെട്ടവളും വിരൂപിണിയുമായ മിത്രാദിനി എന്നൊരു സ്ത്രീ ദമയന്തിയുടെ അടുക്കൽവന്നു സഖ്യംചെയ്തു അവളൊരു വലിയ സൂത്രക്കാരിയായിരുന്നു. ദമയന്തിയെ പുഷ്കരനധീനയാക്കിത്തരുമെന്നു ധരിപ്പിച്ചു് അയാളോടു സമ്മാനങ്ങൾവാങ്ങി. കള്ളി വെളിച്ചത്തായസമയം, പുഷ്കരൻ അവളുടെ കാതും മൂക്കും ചെത്തിവിട്ടു. പിന്നെ അവൾ ദുൎഗ്ഗസേനൻെറകൂടെച്ചെന്നു് താമസിച്ചു. അയാൾ മരിച്ചപ്പോൾ, കിരാതിനികൾ അവിടെനിന്നും അവളെ എറക്കിവിട്ടു. പിറേറന്നാൾ ചേദിപുരത്തു വലിയൊരു ചന്തയുണ്ടു്. ആവഴിക്കുപോകുന്ന കച്ചവടക്കാർക്കുമിച്ചു ആ ദിക്കിൽ ചെന്നുചേരാമെന്നുകരുതി അവൾ പുറപ്പെട്ടിരിക്കുകയായിരുന്നു. ദമയന്തി, പീതാംബരാദികൾ ഇവൾക്കുകൊടുത്തിട്ടു്, സന്ധ്യയെ വന്ദിപ്പാൻ അടുത്തുള്ളൊരു അരുവിയിലേക്കുപോയി മിത്രാദിനി പീതാംബരത്താൽ അലംകൃതയായി, അംഗലേപനവും താംബൂലചൎവ്വണവുംചെയ്തു ദമയന്തിയുടെ വരവുംകാത്തു ലതാകുടീരത്തിൻെറ ദ്വാരത്തിൽനിന്നു. തത്സമയം, അവിടെ പുഷ്കരൻ പ്രവേശിച്ചു. കാമവിവശനായ പുഷ്കരൻ മിത്രാദിനിയെ ദമയന്തിയെന്നു് തെററിദ്ധരിച്ചു്, അനുനയങ്ങൾ പ്രയോഗിച്ചു് അവളെ വശഗതയാക്കി തൻെറ കൂടാരത്തിലേക്കു കൊണ്ടുപോയി.

ദമയന്തി അരുവിയിൽനിന്നു് തിരിച്ചുവരുന്നവഴിക്കു് വഴിപിഴച്ചു് ചേദിപുരത്തിൽ പോകുന്ന വണിക്സാൎത്ഥൻെറ പാളയത്തിനരുകിൽ ചെന്നകപ്പെട്ടു. കോടീശപരനും വലിയ കച്ചവടക്കാരനും കണ്ടാൽ വിരൂപനുമായ കാമദാസൻ ദമയന്തിയെക്കണ്ടു് ഒരു കള്ളിയാണെന്നുവിചാരിച്ചു്, അധിക്ഷേപത്തോടുകൂടെ അടു

ത്തു. അടുത്തുകണ്ട സമയം, ദമയന്തിയുടെ അസാധാരണമായ സൌന്ദര്യം അവനെ കാമചാപലത്തിനധീനനാക്കി. കാമദാസൻ ചാടുക്തികളെക്കൊണ്ടു് ദമയന്തിയുടെ ഭർത്താവാകുവാൻ ഉത്സാഹിച്ചു. ആ നയം വിഫലമായപ്പോൾ, അവൻ ദമയന്തിയെ കള്ളിതന്നെയാക്കി, ദണ്ഡംപ്രയോഗിക്കുവാനും ഒരുമ്പെട്ടു. ആ അവസരത്തിൽ ഒരു ഗജയൂഥം ഇളകിവന്നു് കാമദാസനെയും ബന്ധുക്കളെയും നിശ്ശേഷം ഭഞ്ജിച്ചുകളഞ്ഞു. ദമയന്തി അടുത്തുണ്ടായിരുന്ന ഒരു വനദുർഗ്ഗയുടെ ക്ഷേത്രത്തിൽ ചെന്നുകയറി അഭയം പ്രാപിച്ചു. അപ്പോൾ അവിടത്തെ കഥ അതിലും ഭയങ്കരം. കുറെ കാട്ടാളന്മാർ ഷോഡശവയസ്കനായ ഒരു കുട്ടിയെ കാളിക്കു് ബലികഴിപ്പാൻ അവിടെ കൊണ്ടുവന്നിരിക്കുന്നു. ഭയനീയമായ ആ സന്ദർഭം ഒരു ക്ഷത്രിയസ്ത്രീയിൽ അപ്പോൾ തോന്നേണ്ടതായ വീര്യം ദമയന്തിയിൽ ആവിർഭവിച്ചു. ഉടനെ ദമയന്തി കുറെ കരിയെല്ലാംവാരി അടിമുതൽ മുടിവരെ തേച്ചു്, ഭദ്രകാളിയുടെ കയ്യിലുണ്ടായിരുന്ന വാളെടുത്തു് അട്ടഹസിച്ചു പുറത്തിറങ്ങി. അതുകണ്ടു കാട്ടാളന്മാർ ഓടിപ്പോയി. കുട്ടി ദമയന്തിയെ ഭദ്രകാളിയെന്നു് ധരിക്കയും, പ്രാർത്ഥിച്ചു് ആ ഖഡ്ഗം വാങ്ങുകയും ചെയ്തിട്ടു്, ഓടിപ്പോയ കാട്ടാളന്മാരെ പിന്തുടന്നു. ഈ കുട്ടി ചന്ദ്രസേനനായിരുന്നു.

അതിനുശേഷം, മിത്രാഭിനി പിന്നെയും ദമയന്തിയുടെ സമീപത്തെത്തി. കുട്ടി കാട്ടാളന്മാരെ വധിച്ചതും, മാതുലന്മാരായ ദമദമനന്മാരൊരുമിച്ചു സ്വപുരത്തിൽ ഗമിച്ചതുമായ വർത്തമാനം ദമയന്തിയോടു പറഞ്ഞു. ദമയന്തി, സന്തുഷ്ടയായിട്ടു്, അവൾക്കൊരു രത്നവള സമ്മാനിച്ചു. രണ്ടുപേരും ചേദിപുരത്തിലേക്കു പുറപ്പെട്ടു.

വ്വ) ചേദിപുരത്തിൽ ചെല്ലുന്ന സമയം, ദമയന്തിക്കു മറ്റൊരാപത്തുണ്ടാകുന്നു. ധനസേനൻ എന്നൊരുത്തൻ ചേദിരാജാവിന്റെ കോടതിയിൽ, ദമയന്തിയുടെ പേരിൽ ഒരു കള്ളയന്യായം ബോധിപ്പിച്ചു. നേരം ഉച്ചയായതോടുകൂടി വിസ്താരഗൃഹമസ്തൻ

ശമ്പളത്തിനുമേൽവിററവന്നുതൻ
തമ്പുരാന്റെ പണിയേ സദാഗതി
ഇമ്പമില്ല പകലില്ല രാത്രിയി-
ല്ലമ്പലങ്ങൾ സഖരും തഥൈവതാൻ

എന്നു വിലപിച്ചുകൊണ്ടു കോടതിയിൽ എത്തുന്നു. ഉടനെ ന്യായാധിപതിയും വന്നിരുന്നു. ഒരു നമ്പർ പത്രികയുക്കും മറെറാന്നു സാക്ഷികൾ ഹാജരില്ലായ്കയാലും നിട്ടിയതിനുമേൽ, ഈ കെ

യിസ്സ് വിചാരണയ്ക്കെടുത്തു. 'ധനസേനന്റെ ഭാര്യയായിരുന്ന ഒരു നൈഷധി വസ്ത്രാഭരണങ്ങൾ മോഷ്ടിച്ച് അന്യന്റെ വെപ്പാട്ടിയായിരിക്കുന്നു. ശിക്ഷിച്ചു വസ്ത്രാഭരണങ്ങളോടുകൂടി അവളെ ധനസേനനു തിരിയെ ഏല്പിക്കേണമെന്നായിരുന്നു അന്യായഭാഗം വക്കീൽ ചണ്ഡവർമ്മാവിന്റെ വാദം. ന്യായവാദികളും കള്ളസ്സാക്ഷികളും ചണ്ഡവർമ്മാവിനെ പിന്താങ്ങി. അതുകണ്ടു ദമയന്തി മുക്തകണ്ഠം നിലവിളിക്കുവാൻ തുടങ്ങി. ഈ പ്രലാപത്തിൽ സ്വജനങ്ങളുടെ നാമഗ്രഹണം ചെയ്തിരുന്നതിനാൽ, പൌരജനമദ്ധ്യത്തിൽനിന്നു സുദേവൻ എന്നൊരു ബ്രാഹ്മണൻ എഴുന്നേററു ദമയന്തിയുടെ തത്വം രാജസന്നിധിയിൽ ഉണർത്തിച്ചു. രാജാവു ദമയന്തിയെ ബഹുമാനിക്കുകയും ധനസേനാദികളെ ശിക്ഷിക്കുവാൻ കല്പന കൊടുക്കുകയും ചെയ്തു. എന്നാൽ ദമയന്തിയുടെ അപേക്ഷപ്രകാരം കുററക്കാർക്കു മാപ്പുകൊടുത്തു. രാജമാതാവായ സുനന്ദ ആവശ്യപ്പെടുകയാൽ, ദമയന്തി അവരുടെ അന്തഃപുരത്തിലേക്കു പോകുകയും ചെയ്തു.

൯) ദമയന്തിയുടെ തത്വം വെളിപ്പെടുകയും ദമയന്തിക്കു ആശ്രയസ്ഥാനം ലഭിക്കുകയും ചെയ്തതോടുകൂടി നളന്റെ കഥ തുടങ്ങുന്നു.

നളാമാത്യനായ സത്യവ്രതൻ ഗംഗാതീരത്തു ഒരു കാനനപ്രദേശത്തു ഭഗവൽ സേവാരതനായും ആതിഥേയപരനായും താമസിക്കുന്നു. ജീവനോപായത്തിനു കൃഷിയെ അവലംബിക്കയും ചെയ്തിട്ടുണ്ടു്. നളൻ ബാഹുകവേഷപ്രതിച്ഛന്നനായി അയോദ്ധ്യാധിപതിയായ ഋതുപർണ്ണന്റെ സാരഥിയായിരിക്കയാണു്. കുതിരകളെ ഓട്ടം ശീലിപ്പിക്കുവാനായി പുറപ്പെട്ടിരുന്ന ബാഹുകൻ സത്യവ്രതന്റെ സ്ഥലത്തുചെന്നു. ബാഹുകനും സത്യവ്രതനും കൃഷിയേയും കർഷകന്മാരേയും പ്രശംസിച്ചുകൊണ്ടിരുന്നു.

ആരിതാ, പാടിതാ, നീലക്കാറിതാ, കൈകൾരണ്ടിതാ
ആരിതാലോചിയാതൊന്നും ഭ്രരിതാപാതുരൻജഡൻ.

അവർ സംസാരിച്ചുകൊണ്ടിരിക്കുന്ന സമയം, തീർത്ഥവ്രതൻ ദമയന്തി പിതൃഗൃഹത്തിൽ ചെന്നു ചേന്നതായി പറഞ്ഞു നിഷധരാജ്യത്തിന്റെ തല്ക്കാലസ്ഥിതി കാണുവാൻപോലും അക്ഷമന്മാരായി അരണ്യവാസത്തിനായി പുറപ്പെട്ടുവന്നവരായ ചില പൌരന്മാരും ഗ്രാമീണന്മാരും പുഷ്കരന്റെ കീഴിൽ ലോകം കലികാലാകുലമായി തീന്നിരിക്കുന്നതായി നിവേദിച്ചു. തദനന്തരം, ഭീമരാജന്റെ ആസ്ഥാനപണ്ഡിതനായിരുന്ന പർണ്ണാദൻ ദമയന്തിയുടെ ദ്വിതീയസ്വയംവരത്തെക്കുറിച്ചും പ്രസ്താവിച്ചു. അപ്പോൾ ബാഹുകനും

പർണ്ണാദനും തമ്മിൽ രണ്ടാംവിവാഹത്തെക്കുറിച്ച് അതിദീർഘമായൊരു വാഗ്വാദം നടന്നു. ഇതിനിടയിൽ ദർദ്ദുരൻ എന്നൊരു ശിഷ്യായി വന്ന് ഋതുപർണ്ണനു പിറേറദ്ദിവസം നടക്കുന്നതായറിയുന്ന ദമയന്തിസ്വയംവരത്തിന്ന് പോകേണ്ട ആവശ്യത്തിന്നായി ബാഹുകനെ വിളിച്ചുകൊണ്ടുപോയി.

൧൦) പിന്നെ സ്വയംവരത്തിനായി ഋതുപർണ്ണനും ബാഹുകനുംകൂടി അയോദ്ധ്യയിൽനിന്നു വിദർഭരാജ്യത്തേക്കു പുറപ്പെടുന്നു.
സാരഥിയുടെ സാമർത്ഥ്യംനിമിത്തം രഥം വേഗം പോകുന്നു.

ചെല്ലപ്പെട്ട മഹീധരങ്ങളകലെക്കാണുന്നു കാറെന്നപോൽ
പച്ചപ്പട്ടുവിരിച്ചവാറവനിയിൽ ചേലാന്നസാലങ്ങളും
സ്വച്ഛാംഭസ്സുകലന്ന ഭൃനദികളും ഖണ്ഡിച്ച കണ്ണാടിതൻ
മെച്ചംപൂണ്ടിയലുന്നെറുമ്പിനുസമം കാൺമൂജനം ഭൃചരം.

ഒരു യാമംകൊണ്ടു നൂറു യോജന കടന്നു കുണ്ഡിനരാജധാനിയുടെ സമീപം വന്നുചേർന്നിരിക്കുന്നു. മാർഗ്ഗമദ്ധ്യത്തിൽ അശ്വഹൃദയത്തെയും അക്ഷഹൃദയത്തെയും അന്യോന്യം ഉപദേശിച്ചു. ബാഹുകൻ താന്നിമരത്തിനടുക്കൽചെന്നു കലിയെ നിഷ്കാസിച്ചു. അതിനുശേഷം, അവരിരുവരും കുണ്ഡിനത്തിൽ പ്രവേശിച്ചു. അവിടെ സ്വയംവരത്തിനു വേണ്ട ഒരുക്കങ്ങൾ കാണായ്ക കാരണം, തന്റെ പ്രിയസുഹൃത്തിനെ സന്ദർശിച്ചു പോകാമെന്നുകരുതി വന്നതാണെന്നു ഋതുപർണ്ണൻ ഭീമരാജാവിനോടു പറഞ്ഞു. രണ്ടാംസ്വയംവരകഥ തന്നെ ലഭിക്കുവാൻ ദമയന്തി സൃഷ്ടിച്ചതാണെന്നു നളനും മനസ്സിലാക്കി.

ദമയന്തിയും ബൃഹത്സേനയും ബാഹുകനെക്കുറിച്ചു സംഭാഷണംചെയ്യുകയും ചില പരിക്ഷകൾ നടത്തുകയും ചെയ്തു. അന്തഃപുരത്തിലെ കുതിരലായത്തിനു സമീപംവെച്ചു ദമയന്തിയും ബാഹുകനും തമ്മിൽ ചില പ്രശ്നോത്തരങ്ങൾ നടത്തി. അപ്പോഴേയ്ക്കും, 'രൂപാഹരണം' എന്ന നാടകം കാണുവാൻ വൈദർഭന്റെ കല്പനപ്രകാരം, ഒരു കഞ്ചുകി ദമയന്തിയെ വിളിക്കയാൽ, ദമയന്തി രംഗസ്ഥാനത്തിലേക്കു പോയി. നാടകം കാണ്മാൻ ഋതുപർണ്ണൻ, പുഷ്കരൻ, മററു രാജാക്കന്മാർ, പൗരന്മാർ എന്നിവരും ബാഹുകനും ഉണ്ടായിരുന്നു എന്നു പറയേണ്ടതില്ലല്ലൊ.

നളോദന്തങ്ങളറിവാൻ ദമയന്തി വാമദേവമഹർഷിയോടു പ്രാർത്ഥിക്കയുണ്ടായല്ലൊ. അതിനുത്തരമായി ഈ നാടകത്തെ അദ്ദേഹം ഉണ്ടാക്കിയതാണ്. നളന്റെ രൂപാന്തരപ്രാപ്തിയുടെ കാരണവും ഇതുകൊണ്ടു തെളിയുന്നു.

അന്തന്നാടകത്തിൽ, നിദ്രാണയായ പ്രിയയെ പരിത്യജിച്ചു പോയ നളൻ പരിദേവനംചെയ്തു് ഉന്മാദത്തോടെ പ്രവേശിക്കുന്നു. നളൻ അഭയാർത്ഥിയായ കാക്കോടകനെ രക്ഷിക്കുവാൻ കാട്ടുതീയിൽ ചാടി രക്ഷിച്ചതിൽപിന്നെ കാക്കോടകൻ നളനെ ദംശിച്ചു. കടിച്ച മാത്രയിൽ നളനു വൈരൂപ്യം വന്നു. കാക്കോടകൻ ദിവ്യവിഗ്രഹത്തോടുകൂടി ആവിർഭവിച്ചു്, കലിയകലുവാനും അജ്ഞാതവാസത്തിനനുരൂപമായ വേഷം കൊടുക്കുവാനുമാണു് കടിച്ചതെന്നു പറഞ്ഞു നളനെ ആശ്വസിപ്പിക്കുകയും, പൂർവ്വരൂപോപലബ്ധിക്കു വേണ്ട ദിവ്യവസ്ത്രങ്ങളെ കൊടുക്കുകയും ചെയ്തതോടുകൂടി അന്തന്നാടകം അവസാനിക്കുന്നു

ഉടനെ ഭയാകുലനായ ഋതുപർണ്ണൻ ബാഹുകനോടു് ആളറിയാതെ തന്റെ സാരഥ്യം വഹിപ്പിച്ചതിനു്, ക്ഷമായാചനം ചെയ്തു. ബാഹുകൻ ദിവ്യവസ്ത്രധാരണത്താൽ നളനായി പരിണമിച്ചു; ദമയന്തിയെ പ്രതിഗ്രഹിക്കുകയും ചെയ്തു. പണ്ടത്തെ വാഗ്ദത്തപ്രകാരം, നളൻ ദമയന്തിയെ പണയംവെച്ചു പുഷ്കരനുമായി ചൂതാടി. ഇതിൽ പുഷ്കരൻ തോററു ക്ഷമിക്കേണമെന്നു നളനോടപേക്ഷിച്ചു.

ഈ സന്ദർഭത്തിൽ വാമദേവമഹർഷി സന്നിഹിതനായി. അവിടെവെച്ചു നളമഹാരാജാവിന്റെ ദ്വിതീയപട്ടാഭിഷേകത്തെ കുറിച്ചു് ഉൽഘോഷിക്കുകയും ഭരതവാക്യത്തോടുകൂടി നാടകകഥ അവസാനിക്കുകയും ചെയ്യുന്നു

---

## ൩൭ പണ്ടത്തെ ദേശവാഴികൾ

(ക) പണ്ടത്തെ ദേശഭരണം പ്രജാധിപത്യത്തിനൊരു മാതൃകയായിരുന്നു. ദേശക്കാരൊ അവരുടെ പ്രതിനിധികളൊ ദേശഭരണവും സാമൂഹ്യപരിപാലനവും നടത്തിയിരുന്നു. കാവും കളരിയും കരയോഗവും ഇതു രണ്ടിനമുള്ള മുഖ്യകരുക്കളായി കരുതിയിരുന്നു. കച്ചകെട്ടി കളരിയിൽ പയററി, പടയ്ക്കൊരുങ്ങാത്ത യുവാവോ നാടിൻേറയും വീടിൻേറയും മേന്മയ്ക്കു് ഭഗവതിയെ ഭജിക്കാത്ത യുവതിയോ ഒരു ദേശത്തുണ്ടാകുവാൻ പ്രയാസമായിരുന്നു. യോഗം കൂടിയിരുന്നതു കാവിനടുത്തു കളിത്തട്ടിന്മേലൊ ദേശതടാകത്തിനു

സമീപത്തെ ആൽത്തണലിലൊ ആയിരുന്നു. സുഖവാസത്തിനു വേണ്ട സകല ഉപകരണങ്ങളും അതതു ദേശത്തുണ്ടായിരിക്കും. യോഗനിശ്ചയങ്ങൾക്കു വിപരീതമായി നടക്കുന്നവരെ കരയിൽ നിന്നു വിലക്കിനിർത്തും. എന്നാൽ, പിന്നെ മാററിനിർത്തിയവരുടെ വീട്ടിൽ ഐങ്കുടികയ്മാളരൊ മററു പണിക്കാരൊ ചെല്ലുകയാവട്ടെ, അവരായി മററു കരക്കാർ കൂടിക്കഴിയുകയാകട്ടെ ചെയ്യുയില്ല. കൂടിക്കഴിയുക എന്നതു വലിയൊരു കാര്യമായിരുന്നു. കരക്കാരിൽ ഓരോ വീട്ടുകാരുടേയും യോഗക്ഷേമങ്ങളെ ശേഷം പേർ കാക്കുകയും അവരുടെ സുഖദുഃഖങ്ങളിൽ പങ്കുകൊള്ളുകയും ചെയ്തിരുന്നു. പുരകെട്ടിയിരുന്നതും ശേഷക്രിയ അടിയന്തിരം കഴിച്ചുകൊടുത്തിരുന്നതും കരക്കാരായിരുന്നു. മേയാനും എയ്യാനും ഓണം, വിഷു, തിരുവാതിര ദിവസങ്ങളിൽ കളിക്കുവാനും കയ്യാങ്കളിക്കും പൊതുസ്ഥലങ്ങൾ ഉണ്ടായിരുന്നു. സ്ഥലനികുതിക്കു പുറമേ, ഓരോ ആവശ്യങ്ങൾക്കായി ഒററവരിയും പിരിച്ചിരുന്നു. അതതു ദേശത്തെ ഭൂമിയെല്ലാം ആ ദേശവാഴിയുടെ കീഴിലായിട്ടായിരുന്നു വെച്ചിരുന്നതു്. പണപ്പിരിവിനും ദേശകാവലിനും മററും പ്രമാണികളുടെ മേലന്വേഷണത്തിൽ ആളുകളെ നിശ്ചയിച്ചിരുന്നു

(൨) ഈവതരം ഭരണത്തിന്റെ അവശിഷ്ടങ്ങൾ ഇന്നും കൊച്ചിരാജ്യത്തു കണയന്നൂർ താലൂക്കിൽ കുമ്പളംദേശത്തു കാണുന്നുണ്ടു്. ആ ദേശത്തെ മിക്കവസ്തുക്കളും കുമ്പളം ദേശവാഴി വകയായിട്ടാണു് ഇന്നും എഴുതിപ്പോരുന്നതു്. അവിടെയുള്ള ചില പറമ്പുകളുടെ പേരുകൾ അർത്ഥവത്തുക്കളായിരിക്കുന്നു. പടനിലം വെളിമ്പറമ്പെന്നതു യുദ്ധമുണ്ടായ പറമ്പെന്നോ യുദ്ധത്തിനായി യുവാക്കന്മാരെ അഭ്യസിപ്പിച്ചിരുന്ന പറമ്പെന്നൊ ആവാം; എന്നാൽ കളരിക്കൽ പറമ്പിന്റേയും മുച്ചാൺകത്തുപറമ്പിന്റേയും പേരുകളെക്കുറിച്ചു് ആവക സന്ദേഹത്തിനവകാശമില്ലല്ലോ. തല്ലും തടവും പഠിപ്പിച്ചിരുന്ന ആശാന്റെ പറമ്പായിരിക്കേണം കുറുപ്പത്തുപറമ്പു്. കുറുപ്പു്, പണിക്കർ എന്നിവ ആശാന്മാരുടെ സ്ഥാനപ്പേരുകളാണല്ലോ. ഇവക്കു വെള്ളയും കരിമ്പടവുമിട്ടു് പ്രഥമസ്ഥാനത്തിനും മുതലിലയ്ക്കും അവകാശമുണ്ടു്. കുറുപ്പിന്റെ വിടിരുപ്പപറമ്പിനു പാട്ടമോ കരമോ ഉണ്ടായിരിക്കുകയുമില്ല.

(൩) കുമ്പളം ദേശവാഴി തൃക്കോവിൽക്ഷേത്രംവക വസ്തുക്കളുടെ പാട്ടം ദേവസ്വം മുതൽപിടിയിലും ദേശവാഴിവക മററുവകകളുടെ പാട്ടം ദേശവാഴി മുതൽപിടിയിലും അടയ്ക്കേണമെന്നാണു് നിശ്ചയമെന്നു് ആധാരങ്ങൾ വിശദമാക്കുന്നുണ്ടു്. ദേവസ്വം വസ്തു

ക്കളെ പൊളിച്ചെഴുതിപ്പിടിക്കുന്നസമയം, പാട്ടം കണ്ടു പൊളിച്ചെഴുതിക്കൊള്ളേണം. മററു വകകളെ അറുപതിറ്റുകൊല്ലം ചെല്ലുമ്പോൾ, അതുമാതിരിതന്നെ പാട്ടംകൂട്ടാതെ പൊളിച്ചെഴുതിയാൽ മതി. ഈ സംഗതികളെ കോടതികളും കച്ചേരികളും സമ്മതിച്ചുകാണുന്നു. ഭരണസമ്പ്രദായത്തിന്റെ പ്രധാനമായൊരു ഭാഗം പണ്ടു് ഏതുവിധമായിരുന്നു എന്നു് ഇപ്പോൾ ഉണ്ടായിട്ടുള്ള ചില ലക്ഷ്യങ്ങളിൽനിന്നു് അനുമാനിക്കേണ്ടതായിരിക്കുന്നു. ഈ ദേശത്തെ നാലു മുഖ്യസ്ഥന്മാരെ പതികൾ എന്നു വിളിച്ചുവന്നു. പതി എന്ന പദത്തിന്റെ അൎത്ഥത്തെ (ഭൂപതി, നരപതി എന്നൊക്കെയുള്ളതുകൊണ്ടു്) പ്രത്യേകം എടുത്തു വിവരിക്കേണമെന്നില്ലല്ലോ. പതികളുടെ കീഴിൽ പാട്ടംപിരിച്ചു ദേവസ്വംഭരണം നടത്തിയിരുന്നതു പാട്ടമാണ്ടുകോവിൽ എന്ന സ്ഥാനപ്പേരുള്ള ഒരു നമ്പൂതിരിയായിരുന്നതായി വിചാരിക്കേണം. പാട്ടമാളി, പാട്ടാളി എന്നമാതിരി ഒരു സ്ഥാനപ്പേരാണിതെന്നു തോന്നുന്നു. ആ ആളെ തിരഞ്ഞെടുത്തയച്ചിരുന്നതു വേന്നനാട്ടു ഗ്രാമക്കാരുടെ പണ്ഡിതസഭയായി കാണുന്നു. വേന്നനാട്ടുഗ്രാമം കുമ്പളത്തിനടുത്ത ഗ്രാമമായിരുന്നു. ശുകസന്ദേശത്തിൽ ആ ഗ്രാമത്തെ വിവരിക്കുന്ന രണ്ടു ശ്ലോകങ്ങളെ കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിലെ ഭാഷയിൽ ഇവിടെ പകൎത്തുന്നു.

"തീരത്തിൽപാറതട്ടിജ്ജലമുടനെയുടഞ്ഞുള്ളൊരാപത്ത്യയാറ-
ങ്ങേറിത്തിങ്ങും ഗുണംകൂടിടുമവനിസുരഗ്രാമഭാഗത്തിലെത്തു;
ഹാരത്തിൻമദ്ധ്യഭാഗേ മരതകമണിപോലുണ്ടതിൽ ശേഷതല്പം
കേറിത്രൈലോക്യവല്ലിക്കുടയനെടുകിഴങ്ങാസ്സിളങ്ങും മുകുന്ദൻ.

വിദ്വാന്മാരൊത്തുകൂടി പ്രതിഭനിലപരിക്ഷിക്കുവാൻ കേട്ടിരിക്കേ
വിദ്യാൎത്ഥിക്കൂട്ടർ ബുദ്ധിക്കടലുടെ തിരപോലുള്ളവാദങ്ങളാലെ
സ്വല്പാവേശാൽമനംവെച്ചുപനിഷദുപഗ്രന്ഥാൎത്ഥരത്നംസദസ്സിൽ
ബദ്ധാടോപംവിശേഷിച്ചിവിടെവെളിവിലാക്കീട്ടുകേൾപ്പിക്കുമല്ലോ

(൪) ആളെ മൂന്നാണ്ടെക്കൊ അയ്യാണ്ടെക്കൊ നിശ്ചയിക്കുന്ന തോതനുസരിച്ചു് അദ്ദേഹത്തിന്റെ സ്ഥാനപ്പേരിലും പാട്ടമുവ്വാണ്ടുകോവിൽ പാട്ടമയ്യാണ്ടു കോവിൽ എന്നൊക്കെ കാലം കുറിച്ചിരുന്നു. പതികളുടെ അലസതകൊണ്ടൊ പാട്ടാളിയുടെ സാമൎത്ഥ്യംകൊണ്ടൊ, ദേവസ്വം പിരിവിനു പുറമെ ദേശവാഴി മററുപിരിവുകളും നടത്തിത്തുടങ്ങി; ആ നടപടിയനുസരിച്ചു് ആധാരങ്ങളും എഴുതിത്തുടങ്ങി. ആധാരസ്വഭാവം അല്പമൊന്നു കാണിക്കുന്നതു പ്രകൃതത്തിനാവശ്യമാകുന്നു. "കൊല്ലം വ്യവ്വ-ാമതു് വി

രിച്ചിക ഞായററിൽ എഴുതിയ പാട്ടയോലക്കാരിയമാവിതു്. ഉദയതുംഗേശ്വരത്തു് പണ്ഡിതരുക്കു് തപമനിച്ചമായ" ഇന്നാൾ "എഴുതികൊടുത്താരു്" എന്നുതുടങ്ങി "പതിയാലര് നാലരും കോയ്മകളും അറികെ" ഇന്നാൾ കയ്യെഴുത്തു് എന്നവസാനിക്കും. ഒരാധാരത്തിൻെറക്കൂടി തലവാചകം കാണിച്ചു കൊള്ളട്ടെ "കൊല്ലം ൧൦൭൯-ാമാണ്ടു് ചിങ്ങമാസം ൨൦-ാംനു- ഉദയതുംഗേശ്വരത്തു പണ്ഡിതരസഭാമനുഷ്യമായ നെട്ടൂർപ്രവൃത്തിയിൽ കമ്പളംമുറിയിൽ കമ്പളം ദേശവാഴിവക പാട്ടമാണ്ടുകോവിൽ" വസ്തുക്കളെ വിവരിക്കുന്നഘട്ടത്തിൽ, "കമ്പളം ദേശവാഴി"വക എന്നോ "കമ്പളം ദേശവാഴിസഭയുടെ തൃക്കോവിൽ ദേവസ്വം"വക എന്നോ കാണിക്കും. ൧൦൬൫ എടവം ൨൦-ാംനു- പതികളും പണ്ഡിതരുസഭക്കാരും കൂടി ഒരു റജിസ്ററു കരാറെഴുതിവെച്ചു മുദ്രോലയുടെ ആവശ്യത്തെപ്പററി അന്നത്തെ പതിവിൻപ്രകാരം പ്രവൃത്തിക്കച്ചേരി മുഖേന ഉണ്ടായ അന്വേഷണത്തിൻെറ ഫലമായി, "കമ്പളം ദേശവാഴിയിങ്കൽ കരാറെഴുതിവെക്കുവാൻ" എന്നാണു് ഓലയിൽ രേഖപ്പെടുത്തിട്ടുള്ളതു്. പണ്ഡിതരുസഭയും ദേശവാഴിസഭയും ഒന്നായിരുന്നു എന്നാക്കിത്തീർക്കുവാൻ ഒരുകക്ഷി അതിൽ ശ്രമിച്ചു എങ്കിലും കരാറിലെ ഒരു വകുപ്പു പ്രത്യേകം നോക്കേണ്ടതുണ്ടു്; അതാവിതു്, "പതികൾക്കും പാട്ടമാണ്ടുകോവിലിനും മേനോക്കി, മേനോൻ, കോയ്മ ഇവക്കുമുള്ള അവകാശങ്ങൾ അവരവരെടുത്തും സഭയിലേക്കും ദേവസ്വത്തിലേക്കുമുള്ളതു മുതൽപിടിയിലേല്പിച്ചു കണക്കിൽ പിരിവു വരുത്തുകയും ചക്കനൊട്ടു കയ്മൾക്കുള്ള പാറപ്പണം എന്നുള്ള അവകാശം വാങ്ങി ആ കയ്മൾ ആധാരങ്ങൾ എടുത്തു കുടികൾക്കു കൊടുക്കുകയും ചെയ്യേണ്ടതാകുന്നു." പാറപ്പണംവാങ്ങി ആധാരം കൊടുപ്പാനുള്ള അധികാരം കയ്മളിൽ വെച്ചിരിക്കുന്ന സംഗതി ദേശവാഴിയുടെ പൂർവാശ്രമത്തെ വിശദീകരിക്കുന്നുണ്ടല്ലോ. ഈ വാങ്ങലും കൊടുക്കലും ഉടമസ്ഥൻ ചെയ്യേണ്ടതും ചെയ്തുവരുന്നതുമായ ക്രിയകളാകുന്നു. കയ്മന്മാർ പണ്ഡിതന്മാരായ ഗ്രാമജനങ്ങളെക്കാൾ ബലഹീനരാകയും അവരിവരെ അതിയായി വിശ്വസിക്കുകയും ബഹുമാനിക്കുകയും ചെയ്തിരുന്ന കാലത്തായിരിക്കേണം ഇവരുടെ ഭജനം മുഴുത്തു് ഇവർ ഊരായ്മയിൽ കാലൂന്നുവാൻ തുടങ്ങിയതെന്നു തോന്നുന്നു. പാട്ടമാണ്ടുകോവിലിൻെറ അവരോധത്തിട്ടുകൊണ്ടു് ഈ സംഗതി ഒന്നുകൂടി വെളിവാകുന്നതാണു്. പഴയ നീട്ടു് ഇവിടെ കൈവശമില്ല. കരാറിനു ശേഷമുണ്ടായതെന്നു കിട്ടിട്ടുള്ളതിനെ ഇവിടെച്ചേർക്കാം. സഭയും നമ്പൂതിരിമാരും കൂടി മൂത്ത കയ്മൾക്കു മററുകളുടെ അറിവോടും ദേശവാഴി മുദ്രയോടുംകൂടി ൧൦൬൫ മിഥുനം ൩-ാംനു- അയച്ച

നീട്ടിൽ ഇങ്ങനെ കാണുന്നു:— 'പൊട്ടമയ്യാണ്ടെയ്ക്കു കോവിലായിട്ടു തൊട്ടറെ തിട്ടപ്പിള്ളിൽ നാരായണൻ നാരായണനെ നിശ്ചയിച്ചു ഇന്നെദിവസം അവരോധിച്ചിരിക്കകൊണ്ടു തൻെറ എണങ്ങരെയും ഒപ്പിച്ചു അടുക്കവത്തും വാങ്ങി കരെ എറക്കി കിഴമര്യാദ അനുസരിച്ചു മേൽനടപ്പിനെപ്പററി എഴുതിവച്ചിട്ടുള്ള കരാറിലെ നിശ്ചയപ്രകാരം ഒക്കെയും വിഘ്നംക്രൂടാതെ നടത്തിച്ചുകൊള്ളുകയും വേണം." "അടുക്കവത്തു" എന്നതു കൊഴുവൻ മുതലാളന്നു കൊടുക്കുന്ന അവകാശങ്ങളിലൊന്നാണ്. കരിയ്ക്കിറങ്ങേണ്ടതു പതികളുടെ സമ്മതത്തോടും വേണ്ടതാകുന്നു. ഈ സംഗതികൾ ദേശവാഴിപതികളുടെ അവകാശാധികാരങ്ങളെ നിരാക്ഷേപമായി തെളിയിക്കുന്നുണ്ടല്ലോ. ശേഷം ചിന്ത്യം.

---



## ൩൩ ഒറവങ്കരെ നമ്പൂതിരിയുടെ കൃതികൾ

മലയാളം മന്ത്രവാദത്തിനു കേൾവികേട്ടിട്ടുള്ള ദിക്കാണ്. കോൾക്കൂപ്പിള്ളി ഇല്ലം പരശുരാമമഹർഷിയിൽനിന്നു മന്ത്രവാദത്തിൽ ഉപദേശംകിട്ടിട്ടുള്ള കേരളീയബ്രാഹ്മണകുടുംബങ്ങളിൽ ഒന്നായിരുന്നു എന്നാണ് ഐതിഹ്യം. ആ ഇല്ലം അന്യംനിന്ന സമയം, ഇല്ലപ്പറമ്പും മററു വസ്തുവഹകളും മന്ത്രവാദഗ്രന്ഥങ്ങളും തെങ്ങിയതു കൊച്ചിശ്ശീമയിൽ പൂവ്വത്തിശ്ശേരിയിൽ ഒറവങ്കരെ ഇല്ലത്തേക്കാണത്രേ. നമ്മുടെ കഥാനായകനായ നീലകണ്ഠൻനമ്പൂതിരി ഒറവങ്കരെ ശങ്കരൻനമ്പൂതിരിയുടെ പുത്രനായിരുന്നു. പാരമ്പര്യക്രമത്താൽ, ശങ്കരൻനമ്പൂതിരിക്കും മന്ത്രവാദത്തിൽ ഒരുവിധം നൈപുണ്യമുണ്ടായിരുന്നു. അദ്ദേഹത്തിൻെറ ഒരു സേവാമൂത്തി ചാത്തനായിരുന്നു. നീലകണ്ഠൻനമ്പൂതിരി ഗർഭസ്ഥനായിരുന്നകാലത്ത്, ഏഴാംമാസത്തിലൊരുദിവസം, ശങ്കരൻനമ്പൂതിരിയുടെ സംശയനിവാരണത്തിനായി, ചാത്തൻ അന്തർജ്ജനത്തിൻെറ വയറുകീറി, പുരുഷപ്രജയെ എടുത്തു കാണിച്ചുകൊടുത്തതായും, നമ്പൂതിരി പരിഭ്രമിച്ചും ഭയപ്പെട്ടും ഉണ്ണിയായാലും വേണ്ടില്ല, പെണ്ണായാലും വേണ്ടില്ല, കുട്ടിയെ കൊന്നുകളയരുതെന്ന് ഉറക്കെ പറഞ്ഞതായും ശങ്കരൻനമ്പൂതിരിക്ക് ഉറക്കത്തിൽ തോന്നി. ഇതു സ്വപ്നമായിരുന്നുവെങ്കിലും, പത്നിയുടെ വയററിൽ അതിനടുത്ത ഞൊറുദിവസം ശിശുവിൻെറ സ്പന്ദനം ഇല്ലാതിരിക്കുക ഉണ്ടായി.

നീലകണ്ഠൻനമ്പൂതിരി ൧൦൩൨-ാമാണ്ടു് എടവമാസം ൨൭-ാംതിയതി തൃക്കേട്ടനക്ഷത്രത്തിൽ ജനിച്ചു. അദ്ദേഹം ശങ്കരൻനമ്പൂതിരിയുടെ ആദ്യത്തെ വേളിയുടെ മൂത്തമകനായിരുന്നു. ശങ്കരൻനമ്പൂതിരിയുടെ ദ്വിതീയപത്നിയുടെ പ്രഥമപുത്രനും അവിടുത്തെ ജ്യേഷ്ഠനുമായ ശങ്കരൻനമ്പൂതിരിയുടെ അടുക്കലായിരുന്നു നീലകണ്ഠൻനമ്പൂതിരി, ബാല്യകാലത്തു്, വിദ്യ അഭ്യസിച്ചതു്. ഉപനയനാനന്തരം, ആലുവായ്ക്കടുത്തു കടുങ്ങല്ലൂരുമാവേലിമനയ്ക്കൽ താമസിച്ചു; കാപ്ര ഇല്ലത്തെ ഒരു ഓതിക്കൻ നമ്പൂതിരിയുടെ അടുക്കൽ ഓത്തുചൊല്ലിപ്പഠിച്ചു. ൧൦൪൨-ൽ, സമാവർത്തനത്തിനു ശേഷം ൧൦൪൩ കർക്കടകത്തിൽ തീപ്പെട്ട കൊടുങ്ങല്ലൂർ വിദ്വാൻ കുഞ്ഞിരാമവർമ്മ ഇളയതമ്പുരാൻ തിരുമനസ്സുകൊണ്ടായിരുന്നു നീലകണ്ഠൻനമ്പൂതിരിയുടെ പ്രധാനഗുരു. അദ്ദേഹം നമ്പൂതിരിയെ രഘുവംശം, നൈഷധം എന്നി കാവ്യങ്ങളും, വ്യാകരണത്തിൽ സിദ്ധാന്തകൌമുദിയുടെ പൂർവാർദ്ധവും, തർക്കസംഗ്രഹവും, അലങ്കാരത്തിൽ ചന്ദ്രാലോകവും നിഷ്കൃഷ്ടമായി പഠിപ്പിച്ചു. അക്കാലത്തൊരു അനദ്ധ്യായത്തുന്നാൾ, കുളിയും തേവാരവും കഴിഞ്ഞു് നീലകണ്ഠൻനമ്പൂതിരി ഇല്ലത്തു തളത്തിൽ, ഒരു വസ്ത്രം വിരിച്ചു കിടക്കുകയായിരുന്നു; ഒന്നു മയങ്ങി. പിന്നെ ഉറങ്ങി; അപ്പോൾ, അതിലാവണ്യവതിയായ ഒരു സ്ത്രീ അദ്ദേഹത്തിന്റെ അടുത്തു ചെന്നു്, ഇതു ചൊല്ലി പഠിച്ചോളൂ. "അങ്ങേയ്ക്കു വിദ്യയും യശസ്സും സിദ്ധിക്കുകയും വർദ്ധിക്കുകയുംചെയ്യും" എന്നുപറഞ്ഞു് 'സൗന്ദര്യലഹരി'യിലെ "കവീന്ദ്രാണാം ചേതഃ കമലവന" എന്നു തുടങ്ങിയ ശ്ലോകം ചൊല്ലിക്കൊടുത്തതായി അദ്ദേഹം സ്വപ്നംകണ്ടു. അന്നു തുടങ്ങി, ആ തളത്തിൽതന്നെ ഇരുന്നു് നാല്പത്തിനാലുദിവസം ആ ഉപദേശപ്രകാരം, ആ പദ്യത്തെ നമ്പൂതിരി അധികംസംഖ്യ ഉരുക്കഴിച്ചു. അതിനുശേഷം, കൊടുങ്ങല്ലൂര ശ്രീ കുരുംബാക്ഷേത്രത്തിൽ, ഒരു സംവത്സരഭജനം കഴിച്ചു. ആ ഭജനത്തിന്റെ ഒടുവിലത്തെ മണ്ഡലക്കാലത്തു് മൌനവ്രതം അനുഷ്ഠിക്കുകയും അത്താഴപ്പൂജയ്ക്കു നിവേദിപ്പിച്ചിരുന്ന നാഴി പാൽമാത്രം ഭക്ഷിച്ചുവരികയും ചെയ്തു.

ഈ ഭജനക്കാലംമുതല്ക്കാണു് നീലകണ്ഠൻനമ്പൂതിരിക്കു കവിതാനിർമ്മാണത്തിൽ ഉത്സാഹവും അധികമായ വാസനയും തുടങ്ങിയതു്. അതിലത്ഭുതവുമില്ല. ഭഗവതിയുടെ കടാക്ഷവും വെണ്മണിനമ്പൂതിരിപ്പാടന്മാർ, കൊടുങ്ങല്ലൂർതമ്പുരാക്കന്മാർ, നടുവത്തച്ഛൻനമ്പൂതിരി, കാത്തൊള്ളിൽ അച്യുതമേനോൻ മുതലായ കവിശ്രേഷ്ഠന്മാരുടെ സഹവാസവും ഉണ്ടായാൽ, പിന്നെ കവിതാവിഷയത്തിലും കാവ്യനിർമ്മാണത്തിലും അഭിരുചിയുണ്ടാ

കാതെ ഇരുന്നാലേ ആശ്ചര്യപ്പെടേണ്ടതുള്ളൂ. അക്കാലത്തുതന്നെ അദ്ദേഹം മന്ത്രവാദത്തിലും ഒരു സമർത്ഥനായിത്തീൎന്നു.

൧൦൫൦-ൽ വിദ്യാഭ്യാസം അവസാനിപ്പിക്കുകയും, മാതാപിതാക്കന്മാരുടെ നിൎബ്ബന്ധപ്രകാരം നീലകണ്ഠൻനമ്പൂതിരി ഗൃഹസ്ഥാശ്രമം ആരംഭിക്കുകയും ചെയ്തു. എന്നാൽ ഒരു സംവത്സരം കഴിഞ്ഞപ്പോൾ ആ സതിരത്നം കാലഗതിയെ കൈക്കൊണ്ടു. ആ സംഭവം അവിടുത്തെ ആജീവനാന്തം പീഡിപ്പിച്ചുകൊണ്ടിരുന്നു.

൧൦൫൧ മുതൽ മൂന്നു സംവത്സരത്തേക്കു പതിവായി ശിവദൎശനം ചെയ്തുവന്നു. അക്കാലത്തുണ്ടായ വലിയ വെള്ളപ്പൊക്കത്തിൽ, ഇല്ലത്തിനു മറുകരയിലുള്ള ശ്രീകണ്ഠേശപുരം ക്ഷേത്രത്തിലേക്കു് ഒരു ചെറിയ തോണിയിൽ കയറിപ്പോകുന്ന സമയം, വഞ്ചി മുങ്ങി; പ്രാണഹാനിവരുമെന്നും ശങ്കിച്ചു. ഈശ്വരീസഹായം കൊണ്ടു്, ഒഴുക്കിൽ ഒരു ഇഞ്ചവല്ലത്തിൽ തള്ളിക്കയറി രക്ഷയെ പ്രാപിച്ചു. 'പോതം നയതി' എന്നു തുടങ്ങിയ നാലു പദ്യങ്ങളിലായി ഈ സംഭവത്തെ നീലകണ്ഠൻനമ്പൂതിരി രേഖപ്പെടുത്തിട്ടുണ്ടു്.

൧൦൬൬-നുശേഷം, പത്തുപന്ത്രണ്ടുകാലം ഇരിഞ്ഞാലക്കുടെ തീപ്പെട്ട നിൎമ്മലവിശ്രുതശ്രീമാനായിരുന്ന വിരെളയതമ്പുരാൻ തിരുമനസ്സിലേയും വിഷവൈദ്യൻ കൊച്ചുണ്ണിത്തമ്പുരാൻതിരുമനസ്സിലേയും അടുക്കൽ നീലകണ്ഠൻനമ്പൂതിരി ഈശ്വരസ്സേവക്കാരനായി താമസിച്ചു.

൧൦൬൮-ൽ, അന്നമനടെ കിഴക്കെപോട്ടയിൽ ഇച്ചിക്കുട്ടിപ്പുതുവാൾസ്ത്രീക്കു് അദ്ദേഹം സംബന്ധം തുടങ്ങി. അവരുടെ പുത്രനും യുവകവിയുമായ കൃഷ്ണപ്പുതുവാളാകുന്നു ഈ പുസ്തകത്തിന്റെ പ്രസാധകത്വം വഹിക്കുന്നതു്.

൧൦൭൮ മുതൽ നീലകണ്ഠൻനമ്പൂതിരിക്കു് ഐരാണിക്കുളത്തില്ലത്തെ മൂപ്പീന്നിന്റെ പേരിൽ ഒരു ജീവനാംശക്കേസ്സു കൊടുക്കേണ്ടതായി വന്നു. എല്ലാ കോടതികളിലും നീലകണ്ഠൻനമ്പൂതിരി ജയിച്ചു എങ്കിലും, വിധി പുനരായി സ്വീകരിക്കുകനിമിത്തം, വ്യവഹാരത്തിന്റെ വാലറുതി കാണാതേയും മന്ത്രവാദത്തിനു എപ്പോഴും ഓരോദിക്കിലേക്കു പോകേണ്ടതായിരുന്നതുകൊണ്ടും അദ്ദേഹം സാമാന്യത്തിലധികം കുഴങ്ങിയായിരുന്നു കാലം കഴിച്ചുകൂട്ടിയിരുന്നതു്. വാഴ്ച ഒഴിഞ്ഞ വലിയതമ്പുരാൻതിരുമനസ്സിലേക്കു സമൎപ്പിച്ച 'നീതിശ്രീശക്തിവിദ്യാപ്രണയിനികൾ' എന്നു തുടങ്ങി

യുള്ള പദ്യത്തിൽ വ്യവഹാരസ്വഭാവത്തെയും അദ്ദേഹത്തിൻെറ വലച്ചിലിനെയും കവി സൂചിപ്പിച്ചിട്ടുണ്ടു്.

൧൦൮൦ മകരത്തിൽ, തിരുവിതാംകൂർ മഹാരാജാവുതിരുമനസ്സിലെ അമ്മച്ചിഅവർകളുടെ ദേഹാസ്വാസ്ഥ്യംനിമിത്തം ചില മന്ത്രവാദവും ഭഗവതീസേവയും മററും കഴിക്കുന്നതിനു നീലകണ്ഠൻ നംപൂതിരി പോവുക ഉണ്ടായി. അന്നു് തിരുമനസ്സുകൊണ്ടു് സന്തോഷിച്ചു് നംപൂതിരിക്കു് ഒരു കല്ലുവെച്ച മോതിരവും ൧൦൦ രൂപയും കല്പിച്ചു സമ്മാനിച്ചു.

൧൦൮൧ മേടം മുതൽ, അവിടുത്തേക്കു ശരീരസുഖം ഇല്ലാതെയായി; എങ്കിലും ആ മിഥുനം ഒഴുവുവരെ, ഓരോ ആവശ്യക്കാരുടെ നിർബ്ബന്ധംനിമിത്തം, മന്ത്രവാദത്തിനു പോയിക്കൊണ്ടിരുന്നു. പിന്നെ, തീരെ കിടപ്പിലായി; ൧൦൮൨ ചിങ്ങം ൧൨-ാംനു- നംപൂതിരി ചരമഗതിയെ പ്രാപിക്കുകയും ചെയ്തു.

നീലകണ്ഠൻനംപൂതിരി ഒരു സുശീലനും പരോപകാരിയും വിദ്വാനും സരസനും നല്ല കവിയും മന്ത്രവാദിയുമായിരുന്നു. ഇദ്ദേഹത്തെക്കുറിച്ചു് വെണ്മണി മഹൻനംപൂതിരിപ്പാടു് ഒരു മയൂരശ്ലോകം ഉണ്ടാക്കീട്ടുണ്ടു്.

അപ്പംപോലെ വിടൎന്ന പൊക്കിളുരസിത്തല്ലുന്ന വൻചന്തിമെ-
യ്യുല്ലും പിൻതെളിവാക്കവിൾത്തടമതിൽ ചേരുന്നതോടൊന്നഹോ
ശില്പം പൊന്തനടി സ്വഭാവഗുണമിജ്ജാതിത്തവാക്കേവമായ്
തുപ്പിത്തുപ്പി വരുന്നതുംഗകവിയാമിയ്യാളിതയ്യാരസം

ഇദ്ദേഹവും കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും മററൊരവസരത്തിലുണ്ടാക്കീട്ടുള്ള രണ്ടുശ്ലോകങ്ങളിലും നീലകണ്ഠൻ നമ്പൂതിരിയെപ്പററി പ്രസ്താവിക്കുന്നുണ്ടു്.

ലാളിത്യംചേൎന്നിട്ടും സൽക്കവിതകൾ നടുവം
തിക്കമിയച്ച്യുതൻമൂ-
ക്കോളും പ്രാസം നിറയ്ക്കും ഫലിതമധികമായ്
രാജവിപ്രൻചമയ്ക്കും
ഓളംവന്നിട്ടലയ്ക്കുംപടി കവിതകളെ
തീൎത്തിടും കുഞ്ഞുഭൂപൻ
കാളും ഭാഗ്യംകളിക്കും സിതമണി കവിതാ-
കീൎത്തിതൻ മൂൎത്തിതന്നെ.

(കൊ—ത)

ഭാഷാരീതിപ്പഴക്കത്തിന്നു നട്ടുവമതിപ്രാസമെണ്ണിപ്പെരുക്കി-
ശ്ശോഷിച്ചീടാതെ കുത്തിത്തിരുകിവിടുവതിന്നച്യുതൻ കുഞ്ഞുഭൂപൻ
ദോഷംകൂടാതെ തീർക്കാൻ പടുമതി ഫലിതത്തിന്നു രാജാവുമെന്നോ
ശേഷം ചൊല്ലുന്നു ശേഷാവതരണപുരുഷൻ-
കൊച്ചുകൊച്ചുണ്ണിഭൂപൻ.
(വെ — മ)

പക്ഷേ, ഇതൊന്നും ഒറവങ്കരരാജാവിന്റെ ഗുണഗണങ്ങൾക്കൊരു ശരിയായ വിവരണമാകുന്നില്ല. അതുകാരണം, അവയെക്കുറിച്ചു് ചുരുക്കം ചില സംഗതികളെ ഇവിടെ കാണിക്കേണ്ടതായിരിക്കുന്നു. എന്നാൽ, അതിനുമുമ്പു് നമ്പൂതിരിയെ സാധാരണയായി, മിക്കവരും, രാജാവെന്നായിരുന്നു വിളിച്ചിരുന്നതെന്നു് പ്രസ്താവിച്ചുകൊള്ളട്ടെ. ഈ രാജാഭിധാനം അദ്ദേഹത്തിനു് ലഭിപ്പാനുള്ള കാരണത്തെക്കുറിച്ചു് ഒന്നുരണ്ടു് ഫലിതശ്ലോകങ്ങളും നമ്പൂതിരി ഉണ്ടാക്കാതിരുന്നിട്ടില്ല. അവയെ ഇതിൽ ചേർത്തിട്ടുമുണ്ടു്.

മററുസംഗതികൾ അപ്രകൃതങ്ങളാകയാൽ, ഞാനിവിടെ രാജാവിന്റെ കവിതകളെക്കുറിച്ചു് മാത്രമേ പ്രസ്താവിക്കുവാൻ ഭാവമുള്ളു. അദ്ദേഹം വേഗത്തിൽ ശ്ലോകങ്ങളെ ഉണ്ടാക്കിവിടുന്ന ഒരാളായിരുന്നില്ല. ദ്രുതകവനത്തിൽ അദ്ദേഹത്തിനു് ഒട്ടും ഭ്രമവും ഉണ്ടായിരുന്നില്ല. അവിടത്തെ മിക്ക കൃതികളും ശബ്ദാർത്ഥഭംഗിയുടേയും രസസ്ഫൂർത്തിയുടേയും ആവശ്യത്തിനു് തേച്ചുമിനുക്കീട്ടുള്ളവയായിട്ടേ കാണുകയുള്ളു. ഓങ്ങിയാൽ താങ്ങേണമെന്നുള്ള സ്വഭാവമൊ കവിയശസ്സിനായിക്കൊണ്ടുള്ള മോഹമോ അദ്ദേഹത്തിനില്ലാതിരുന്നകാരണം, ൲൦൬൭-നു് ശേഷമുണ്ടാക്കിട്ടുള്ള കവിതകളേ ഇപ്പോൾ കിട്ടീട്ടുള്ളു. മന്ത്രവാദത്തിനായിട്ടും വ്യവഹാരത്തിനായിട്ടും എന്നും നടന്നുകൊണ്ടിരുന്നതിനാൽ, അദ്ദേഹത്തിനു് സ്വസ്ഥമായിട്ടിരുന്നു് കാവ്യനിർമ്മാണത്തിനു് സമയം കിട്ടിയിരുന്നില്ല. പല കാവ്യങ്ങളും വഞ്ചിമുങ്ങീട്ടും, വണ്ടിയിൽവെച്ചു മറന്നിട്ടും, പോയിട്ടുമുണ്ടു്. ശേഷിച്ചുകിട്ടീട്ടുള്ളവയെ എല്ലാം കൂട്ടിച്ചേർത്തു് പുസ്തകരൂപേണ എന്റെ സ്നേഹശാസനകൾകൊണ്ടും അച്ഛന്റെനേരേയുള്ള ഭക്തിബഹുമാനങ്ങളുടെ ഫലമായിട്ടും ഇതാ ശ്രീമാൻ കൃഷ്ണപ്പുതുവാൾ നിർമ്മത്സരരും രസജ്ഞരുമായ സജ്ജനങ്ങളുടെ സമക്ഷത്തിൽ സമർപ്പിച്ചുകൊള്ളുന്നു.

ഞങ്ങൾ ആരുടേയും പ്രശംസാപാത്രത്തിനായി കാത്തിരിക്കുന്നില്ല. വിദ്വാന്മാർ അഭിപ്രായം തുറന്നുപറയുവാൻ മടിക്കുന്നോ.

ഭീതികൊണ്ടോ എന്തോ അവക്കതിനുള്ള ധൈര്യവും കാണുന്നില്ല. മററുള്ളവരുടെ ഗുണദോഷനിരൂപണത്തെ ഞങ്ങൾക്കാവശ്യമില്ലെന്നു സവിനയം പുറപ്പെടുവിക്കുന്നതിൽ അനൌചിത്യമുണ്ടാകുവാൻ മാർഗ്ഗമില്ലല്ലോ. സാഹിത്യലോകത്തിൽ നാഥനില്ലാത്ത കാലമാണിതു്. രണ്ടുപ്രസ്ഥാനങ്ങളെന്നും ഘോഷിച്ചുകൊണ്ടു് രണ്ടുചേരികളായി പിരിഞ്ഞു് അവിടെ വിലയില്ലാത്ത വലിയൊരു പോരും നടക്കുന്നുണ്ടു്. ഇരുകൂട്ടരുടേയും ഇടയിലും ഭിന്നാഭിപ്രായങ്ങളും അന്തശ്ഛിദ്രങ്ങളും ചില കുട്ടിവഴക്കുകളുമുണ്ടു്. ഒന്നിലും ചേരാതെ അവരുടെ കാര്യം നോക്കിയിരിക്കുന്നവക്കു് ഇരുവരുടേയും ശകാരവും കേൾക്കേണമെന്നായിരിക്കുന്നു. അശരണന്മാക്കു് ഈശ്വരിയുടെ ചരണയുഗളങ്ങളെ ഭക്തിശ്രദ്ധയോടെ സ്മരിക്കുകയും സമരമസ്തമിച്ചു് സമാധാനമുദിക്കുവാനും ഭാഷാസാഹിത്യത്തിനു് ഉത്തരോത്തരം ശ്രേയസ്കരമായ അഭിവൃദ്ധിയുണ്ടാകുവാനും പ്രാത്ഥിക്കുകയും ചെയ്യുന്നതല്ലാതെ എന്തൊരു ഗത്യന്തരമാണുള്ളതു്? അതിനാലതിവിടെ ചെയ്യുന്നു.

ഭാഷാസാഹിത്യത്തിൽ, കവിതാപദ്ധതിയിൽ സ്വീകാര്യങ്ങളായ നവീനപ്രസ്ഥാനങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നതിൽ ആക്കും വൈമനസ്യമുണ്ടാകയില്ല. മററു വിഷയങ്ങളിൽ എന്നപോലെ കവിതയിലും കാലാനുരൂപമായ മാററം അഭിലഷണീയവും ആദരണീയവുംതന്നെ. എന്നാൽ പുതിയ രീതികളേയും ശബ്ദാഡംബരങ്ങളേയും ഭ്രമിച്ചു് പഴയ പന്ഥാക്കളെ നിന്ദിക്കുകയും അത്ഥത്തെ ബലികൊടുക്കുകയും ചെയ്യുന്നതു് സങ്കടമല്ലെ? അത്ഥാലങ്കാരങ്ങളുടെ ലക്ഷ്യലക്ഷണങ്ങളെ യോജിപ്പിക്കുന്ന ധൃതിയിൽ രസഭംഗം വന്നുപോയാൽ സരസന്മാർ എങ്ങനെകണ്ടു് അതു് സഹിച്ചുകൊണ്ടിരിക്കും.

ഈയിടെ നമ്മുടെ ഭാഷാലോകത്തിൽ വളരെ യുവകവികൾ സ്വച്ഛന്ദമായി വിഹരിച്ചുതുടങ്ങിയിരിക്കുന്നു. താക്കൂർപ്രസ്ഥാനമെന്നും മററും പറഞ്ഞുകൊണ്ടു് ഇവർ കാട്ടിക്കൂട്ടുന്ന പരാക്രമങ്ങൾ അത്ഭുതാവഹങ്ങൾതന്നെ. ഈ സരണിയെ അവലംബിക്കുന്നതിനുമുമ്പു്, താക്കൂറിൻെറ കൃതികളെ പഠിക്കേണമെന്നും അദ്ദേഹത്തിൻെറ ആശയങ്ങളെ ഗ്രഹിക്കേണമെന്നും ഇവക്കു തോന്നാത്തതു കഷ്ടംതന്നെ. കാവ്യരചനയ്ക്കു പഠിപ്പും അറിവും ആവശ്യമില്ലെന്നാണോ ഇവരുടെ മതം? അതുകൊണ്ടാണൊ ഇവർ ശ്രുതാഭ്യാസങ്ങളെ തീരെ അനാദരിക്കുന്നതു്?

'ധമ്മാർത്ഥകാമമോക്ഷേഷു വൈചക്ഷണ്യം കലാസു ച
കരോതി കീത്തിം പ്രീതിം ച സാധുകാവ്യനിഷേവണം'

എന്നതിൽ കീർത്തിയെമാത്രമേ ഇവർ ഗണിച്ചിട്ടുള്ളു എന്നു തോന്നുന്നു. 'വാക്യം രസാത്മകം കാവ്യം' എന്നുള്ള പ്രാചീനമതത്തിലെ രഹസ്യങ്ങളെന്താണെന്നു അന്വേഷിക്കേണ്ട കാലം അതീതമായിരിക്കുന്നു. എഴുത്തച്ഛന്റെ കൃതികളേയും ചെറുശ്ശേരിയുടെ ഗാഥയേയും നമ്പ്യാരുടെ കൃതികളേയും നല്ലവണ്ണം വായിച്ചു പഠിച്ചതിനുമേലേ ദേശീയവൃത്തങ്ങളെ കടന്നു പിടിക്കൂടാവൂ എന്നു് ഇവരെ ഉപദേശിക്കുവാൻ ഒട്ടുംതന്നെ താമസിച്ചുകൂടാ. ഇതിനെല്ലാം അധികാരികളായിട്ടുള്ളവർ അവരുടെ കൃത്യത്തെ ശരിയായവിധം നിർവഹിക്കുമെന്നു വിശ്വസിച്ചു ഞാൻ സമാധാനപ്പെടുന്നു.

ഒറവങ്കരെനമ്പൂതിരിയുടെ കവിതകളിൽ എനിക്കുള്ള ആദരാതിശയംകൊണ്ടു ഞാൻ ഈ അവതാരികയിൽ പുതിയ രീതിയെക്കുറിച്ചു ചിലതെല്ലാം ഉപന്യസിച്ചുപോയതാണു്. പ്രസംഗം അധികമായെങ്കിൽ, ക്ഷമയെ യാചിക്കുകയും ചെയ്യുന്നു. പ്രാചീനന്മാരിൽ മിക്കപേരും ശബ്ദാർത്ഥങ്ങളിൽ ഒരുപോലെ ശ്രദ്ധയെ പതിച്ചു് അർവാചീനരിൽ പലരും ശബ്ദത്തിനു പ്രാധാന്യംകൊടുത്തു രാജാവാകട്ടെ, പ്രൌഢയായ ഒരു സരണിയെ സ്വീകരിച്ചു് രമണീയങ്ങളായ അർത്ഥങ്ങളെ പ്രതിപാദിക്കുകയാകുന്നു ചെയ്തിട്ടുള്ളതു്.

'പ്രതിഭൈവ ശ്രുതാഭ്യാസസഹിതാ കവിതാം പ്രതി
ഹേതുർമൃദംബുസംബന്ധബീജവ്യക്തിർല്ലതാമിവ'

എന്നുള്ള ആലങ്കാരികമതത്തെ ആരാധിച്ചു് ഒരു യഥാർത്ഥകവിയായിത്തീർന്ന മഹാനുഭാവനായിരുന്നു നീലകണ്ഠൻനമ്പൂതിരി. ആധുനികകൃതികളിൽ സാധാരണയായി കണ്ടുവരുന്ന ന്യൂനതകൾ ഈ പുസ്തകത്തിൽ അധികം കാണുന്നതല്ല. എന്നല്ലാ ഇതിലടങ്ങീട്ടുള്ള കവിതകളിൽ ചില പ്രത്യേകഗുണങ്ങൾ കാവ്യമർമ്മജ്ഞന്മാർ കണ്ടാസ്വദിക്കാതെയുമിരിക്കുന്നില്ല. രാജാവിന്റെ പാണ്ഡിത്യം കവിതാവാസന, രസപ്രവാഹത്തെ തടയാത്ത ഫലിതപ്രയോഗം, കുറച്ചു വാക്കുകളെക്കൊണ്ടു് വിപുലമായ ആശയത്തെ പുറപ്പെടുവിക്കുവാനുള്ള ശക്തി, ശബ്ദഭംഗി, പദഘടനാവൈചിത്ര്യം എന്നിവ ഇവയിൽ എവിടെയും കിടന്നു വിളയാടുന്നുണ്ടു്.

ദേവീസ്തവം പ്രൌഢികൊണ്ടും, അർത്ഥപുഷ്ടികൊണ്ടും മററു പല മലയാളസ്തവങ്ങളേയും അതിശയിക്കുന്നുണ്ടു്. പ്രാണായാമം, മനോനിയന്ത്രണം, നാദാനുസന്ധാനം മുതലായ വിഷയങ്ങളിൽ അദ്ദേഹം എത്രമേൽ അനുഭവസ്ഥനായിരുന്നു എന്നു ദേവീസ്തവം

വിളിച്ചുപറയുന്നുണ്ടു്. കമ്മയോഗശാസ്ത്രങ്ങളിലും വേദാന്തത്തിലും രാജാവിനുണ്ടായിരുന്ന വൈദഗ്ദ്ധ്യത്തിനും ദേവീസ്തോത്രം പ്രത്യക്ഷോദാഹരണമാകുന്നു.

സൃഷ്ടിസ്ഥിതിലയകാരിണിയായ ദേവിയുടെ മായാവൈഭവങ്ങളെക്കുറിച്ചു വിചാരിക്കുന്ന ഭക്തന്മാക്കും, ഇക്കാലത്തു്, പുതുമഴയ്ക്കു് ഈയ്യാൻ പാററകളെപ്പോലെ, ഉണ്ടാകുകയും, ഉടനടി നശിക്കുകയും ചെയ്യുന്ന കമ്പനികളിൽ ഓഹരിചേൻ നിരാശന്മാരായിരിക്കുന്ന അനേകം മലയാളികഠംക്കും ഒരുപോലെ പിടിക്കുന്നതായിരിക്കും.

'സൃഷ്ടിക്കേകൻ' എന്നു തുടങ്ങീട്ടുള്ള പദ്യം ജനനമരണചക്രത്തിൽപെട്ടു തിരിയുന്ന കവിയുടെ ഫലിതമായ പ്രാർത്ഥന ഇങ്ങനെയാണു്:—

ബ്രഹ്മാവിൻെറയുമന്തകൻെറയുമഹോ ഡിപ്പാർട്ടുമെൻററിൽ കിട-
ന്നമ്മേ! ഞാൻ തിരിയുന്നതെത്ര യുഗമായെന്നാണിതിൻ മോചനം?
ധർമ്മാധമ്മപരീക്ഷണത്തിനിനിമേൽ കാലൻെറ കച്ചേരിയിൽ
ചെമ്മേ ഹാജരെനിക്കിളച്ചുതരണേ തട്ടർശനം കർശനം.

"ബാലോപദേശ"ത്തിനും ചില ശൃംഗാരശ്ലോകങ്ങഠംക്കും ഈ പുസ്തകത്തിൽ സ്ഥലം അനുവദിച്ചതിനെയും "രുഗ്മാംഗദചരിതം" വഞ്ചിപ്പാട്ടനു് ഇതിൽ പ്രവേശനം ലഭിക്കാത്തതിനെയും പററി വിപ്രതിപത്തിക്കവകാശമുണ്ടു്. കവിതാഗുണംകൊണ്ടു് അവ അത്തരം കവിതകളെ അതിശയിക്കുന്നതിനാൽ, സാഹിത്യപ്രണയികഠംക്കു് അവയുടെ ഉപാദാനവും കൂടി രസാവഹമായിത്തന്നെഇരിക്കുമെന്നുള്ള സമാധാനം തൃപ്തികരമാണോ എന്നും ഞാൻസംശയിക്കുന്നു. ദേവീസ്തവങ്ങളിലുംമററുംഅമിതവും അസഭ്യവും ആയ രീതിയിൽ ശൃംഗാരപ്രയോഗം ചെയ്കയെന്ന സാഹസത്തിൽ നമ്മുടെകവിയും ഭാഗഭാക്കായതു ശോചനീയമാണെന്നു വ്യസനത്തോടുകൂടി പ്രസ്താവിക്കാതെ നിവൃത്തിയില്ല. അത്യുക്തിപ്രയോഗത്തിലും ചിലസ്ഥലങ്ങളിൽ അതിരു കവിഞ്ഞിരിക്കുന്നു ഈ പാവങ്ങഠംക്കുള്ള പ്രായശ്ചിത്തം അദ്ദേഹം ബാലോപദേശത്തിൽ ചെയ്തുകഴിഞ്ഞിരിക്കുന്നു. എത്രമേൽ ഇതു നന്നായിട്ടുണ്ടെന്നു പറഞ്ഞറിയിക്കുവാൻപ്രയാസം. ഈകൃതിയെക്കുറിച്ചു ശ്രീമാൻ. ആർ ഈശ്വരപിള്ള അവർകഠം ഒരവസരത്തിൽ പ്രസ്താവിച്ചിട്ടുള്ളതു് ഇവിടെ പകർത്തുന്നതു യുക്തമായിരിക്കും.

"ഭാവിയിലെപൗരന്മാരായിരിക്കുന്ന വിദ്യാർത്ഥികഠംക്കുസന്മാർഗ്ഗോപദേശം നഠംകുന്നതിനായി ഗ്രന്ഥനിർമ്മാണപദവിയിൽ

പ്രവേശിക്കുന്നവർ ഓരോ ചുവടുംവളരെ ആലോചനയോടുകൂടിവെക്കേണ്ടതാണ്. ലോകത്തിന്റെ ഗതിക്കു മാലിന്യംപറവാൻ ഒരടി പിഴച്ചാൽ മതി. ഈ തത്വത്തിന്റെ പൂർണ്ണബോധത്തോടുകൂടിയാകുന്നു രാജാവവർകൾ ഈ ലഘു കാവ്യത്തെ എഴുതീട്ടുള്ളത്. ഇതിലെ ഉപദേശങ്ങൾ ബാല്യദശയെ ലംഘിച്ചു കഴിഞ്ഞിട്ടുള്ളവക്കും ഉപയോഗപ്രദങ്ങളായിട്ടുള്ളവയാകുന്നു. സന്മാർഗ്ഗസംബന്ധമായി ജ്ഞേയങ്ങളായ അനേക സംഗതികൾ സരളവും മധുരവുമായ ഭാഷയിൽ ഇതിൽ പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്. ഉപദേശങ്ങൾ ദൃഷ്ടാന്തസഹിതങ്ങളാകകൊണ്ട് അവയ്ക്കു ശക്തിയും കൂടും. വൈദുഷ്യം, വാസന, വാഗ്വിലാസം മുതലായി ഇദ്ദേഹത്തിനുള്ള വിശിഷ്ടഗുണങ്ങൾ ഇതിൽ സവിശേഷം പ്രതിഫലിച്ചു കാണുന്നുണ്ട്. ഇതിലെ മിക്ക ശ്ലോകങ്ങളും മനോധർമ്മമധുരങ്ങളായിത്തന്നെ ഇരിക്കുന്നു. ചുരുക്കിപ്പറയുന്നതായാൽ, ഈ ചെറിയകൃതി വിഷയഗൌരവംകൊണ്ടും, ഭാഷാലാളിത്യംകൊണ്ടും, സാരോപദേശങ്ങൾകൊണ്ടും ഒരു ഉത്തമകാവ്യമാണെന്നു തന്നെ പറയാം.”

പലരും അയച്ച ശുപാർശിക്കത്തുകൾ വായനക്കാർക്കു വിനോദാവഹങ്ങളായിരിക്കുമെന്നുള്ളതിനു സന്ദേഹമില്ല. ശുപാർശിക്കത്തുകളാണെങ്കിലും, നമ്പൂതിരിയുടെ കവിതാരൂപത്തെ അവലംബിച്ച സമയം, അവ പ്രസിദ്ധീകരണയോഗ്യങ്ങളായതിൽ അത്ഭുതമില്ല. ‘അശ്മാപി യാതി ദേവത്വം മഹത്ഭിഃ സുപ്രതിഷ്ഠിതം’ എന്നുണ്ടല്ലോ.

അന്തർനിഗൂഢങ്ങളും അർത്ഥഗർഭങ്ങളും ആയ ഇതിലെ പലേ പദ്യങ്ങളും നാളികേരപാകത്തിലുള്ളവയാകയാൽ, മാദൃശന്മാർക്കു അവയുടെ കൂലങ്കഷമായുള്ള നിരൂപണം സുശക്യമല്ലായ്കയാൽ, ആ പണി വിദ്വാന്മാർക്കായി നീക്കിവെച്ചിരിക്കുന്നു.

തിരുമനസ്സിലെ വിലയേറിയ കൃതികളെ ചേർത്തു അടിപ്പിച്ചിരിക്കുന്ന ഈ പുസ്തകത്തെ ഭാഷാഭിമാനികളായ മലയാളികളുടെ മുമ്പിൽ അവതരിപ്പിക്കുവാൻ എനിക്കു ലഭിച്ച ഭാഗ്യത്തെ ഞാൻ ശ്ലാഘിക്കുകയും അതിനിടയാക്കിയ പ്രസാധകനോട് എന്റെ കൃതജ്ഞതയെ പ്രകാശിപ്പിക്കുകയും ചെയ്തുകൊണ്ടു ഞാൻ വിരമിച്ചുകൊള്ളുന്നു.

# നമ്മെ പ്രാചീനാര്യാവർത്തത്തിലെ ചില വിശ്വവിദ്യാലയങ്ങൾ.

പാലിയം പ്രഭുകുടുംബത്തിന്റെ വിലയും നിലയും ചരിത്രപ്രസിദ്ധങ്ങളാണ്. ലളിതകോമളവാണിയിൽ രചിച്ചിട്ടുള്ള ഈ കൃതിയുടെ കർത്താവായ ശ്രീമാൻ അനുജനച്ചനവർകൾ ആ കുടുംബത്തിലെ ഒരു അംഗമാകുന്നു. സ്ക്കൂൾഫൈനൽപരീക്ഷയിൽ ജയിച്ചതിനുശേഷം, രണ്ടാണ്ടു മദനപ്പിള്ളിയിലെ ദേശീയകലാശാലയിൽ പഠിച്ചതിനുമേൽ, ഇദ്ദേഹം മഹാമഹിമശ്രീ രവീന്ദ്രനാഥടാഗോർ (ടാക്കൂർ) അവർകളുടെ വിശ്വഭാരതിയിൽ ചെന്നുചേന്നു. മൂന്നു സംവത്സരക്കാലംകൊണ്ടു് സംസ്കൃതം, ഇംഗ്ലീഷു്, ബങ്കാളി, പാലി എന്നീ ഭാഷകളിൽ സാമാന്യമായും ചരിത്രവിഷയത്തിൽ പ്രത്യേകിച്ചും നൈപുണ്യം സമ്പാദിച്ചു. ചരിത്രാന്വേഷണത്തിൽ ഇദ്ദേഹത്തിനുള്ള ഉത്സാഹത്തേയും കൌശലത്തേയും ആസ്പദമാക്കി അനുജനച്ചനവർകൾക്കു ലഭിച്ചിട്ടുള്ള പ്രശംസകളുടെ പ്രതിശബ്ദം ഈ ദിക്കുകളിൽ ചിലപ്പോൾ ചിലർ കേട്ടിട്ടുണ്ടെങ്കിലും, വിദ്യാധനികനുമായ ഈ യുവാവിന്റെ കീർത്തി പ്രചരിക്കേണ്ട വിധം പരക്കാത്തതിനു് ഇദ്ദേഹത്തിന്റെ വിനയമൊന്നുമാത്രമാണു് കാരണം. ഈ പ്രബന്ധം ഇദ്ദേഹത്തിന്റെ കീർത്തിയെ കേരളത്തിലെല്ലാം പരത്തട്ടെ. വിദ്യാവിനയസമ്പന്നനായ ഇദ്ദേഹത്തിന്റെ പരിശ്രമങ്ങൾ പാലിയത്തിന്റെ യശസ്സിനെ ദ്വിഗുണീകരിക്കട്ടെ.

പ്രാചീനാര്യാവർത്തത്തിലെ വിശ്വവിദ്യാലയങ്ങളുടെ ഈ ചെറിയ ചരിത്രം എല്ലാവിധത്തിലും നമ്മളാൽ ആദരണീയമായിട്ടുള്ള ഒന്നാണു്. വിഷയം, ഭാഷ, വേഷം എന്നിവയിലൊന്നിലും സുജനങ്ങൾ ഇതിലൊരു വലിയ കുറവു കാണുമെന്നു തോന്നുന്നില്ല.

ഇന്നു പരിഷ്കൃതരാജ്യങ്ങളെന്നു വിശ്രുതങ്ങളായ ദേശങ്ങൾ അജ്ഞാനാന്ധകാരത്തിൽ മൂടിക്കിടന്നിരുന്ന കാലത്തു ഇൻഡ്യയിൽ സകല കലകളേയും പഠിപ്പിക്കുന്നതിനു വിശ്വവിദ്യാലയങ്ങൾ ഉണ്ടായിരുന്നുഎന്നും, അതാതുവിഷയങ്ങളെ പഠിപ്പിക്കുവാൻ ഓരോന്നിന്റെയും ആഴവും കരകളും കണ്ടിട്ടുള്ള സമർത്ഥന്മാർ അവയെ അലങ്കരിച്ചിരുന്നു എന്നും ഉള്ള സംഗതികൾ ഏതു ഭാരതീയന്റെ ഹൃദയത്തിലാണു് ഇന്നും അഭിമാനത്തെ ജനിപ്പിക്കാതിരിക്കുക?

ഈ പുസ്തകം നമ്മുടെ ശ്രദ്ധയെ മറെറാരുപ്രകാരത്തിലും കൂടി ആകർഷിക്കാതിരിക്കയില്ല. ഈ കാലത്താകട്ടെ, ലോകമെ

ല്ലാം ഒന്നു ഉണൎന്നു കൂടീട്ടുണ്ടു്. സ്വദേശഭക്തിയുടെ മൂലമന്ത്രത്തിന്റെ മൎമ്മരധ്വനി എല്ലാ ഹൃദയഗഹ്വരങ്ങളിലും മാറ്റൊലി മൂളിച്ചുകൊണ്ടേ ഇരിക്കുന്നുണ്ടു്. ഇതിന്റെ ഫലമായി നമ്മുടെ വിദ്യാഭ്യാസരീതിക്കും ഒരു വലിയ ചലനം വരാനുള്ള കാലം ആസന്നമായിരിക്കുന്നു. ഓരോ ദേശത്തിനും പ്രത്യേകമായ ചില സമ്പ്രദായങ്ങളുണ്ടു്; ഓരോ ജനതതിയുടെയും ആകൃതി, പ്രകൃതി, ജീവിതഗതി മുതലായവയായിരിക്കണം, ആ സമുദായത്തിന്റെ വിദ്യാഭ്യാസത്തിനുള്ള മാൎഗ്ഗദൎശകങ്ങൾ. ഈ തത്വത്തെ അടിസ്ഥാനമാക്കിയുള്ള വിദ്യാഭ്യാസം മാത്രമേ എന്നും സജീവമായും ഓരോ ദേശങ്ങളുടേയും ആത്മീയലൌകികകാൎയ്യങ്ങളിൽ ശരീരത്തിൽ രക്തമെന്നപോലെ സൎവ്വവ്യാപകവുമായിരിക്കയുള്ളൂ. നിരുപയോഗങ്ങളായ ഇപ്പോഴത്തെ പാഠപദ്ധതികളേയും പരിഷ്കരിച്ചു പാശ്ചാത്യരീതികളും പൌരസ്ത്യസമ്പ്രദായങ്ങളും കൂട്ടി ഒന്നിണക്കി ഒരു പുതിയ ദേശീയവിദ്യാഭ്യാസപരിപാടിയുടെ ആവിൎഭാവത്തോടുകൂടിയല്ലാതെ നമുക്കു ശുഭോദയം ഉണ്ടാകയില്ല. ആ ഗുണസമ്മിശ്രണക്രിയയ്ക്കു് ഈ കൃതി ഉപകരിക്കാതിരിക്കയില്ല. നിശ്ചയംതന്നെ.

ഈ വക കൃതികൾ വായിക്കുന്ന സമയത്താകുന്നു അതിമോഹത്തിനു അതിരില്ലെന്നു തോന്നിപ്പോകുന്നതു്. ഓരോ വിദ്യാലയത്തെക്കുറിച്ചു് ഇതിൽ വായിച്ചുകഴിയുന്നതോടുകൂടി, പോര എന്നല്ലാതെ മതി എന്നു തോന്നുന്നില്ല. നല്ലതിൽ തൃപ്തിവരാൻ പ്രയാസമാണല്ലൊ. എല്ലാ വിദ്യാലയങ്ങളെക്കുറിച്ചും അവയുടെ സ്ഥലകാലങ്ങൾ, ധനാഗമമാൎഗ്ഗങ്ങൾ, അവയിലെ പാഠ്യവിഷയങ്ങൾ, ഗുരുശിഷ്യന്മാരുടെ ദിനചൎയ്യ, അവർ കൂടിക്കഴിഞ്ഞിരുന്ന ക്രമം, എന്നിങ്ങനെയുള്ള അനേകസംഗതികൾ കുറേക്കൂടി വിവരിച്ചാൽ കൊള്ളാമെന്നു ഞാൻ എനിക്കും മററു പലക്കുംവേണ്ടി ഗ്രന്ഥകൎത്താവിനോടു് അപേക്ഷിക്കുന്നു.

ഇതിൽ പ്രതിപാദിച്ചിട്ടുള്ള വിശ്വവിദ്യാലയങ്ങളുടെ കാലങ്ങൾക്കു മുമ്പുള്ള വിദ്യാഭ്യാസരീതിയെ ചുരുക്കത്തിൽ ഒന്നാമതായി കാണിക്കുന്നതു സന്ദൎഭോചിതമായിരിക്കും. അവ ഇതിന്റെ ഉത്തരഫലങ്ങളായിരുന്നു എന്നുള്ളതിനെക്കുറിച്ചു വലിയ വാദത്തിനു വഴിയുണ്ടെന്നു തോന്നുന്നില്ല.

ആദ്യകാലത്തു്, ഒരു കുടുംബത്തിൽ പിതാവു പുരോഹിതനും അവിടെയുള്ളവരുടെ ഗുരുവും ആയിരുന്നു. ഗൃഹസ്ഥാശ്രമി പഠിക്കയും പഠിപ്പിക്കയും പിതൃദേവപ്രീതിക്കായി യജ്ഞങ്ങൾ ചെയ്കയും അതിഥികളെ സല്ക്കരിക്കയും ചെയ്യേണമെന്നു പ്രത്യേകം നിശ്ചയമുണ്ടായിരുന്നു. പിന്നീടു കുടുംബങ്ങൾ സ്ഥിരവാസം ആരം

ഭിച്ച്, യാഗാദികർമ്മങ്ങളെക്കൊണ്ടും മററും കുലപതികൾക്കു പഠിപ്പിക്കുവാൻ അസൌകര്യം നേരിട്ടു തുടങ്ങിയപ്പോൾ, കുട്ടികളെ പഠിപ്പിക്കുന്നതിനുമാത്രമായി പല കുടുംബക്കാർകൂടി ഒരു ആളെ നിയമിച്ചുവന്നു. ഈതരം ആളുകൾ, കാലാന്തരത്തിൽ, പാഠശാലകൾ ഏൎപ്പെടുത്തി പല ദിക്കുകളിൽനിന്നും കുട്ടികളെ സമ്പാദിച്ചു പഠിപ്പിച്ചു തുടങ്ങി. ഈ വിദ്യാൎത്ഥികൾ ഗുരുനാഥന്മാരൊന്നിച്ചു താമസിച്ച് അവരുടെ ദാസ്യപ്രവൃത്തികൾ ചെയ്കയും, പത്തോ പന്ത്രണ്ടോ വർഷം കഴിയുമ്പോൾ, ഗുരുനാഥന്മാൎക്ക് അവരവൎക്ക് അടുത്ത ദക്ഷിണകൊടുത്തു സ്വദേശങ്ങളിലേക്ക് മടങ്ങിപ്പോകയും ചെയ്തിരുന്നു. വാൎദ്ധക്യത്തിൽ വനവാസത്തെ കൈക്കൊണ്ടിരുന്ന പലരും പലപ്പോഴും ശിഷ്യരെ വിദ്യ അഭ്യസിപ്പിച്ചിരുന്നു. ഇങ്ങനെ ആയിരുന്നു അനേകായിരം സംവത്സരം ഹിന്തുക്കളുടെ ഇടയിൽ പഠിപ്പിനെ പോഷിപ്പിച്ചു നിലനിൎത്തിക്കൊണ്ടുപോന്നതു്.

രാജാക്കന്മാരുടെ വാഴ്ച ആരംഭിച്ചതോടുകൂടി, വിദേഹം, കാശി, പാഞ്ചാലം മുതലായ രാജധാനികൾ മുഖ്യമായ വിദ്യാനിലയങ്ങളായിത്തീൎന്നു. ഈ രാജധാനികളിലെല്ലാം വിജ്ഞന്മാരായ ഉപാദ്ധ്യായന്മാർ അധിവസിച്ചിരുന്നു. യാഗകർമ്മങ്ങൾ ചെയ്കയും വിദ്യയെ വൎദ്ധിപ്പിക്കയുമായിരുന്നു അവരുടെ മുഖ്യപ്രവൃത്തികൾ.

രാജധാനികളിൽ ഉണ്ടായിരുന്നപോലെ വേറെ വിദ്യാനിലയങ്ങളും ഉണ്ടായിരുന്നു. ഇന്നുള്ള സൎവ്വകലാശാലകളുടെ സ്ഥാനത്തു് അന്നു് വിദ്യാപരിഷത്തുകൾ ഉണ്ടായിരുന്നു. ചെറുപ്പക്കാർ ഈ പരിഷത്തുകളിൽപോയി വിദ്യാഭ്യാസം ചെയ്തിരുന്നു. ഇതിനു ഋഗ്വേദത്തിൽതന്നെ ലക്ഷ്യങ്ങളുണ്ടു്.

ഒരു യുവാവിന്റെ ജീവകാലത്തെ മുഖ്യമായ കർമ്മം ബ്രഹ്മചര്യാശ്രമത്തിൽ പ്രവേശിക്കുന്നതിനായിരുന്നു. ഇതിൽ പ്രവേശിച്ചാൽ കുട്ടി തന്റെ വിദ്യാഭ്യാസത്തിനായി ഗുരുഗൃഹത്തിലോ മറെറാ പോയിതാമസിക്കും. ഗുരുദ്രവ്യങ്ങൾ ചേൎത്തുണ്ടാക്കിയ സകല ഭോജ്യങ്ങളും എല്ലാ സുഗന്ധവസ്തുക്കളും അലങ്കാരസാധനങ്ങളും അയാൾ ഉപേക്ഷിക്കണം. ഗുരുകുലവാസം ചെയ്യുന്നവർ അടുത്ത ഗ്രാമങ്ങളിൽ പോയി ഭിക്ഷ എടുത്തു് അന്നന്നു കിട്ടുന്നതു പാകംചെയ്തു ഗുരുവിന്റെ ഭക്ഷണം കഴിഞ്ഞാൽ താൻ ഭക്ഷിക്കും. അയാൾ കാട്ടിൽപോയി വിറകും ചമതയും കൊണ്ടുവരും. എല്ലാ ഉഷസ്സിങ്കലും ഹോമത്തിനുള്ള സ്ഥലം അടിച്ചുവാരി ശുദ്ധിവരുത്തി അഗ്നിയെ ജ്വലിപ്പിക്കും. രാത്രി താൻ ഉറങ്ങുന്നതിനു മുമ്പിൽ ഗുരുപാദങ്ങൾ കഴുകി തുട

പ്പിച്ചു ഗുരുവിനെ ശയനഗൃഹത്തിൽ പ്രവേശിപ്പിക്കും. ഇങ്ങനെ വിനയത്തോടും അനുസരണത്തോടും നിഷ്കളങ്കതയോടും കൂടിയായിരുന്നു പണ്ടത്തെ ആര്യബാലന്മാർ വിദ്യ അഭ്യസിച്ചിരുന്നതു്. നിത്യവും ഗുരുശുശ്രൂഷയും തന്റെ വിദ്യാഭ്യാസവുമായി ബ്രഹ്മചര്യം കഴിച്ചുകൂട്ടും. അതിനുശേഷം അയാൾ ഗൃഹസ്ഥാശ്രമത്തെ സ്വീകരിക്കും.

ഈവക സംഗതികളെക്കുറിച്ചു വിസ്തരിച്ചു എഴുതുന്നതും അറിയേണ്ടതും ഉപകാരപ്രദമാകുന്നതാകുന്നു. വിശ്വവിദ്യാലയങ്ങളെ സംബന്ധിച്ചും കുറെ കൂടി വിവരിക്കുന്നതു നന്നായിരിക്കും.

തക്ഷശിലയിലെ വിശ്വവിദ്യാലയത്തിന്റെ കീഴ്ഘടങ്ങളായി അതിനോടു സംയോജിച്ചു രാജഗൃഹം; മിഥില, ഉജ്ജയിനി, കോസല, കുരു എന്നി രാജ്യങ്ങളിലെ വിദ്യാലയങ്ങൾ ഉണ്ടായിരുന്നു. ഈ വക വിദ്യാലയങ്ങളിൽ വിദ്യാഭ്യാസത്തിന്റെ പരിപൂരണത്തിനായിട്ടായിരുന്നു വിദ്യാർത്ഥികൾ പോയിരുന്നതു്. പ്രാഥമികപാഠങ്ങൾക്കൊന്നും അവിടങ്ങളിൽ ഏറ്റപ്പാടുണ്ടായിരുന്നില്ല. തക്ഷശില വലിയ നിലയിലിരുന്ന കാലത്തു് വാരാണസിയായിരുന്നു രണ്ടാംകിട പിടിച്ചുനിന്നിരുന്നതു്. വാരാണസിയിലെ അദ്ധ്യാപകന്മാർ മിക്കവരും തക്ഷശിലയിൽ പഠിച്ചു ജയിച്ചിട്ടുള്ള അദ്ധ്യേതാക്കളായിരുന്നു. ഓരോ ഗുരുവിനു സാധാരണയായി അഞ്ഞൂറു ശിഷ്യന്മാരെ എടുക്കാമെന്നായിരുന്നു വെപ്പു്. തക്ഷശിലയിൽ, സാധാരണ വിഷയങ്ങൾക്കു പുറമേ, ആയുർവേദം, നിയമം, ശസ്ത്രാസ്ത്രവിദ്യ, സസ്യശാസ്ത്രം, എന്നിവയെയും ഹസ്തിസൂത്രം മന്ത്രവാദം, ഭൂതലക്ഷണം, ഭവിഷ്യസൂചനം എന്നി കലകളെയും പഠിപ്പിച്ചിരുന്നു.

നളന്ദയുടെ അവസാനത്തോടുകൂടിയായിരുന്നു വിക്രമശില ഉന്നതിയെ പ്രാപിച്ചുതുടങ്ങിയതു്. അതു നാലു ശതാബ്ദക്കാലം നല്ലനിലയിൽ നിന്നുവന്നു. അവിടെ നൂറെറട്ടു അദ്ധ്യാപകന്മാർ ഉണ്ടായിരുന്നു. നളന്ദയിൽ ഒരു ഗോപുരദ്വാരമെ ഉണ്ടായിരുന്നുള്ളു വിക്രമശിലയിൽ ആറെണ്ണം ഉണ്ടായിരുന്നു. ആറു വിദ്യാലയങ്ങളോടുകൂടിയതായിരുന്നു വിക്രമശിലവിശ്വവിദ്യാലയം. ഓരോ ഗോപുരം, ഓരോ വിദ്യാലയത്തിലേക്കുള്ളതായിരുന്നു. ഓരോ ഗോപുരത്തിന്റെ അധിശനായി ഓരോ ദ്വാരപണ്ഡിതൻ ഉണ്ടായിരുന്നു. വരുന്ന വിദ്യാർത്ഥികൾ ഓരോ വിദ്യാലയത്തിൽ പ്രവേശനത്തിനു പ്രാപ്തന്മാരൊ അല്ലയൊ എന്നു തീർച്ചയാക്കിയിരുന്നതു് അതാതിന്റെ ദ്വാരപണ്ഡിതനായിരുന്നു. പ്രജ്ഞാകര

മതി, രത്നാകരശാന്തി, വാഗീശ്വരകീൎത്തി, നരോപമൻ, രത്നവജ്രൻ, അതീശൻ എന്നു വിളിച്ചുവന്നിരുന്ന ദീപങ്കരൻ ഇവരെല്ലാം ഓരോകാലത്തു ദ്വാരപണ്ഡിതന്മാരായിരുന്നു. വിഖ്യാതനായ ഈ ദീപങ്കരനെയാണു്ററിബററിലെ രാജാവു് അവിടെ ബുദ്ധമതത്തെ സംസ്കരിച്ചു പ്രചരിപ്പിക്കേണ്ടതിനു ക്ഷണിച്ചുകൊണ്ടുപോയതു്. വിക്രമശിലയിൽ പഠിച്ചു പരിക്ഷയിൽ ജയിച്ചവൎക്കു പണ്ഡിതനെന്ന സ്ഥാനം കൊടുത്തിരുന്നു. വിക്രമശില തന്ത്രശാസ്ത്രാദ്ധ്യയനത്തിനു കീൎത്തികേട്ടതായിരുന്നു. തൎക്കം, വ്യാകരണം, ആത്മതത്വവിദ്യ മുതലായവയേയും അവിടെ പഠിപ്പിച്ചിരുന്നു.

ദക്ഷിണഇൻഡ്യയിൽ മധുര, തഞ്ചാവൂരു് എന്നി ദിക്കുകളിലെ വിദ്യാലയങ്ങളെക്കുറിച്ചു പ്രസ്താവിച്ചിട്ടുള്ളതു ഒട്ടും മതിയായിട്ടില്ല. മധുരയിൽ ഓരോ കാലത്തായി മൂന്നു സംഘങ്ങൾ ഉണ്ടായിട്ടുണ്ടു്. ആദ്യത്തേതിൽ അഗസ്ത്യമഹൎഷിയായിരുന്നു അഗ്രാസനസ്ഥാനം വഹിച്ചിരുന്നതു്. തോൽകാപ്പിയാർ, നെരൈയാർ എന്നിവർ രണ്ടാമത്തെ സംഘത്തിലെ ചില പ്രമാണികളായിരുന്നു ഉഗ്രപാണ്ഡ്യൻെറ കാലത്തായിരുന്നു മൂന്നാമത്തെ സംഘം. നക്കിരാരായിരുന്നു അതിൻെറ പ്രധാന അദ്ധ്യക്ഷൻ. തിരുമങ്കൈ ആൾവാരുടെ പെരിയ തിരുമൊഴി, മാണിക്കവാചകരുടെ കൃതികൾ, തിരുവ ളയാടൽ എന്നീ പ്രാചീനഗ്രന്ഥങ്ങളിൽ ഈ സംഘങ്ങളെസംബന്ധിച്ചു പലതും പ്രസ്താവിച്ചിട്ടുള്ളതായി കാണുന്നു.

ചരിത്രാന്വേഷണകുതുകിയായ എൻെറ മാന്യസ്നേഹിതൻ കേരളത്തിലെ വിദ്യാലയങ്ങളെക്കുറിച്ചു കഴിയുന്ന വിവരങ്ങളെ എല്ലാം ശേഖരിച്ചാൽ, അതൊരു വലിയ സമ്പത്തായി തീരുന്നതാകുന്നു. ഇന്നു തൃശ്ശിവപേരൂർ, തിരുനാവായ എന്ന സ്ഥലങ്ങളിൽ രണ്ടായി പിരിഞ്ഞിരിക്കുന്ന യോഗങ്ങൾ ഒന്നിച്ചു ചേൎന്നിരുന്ന ഒരു മഹാബ്രാഹ്മണയോഗം തൃക്കണാമതിലകത്തുണ്ടായിരുന്നു. ഈ യോഗങ്ങളുടെ വിവരമായ ചരിത്രം, ഇവിടങ്ങളിലെ അദ്ധ്യയനക്രമം, കടവല്ലൂരെ കടന്നിരിക്കൽ ഈ വകയെല്ലാം അറിയുന്നതു കേരളിയൎക്കു ചിത്താകൎഷകമായിരിക്കും മലയാളികളെ പുഛിച്ചിരിക്കുന്ന ഉദ്ദണ്ഡശാസ്ത്രികൾകൂടി ഇപ്രകാരം പറഞ്ഞിരിക്കുന്നു.

സൎവോൽകൃഷ്ടാ ജഗതി വിദിതാഃ കേരളേഷു ദ്വിജേന്ദ്രാ
വല്ലീകൗഞ്ച്യോസ്തദപിമഹിമാ കാപിമദ്ധ്യാശ്രിതാനാം
യത്രാപസ്യാസ്സലിലപവനാ യത്രയത്ര പ്രഥന്തേ
തേഷാം തേഷാമതിശയജുഷശ്ശീലവിദ്യാനുഭാവാഃ

കേരളത്തിൽ സഭാമഠങ്ങൾ സ്ഥാപിച്ചിരുന്നതു നംപൂതിരിമാരെ ശാസ്ത്രം പഠിപ്പിക്കുന്നതിനായിരുന്നു. പണ്ടു പതിനെട്ടു സഭാമഠങ്ങൾ ഉണ്ടായിരുന്നു. "ഈ സഭാമഠങ്ങളിൽ പണ്ഡിതന്മാരെന്നു സമ്മതപ്പെട്ടിട്ടുള്ളവരെ ഭട്ടതിരിമാരാക്കി അവരോധിക്കുന്നതാണു്. അവർ പഠിക്കുവാൻ ചെല്ലുന്നവരെ വ്യാകരണം, ജ്യോതിഷം മുതലായ വേദാംഗങ്ങളും മീമാംസയും വേദാന്തവും പഠിപ്പിക്കേണമെന്നായിരുന്നു നിയമം. വിദ്യാർത്ഥികളുടെ ചിലവു സഭാമഠങ്ങളിൽനിന്നു ചെയ്തുകൊള്ളും. അവനവരുടെ കുലപാരമ്പരയായി പഠിച്ചുശീലിക്കേണ്ട ഏതു വിഷയവും പഠിക്കുവാൻ ഏതു നംപൂതിരിക്കും സൌകര്യമില്ലാതെ വന്നുകൂടാ എന്നായിരുന്നു നിശ്ചയം. ചുരുങ്ങിയപക്ഷം, പന്ത്രണ്ടുകൊല്ലമെങ്കിലും ഒരു ശാസ്ത്രം പഠിച്ചു പാണ്ഡിത്യം സമ്പാദിച്ച ആളെയല്ലാതെ ഭട്ടവൃത്തിക്കാരൻ എന്നു പറയാറില്ല." തലപ്പിള്ളി താലൂക്കിൽ ചൊവ്വന്നൂർ സഭാമഠത്തിൽ വ്യാകരണഭട്ടതിരിയായി അവരോധിച്ചിട്ടുള്ളതു മഹാമഹോപാദ്ധ്യായൻ കിളിമംഗലത്തു നടുവത്തു നാരായണൻനംപൂരിപ്പാട്ടിലെയാകുന്നു. തൃപ്പൂണിത്തുറയ്ക്കടുത്തുള്ള വേദനാട്ടു ഗ്രാമക്കാരുടെ സഭാമഠമായിരുന്നു കുമ്പളത്തുണ്ടായിരുന്നതു്. സഭയുടെ പ്രതിനിധിയായി പാട്ടമയ്യാണ്ടുകോവിൽ എന്നൊരാളെ അവരോധിക്കും. അദ്ദേഹത്തിനു ദേശവാഴിസ്ഥാനവുമുണ്ടായിരുന്നു. ഇദ്ദേഹത്തിന്റെ കീഴിൽ പതികൾ എന്ന സ്ഥാനികളായ നാലു കയ്മന്മാരായിരുന്നു മഠംവക കാര്യങ്ങൾ അന്വേഷിച്ചിരുന്നതു്. വേദനാട്ടുഗ്രാമത്തിൽ പ്രസിദ്ധ ഇല്ലങ്ങൾ ഉണ്ടായിരുന്നു. ഇവിടെ പണ്ഡിതന്മാരായ വളരെ നംപൂതിരിമാരുണ്ടായിട്ടുണ്ടു്. ശുകസന്ദേശകർത്താവു് അഭിമാനത്തോടുകൂടി അവരെക്കുറിച്ചു് ഇങ്ങനെ തന്റെ കാവ്യത്തിൽ പ്രശംസിച്ചിരിക്കുന്നു.

പ്രാജ്ഞോൽക്കർഷപ്രകടനകൃതേ പ്രാശ്നികേ പ്രാജ്ഞലോകേ
കല്ലോലാഭൈർമ്മതിജലനിധേരുത്ഥിതൈസ്തർക്കജാലൈഃ
സ്പർദ്ധാബന്ധാദവഹിതധിയഃ സ്പഷ്ടമാത്രാർത്ഥതത്ത്വം
ശ്രൌതേ ലീനാം സദസി രഹസി ശ്രാവകം ശ്രാവയേയുഃ

ആ കൃതിയിൽ ലക്ഷ്മീദാസൻ വയററിലമ്പലമെന്നു നാമാന്തരമുള്ള എരട്ടയമ്പലത്തിലെ വേലായുധസ്വാമിയേയും കുമ്പളത്തെ സഭാമഠത്തിൽ ചേർന്ന ഒരു പണ്ഡിതഭട്ടതിരിയേയും ശ്ലേഷംകൊണ്ടൊന്നിച്ചു വർണ്ണിച്ചിട്ടുണ്ടു്. ദേശകാലാവസ്ഥകൾക്കു അനുരൂപമായവിധം പഴയ പണ്ഡിതസഭാമഠങ്ങൾക്കു ജീവൻകൊടുത്തു പ്രവർത്തിപ്പിച്ചും മററുപ്രകാരത്തിലും കേരളത്തിനു നാനാമുഖങ്ങളായ

അഭിവൃദ്ധിയെ ഉണ്ടാക്കുന്നതിനു കീർത്തനീയന്മാരായ പ്രാചീനകേരളമഹീസുരന്മാരുടെ ഇന്നത്തെ അവകാശികളോട് അപേക്ഷിച്ചും അങ്ങനെ പരിശ്രമിക്കുന്നതിനവർക്കും ആ പരിശ്രമഫലം അനുഭവിപ്പാൻ ശേഷമുള്ളവർക്കും ഭാഗ്യംതരുന്നതിനു ശ്രീസുബ്രഹ്മണ്യസ്വാമിയോടു പ്രാർത്ഥിച്ചുംകൊണ്ടു് ഈ മുഖവുരയെ ഇവിടെ നിർത്തട്ടെ.

മത്തപ്രേമാശിഖിനിമദലയൻ മാനവാൻ ബാണമുക്ത്യാ
സുബ്രഹ്മണ്യഃ പഥി സുമനസാംയൂഥനേതാ നിഷേവ്യഃ
അക്ഷോഭ്യത്വം മധതികൃത നാമത്തുതാർത്ഥാന്യമീഷാം
മരിദ്രാസ്തന്ദിഷ്ഠിമരതരസാ യസ്യ ശക്ത്യാപദാനി.

## നവ്യ ആമുഖം



ഓം നമോ ഭഗവതേ വാസുദേവായ.

ബ്രഹ്മാനന്ദം പരമസുഖദം കേവലം ജ്ഞാനമൂർത്തിം
വിശ്വാതീതം ഗഗനസദൃശം തത്വമസ്യാദി ലക്ഷ്യം
ഏകം നിത്യം വിമലമചലം സർവ്വധീസാക്ഷിഭൂതം
ഭാവാതീതം ത്രിഗുണരഹിതം സദ്ഗുരും ത്വം നമാമി.

ഈശ്വരനുണ്ടു്. ആ ജഗദീശ്വരനെ ഓരോരുത്തർ, അവരവരുടെ ഹിതമനുസരിച്ചു്, പരമാത്മാവു്, പരബ്രഹ്മം, ആദികാരണം, പരമപുരുഷൻ, സദ്ഗുരു എന്നിങ്ങനെ ഏതെങ്കിലും ഒരു പേർ വിളിച്ചുകൊള്ളട്ടെ. പരമാത്മാവു് ഏകനും നിത്യനുമാണു്. നവീനശാസ്ത്രപ്രകാരം, വസ്തുവും ശക്തിയും ഏതുപ്രകാരമോ, ഏകദേശം അതുപ്രകാരം, പരമാത്മാവു്, പരാ, അപരാ, എന്നു ഉൾപ്പിരിവോടുകൂടിയ മായ അല്ലെങ്കിൽ മൂലപ്രകൃതിയുമായി ബന്ധപ്പെട്ടിരിക്കുന്നു. പരമാത്മാവിൽ ഈ സ്വഭാവം നിത്യമായി, ലീനമായിട്ടുള്ളതാകുന്നു. പരാപ്രകൃതിയോടുകൂടിയ പരമാത്മാവാണു് ജീവൻ. അമേയവും നിത്യവുമായ ആകാശവും കുടത്തിലെ ആകാശവും എങ്ങനെയോ, ഏകദേശം അതുമാതിരിയാണു് പരമാത്മാവും ജീവാത്മാവുമായുള്ള ബന്ധമെന്നു വ്യവഹരിക്കാം. പരാ, അപരാ പ്രകൃതികളോടുകൂടിയ പരമാത്മാവാണു്

---

ഗീതാപഠനത്തിനു ഞാൻ പ്രായേണ ഉപയോഗിക്കുന്നതു എന്റെ സ്നേഹിതൻ ഡാക്ടർ എൽ. എം. രവിവർമ്മയുടെ വ്യാഖ്യാനമാകുന്നു. അതിനെ തഴുന്നതിനു എനിക്കു വളരെ സഹായമായിത്തീർന്നിട്ടുണ്ടു്.

പ്രത്യക്ഷഭാവത്തിൽ പ്രപഞ്ചമായി പ്രകാശിക്കുന്നതു്. പ്രപഞ്ചം അനിത്യം.

"ബ്രഹ്മം സത്യം ജഗന്മിഥ്യാ ജീവോ ബ്രഹ്മൈവ നാപരഃ"

സ്വമായകൊണ്ടു്, പരമാത്മാവിനു ദേഹവാനായി തീരാം; സൃഷ്ടിസ്ഥിതിസംഹാരങ്ങളെയും ഏറ്റെടുക്കാം. പിണ്ഡശരീരത്തോടും ബന്ധഭാവത്തോടുംകൂടി ജീവാത്മാവിന്റെ ഈ ലോകത്തിലുള്ള യാത്രാനിർവ്വഹണം തന്നെ സംസാരം. നാളതുവരെ ആർജ്ജിച്ച, പൂർവ്വകൃതധർമ്മാധർമ്മങ്ങളെ ആശ്രയിച്ച സംസ്കാരവിശേഷത്തോടുകൂടിയിരിക്കും മനുഷ്യന്റെ കർമ്മങ്ങൾ. അതിനാലാണു് ജീവപ്രകൃതി, വാസന, ത്രിഗുണാത്മികയായി, അതായതു് സത്വരജസ്തമോമയമായി ഇരിക്കുന്നതു്. ത്രിഗുണരൂപമായാൽ ജീവാത്മാപരമാത്മാക്കൾ കൂടി മൂടപ്പെട്ടിരിക്കും, എന്നു പറയുന്നതിൽ വലിയ തെററില്ല. ഏറെക്കുറെ നമ്മുടെ പൂർവ്വസൂരികളുടെ മതമിതാണു്. പാശ്ചാത്യദേശങ്ങളിലെ നവീനശാസ്ത്രലോകവും സംശയംകൂടാതെ ഒന്നു സമ്മതിക്കുന്നുണ്ടു്. അതായതു്, ഈ ലോകത്തിൽ കാണുന്ന ദ്രവ്യങ്ങളും ഇവയുടെ ശക്തിയും കൊണ്ടല്ല ആദ്യം ലോകമുണ്ടായതു്. പരമാണുക്കളിൽ അന്തർഭവിച്ചുകിടക്കുന്ന ശക്തികൊണ്ടുമല്ല. ഇവക്കെല്ലാററിനും ഹേതുവായി അജ്ഞാതവും അവ്യക്തവുമായി ഒരു ശക്തിയുണ്ടു് എന്നു്, ഈ ശക്തിയെയാണു് നമ്മുടെ സിദ്ധന്മാർ ബ്രഹ്മമെന്നും പരമാത്മാവു് എന്നും മററും വ്യവഹരിച്ചുവരുന്നതു്.

ഇവിടെ മറെറാരവസരത്തിൽ ഞാൻ എഴുതിട്ടുള്ളതിൽ, അല്പമൊരുഭാഗം പകർത്തേണ്ടതായിരിക്കുന്നു.

ജീവാത്മാവു്, ജഗത്തു്, പരമാത്മാവു് എന്നിവയുടെ സത്ഭാവത്തിനും ഘടനയ്ക്കും ഉള്ള പ്രമാണമെന്തു്, പ്രത്യക്ഷാനുഭവവും അനുമാനവും തരമില്ലെങ്കിൽ, പിന്നെ ശരണമെന്തു്? ആപ്തോപദേശമായ ശബ്ദം മാത്രമാണു് ഒടുവിൽ ശേഷിക്കുന്നതു്. യാതൊരു ദുരുദ്ദേശവുമില്ലാതെ, സത്യാന്വേഷണത്തിൽ ഏർപ്പെട്ടിരിക്കുന്ന, സ്വാനുഭവത്തോടുകൂടിയതത്വദർശികൾ ലോകോപകാരത്തിനായി പറഞ്ഞിട്ടുള്ള വാക്കുകളെ എന്തുകൊണ്ടു വിശ്വസിച്ചുകൂടാ? അവർ നിസ്പൃഹന്മാരും അപക്ഷപാതികളും കൂടിയാകുന്നു.

ഉപനിഷദ്മഹാവാക്യങ്ങൾ അങ്ങിനെയുള്ള പരമഹംസന്മാരുടെയാകുന്നു.

"ഏകോ ദേവഃ സർവ്വഭൂതേഷു ഗൂഢഃ
സർവ്വവ്യാപീ സർവ്വഭൂതാന്തരാത്മാ"

എന്നാകുന്നു ഉപനിഷത്സിദ്ധാന്തം. "ഉപദേക്ഷ്യന്തി തേ ജ്ഞാനം ജ്ഞാനിനഃ തത്ത്വദർശിനഃ" അവരുടെ വാക്കുകളെ കണ്ണടച്ചുവിശ്വസിക്കേണമെന്നാരും ആവശ്യപ്പെടുന്നില്ല. ഉത്തമനായ ആചാര്യനിൽനിന്നും വിനയാന്വിതനായി, സംശയങ്ങളറുപോകുംവിധം, മുമുക്ഷുവായ ശിഷ്യൻ വേദാന്തത്തെ അഭ്യസിക്കണം. "തദ്വിദ്ധി പ്രണിപാതേന പരിപ്രശ്നേന സേവയാ" പിന്നെ ഏകാഗ്രചിത്തത്തോടുകൂടി മനനംചെയ്തു, വേദാന്തസാരത്തെഗ്രഹിക്കണം. "ശ്രോതവ്യോ, മന്തവ്യോ, നിദിധ്യാസിതവ്യഃ" യസ്തുക്കിണാനുസന്ധത്തേ സ ധർമ്മവേദനേതരഃ" ഈവിധമുള്ള അഭ്യാസംകൊണ്ടാണ് ഭക്തൻ,

"യോ മാം പശ്യതി സർവ്വത്ര സർവ്വം ച മയി പശ്യതി
തസ്യാഹം ന പ്രണശ്യാമി സ ച മേ ന പ്രണശ്യതി",

എന്നു ഭഗവൽഗീതയിൽ ഉപദേശിക്കുന്ന അവസ്ഥയെ പ്രാപിക്കുന്നതു് താനും ബ്രഹ്മവുംതമ്മിൽ അഭേദബുദ്ധിയുണ്ടാകുന്നതുതന്നെ മോക്ഷം മോക്ഷം കിട്ടിയാൽപിന്നെ ഭവഭയവും വേണ്ടല്ലോ. സർവ്വകർമ്മസന്ന്യാസപൂർവ്വകമായ ആത്മജ്ഞാനമൊന്നേ പരമാത്മപ്രാപ്തിക്കുതകു എന്നു ഗീത തുറന്നുപറയുന്നു. അതോടുകൂടി അഹംഭാവം പോകും, ശമദമനാകും, ഇഷ്ടാനിഷ്ടങ്ങളും ഹർഷവിഷാദങ്ങളും നശിക്കും. ദ്വന്ദ്വഭാവം പോകുമെന്നു സാരം.

ഇതാണു് ഗീതയുടെ രത്നച്ചുരുക്കം. വേദോപനിഷത്തുകളിലും പുരാണങ്ങളിലുമെല്ലാം ഈ വിഷയത്തെക്കുറിച്ചു പ്രതിപാദിച്ചുകാണാം. എങ്കിലും ഗീതയിലെന്നപോലെ, സംശയലേശംവയ്ക്കാതെ, കറകളഞ്ഞമട്ടിൽ, അത്ര സുഗമമായി മറെറാരുടിക്കിലും ഈവിഷയത്തെ അതിൻെറ നാനാമുഖങ്ങളേയും സ്പർശിച്ചുകൊണ്ടു വിശദീകരിച്ചിട്ടില്ലെന്നുവേണം പറയുവാൻ. ശിഷ്യൻ അർജ്ജുനൻ, ഗുരു ശ്രീകൃഷ്ണൻ, സന്ദർഭം ഭാരതയുദ്ധത്തിനടുത്തു മുമ്പും. പിന്നെ, ഉപദേശവും രീതിയും പ്രഥമസ്ഥാനം വഹിക്കാതിരിക്കുന്നതെങ്ങനെ?

"ഇത്യഹം വാസുദേവസ്യ പാർത്ഥസ്യ ച മഹാത്മനഃ
സംവാദമിദമശ്രൌഷമത്ഭുതം രോമഹർഷണം"

എന്നു സഞ്ജയൻ പറഞ്ഞതിൽ ആശ്ചര്യപ്പെടുവാനില്ല. വേദാന്തദേശികാചാര്യരും വെറുതേയല്ല ഈവിധം ഗീതയെക്കുറിച്ചു ഘോഷിച്ചിട്ടുള്ളതു്.

"ദുർവിജ്ഞേയൈഃ നിഗമഗഹനൈഃ ദൂരവിശ്രാന്തിദേശൈഃ
ബാലാനശ്ചൈഃ ബഹുഭിരയനൈഃ ശോചതോ നഃ സ്വവസ്ഥാ
നിഷ്പ്രത്യൂഹം നിജപദമസൌ നേതുകാമഃ സ്വഭ്രമ്നാ
സൽപാഥേയം കിമപി വിദധേ സാരഥിഃ സർവ്വനേതാ"

സർവ്വജനസമ്മതമായൊരു സദാചാരത്തെയാണു് ഗീതയിൽ പ്രതിപാദിച്ചിട്ടുള്ളതു്. സകല സന്മാർഗ്ഗത്തിനും ഇതൊരാധാരമാണു്. ഭിന്നമതക്കാർക്കു് ഒരുപോലെ ഉപയോഗപ്പെടുന്നൊരു വഴിയാണു് ഇതിൽ വെട്ടിത്തുറന്നിരിക്കുന്നതു്. "അദ്ധ്യാത്മവിഷയമായി ഏതെല്ലാം പ്രസ്ഥാനങ്ങളുണ്ടോ, അവയിലെ എല്ലാം സാരാംശം അടങ്ങിയതാണു് ഗീത. ജാതിമതഭേദമെന്യേ, ഇതു സർവ്വരാലും ആദരണീയമാണു്." യോഗിക്കും, ഭോഗിക്കും, പുണ്യവാനും, പാപിക്കും, എന്നുവേണ്ട, സംസ്കാരത്തിന്റെ ഏതുനിലയിലിരിക്കുന്നവർക്കും, മേൽഗതിക്കു് ഇതിൽ സുഗമമായ മാർഗ്ഗം നിർദ്ദേശിച്ചിട്ടുണ്ടു്. അതാണു് ഇതിനു മതഗ്രന്ഥങ്ങളിൽ ആരാധ്യവും ഉന്നതവും ശാശ്വതവുമായൊരു സ്ഥാനത്തിനുള്ള കാരണം. എത്ര പരിഭാഷകളും എത്ര വ്യാഖ്യാനങ്ങളുമാണു് ഇതിനുള്ളതു് എന്നതിനു കണക്കില്ല.

ഗീതയിൽ പതിനെട്ടു് അദ്ധ്യായങ്ങളും എഴുനൂറു ശ്ലോകങ്ങളുമാണുള്ളതു്. ഭാഷയും വിഷയവും രീതിയും നോക്കുന്നതായാൽ, ഷഡ്ദർശനസിദ്ധാന്തങ്ങൾക്കു സ്ഥിരപ്രതിഷ്ഠ സിദ്ധിക്കുന്നതിനുമുമ്പൊരു കാലത്താണു് ഗീത ആവിർഭവിച്ചിട്ടുള്ളതെന്നു കാണാം. ഗീതയെ ഒരു ഉപനിഷത്തായി നാമകരണം ചെയ്തിട്ടുള്ളതിൽ യാതൊരു അനൌചിത്യവുമില്ല.

ഗീത മഹാഭാരതത്തിലെ ഭീഷ്മപർവ്വത്തിന്റെ ഒരുഭാഗമായിട്ടാണല്ലോ ഇരിക്കുന്നതു്. ഭാരതത്തിന്റെ ശരിയായൊരു അംശമാണോ ഇതു്? അതോ, മുമ്പുണ്ടായിരുന്നതോ, പിന്നീടു് ഉണ്ടാക്കിക്കൂട്ടിച്ചേർത്തതോ? യുദ്ധത്തിനായി ഒരുങ്ങിനില്ക്കുന്ന ഇരുസേനകളുടെയും മദ്ധ്യത്തിൽവച്ചു് ഇങ്ങനെയൊരു ഭാഷണം നടക്കുമോ? ഇത്ര വേഗത്തിൽ ഇതെല്ലാം ഉപദേശിക്കുവാൻ സാധിക്കുമോ? എന്നീ പ്രശ്നങ്ങൾക്കുള്ള തക്ക സമാധാനങ്ങളെ ഇവിടെ കൊടുക്കുവാൻ തുടന്നാൽ, മുഖവുര ദീർഘിക്കും, എന്നല്ലാതെ, അതുകൊണ്ടു വലുതായൊരു ഗുണവും ഇതിനു സിദ്ധിക്കുവാനില്ല. വേണമെന്നുള്ളവർക്കു വേണ്ട ഗ്രന്ഥങ്ങൾ നോക്കി തൃപ്തിപ്പെടുവാൻ സൌകര്യവുമുണ്ടു്.

ഗീതയെ മൂന്നുഷഡ്കങ്ങളായി വിഭജിച്ചിട്ടുള്ളതായി വിചാരിക്കാം. ഒന്നാമത്തേതിൽ, "തത്ത്വമസി" മഹാവാക്യത്തിലെ ത്വം

പാദം, അഥവാ ബ്രഹ്മാഹമസ്മിയിലെ അഹംപാദം വിസ്തരിക്കുന്നു. അതിലടങ്ങിയ ജീവാത്മാവിൻെറ പരമാർത്ഥം വെളിപ്പെടുത്തി, അതിന്നു് യഥാർത്ഥത്തിൽ കർത്തവ്യാകർത്തവ്യങ്ങൾ ഇല്ലെന്നും വരുത്തി. സർവ്വകർമ്മസന്ന്യാസംതന്നെ അതിൻെറ ശരിയായ ധർമ്മം എന്നും സൂചിപ്പിച്ചു. അതിനെ സാക്ഷാൽക്കരിക്കുവാനുള്ള വഴിയെക്കുറിച്ചും പറഞ്ഞു. ഒടുവിൽ, ആത്മാവിൽ സ്ഥിതമായ ചിത്തവൃത്തികൊണ്ടു് പരമാത്മാവിനെ ഭജിക്കുകതന്നെ ഉത്തമമെന്നും വിധിച്ചു."

തൽപരമാത്മാ, എന്നാലെന്തു് എന്നു് ദ്വിതീയഷട്കത്തിൽ പറയുന്നു. നിർഗ്ഗുണമായ സ്വരൂപത്തെ വർണ്ണിച്ചിട്ടുണ്ടെങ്കിലും, അധികഭാഗത്തെയും സഗുണബ്രഹ്മോപാസനയെക്കുറിച്ചു് പറയുവാനാകുന്നു ഉപയോഗിച്ചിട്ടുള്ളതു് എന്നുകാണാം. "ഒടുവിലത്തെ ഷട്കത്തിൽ, അസിപദത്തിൻെറ വ്യാഖ്യാനമാണു്. തൽ (ബ്രഹ്മവും) ത്വം (ജീവാത്മാവും) സത്യത്തിലൊന്നാണെന്ന സംഗതിയെപ്പററി പറയുന്നു" ഒന്നുകൂടി സൂക്ഷിച്ചാൽ, രണ്ടാമദ്ധ്യായം പതിനൊന്നാംശ്ലോകം മുതൽക്കാണു് ഉപദേശം തുടങ്ങുന്നതെന്നു് കാണാം അതുവരെ അതിനുള്ള ഹേതു ഇന്നതെന്നു് കാണിച്ചു. രണ്ടാമദ്ധ്യായം ഗീതയുടെ ഒരു സിദ്ധാന്തച്ചുരുക്കവും പതിനെട്ടാമദ്ധ്യായം ഗീതയുടെ ആകെയുള്ള ചുരുക്കവുമാകുന്നു എന്നു് ഗണിക്കാം. പതിനഞ്ചുകൊണ്ടു് അസിശബ്ദത്തിൻെറ അർത്ഥം വിവരിച്ചുതീരും. പതിനാറും പതിനേഴും ചില പദങ്ങളുടെ നിർവചനങ്ങളും മററുമാകുന്നു. ഈ വിഭാഗം വിഷയങ്ങളെ എല്ലാം സംഗ്രഹിച്ചിട്ടുള്ള ഒന്നാണെന്നു് സമ്മതിക്കുവാൻ തരമില്ല. എന്നല്ല, ഗീതയ്ക്കൊരു വിശേഷമുണ്ടു്. അതിൻെറ ഒരു സ്വരൂപജ്ഞാനം കിട്ടേണമെന്നുള്ളവർ, അതിനെ വേണ്ടതുപോലെ ഉപയോഗപ്രദമാകുംവിധം, മനസ്സിലാക്കേണമെന്നുള്ളവർ, ഗീതയെ പലപ്രാവശ്യം പാരായണംചെയ്യുകയും ശ്ലോകാർത്ഥത്തെക്കുറിച്ചു് ചിന്തിക്കുകയുംവേണം. അതല്ലെങ്കിൽ പരസ്പരവിരുദ്ധങ്ങളായ പല അഭിപ്രായങ്ങളും അതിലുള്ളതായി ആദ്യം തോന്നിപ്പോകുവാൻ എളുപ്പമുണ്ടു്. വായിക്കുന്നവരെ അവ പകപ്പിക്കുകയും ചെയ്യും. അതുകാരണമാണു്, ഗീതയെ എല്ലാവർക്കും ഉപദേശിച്ചുകൂടെന്നു പറഞ്ഞിട്ടുള്ളതു്.

"ഇദം തേ നാതവസ്കായ നാഭക്തായ കദാചന
ന ചാശുശ്രൂഷവേ വാച്യം ന ച മാം യോഽഭ്യസൂയതി"

ചുരുക്കത്തിൽ പറയുന്നതായാൽ, ഗീതാഭ്യാസം ഭക്തിയോടും യുക്തിയോടുംകൂടി ചെയ്യേണ്ടതാകുന്നു. അതുകൊണ്ടുള്ള ഫലപ്രാപ്തി

ക്ക്, ത്രികരണങ്ങളെക്കൊണ്ടും ശാസ്ത്രവിധി ശ്രദ്ധയോടുകൂടി ചെയ്യുവാൻ ഒരുക്കവും ഉണ്ടായിരിക്കേണം.

പ്രാപ്യസ്ഥാനത്തു ചെല്ലുന്നതിനു ഗീത കർമ്മം, ഭക്തി, ജ്ഞാനം, എന്നി മൂന്നു വർഗ്ഗങ്ങളെയാകുന്നു കാണിച്ചിട്ടുള്ളതു്. ഇവ സമ്മിശ്രമായിട്ടുള്ള വഴികളാണെന്നും, അല്ലാതെ അന്യോന്യം യാതൊരാശ്രയമില്ലാത്തവയല്ലെന്നും അല്പം ആലോചിച്ചാൽ മനസ്സിലാകുവാൻ പ്രയാസമുണ്ടാകുകയില്ല. കർമ്മം എന്നാൽ ക്രിയ, പ്രവൃത്തി, എന്നേ ഇവിടെ അർത്ഥമുള്ളൂ. ഭക്തനും ജ്ഞാനിക്കും കർമ്മം കൂടാതെ കഴിയുമൊ? ജ്ഞാനസമ്പ്രാപ്തിക്കു് കർമ്മകുശലതയോടുകൂടി ചിരകാലം യോഗാഭ്യാസം വേണ്ടിവരും. ഭക്തിയല്ലെ മററിരുവർക്കുംകൂടി ഒരു പ്രോത്സാഹനകാരണമായി തീരുന്നതു്? ജ്ഞാനശകലം ഇല്ലെങ്കിൽ കർമ്മമുണ്ടൊ ഭക്തിയുണ്ടൊ വേണ്ടമാതിരി വളരുന്നു?

ജ്ഞാനമാർഗ്ഗം ക്ലേശാവഹമായിട്ടുള്ള ഒന്നാകുന്നു. അതിൽ കൂടിയുള്ള സഞ്ചാരം എല്ലാവർക്കും സാധ്യമായി എന്നു വരികയില്ല.

"ബഹൂനാം ജന്മനാമന്തേ ജ്ഞാനവാന്മാം പ്രപദ്യതേ
വാസുദേവ സർവ്വമിതി സ മഹാത്മാ സുദുർല്ലഭഃ"

എന്നാണു് ഭഗവാൻ തുറന്നുപറയുന്നതു്. അതിനുള്ള കാരണവും അദ്ദേഹം കാണിക്കുന്നുണ്ടു്. അതിലേക്ക അല്പമൊന്നു മനസ്സോടിക്ക. ഇങ്ങനെ ബുദ്ധിയെ സ്വാധീനിപ്പിക്കുന്നതു് എളുപ്പമാണൊ? അതിനു് എത്രകാലം എന്തെല്ലാം ചെയ്യണം; ആലോചിച്ചുനോക്ക.

"ബുദ്ധ്യാ വിശുദ്ധയാ യുക്തോ ധൃത്യാത്മാനം നിയമ്യ ച
ശബ്ദാദീൻ വിഷയാംസ്ത്യക്ത്വാ രാഗദ്വേഷൌ വ്യുദസ്യ ച
വിവിക്തസേവീ ലഘ്വാശി യതവാക്കായമാനസഃ
ധ്യാനയോഗപരോ നിത്യം വൈരാഗ്യം സമുപാശ്രിതഃ"
അഹങ്കാരം ബലം ദർപ്പം കാമം ക്രോധം പരിഗ്രഹം
വിമുച്യ നിർമ്മമഃ ശാന്തോ ബ്രഹ്മഭൂയായ കല്പതേ"

ഔപമ്യേന ഇതു ബുദ്ധിമുട്ടുള്ളതാണു് എന്നല്ലാതെ, മറേറതുരണ്ടും അയത്നസാധ്യങ്ങളാണെന്നു അഭിപ്രായപ്പെടുന്നില്ല. കഠിനമെന്നുകരുതി കളയേണ്ട കാര്യവുമല്ലെന്നു പ്രത്യേകം ഓർമ്മവേണം.

ഏതായാലും വഴിപിഴയ്ക്കാതിരിക്കുവാൻ, വിജനവാസം, അല്പാഹാരം, വൈരാഗ്യം എന്നിവയെ ശീലിക്കണം. വാങ്മനഃ

കായനിയമനം ചെയ്യണം; ചില മനോവികാരങ്ങളെ തീരെ ത്യജിക്കണം. എന്നാലേ ബ്രഹ്മാവസ്ഥയ്ക്കു യോഗ്യനായി തീരുകയുള്ളൂ. അതിനുശേഷം ആ അവസ്ഥ ഈവിധം പ്രാപിക്കുകയും ചെയ്യും.

"ബ്രഹ്മഭൂതഃ പ്രസന്നാത്മാ ന ശോചതി ന കാംക്ഷതി
സമഃസർവ്വേഷുഭൂതേഷു മത്ഭക്തിം ലഭതേ പരാം
ഭക്ത്യാ മാമഭിജാനാതി യാവന്യശ്ചാസ്മി തത്വതഃ
തതോ മാം തത്വതോ ജ്ഞാത്വാ വിശതേ തദനന്തരം"

ഇവിടെ അല്പമൊന്നു വിവരിക്കാം.

അമാനിത്വമദംഭിത്വമഹിംസാ ക്ഷാന്തിരാർജ്ജവം
ആചാര്യോപാസനം ശൌചം സ്ഥൈര്യമാത്മവിനിഗ്രഹഃ
ഇന്ദ്രിയാർത്ഥേഷു വൈരാഗ്യമനഹങ്കാര ഏവ ച
ജന്മമൃത്യുജരാവ്യാധിദുഃഖദോഷാനുദർശനം
അസക്തിരനഭിഷ്വംഗഃ പുത്രദാരഗൃഹാദിഷു
നിത്യം ച സമചിത്തത്വമിഷ്ടാനിഷ്ടോപപത്തിഷു
മയി ചാനന്യയോഗേന ഭക്തിരവ്യഭിചാരിണീ
വിവിക്തദേശസേവിത്വമരതിർജ്ജനസംസദി
അദ്ധ്യാത്മജ്ഞാനനിത്യത്വം തത്ത്വജ്ഞാനാർത്ഥദർശനം
ഏതൽ ജ്ഞാനമിതിപ്രോക്തമജ്ഞാനം യദതോऽന്യഥാ

ഇവയിൽ ൧ മുതൽ ൧൧ വരെയുള്ള ഗുണങ്ങൾ പ്രത്യേകിച്ചു കർമ്മികൾക്കും ൧൨ മുതൽ ൧൩ വരെയുള്ളവ ഭക്തനും ൧൪ മുതൽ ൨൦ വരെയുള്ളവ ജ്ഞാനമാർഗ്ഗിക്കും പററിയവയാകുന്നു. താഴ്ന്നനിലക്കാർക്കു ഈശ്വരപ്രീതിക്കായിക്കൊണ്ടു ശീലിക്കാനുള്ള കാര്യങ്ങളെക്കൂടി ഈ സന്ദർഭത്തിൽ കാണിക്കേണ്ടവയാണെന്നു വിശ്വസിക്കുന്നു.

"അദ്വേഷ്ടാസർവ്വഭൂതാനാം മൈത്രഃ കരുണ ഏവ ച
നിർമ്മമോ നിരഹങ്കാരഃ സമദുഃഖസുഖഃ ക്ഷമി,
സന്തുഷ്ടഃ സതതം യോഗീ യതാത്മാ ദൃഢനിശ്ചയഃ
മയ്യർപ്പിതമനോബുദ്ധിര്യോ മേ ഭക്തഃ സ മേ പ്രിയഃ
യസ്മാന്നോ ദ്വിജതേ ലോകോ ലോകാന്നോ ദ്വിജതേ ച യഃ
ഹർഷാമർഷഭയോദ്വേഗൈർമ്മുക്തോ യഃ സ ച മേ പ്രിയഃ
അനപേക്ഷഃ ശുചിർദക്ഷഃ ഉദാസീനോ ഗതവ്യഥഃ
സർവ്വാരംഭപരിത്യാഗീ യോ മൽഭക്തഃ സ മേ പ്രിയഃ
യോ ന ഹൃഷ്യതി ന ദ്വേഷ്ടി ന ശോചതി ന കാംക്ഷതി
ശുഭാശുഭപരിത്യാഗീ ഭക്തിമാൻ യഃ സ മേ പ്രിയഃ

സമഃ ശത്രൌ ച മിത്രേ ച തഥാ മാനാപമാനയോഃ
ശീതോഷ്ണസുഖദുഃഖേഷു സമഃ സംഗവിവർജ്ജിതഃ
തുല്യനിന്ദാസ്തുതിർമ്മൌനീ സന്തുഷ്ടോ യേനകേനചിൽ
അനികേതഃ സ്ഥിരമതിർഭക്തിമാൻ മേ പ്രിയോ നരഃ

പ്രായേണ, ലോകത്തിൽ, സ്വകാര്യങ്ങളിൽ താല്പര്യവും പരോപകാരംചെയ്യുന്നതിൽ അലസതയുമാണല്ലൊ നാം കാണുന്നതു്. അതു ഹേതുവായിട്ടു്, ഈ ചുവടെയുള്ള പടിയിലേക്കു് വേണ്ട മനഃസ്ഥിതിയുണ്ടാകുന്നതുതന്നെ പ്രയാസമായിട്ടല്ലെ ഇരിക്കുന്നതു്? വഴി എളുപ്പമല്ലെന്നു പറയുവാനുള്ള കാരണമതാണു്. ക്ഷിപ്രസാധ്യമല്ലെങ്കിലും, അഭ്യാസംകൊണ്ടു സാധിക്കാമെന്നുള്ളതിനു സംശയമില്ല. മനുഷ്യജന്മം കിട്ടീട്ടുള്ളവർ അതു സാധിക്കുകയും വേണം.

നിർഗ്ഗുണബ്രഹ്മത്തെ ശരിയായി ഉപാസിക്കുവാൻ അപൂർവം ചില ജ്ഞാനികൾക്കെ സാധിക്കൂ. മറ്റുള്ളവർക്കു സഗുണോപാസനതന്നെ ആശ്രയസ്ഥാനം. ഏതുമാർഗ്ഗത്തെ അവലംബിക്കുന്ന ആളായാലും വേണ്ടതില്ല, ഇളകിമറിയുന്ന മനസ്സിനെ പതറാതിരിപ്പാൻ അടക്കിഒതുക്കി ചിത്തവൃത്തികളെ ക്രമപ്പെടുത്തേണ്ടതായിട്ടുണ്ടു്. അതിനുള്ള ദിനചര്യ, ആഹാരം, ആസനം, അനുഷ്ഠാനക്രമം എന്നിവയെല്ലാം ഗീത കാണിച്ചുതരുന്നുണ്ടു്. ഇവയെ സ്വീകരിച്ചുപോയാൽ പ്രാപ്യസ്ഥാനത്തെത്തുവാൻ വളരെ എളുപ്പമുണ്ടു്.

നിർഗ്ഗുണബ്രഹ്മത്തിൽ ലയിപ്പാൻ ശക്തിയുള്ള ആത്മജ്ഞാനിയായ വിദ്വാൻപോലും മറ്റുള്ളവരെ ഭ്രമിപ്പിക്കരുതു്; കർമ്മം ചെയ്യണം കാരണം ലോകം, ശ്രേഷ്ഠന്മാരെ അനുകരിക്കുവാനാണല്ലോ ശ്രമിക്കുക.

ന ബുദ്ധിഭേദം ജനയേദജ്ഞാനം കർമ്മസംഗിനാം
യോജയേൽ സർവകർമ്മാണി വിദ്വാൻ യുക്തഃ സമാചരൻ
യദ്യദാചരതി ശ്രേഷ്ഠസ്തത്തദേവേതരോജനഃ
സ യൽ പ്രമാണം കുരുതേ ലോകസ്തദനുവർത്തതേ

പക്ഷേ കർമ്മമാർഗ്ഗാവലംബികൾ ഒരുകാര്യം പ്രത്യേകം ഓർമ്മയിൽ വയ്ക്കേണമെന്നു ഭഗവാൻ ഉറപ്പിച്ചു പറയുന്നുണ്ടു്. അതു ചെയ്യാത്തതുകൊണ്ടു് ഇന്നു ലോകം തലകുത്തി മറിയുകയും ചെയ്യുന്നുണ്ടു്.

ശ്രേയാൻ സ്വധർമ്മോ വിഗുണഃ പരധർമ്മാൻ സ്വനുഷ്ഠിതാൻ
സ്വഭാവനിയതം കർമ്മ കുർവനാപ്നോതി കില്ബിഷം

മുക്തിക്കു ജ്ഞാനിയാകേണമെന്നില്ല എന്നു സൂചിപ്പിച്ചു വല്ലോ. ഭക്തിയോടുകൂടി ഭഗവാനെ ഭജിച്ചാലും മുക്തി ലഭിക്കും. വിശ്വാസംവേണം. പരമപ്രേമത്തോടുകൂടിയതാണ് ഭക്തി. "കാരണമന്വേഷിക്കാത്ത പരിപൂർണ്ണവിശ്വാസമെന്നതാണ് ഭക്തി മാർഗ്ഗത്തിൻെറ നാരായവേരു്."

പത്രം പുഷ്പം ഫലം തോയം യോ മേ ഭക്ത്യാ പ്രയച്ഛതി
തദഹം ഭക്ത്യുപഹൃതമശ്നാമി പ്രയതാത്മനഃ

ഭഗവന്നാമസങ്കീർത്തനം, ഭാഗവതാദി പുരാണപാരായണം, ഭക്തന്മാരായുള്ള സംസർഗ്ഗം, ഇവയെല്ലാം ഭക്തിയുടെ അഭിവൃദ്ധിക്കു ഹിതകരങ്ങളായ ഹേതുക്കളാകുന്നു. സംശയലേശംപോലുമില്ലാതെ ഭജിക്കുവാൻ ഭഗവാൻ ശക്തിയോടുകൂടി ഉപദേശിക്കുന്നുണ്ടു്:

"മന്മനാ ഭവ മത്ഭക്തോ മദ്യാജീ മാം നമസ്കുരു
മാമേവൈഷ്യസി സത്യം തേ പ്രതിജാനേ പ്രിയോസി മേ"

കർമ്മമാർഗ്ഗത്തെ ഇതരമാർഗ്ഗങ്ങളിൽവെച്ചു സുഗമമെന്ന രീതിയിലാണ് ഗീതയിൽ പ്രതിപാദിച്ചിട്ടുള്ളതു്. കർമ്മമെന്നാൽ വിഹിതമായ കർമ്മം എന്നർത്ഥം. എല്ലാവരും കർമ്മം ചെയ്യുന്നു. ആർക്കും അതൊഴിച്ചു കൂടുന്നതല്ല.

"ന ഹി കശ്ചിൽ ക്ഷണമപി ജാതു തിഷ്ഠത്യകർമ്മകൃൽ
കാര്യതേഹ്യവശഃ കർമ്മ സർവ്വഃ പ്രകൃതിജൈർഗ്ഗുണൈഃ

യോഗികളും കർമ്മം ചെയ്യുന്നു.

കായേന മനസാ ബുദ്ധ്യാ കേവലൈരിന്ദ്രിയൈരപി
യോഗിനഃ കർമ്മ കുർവന്തി സംഗം ത്യക്ത്വാത്മശുദ്ധയേ

ഭഗവാൻകൂടി കർമ്മംചെയ്തുകൊണ്ടു ഇരിക്കുന്നു.

ന മേ പാർത്ഥാസ്തി കർത്തവ്യം ത്രിഷു ലോകേഷു കിഞ്ചന
നാനവാപ്തമവാപ്തവ്യം വർത്ത ഏവ ച കർമ്മണി

പ്രവൃത്തി (കർമ്മ) മാർഗ്ഗത്തിൽ കൂടിയല്ലാതെ പ്രകൃതിക്കു പ്രത്യക്ഷമാകുവാൻ വഴിയില്ല. പരമാത്മാവിനെ അനുമാനിക്കുന്നതു പ്രകൃതിമൂലമല്ലാതെയും തരമില്ല. അതുകൊണ്ടും കർമ്മത്തിൻെറ പ്രാധാന്യം ഊഹിക്കാവുന്നതാകുന്നു.

കർമ്മമാർഗ്ഗത്തിൽ ചരിച്ചാൽ പരമപദം കിട്ടുമോ എന്നു സംശയിക്കേണ്ട.

കർമ്മണൈവ ഹി സംസിദ്ധിമാസ്ഥിതാ ജനകാദയഃ
ലോകസംഗ്രഹമേവാപി സംപശ്യൻ കർത്തുമർഹസി

ഫലാപേക്ഷയും കർത്തൃത്വാഭിമാനവും കൂടാതെ ലോകസംഗ്രഹത്തിനായിക്കൊണ്ടുള്ള കർമ്മമാണ് കർമ്മം. ആ വക പ്രവൃത്തിയിൽ ഏർപ്പെട്ടിരിക്കുന്നാളാണ് കർമ്മയോഗി. അജ്ഞന്റെ ഫലേച്ഛയായിരിക്കും പ്രവൃത്തിക്കുള്ള പ്രേരണാശക്തി, ബുദ്ധിമാന് സ്വധർമ്മബോധമായിരിക്കും. പരോപകാരം പുണ്യം, പാപം പരപീഡനവും. ഈ വിചാരം സർവോൽകൃഷ്ടത്തിനും കാരണമാണ്. സ്വച്ഛമായ അന്തഃകരണമുള്ളവർക്ക് സമബുദ്ധി സർവസാധാരണയായിരിക്കും. അങ്ങനെയുള്ള സന്മനസ്സുണ്ടാകുവാനും ഉണ്ടാക്കുവാനും ആകുന്ന സ്വദേശാഭിമാനികൾ ശ്രമിക്കേണ്ടതു്. ധനാർജ്ജനത്തിനായി ലോകമാസകലം സമരം നടക്കുന്ന ഇക്കാലത്തു് ഈശ്വരപ്രഭാവത്തെക്കുറിച്ചു പ്രസംഗിക്കുന്നതും, ആ ശക്തിയെ അധ്യാരോപിക്കുവാൻ ശ്രമിക്കുന്നതും പക്ഷേ സാഹസമായിരിക്കും. എങ്കിലും, സ്രഷ്ടാവു് നേതാവും നാഥനുമാണെന്നും ഈ കാണുന്നതെല്ലാം ദൈവവിലാസമാണെന്നും, ബാലഹൃദയങ്ങളെ ധരിപ്പിച്ചു് അവരെ സദാചാരങ്ങളിലും ഈശ്വരാരാധനയിലും പ്രേരിപ്പിച്ചു നയിപ്പിക്കേണ്ടതു് സന്മാർഗ്ഗനിഷ്ണാതന്മാരായ ഗുരുജനങ്ങളുടെ കർത്തവ്യങ്ങളിൽ ഒട്ടും അപ്രധാനമല്ലാത്ത ഒന്നാണല്ലോ.

---

## മൻ സ്വാഗതം

ഭാഷാഭഗവതിയുടെ സമാരാധനയിൽ വീട്ടുകാരെന്നും വിരുന്നുകാരെന്നും ഉള്ള വ്യത്യാസത്തിന് അവകാശമില്ലായിരിക്കാം. എങ്കിലും, പരിപാവനമായ സരസ്വതിപീഠത്തിന്റെ സന്നിധിയിൽവെച്ചു നടത്തുന്ന ഈ ജ്ഞാനയജ്ഞത്തിനായി വന്നുചേർന്നിട്ടുള്ള വിബുധജനങ്ങളെ കാണുന്ന സമയം, അഞ്ജലിബദ്ധനായി നിന്നു കുശലപ്രശ്നം ചെയ്യാതിരിക്കുവാനുള്ള മനോധൈര്യം എനിക്കുണ്ടാകുന്നില്ല.

കൃത്യശതങ്ങളിൽനിന്നു അല്പം വിശ്രമത്തെ ആശ്രയിക്കേണ്ടതിങ്കൽ, ഭാഷാപോഷണവിഷയത്തെ മാത്രം കരുതി, സുഖസൗകര്യങ്ങളേയും യാത്രാക്ലേശങ്ങളേയും അവഗണിച്ചാകുന്നു ഇന്നി

സമസ്തകേരളസാഹിത്യപരിഷത്തിന്റെ ആറാം സമ്മേളനത്തിൽ, സ്വാഗതസംഘാദ്ധ്യക്ഷന്റെ നിലയിൽ ചെയ്ത പ്രസംഗം.

വിടെ ആഗതരായിട്ടുള്ളതെന്നു ഞങ്ങൾക്കറിയാം. അവസ്ഥാനുസരണം നിങ്ങളെ സ്വീകരിക്കുന്നതിനു സാധിക്കുമെന്നുള്ള അഭിമാനം ഞങ്ങൾ കൈക്കൊള്ളുന്നില്ല. ഇവിടെ നിങ്ങൾക്കു നേരിട്ടേക്കാവുന്ന സകല അസുഖങ്ങളേയും, ഏകയോഗക്ഷേമബലത്തിനായിക്കൊണ്ടു്, സ്നേഹബുദ്ധിയോടുകൂടി, ക്ഷമിക്കേണമെന്നു് ഞങ്ങൾ നിങ്ങളോടു് ആദ്യമായി പ്രാർത്ഥിച്ചുകൊള്ളുന്നു.

കേരളീയർ നെല്ലിനേയും നാളികേരത്തേയും അവരുടെ വലിയസ്വത്തായിട്ടായിരുന്നു കരുതിയിരുന്നതു്. ലോകമൊട്ടുക്കു ബാധിച്ചിട്ടുള്ള ക്ഷാമദേവതയുടെ ആക്രമണത്തോടുകൂടി അവയുടെ വിലയും ഇടിഞ്ഞിരിക്കുന്നു.

അർത്ഥാലങ്കാരരഹിതമായും എല്ലും തൊലിയുമായും കാകാരവത്തോടുകൂടി മലയാളത്തിൽ അലഞ്ഞുനടക്കുന്ന ചില വികൃതസത്വങ്ങളെ കാണുമ്പോൾ, ദാരിദ്ര്യം സാഹിത്യലോകത്തേയും പിടികൂടിട്ടില്ലെന്നെങ്ങനെ സമാധാനിക്കും?

അത്ഥാൽ ക്രിയാഃ പ്രവത്തന്തേ പർവ്വതേഭ്യ ഇവാപഗാഃ

എന്നു ഭാരതത്തിൽ ഉപന്യസിച്ചിട്ടുള്ള തത്വം ഒരിക്കലും വിസ്മരിച്ചുകൂടുന്നതല്ല. മൂന്നുസംസ്ഥാനത്തിലുമുള്ള ഭാഷാഭിമാനികളും ധനാഗമമാർഗ്ഗങ്ങളെ കണ്ടുപിടിച്ചു പ്രവൃത്തി ആരംഭിക്കാഞ്ഞാൽ, പരിഷത്തിന്റെ മുൻഗാമികളുടെ ഗതിയും സങ്കടങ്ങളും ഈ സ്ഥാപനത്തേയും പീഡിപ്പിക്കാതിരിക്കുമെന്നു വിചാരിക്കുവാൻ ഈ അടുത്ത അനുഭവം ഞങ്ങളെ അനുവദിക്കുന്നില്ല. പൂർവ്വാനുഭവവും ഇതിനെത്തന്നെയാണല്ലൊ വിളിച്ചുപറയുന്നതു്.

൧൦൬൫-ൽ തുടങ്ങിയ ഭാഷാപോഷിണിസഭ അതിന്റെ പതിനെട്ടാമത്തെ വയസ്സിൽ വയ്യൂരുവെച്ചാണു് ഒടുവിൽ കൂടികണ്ടതു്. ഭാഷാസാമ്രാജ്യത്തെ ഭരിച്ചിരുന്ന കേരളകവികലകിരീടപതിയുടേയും നിരതിശയഭക്തിയോടുകൂടി ഭാഷയെ ഭജിച്ചിരുന്ന കണ്ടത്തിൽ വർഗ്ഗീസ്സുമാപ്പിള അവർകളുടേയും സാമത്ഥ്യത്താൽ അതിനത്രയും കാലം കിട്ടി. ൧൦൮൪-ൽ തുടങ്ങിയ ഭാരതവിലാസസഭയും ൧൦൮൮-ൽ തുടങ്ങിയ കൊച്ചി സാഹിത്യസമാജവും വയ്യത്തെ സന്മാർഗ്ഗപോഷിണിയുടെ ആഭിമുഖ്യത്തിൽ ൧൦൯൦-ൽ ആരംഭിച്ച സമസ്തകേരളസാഹിത്യസമാജവും, അവയെക്കൊണ്ടു നടത്തുന്നതിനു പ്രാപ്തിയുള്ളവരില്ലാഞ്ഞിട്ടല്ലല്ലൊ, അതിലും വേഗം അസ്തമിതപ്രായങ്ങളായിത്തീന്നതു്. അഗജാനനപത്മാക്കനായ ഗജാനനന്റെ കാരുണ്യകണികയാലായിരിക്കേണം എടപ്പിള്ളിയിൽ വച്ചു് കൂടിയ പ്രസ്തുതപരിഷത്തിനു് വലിയൊരു മാർഗ്ഗവിഘ്നം കൂ

ടാതെ ഇത്രയെങ്കിലും കേരളപര്യടനം സാധിക്കുന്നതു്. ഈ സന്ദർഭത്തിൽ ഈ കലാശാലയിലെ മണ്ഡലാംഗങ്ങളുടേയും ധർമ്മഭടന്മാരുടേയും ഉചിതമായ കൃത്യനിർവ്വഹണത്തെ ഓർത്തു ഞാൻ ശിരസാ അവരെ ശ്ലാഘിക്കുന്നു; ഗവർമ്മെണ്ടിനോടും മലയാളപരിഷ്കരണക്കമ്മിററിയോടുമുള്ള ഞങ്ങളുടെ കൃതജ്ഞതയെ സ്മരിക്കുകയും ചെയ്യുന്നു.

ലോകയാത്ര സുഖദുഃഖസമ്മിശ്രമായിട്ടല്ലെ വരുവാൻ തരമുള്ളു അതാണു് വലിയൊരു മാർഗ്ഗവിഘ്നംകൂടാതെ എന്നു പറഞ്ഞതു്. പരിഷത്തു് തുടങ്ങിയതിനുശേഷം അതിന്റെ ചില മിത്രങ്ങൾ അതിനു് നഷ്ടമായിത്തീർന്നിട്ടുണ്ടു്. ഈ യോഗത്തിലും നമുക്കു് വരവൂർ ശാമുമേനോൻ അവർകളുടേയും മൂർ എസ്സ്. പത്മനാഭപ്പണിക്കരവർകളുടേയും ദേഹവിയോഗത്തെക്കുറിച്ചു് അനുശോചിക്കുവാനാകുന്ന ദൈവം സംഗതിയാക്കിട്ടുള്ളതു്. അവർ ഭാഷയ്ക്കു കൊടുത്തിട്ടുള്ള സഹായത്തിനെക്കുറിച്ചു് കൃതജ്ഞതയോടുകൂടി സ്മരിക്കുകയും അവരുടെ ആത്മാവിന്റെ നിത്യശാന്തിക്കായി പ്രാർത്ഥിക്കുകയും ചെയ്യേണ്ടതു് നമ്മുടെ കൃത്യമാണു്. നമുക്കു് ഈ അവസരത്തിൽ സന്തോഷത്തിനും ഈശ്വരൻ അവകാശം തരാതിരുന്നിട്ടില്ല. ഉള്ളൂർ പരമേശ്വരയ്യരവർകൾ, കൊളത്തേരിൽ ശങ്കരമേനോനവർകൾ, വടക്കുംകൂർ വലിയ മന്നാടിയാർ അവർകൾ എന്നിവർക്കു ലഭിച്ചിട്ടുള്ള സ്ഥാനമാനങ്ങൾ നമുക്കതിരററ ആഹ്ലാദത്തെയുണ്ടാക്കുന്നില്ലേ? ഈ സന്ദർഭത്തിൽ ശ്രീമദ്ഭാഗവതത്തെ അതിന്റെ മൂലസ്വരൂപത്തിൽതന്നെ പാരായണപരായണന്മാർക്കു് തന്റെ വ്യാഖ്യാനത്താൽ കൂടുതൽ ഉപകാരപ്രദമാക്കിത്തീർത്തിട്ടുള്ള പി. ഗോപാലൻനായർ അവർകളുടെ പരിശ്രമത്തെ അഭിനന്ദിക്കുന്നതിനും ഞാൻ നിങ്ങളോടു് അഭ്യർത്ഥിച്ചുകൊള്ളുന്നു. അദ്ദേഹം വാത്മീകിരാമായണത്തേയും, കൊളത്തേരിൽ ശങ്കരമേനോൻ അവർകൾ, വടക്കുങ്കൂർ രാജരാജവർമ്മരാജാവു് അവർകൾ എന്നിവർ മഹാഭാരതത്തേയും വ്യാഖ്യാനിക്കുവാൻ ഭാവമുണ്ടെന്നു കേൾക്കുന്നതു് ആസ്തികജനസമൂഹത്തിനു മാത്രമല്ല നമ്മുടെ മാതൃഭാഷയെ സ്നേഹിക്കുന്നവർക്കും ആദരണീയവും ആനന്ദപ്രദവുമായൊരു വാർത്തയായിരിക്കുമെന്നു് ഞാൻ വിശ്വസിക്കുന്നു. അവയെ പരിഷത്തിന്റെ അധികാരസീമയിൽപ്പെടുത്തി പ്രകാശിപ്പിക്കുവാൻ എടവരുത്തുന്നതു് അവർക്കും നമുക്കും ഖ്യാതിക്കു് നിർവ്വിശങ്കം ഹേതുവായിത്തീരുമെന്നാകുന്നു എന്റെ സവിനയമായ അഭിപ്രായം.

ഞാനിപ്രസ്താവിക്കുന്നതൊന്നും ഉപദേശമായിട്ടാണെന്നാരും സംശയിക്കുകകൂടിച്ചെയ്യരുതേ എന്നു് ഞാൻ നിങ്ങളോടു യാചിച്ചു

കൊള്ളുന്നു. ഞാനതിനധികാരിയല്ലെന്നു് എനിക്കു നല്ലപോലെ ബോധമുണ്ടു്. എന്നാലെന്തു?

സഭ്യാഃ ശൃണുത ഭദ്രം വഃ സാധവോ യ ഇഹാഗതാഃ
സത്സു ജിജ്ഞാസുഭിർദ്ധർമ്മമാവേദ്യം സ്വമനീഷിതം

പൃഥുചക്രവർത്തി ഉപന്യസിച്ചപ്രകാരം, ധർമ്മനിശ്ചയത്തെ അറിവാനാഗ്രഹിക്കുന്നവർ സ്വാഭിപ്രായത്തെ സത്തുക്കളെ അറിയിക്കേണമെന്നുള്ള പ്രമാണത്തെ അനുസരിച്ചു് ചിലതെല്ലാം നിങ്ങളുടെ സമക്ഷത്തിൽ ഞാൻ അർപ്പിക്കുന്നതായി കരുതിയാൽ മതി.

ഈവക സമ്മേളനങ്ങൾക്കുവേണ്ടി കേരളത്തിലെ സാഹിത്യപ്രണയികൾ ചിലവിടുന്ന പണത്തേയും അനുഭവിക്കുന്ന ബുദ്ധിമുട്ടുകളേയും അപേക്ഷിച്ചു് പരിഷത്തിനുണ്ടായിക്കൊണ്ടിരിക്കുന്ന ഫലങ്ങൾ അനുരൂപങ്ങളാണോ എന്നു് ആലോചിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു പരിഷത്സമ്മേളനങ്ങളുടെ ഭൂമങ്ങളായ റിപ്പോർട്ടുകളിലെ ചില ഗദ്യപദ്യപ്രബന്ധങ്ങൾ മാത്രമേ ഇതേവരെ നമുക്കു കാണത്തക്ക പ്രതിഫലങ്ങളായി ലഭിച്ചിട്ടുള്ളു. ഈ ലാഭത്തിനു ഇത്രമാത്രം ധനവ്യയവും പ്രയത്നവും അപേക്ഷിതങ്ങളാണോയെന്നുള്ള സംഗതി സംശയാസ്പദമായിട്ടാണിരിക്കുന്നതു്. ഭാഷാപോഷണത്തിന്റെ കാര്യക്ഷമങ്ങളായ പരിപാടികളിലേക്കു പരിഷത്തിന്റെ ദൃഷ്ടിയെ നല്ലപോലെ തിരിച്ചു്, പരിഷത്തിനെ സുസ്ഥിരവും പ്രായോഗികവും ആയൊരു പദ്ധതിയിലാക്കുവാനാകുന്നു ഞങ്ങളിവിടെ പ്രവർത്തിച്ചിട്ടുള്ളതു്. ഞങ്ങളുടെ പരിശ്രമഫലം നിങ്ങളുടെ നിർമ്മത്സരമായ അനുകൂല്യത്തേയും അനുഗ്രഹത്തേയും ആശ്രയിച്ചാണിരിക്കുന്നതു്.

പരിഷത്തിനെ രജിസ്റ്റർചെയ്യുക, അതിന്റെ നിയമങ്ങളെ നടപ്പിൽ വരുത്തുക, അംഗങ്ങളെ ചേർക്കുക, അതിനൊരിടയെങ്കിലും ഒരു നിവാസസ്ഥാനം നിശ്ചയിച്ചു് നിരന്തരമായി പ്രവൃത്തി നടത്തിക്കൊണ്ടിരിക്കുക, പല ദിക്കിലും അതിന്റെ ശാഖകളെ സ്ഥാപിക്കുക, ഈവിധമായാലല്ലെ അതിനൊരു പ്രതിഷ്ഠയ്ക്കും കീർത്തിക്കും പ്രയോജനകരമായ പ്രതാപത്തിനും ആധാരമുണ്ടാകയുള്ളു? ഭാഷയെ സംബന്ധിച്ചുള്ള സകല കാര്യങ്ങളിലും പരിഷത്തിന്റെ തീർപ്പു് മൂന്നു സംസ്ഥാനങ്ങളും അംഗീകരിക്കത്തക്കതായൊരു നില നമുക്കു പരിഷത്തിനുണ്ടാക്കേണം അത്രയെങ്കിലുമായിരിക്കേണം നമ്മുടെ ആശാവധി. ഇല്ലെങ്കിൽ നമുക്കിതു വേണ്ടെന്നുവയ്ക്കുകയാണു് നല്ലതു്. പ്രചരണവേലയ്ക്കും പരിഷൽകാര്യങ്ങളേയും ഭാഷയുടെ സർവ്വതോമുഖമായ അഭിവൃദ്ധിക്കുതകുന്ന

വിഷയങ്ങളേയും പ്രതിപാദിക്കുന്നതിനും പരിഷത്തിന്റെ വകയായൊരു മാസികയുടെ ആവിർഭാവം അത്യന്താപേക്ഷിതമാണ്. അതു് ഇതരമാസികകൾക്കൊരാദർശവുമായിത്തീരേണം.

ഉള്ളകൃതികളെ വായിച്ചുരസിക്കുന്നതിനും നൂതനകൃതികളെ സൃഷ്ടിക്കുന്നതിനും നിഘണ്ടുക്കൾ ആവശ്യമാകുന്നു. വിദ്യാർത്ഥികൾക്കും ഗ്രന്ഥകാരന്മാക്കും ഒരു നിഘണ്ടു അപരിത്യാജ്യവസ്തുക്കളിലൊന്നാകുന്നു. ഒരു കേവല മലയാളനിഘണ്ടു, ഒരു ഇംഗ്ലീഷു-മലയാളനിഘണ്ടു, ഒരു സാങ്കേതികശബ്ദനിഘണ്ടു ഇത്രയും നമുക്കു കൂടാതെകഴിയുകയില്ലെന്നുള്ള ഘട്ടത്തിൽ നാം എത്തിക്കഴിഞ്ഞിരിക്കുന്നു. ഐങ്കുടിക്കമ്മാളർ, അരയർ, പുലയർ, കൃഷിക്കാർ കച്ചവടക്കാർ മുതലായ തൊഴിലാളികളുടെ ഇടയിൽ നടന്നു ശേഖരിക്കേണ്ട വാക്കുകളനേകം; നടപ്പുള്ള കൃതികളിൽനിന്നും ലുപ്തപ്രചാരങ്ങളായ പഴയ കൃതികളിൽനിന്നും സമുച്ചയിക്കുവാനുള്ള വാക്കുകളനേകം, കാലാധീനങ്ങളായ നൂതനസംഭവങ്ങളെ പരാമർശിച്ചുണ്ടായിട്ടുള്ള പദങ്ങളനേകം — ഇവയെയെല്ലാം തേടിപ്പിടിച്ച് അർത്ഥകല്പനകളോടും വ്യാഖ്യാനങ്ങളോടുംകൂടി ഒരു നിഘണ്ടു നിർമ്മിക്കുന്നതിനു പലരുടേയും പരിശ്രമവും വളരെ പണച്ചിലവും വേണ്ടിവരുന്ന ഒരു കാര്യമാകുന്നു. ഇതെല്ലാം ഓക്കുമ്പോൾ ഗുണ്ടർട്ടു് സായ്പിനെ എങ്ങനെ ഒന്നു നമസ്കരിക്കാതിരിക്കും? മേൽഗതിക്കു തുഞ്ചുണ്ണിത്തുറയപ്പന്റെ കാലിണകളെ എങ്ങനെ ശരണം പ്രാപിക്കാതിരിക്കും? ഞാൻ നോക്കിട്ടു് അവിടയേ ഒരു ആശ്രയസ്ഥാനം കാണുന്നുള്ളു. അതുപോലെതന്നെ, പരമശിവൻ പ്രസാദിച്ചാലല്ലാതെ ഉത്തമമായൊരു സാഹിത്യചരിത്രവും പ്രകാശിക്കുമെന്നു തോന്നുന്നില്ല. കേരളകലകളും അവയുടെ സാഹിത്യവും വല്ല തോളുംപിടിച്ചാലവയ്ക്കൊരവലംബം കിട്ടുമെന്നു ഞാൻ വിചാരിക്കുന്നില്ല. അവ ശ്രീമാൻ വള്ളത്തോൾ നാരായണമേനവനിൽ തന്നെ രക്ഷപ്രാപിക്കുകയാണു് അവയുടെ ഭാവിശ്രേയസ്സിനു് നല്ലതു്. കേരളകലാമണ്ഡലം പരിഷത്തിനോടു യോജിച്ചു് പ്രവർത്തിക്കുന്നതു യോഗബലത്തിനും രണ്ടിന്റേയും പ്രഭാവത്തിനും കാരണമായിത്തീരുന്നതാകുന്നു.

നമ്മുടെ സാഹിത്യത്തിൽ ഗുണപ്രദമായ ഏതു തരത്തിലുള്ള കൃതികളാണു് കുറഞ്ഞോ ഇല്ലാതെയോ ഇരിക്കുന്നതു് എന്നുനോക്കി മനസ്സിലാക്കി, ആത്തരം ഗ്രന്ഥങ്ങളെ പ്രസിദ്ധപ്പെടുത്തുവാൻ വേണ്ടശ്രമങ്ങൾ ഈ പരിഷത്തു് എല്ലാക്കാലത്തും ചെയ്തുകൊണ്ടിരിക്കേണ്ടതാകുന്നു. അധികാരികളുടെ സ്വഭാവമനുസരിച്ചു് വിഷയവിശദീകരണവും കാഠിന്യവും ക്രമപ്പെടുത്തി പല ശാസ്ത്രങ്ങളെ

സംബന്ധിച്ചുമുള്ള അനവധി പുസ്തകങ്ങളെ മലയാളത്തിലേക്ക് അവതരിപ്പിക്കാതെ കഴിയുകയില്ല. സംസ്കൃതത്തിൽ നിന്നെന്ന പോലെ, ഇംഗ്ലീഷ്, തമിഴ്, ബങ്കാളി എന്നീ ഭാഷകളിൽനിന്നും പല പുസ്തകങ്ങൾ നമ്മുടെ ഭാഷയിലേക്കു നയിപ്പിക്കേണ്ടതുണ്ട്. ഇവിടെ പി. നാരായണൻനായരവർകളുടെ മണിമേഖല, ചിലപ്പതികാരം എന്നിവ പ്രസ്താവയോഗ്യങ്ങളാണ്. പുറമെ, ഇന്നും താളിയോലഗ്രന്ഥങ്ങളിൽ ചിതലിന്റെ മുതലായിക്കിടക്കുന്ന സൽഗ്രന്ഥങ്ങളുടെ മുദ്രാപണത്തിലും, പ്രൌഢങ്ങളായ നമ്മുടെ പ്രാചീനഗ്രന്ഥങ്ങൾക്കു വ്യാഖ്യാനങ്ങളെഴുതിച്ച് പ്രസിദ്ധപ്പെടുത്തുന്നതിലും പരിഷത്തു് മനസ്സുവയ്ക്കണം. ഈവക കാര്യങ്ങളടങ്ങിയ വകുപ്പിന്റെ മേലന്വേഷണം ശ്രീമാന്മാരായ രാജരാജവർമ്മ രാജാവ് അവർകളും, പി. കെ. നാരായണപിള്ള അവർകളും കൈക്കൊണ്ടാൽ അതു പരിഷത്തിന് വലിയൊരു സഹായമായിരിക്കും.



സല്ക്കാവ്യങ്ങളെ എഴുതുന്നവർക്ക് സർവ്വദാ പ്രോത്സാഹനം കൊടുക്കേണ്ടതും, നമ്മുടെ ഭാഷയ്ക്ക് കലാശാലകളിലും, കോടതികളിലും, കച്ചേരികളിലും അവകാശവഴി പ്രവേശനവും, പ്രചാരവും സമ്പാദിക്കേണ്ടതും, അച്ചടിയിലും, പത്രപ്രവൎത്തനത്തിലും കാലോചിതങ്ങളും ഉത്തമങ്ങളുമായ പരിഷ്കാരങ്ങൾ വരുത്തുന്നതിന് അധികൃതന്മാരെ പ്രേരിപ്പിക്കേണ്ടതും, വിമർശനവീഥി വെട്ടിത്തെളിയിച്ചു പരിഷ്കരിച്ച് സല്ക്കാവ്യങ്ങൾക്കുമാത്രം സാഹിത്യലോകത്തിൽ പ്രവേശനം അനുവദിപ്പാൻ ഏർപ്പാടുചെയ്യേണ്ടതും കാര്യാനുഷ്ഠാനഗൃഹത്തിന്റെ അനുബന്ധമായൊരു പുസ്തകശാല സ്ഥാപിക്കേണ്ടതും, സർവ്വോപരി കേരളത്തിൽ ഒരു സർവ്വകലാശാല സ്ഥാപിക്കേണ്ടതിനു യഥാകാലം വേണ്ട ശ്രമങ്ങൾ നടത്തേണ്ടതും പരിഷത്തിന്റെ കർത്തവ്യകർമ്മങ്ങളായി കരുതേണ്ടതാകുന്നു.

എല്ലാററിനും പണിയെടുക്കുവാനും പണമെടുക്കുവാനും ആളുകൾ വേണം. പണമുള്ളവരും, ചെന്നലട്ടാതെ അതിനെ തരുന്നവരും ചുരുങ്ങും. നേതാക്കന്മാരെ നാടോടികളാക്കുന്നതു് ഒരിക്കലും ഭൂഷണമല്ല. അതുകാരണം, ഭാഷാഭിമാനികളും ഉത്സാഹികളും വിവേകികളുമായ കുറെ ചെറുപ്പക്കാർ ഇതിനായിപ്പുറപ്പെടാതെ തരമില്ല. പ്രതിഫലേച്ഛയോടുകൂടി പ്രവർത്തിപ്പാൻ തുടങ്ങിയിട്ടാവശ്യമില്ല. പരമോദ്ദേശത്തെ സമ്പാദിപ്പാനുള്ള പ്രയത്നം തന്നെ അതിന്റെ പ്രതിഫലമായിക്കരുതി കൃത്യനിഷ്ഠയോടും അക്ഷീണമായും പരിശ്രമിച്ചാൽ ശുഭമായ ഫലോദയത്തോടുകൂടി

യ സുപ്രഭാതം കാലതാമസംക്രൂടാതെ കേരളമൊട്ടുക്ക ശോഭിക്കുന്നതാകുന്നു.

നിയതം സംഗരഹിതമരാഗദ്വേഷതഃ കൃതം
അഫലപ്രേപ്സുനാ കർമ്മ യത്തസാത്വികമുച്യതേ.

ആ തരത്തിലുള്ള കർമ്മത്തിനായി നിങ്ങളെ ക്ഷണിച്ചുകൊണ്ടു് ഞാനെൻെറ പ്രസംഗത്തെ ഉപസംഹരിച്ചുകൊള്ളുന്നു.

---

## ൪൦. കേനോപനിഷത്ത്

അറിയുക എന്നൎത്ഥമുള്ള വിദ് എന്ന ധാതുവിൽനിന്നു് വേദം എന്ന പദം ഉണ്ടായി. വേദം എന്നാൽ അറിവു്, ജ്ഞാനം, ബ്രഹ്മവിദ്യ, അതായതു് പരമാത്മജ്ഞാനം. ഈ ജ്ഞാനത്തെ സമ്പാദിപ്പാനുള്ള മാർഗ്ഗത്തെ കാണിക്കുകയും ഈ ജ്ഞാനത്തെ കുറിച്ചു കഥിച്ചു് പ്രകാശിപ്പിക്കുകയും ചെയ്യുന്ന ഗ്രന്ഥത്തിനു പിന്നീടു് ആ പേർ കൊടുത്തുപോന്നു.

ഋക്കു്, യജുസ്സു്, സാമം, അഥർവ്വം എന്നിങ്ങനെ നാലുവേദങ്ങളാണല്ലൊ ഉള്ളതു്. ആദിമകാലത്തു് ആൎയ്യന്മാർ സർപ്പിസ്സോടുകൂടി സോമരസത്തെ ദേവന്മാരുടെ പ്രീതിക്കായി അർപ്പിച്ചിരുന്നു. ആ അവസരങ്ങളിൽ സ്തോത്രങ്ങളായി ചൊല്ലിയിരുന്ന മന്ത്രങ്ങളുടെ സമുച്ചയങ്ങളായിട്ടേ വേദങ്ങളെ ആദ്യം കരുതിയിരുന്നുള്ളു. ഇവയെ സംഹിതകൾ എന്നു പേർ വിളിക്കുകയും ചെയ്തു. ഋഗ്വേദത്തിൽ പല ദേവന്മാരേയും കുറിക്കുന്ന മന്ത്രങ്ങളുണ്ടു്. പാടത്തക്ക ഋക്കുകളേയാണു് സാമവേദത്തിലെടുത്തു ചേർത്തിട്ടുള്ളതു്; പുതുതായ ചരണങ്ങൾ കുറച്ചുമാത്രമെ അതിലുള്ളു. ഇതു തന്നെയാണു് യജുർവേദത്തിൻെറ സമ്പ്രദായം. എങ്കിലും, ഇതിൽ ഗദ്യരൂപത്തിലുള്ള കുറേ സൂത്രങ്ങൾ കൂടി ചേർത്തിട്ടുണ്ടെന്നുള്ള ഒരു വ്യത്യാസം കാണും. അഥർവ്വവേദത്തിനു വേദത്തിൻെറ സ്ഥാനം കുറെ പ്രയാസപ്പെട്ടിട്ടു് ഒടുവിലെ കിട്ടിയുള്ളു. കാരണം, ഇതരവേദങ്ങളിലെ ആരാധ്യവിഷയങ്ങളായ സന്മൂർത്തികളല്ലാതെ, അതിൽ ഭൂതപ്രേതപിശാചുക്കളെ പൂജനീയരായി വെക്കുകയാൽ, അതിലെ സ്തുതികളെ ആഭിചാരമന്ത്രങ്ങളായി ഗണിക്കുവാനിടവന്നു എന്നുള്ളതാണു്.

കാലക്രമംകൊണ്ടു യജ്ഞങ്ങളുടെ ചടങ്ങുകളെ പുരോഹിതന്മാർ വൎദ്ധിപ്പിച്ചുതുടങ്ങി. അതാതു് ക്രിയകൾക്കു വേണ്ടമന്ത്രങ്ങ

ളെ തിരഞ്ഞെടുത്തു ചൊല്ലുക, വിധി നിശ്ചയിക്കുക, യാഗശാല പണിയിക്കുക. യാഗദ്രവ്യങ്ങൾ ശേഖരിക്കുക എന്നിവയിലേപ്പെട്ടവർ അദ്ധ്വര്യുക്കളായി; സാമങ്ങളെ ശരിയായി പാടുവാൻ കഴിയുന്നവർ ഉദ്ഗാതാക്കളായി; തെററുപററാതെ വിധിപ്രകാരം കർമ്മങ്ങളെ ചെയ്യുവാൻ ഉള്ളവർ ഹോതാക്കന്മാരുമായി. യാഗാദിക്രിയകൾ, വേദോച്ചാരണം, ക്രിയാനുഷ്ഠാനം എന്നിവയിൽ ഒരോ പുരോഹിതന്മാരുടെ വംശപരമ്പര അനുസരിച്ച് ഓരോ സമ്പ്രദായം ഏപ്പെട്ടു. നടപ്പിനെ അനുസരിച്ചും അതിനാധാരമായും മന്ത്രങ്ങളെ വ്യാഖ്യാനിച്ചുവന്ന ഈ വ്യാഖ്യാനങ്ങളാണ ബ്രാഹ്മണങ്ങളായി രൂപവൽക്കരിച്ചത്. സൽക്രിയകളുടെ ഒടുവിൽ ഫലശ്രുതി പറഞ്ഞുകൊടുക്കുന്ന മട്ടിൽ, ക്രമേണ, ബ്രാഹ്മണപ്രബന്ധങ്ങളുടെ അവസാനഭാഗങ്ങളിൽ ജ്ഞാനപരങ്ങളായ ഉപദേശങ്ങൾ ചേർത്തുതുടങ്ങി. ഈ ഭാഗങ്ങൾക്ക് ആരണ്യകങ്ങൾ എന്നുള്ള പേർ വന്നുചേന്നു. ആരണ്യകങ്ങളുടെ അവസാനം ഉപനിഷത്തുക്കളുമായി. അപ്പോൾ യഥാക്രമം വേദത്തിൽ മന്ത്രം, ബ്രാഹ്മണം, ആരണ്യകം, ഉപനിഷത്ത് എന്നിവ സാധാരണ ഉണ്ടായിരിക്കും. ഉപനിഷദ്വാക്യങ്ങൾ സംഹിതയിലും ബ്രാഹ്മണത്തിലും ഉണ്ടായിക്കൂടെന്നില്ല. ഇതുകൾക്കെല്ലാം കൂടിയുള്ള പൊതുവായ പേരാണ് ശ്രുതിഎന്നും.

ഒരു ഉദാഹരണമെടുത്തു മേൽ കാണിച്ച ചില സംഗതികളെ ഒന്നുകൂടി വിശദമാക്കുവാൻ വിദ്വാന്മാർ അനുവദിച്ചാൽ കൊള്ളാം. സ്നേഹപൂർവമായ ശാസനയ്ക്ക് അധീനനായി ഈ ആമുഖം ഞാൻ എഴുതുന്നത് എന്നേപ്പോലെയുള്ള അല്പജ്ഞന്മാക്കാണെന്ന് അവർ സമാധാനിച്ചാൽ മതി.

ഋഗ്വേദത്തിലുള്ള രുദ്രസൂക്തത്തിലെ ഒരു മന്ത്രത്തെ 'ഭാരകാവ്യസ്തകാവലി'യെ അവലംബിച്ച് ഇവിടെ ചുരുക്കത്തിലൊന്നു വ്യാഖ്യാനിച്ചാൽ എന്റെ ശ്രമം കുറയും.

ഇമാ രുദ്രായ തവസേ കപർദ്ദിനേ ക്ഷയദ്വീരായ പ്രഭരാമഹേ മതീഃ। യഥാ ശമസദ്വിപദേ ചതുഷ്പദേ വിശ്വം പുഷ്ടം ഗ്രാമേ അസ്മിന്നനാതുരം ॥

യഥാ (യാതൊരുപ്രകാരം) ദ്വിപദേ (മനുഷ്യക്കും) ചതുഷ്പദേ (നാൽക്കാലികൾക്കും) ശം അസൽ (ക്ഷേമം ഭവിക്കുമോ) അസ്മിൻ ഗ്രാമേ (ഈ ഗ്രാമത്തിലെ, രാജ്യത്തിലെ) വിശ്വം (സകല പ്രാണികളും) അനാതുരം (രോഗരഹിതന്മാരും) പുഷ്ടം (പുഷ്ടിയെ പ്രാപിച്ചവരും ആയി ഭവിക്കുമോ, അപ്രകാരം) തവസേ (പരിപൂർണ്ണനും)

കപർദ്ദിനേ (ജടാധരനും) ക്ഷയദ്വീരായ (ശത്രുസംഹാരകനുമായ) രുദ്രായ (രുദ്രഭഗവാനായിക്കൊണ്ട്) ഇമാഃ മതീഃ (സ്തുതിരൂപമായ ഈ ബുദ്ധിവ്യാപാരത്തെ) പ്രഭരാമഹേ (ഞങ്ങൾ പ്രകർഷേണ ചെയ്യുന്നു).

ഇത്രത്തോളം കൊണ്ടു മന്ത്രവും മന്ത്രാർത്ഥവും ആയി. ഇന്ന പ്രകാരം ഹോമവേദിയുണ്ടാക്കേണം, ഏതെല്ലാം തരം പൂജാദ്രവ്യങ്ങൾ ഉണ്ടായിരിക്കേണം, ഇന്നവിധം ഹോമം തുടങ്ങിയ ക്രിയകൾ ചെയ്യേണം, എങ്ങനേ മന്ത്രത്തെ ചൊല്ലേണം, എന്നിപ്രകാരമുള്ള പല സംഗതികളേയും ഓരോ സമ്പ്രദായമനുസരിച്ച് അതാതു ഋത്വിക്കും അറിഞ്ഞിരിക്കേണമല്ലൊ. ആ വക പ്രമാണമെല്ലാം ബ്രാഹ്മണങ്ങളിലടങ്ങിയിരിക്കും.

തുടക്കത്തിൽ എഴുത്തും അച്ചടിയും ഇല്ലായിരുന്നു. അതു ഹേതുവായിട്ട് എല്ലാം മനഃപാഠം തന്നെ വേണ്ടിയിരുന്നു. അക്ഷരപ്പിഴ വരാതിരിപ്പാൻ ഗുരു ശിഷ്യനെ മന്ത്രങ്ങൾ പല തരത്തിൽ പഠിപ്പിച്ചുവന്നു. പദപാഠം, ക്രമപാഠം, ജടാപാഠം, ഘനപാഠം എന്നീ ഉച്ചാരണരീതികൾ ഇന്നും നടപ്പുണ്ട്. ഈ വിധം വേദത്തെ ഹൃദിസ്ഥമാക്കിയ ഒരാൾക്കേ കടവല്ലൂര കടന്നിരുന്ന വേദപരീക്ഷയിൽ വിജയിയാകുവാൻ സാധിക്കൂ. പഠിച്ചോർമ്മവെക്കുവാനുള്ള സൌകര്യത്തിനുവേണ്ടി ബ്രാഹ്മണത്തിലെ വിഷയങ്ങളെ സൂത്രങ്ങളാക്കി ശ്രൌതസൂത്രങ്ങളെന്ന പേരും കൊടുത്തു. സൂത്രം ഇന്നവിധം വേണമെന്നു നിഷ്കർഷയുണ്ട്.

സ്വല്പാക്ഷരമസന്ദിഗ്ദ്ധം സാരവദ്വിശ്വതോമുഖം
അസ്തോഭമനവദ്യം ച സൂത്രം സൂത്രവിദോ വിദുഃ

വീണ്ടും മന്ത്രാർത്ഥത്തെ നമുക്ക് ഒരിക്കൽക്കൂടി ആലോചിച്ചു നോക്കുക. ആർക്കുവേണ്ടിട്ടാണ് നമ്മൾ മന്ത്രത്തെ ജപിക്കുകയും ഹോമാദികൾ നടത്തുകയും ചെയ്യുന്നതു്? സ്ഥാവരജംഗമാത്മകമായ ഈ വിശ്വമാസകലം രോഗബാധാദി ദുഃഖരഹിതന്മാരും ധനധാന്യൈശ്വര്യാദി സുഖസമൃദ്ധരുമായി വരുവാൻ. ആ കർമ്മം കേവലം സ്വാർത്ഥമല്ല, നിഷ്കാമമായിട്ടുള്ളതാണ്. ഫലപ്രാപ്തിക്കായി ശരണം പ്രാപിക്കുന്നതാരെയാണ് എന്നും ചിന്തിക്കേണ്ടതാണല്ലൊ. മൂർത്തിയുടെ വിശേഷണങ്ങളെ ഓരോന്നായി എടുത്തു നോക്കിയാൽ അതു വെളിപ്പെടും. അദ്ദേഹം പരിപൂർണ്ണനും ഭക്തന്മാർക്ക് അഭീഷ്ടദാനം ചെയ്യാൻ ധാരാളം വകയുള്ള ആളും ആണ്. അദ്ദേഹമൊ, ധാരാളിയുമല്ല; വേഷഭൂഷണാദ്യാഡംബരങ്ങളൊന്നും തദുപാസനാവശ്യമില്ല. കപർദ്ദി എന്ന പദം ഭഗീരഥപ്രയത്നത്തേ

യും ഓർമ്മിപ്പിക്കുന്നു. താൻ അതിക്ലേശം അനുഭവിച്ചു ഭക്തരെ അനുഗ്രഹിക്കുന്ന ഭഗവാനാണു് രുദ്രൻ. പോരാ; രുദ്രശബ്ദത്തിൽ നിന്നു് അദ്ദേഹം സംസാരഭയത്തെ ഓടിക്കുന്നവനാണു്; ഭക്തന്മാക്കു് ആത്മവിദ്യോപദേശം ചെയ്യുന്ന ഉപനിഷൽപ്രതിപാദ്യനാണു്, അജ്ഞാനാന്ധകാരത്തെ നശിപ്പിക്കുന്ന തേജോരൂപനാണു് എന്നെല്ലാം അർത്ഥം ഉണ്ടാകുന്നു. ഈ ഭാഗത്തെ ഒന്നു കൂടി ഗൌരവതരമായി വിചാരിക്കുകയാകുന്നു ആരണ്യകം ചെയ്യുന്നതു്. അവിദ്യയെ നശിപ്പിക്കലാകുന്നു ഉപനിഷത്തിൻെറ പ്രവൃത്തി.

മന്ത്രം, ബ്രാഹ്മണം എന്നിവ അടങ്ങിയ വേദഭാഗത്തെ കർമ്മകാണ്ഡമായും ആരണ്യകവും ഉപനിഷത്തും അടങ്ങിയതിനെ ജ്ഞാനകാണ്ഡമായും വേർതിരിച്ചു പറഞ്ഞു വരുന്നു. കർമ്മജ്ഞാനങ്ങളെ ഇരുകാണ്ഡങ്ങളായി തീർത്തുകൊണ്ടു്, അവ തമ്മിൽ യാതൊരു ബന്ധവുമില്ലെന്നു കരുതരുതു്. മന്ത്രം അനഭിജ്ഞന്മാക്കു ഈശ്വരവിശ്വാസവും, കൃതസംസാരികൾക്കു വിജ്ഞാനവും കൊടുക്കാതിരിക്കുകയില്ലെന്നു ഈ സന്ദർഭത്തിൽ ഓക്കേണം. മേൽ കാണിച്ച മന്ത്രവും വ്യാഖ്യാനവും അതു വിശദമാക്കുകയും ചെയ്യുന്നുണ്ടു്. എന്നു തന്നെയല്ല, വേദാന്തമായ ഉപനിഷദ്ഭാഗങ്ങൾ ചില സമയം സംഹിതയിലും ബ്രാഹ്മണത്തിലും കണ്ടു എന്നു വരും. ഈശാവാസ്യവും കേനവും യഥാക്രമം ഇതിനുദാഹരണങ്ങളാകുന്നു.

മന്ത്രം, ബ്രാഹ്മണം, ആരണ്യകം, ഉപനിഷത്തു് എന്നിവ തമ്മിലുള്ള ബന്ധം കാണിക്കുവാൻ ഇനിയൊരു സംഗതി കൂടിയുണ്ടു്. ആര്യന്മാരുടെ ഇടയിൽ നാലാശ്രമങ്ങൾ ഏപ്പെട്ടതു് വൈദികകാലത്താകുന്നു. ബ്രഹ്മചാരി വേദമന്ത്രങ്ങളെ പഠിച്ചുകൊള്ളേണമെന്നുണ്ടു്. ഗൃഹസ്ഥൻ ഗൃഹ്യസൂത്രങ്ങൾക്കും ധർമ്മസൂത്രങ്ങൾക്കും അടിസ്ഥാനമായുള്ള ബ്രാഹ്മണങ്ങളിലെ ജപഹോമാദികർമ്മങ്ങൾ ചെയ്യാൻ ബാദ്ധ്യസ്ഥനാണു്. വാനപ്രസ്ഥൻെറ കൃത്യം, തപോപവാസാദികളോടുകൂടി വിജനപ്രദേശത്തിരുന്നു് ഈശ്വരഭജനം, ധ്യാനം എന്നിവ ചെയ്യുകയാകുന്നു; സന്യാസിക്കു് ഇരിപ്പിടമില്ല; സ്വത്തില്ല; ഈശ്വരസായുജ്യത്തിനായി കാംക്ഷിച്ചിരിക്കുകയാകുന്നു അദ്ദേഹത്തിൻെറ തൊഴിലു്. ഈ ആശ്രമാനുഷ്ഠാനങ്ങളിൽ അന്തർഭവിച്ചതും അവകൊണ്ടു വർദ്ധിച്ചതുമായ ആ ദൈവീകമായ, ആത്മീയമായ ശക്തിയാണു് ആര്യാവർത്തത്തിലെ സംസ്കാരത്തെ നിലനിർത്തിപ്പോന്നിട്ടുള്ളതു്.

ജ്ഞാനോപദേശം രഹസ്യമായിട്ടുവേണം ചെയ്വാൻ. ബ്രഹ്മവിദ്യയെ അതിനു അധികാരികളല്ലാത്തവക്കു കൊടുത്തുകൂടാ.

അതാണതിനെ ഗുരു ശിഷ്യനു വിജനപ്രദേശത്തുവെച്ചു പറഞ്ഞു കൊടുക്കുന്ന നടപ്പു തുടങ്ങിയതു്. ഉപദേശിക്കുവാൻ പ്രാപ്തിയുള്ള ആത്മാരാമന്മാരായ ആചാര്യന്മാർ കാടുകളിൽ പുണ്യതരുക്കളുടെ ചുവട്ടിലോ പർണ്ണശാലകളിലോ താമസിച്ചുവന്നു. അതാണു് ആരണ്യകങ്ങൾക്കു് ആ പേർ സിദ്ധിച്ചതു്. ലോകം കാടുകയറാതിരിക്കുവാനാണു് മുമുക്ഷുക്കൾ കാട്ടിൽപോയി ബ്രഹ്മജ്ഞാനം സമ്പാദിക്കുന്നതു്. ശ്രദ്ധയുള്ള ബുദ്ധിയോടുകൂടി ആലോചിക്കുവാൻ ശക്തിയുള്ളവർക്കും, സാരവസംസ്കാരസമ്പന്നന്മാർക്കും, സംസാരബന്ധത്തെ അറുത്തു കളഞ്ഞു പരമാത്മജ്ഞാനത്തെ അനുഭവിക്കുവാൻ പ്രാപ്തിയുള്ളവർക്കും മാത്രമെ ഇതിനെ ജീവന്മുക്തന്മാർ ഉപദേശിച്ചിരുന്നുള്ളു. ആ സംഗതി പരിരക്ഷിച്ചിരുന്നതും അരണ്യത്തിൽ തന്നെ വെച്ചായിരുന്നു. "ഗുരു ശിഷ്യനെ സമീപത്തിലിരുത്തി (ഉപ=സമീപേ, നിഷൽ=ഇരിക്കുക) രഹസ്യമായി ഉപദേശിക്കുന്ന വിദ്യയാകയാൽ, ഉപനിഷൽ എന്നു പേരുണ്ടായി എന്നു ചിലരും, ഈ വിദ്യയെ പഠിക്കുന്നവർക്കു സംസാരദുഃഖനിവൃത്തി വരുത്തി (ഉപ, നി, പൂർവ്വസ്യസദേഃ വമത്ഥസ്മരണാൽ) ബ്രഹ്മപ്രാപ്തിയുണ്ടാക്കുന്നതുകൊണ്ടു് ഉപനിഷൽ എന്നു പേരു വന്നതായി ശങ്കരാദികളും ഉപനിഷച്ഛബ്ദത്തെ വ്യാഖ്യാനിച്ചിട്ടുണ്ടു്." വിദ്യാരണ്യസ്വാമികൾ പേരിനുള്ള കാരണം മൂന്നാമതൊരുവിധം കാണിച്ചിരിക്കുന്നു. അതും സംഗതംതന്നെ. ഉപനിഷദ് പദത്തിനെ, ഉപ (സമീപം), ക്ഷദ് (ക്ഷയിക്കുക, നശിക്കുക; പോകുക; അറിയുക; നശിപ്പിക്കുക), എന്നിപ്രകാരം വിച്ഛേദിച്ചു് അർത്ഥം പറഞ്ഞു്, താഴെ കാണുന്ന വിധം വ്യാഖ്യാനിക്കുന്നു. ഒരാൾക്കു തന്റെ അന്തര്യാമിയായിരിക്കുന്ന ജീവാത്മാവിനേക്കാൾ അടുത്തതായി മറ്റൊന്നുമില്ല. ഉപനിഷത്തു്, അല്ലെങ്കിൽ ബ്രഹ്മവിദ്യ, ആത്മാവിന്റേയും ബ്രഹ്മത്തിന്റേയും പരമാർത്ഥജ്ഞാനം പ്രകാശിപ്പിക്കുകയാൽ, അവിദ്യ നശിക്കുന്നു. ജീവാത്മാവുതന്നെ പരമാത്മാവു് എന്നുള്ള അറിവുണ്ടാക്കി അവിദ്യയുടെ വേരിനെത്തന്നെ പറിച്ചുകളഞ്ഞു് മായാമോഹങ്ങളെ നശിപ്പിക്കുന്നു. വേദത്തിൽ ബ്രഹ്മവിദ്യ എന്നർത്ഥത്തിലാണു് ഉപനിഷത്തെന്നുള്ള വാക്കിനെ ഉപയോഗിച്ചു കാണുന്നതു്. പേരിനു കാരണമെന്തായാലും, സകല ഉപനിഷത്തുകളിലേയും പ്രധാനവിഷയം ബ്രഹ്മജ്ഞാനമാകുന്നു. ഗുരു സമീപവർത്തിയായ ശിഷ്യനു് ഉപദേശിക്കുന്നതു് തത്വമസി, ബ്രഹ്മൈവാഹം, എന്നിങ്ങനേയുള്ള ഭാവഗർഭങ്ങളായ മഹാവാക്യങ്ങളെയാകുന്നു. ഇവയെ വിവരിച്ചു് മനസ്സിലാക്കിക്കൊടുക്കുകയും ചെയ്യും. ഈ വിവരണങ്ങളാകുന്ന ഉപനിഷത്തുകളായി പരിണമിച്ചിരിക്കുന്നതു്.

പരബ്രഹ്മത്തിൻെറ ലക്ഷണങ്ങൾ, ജീവാത്മാപരമാത്മാക്കളുടെ ഐക്യം, ഈ ബ്രഹ്മജ്ഞാനസിദ്ധിക്കുള്ള വഴി, എന്നിവയെ വേദത്തിൻെറ അന്തമായ ഉപനിഷത്തിലല്ലാതെ മററൊരു പ്രാചീനഗ്രന്ഥങ്ങളിലും പ്രതിപാദിച്ചിട്ടില്ല.

ചുരുക്കിപ്പറയുന്നതായാൽ, വേദത്തിൽ സാമാന്യേന വിധി, അൎത്ഥവാദം, വേദാന്തം എന്നിവ അടങ്ങിയിരിക്കും. വേദത്തിൽ മററനേകം വിഷയങ്ങളും കാണുന്നുണ്ടു്.

ഉപനിഷത്തുകളുടെ ഉപദേശസാരസൎവ്വസ്വം ജീവാത്മാവും പരമാത്മാവും ഒന്നാണെന്നുള്ളതാണു്. ഈ ജ്ഞാനം സമ്പാദിപ്പാനുള്ള ഉപകരണങ്ങളാണു് യജ്ഞങ്ങളും ഉപാസനകളും. ജ്ഞാനലബ്ധിക്കു് ഗൃഹ്യസൂത്രങ്ങളിലും ധൎമ്മസൂത്രങ്ങളിലും വിവരിച്ചിട്ടുള്ള സംസ്കാരക്രിയകളെ ചെയ്തു മനോകായങ്ങൾക്കു് ശുദ്ധിവരുത്തേണ്ടതും അത്യാവശ്യമാണു്. യജ്ഞങ്ങൾ തത്വാവലോകനത്തിനു ബുദ്ധിയെ സമൎത്ഥമാക്കുവാനുള്ള മാൎഗ്ഗങ്ങളാണു്. ഇവയെ എല്ലാം ശരിയായി ചെയ്യുന്നവർ സംഗഹീനരാകും; അവരുടെ ഭേദബുദ്ധിനശിക്കും; അവൎക്കു് അഖണ്ഡമായ സത്തു്, ചൈതന്യം ആനന്ദം ഉണ്ടാകുന്ന ഒരു നില കിട്ടും; ബ്രഹ്മജ്ഞാനവും അതോടുകൂടിത്തന്നെ സിദ്ധിക്കും. ഈ അവസരത്തിൽ ഭവഭൂതിയുടെ ഒരു ശ്ലോകം ഓൎമ്മ വരുന്നു. അതിൻെറ പരിഭാഷ ഇവിടെ പകൎത്തുന്നതു സന്ദൎഭോചിതമായിരിക്കും.

"കൎമ്മജ്ഞാനങ്ങൾ വേറിട്ടറിവതിനിരുകാ-
    ണ്ഡങ്ങളായ്നിന്നു നന്നായ്
ധൎമ്മാധൎമ്മങ്ങളെല്ലാം തെളിവൊടുവിവരി-
    ച്ചാശു മോഹത്തെ നീക്കി സന്മാ-
ൎഗ്ഗത്തിൽ ചരിപ്പിച്ചുകമതിലതിസ-
    ത്തായ ബോധം വളൎത്തി
ബ്രഹ്മാനന്ദത്തെ നൽകും ശ്രുതി സപദി ഭവാ-
    ന്മാൎക്കു നൽകട്ടെ മോക്ഷം.

വിഷയചലനം വരുന്നില്ലെന്നു വിശ്വസിക്കുന്നു. ഏതായാലും ഉപനിഷത്തുകളുടെ അടുക്കലേക്കുതന്നെ നമുക്കു പ്രവേശിക്കുക. ഇവയെ ആരു്, ഏതു കാലത്തു നിൎമ്മിച്ചു എന്നും മററുമുള്ള ചോദ്യങ്ങൾക്കു് ഉത്തരം പറയുവാൻ സാധിക്കുകയില്ല. പൌരാണികകാലത്തുള്ള ഗ്രന്ഥകാരന്മാർ ഋഷികളെ ദേവ, ബ്രഹ്മ; രാജൎഷികളായി തരം തിരിച്ചിരിക്കുന്നു. വൈദികകാലത്തുള്ള ഋഷികൾ ഈ മൂന്നു ഗണത്തിലും ചേൎന്നു കാണുന്നില്ല. അവർ സ്തോത്ര

മുണ്ടാക്കുകയും യുദ്ധംചെയ്കയും നിലം ഉഴുകയും ചെയ്തിരുന്നു എന്നു ഋഗ്വേദസൂത്രങ്ങളിൽനിന്നു കാണുന്നു. ഋഗ്വേദത്തിലുള്ള വിഷയങ്ങൾ, വിവരണങ്ങൾ എന്നിവയിൽനിന്നു് അതു് അനേകായിരം സംവത്സരങ്ങൾക്കു മുമ്പുണ്ടായതെന്നു അനുമാനിക്കാം. മനുഷ്യരുടെ മനോവികാരങ്ങളെ യാതൊരു കൃത്രിമഭംഗിയും കൂടാതെ വെളിപ്പെടുത്തുന്നതാകുന്നു ഋഗ്വേദസൂക്തങ്ങൾക്കുള്ള സ്വാരസ്യത്തിന്റെ കാരണം. ശബ്ദശ്രവണമാത്രത്താൽ ശ്രോത്രങ്ങളേയും, അർത്ഥാലോചന ചെയ്യുന്ന സമയം മനസ്സിനേയും ആനന്ദിപ്പിക്കുവാനുള്ള സാമർത്ഥ്യം ഈ സൂക്തങ്ങൾക്കുണ്ടു്. ആദ്യം ഹിന്തുക്കളുടെ ഇടയിൽ നാഗരികത്വം വൎദ്ധിച്ചു് അവർ ധർമ്മാചാരങ്ങളേയും ദൈവികമന്ത്രങ്ങളേയും ആഡംബരങ്ങളോടുകൂടി അനുഷ്ഠിക്കുവാൻ തുടങ്ങിയപ്പോൾ, അർത്ഥവാദങ്ങളുടെ ആവശ്യം നേരിട്ടു. ഇവയെ സൂക്തപദ്യങ്ങളെക്കൊണ്ടു മുഴുവനും വെളിപ്പെടുത്താൻ കഴിഞ്ഞില്ല. അക്കാലത്താണു് ബ്രാഹ്മണങ്ങളുടെ ഉല്പത്തിക്കു ആവശ്യമുണ്ടായതു്. വീതരാഗഭയക്രോധന്മാരും ധ്യാനൈകനിരതന്മാരും ആയ താപസവര്യന്മാൎക്കു ഭഗവൽഭജനത്തിനും, തത്വജ്ഞാനലാഭാഭിലാഷികൾക്കു് അതിന്റെ സമ്പാദ്യത്തിനും വിജനസ്ഥലങ്ങളെ ആശ്രയിക്കേണ്ടതായും വന്നു. അവിടുന്നാണു് ആരണ്യകങ്ങളും ഉപനിഷത്തുകളും ഉണ്ടായതു്.

ഉപനിഷത്തുകളെ ആന്തരമായ തെളിവുകൊണ്ടു പണ്ഡിതന്മാർ നാലായി തരംതിരിച്ചിരിക്കുന്നു. കാലപ്പഴക്കത്തിന്റെ ക്രമമനുസരിച്ചു് ബൃഹദാരണ്യകം, ഛാന്ദോഗ്യം, തൈത്തരീയം, ഐതരേയം എന്നിവ ഒന്നാമത്തെ മാർഗ്ഗമായി ഗണിക്കാം. അവ അധികം ഭംഗി ദീക്ഷിച്ചുകാണാത്ത ബ്രാഹ്മണപദ്യത്തിലാണു രചിച്ചുകാണുന്നതു്. പദ്യത്തിലുള്ള കാഠകം, ഈശാവാസ്യം, ശ്വേതാശ്വതരം, മുണ്ഡകം എന്നിവ മൂന്നാംതരത്തിലുള്ളവയാണു്. ഗദ്യപദ്യ സമ്മിശ്രമായ രീതിയിലുള്ള കേനോപനിഷത്താണു് ഈ രണ്ടിനങ്ങളേയും ഘടിപ്പിക്കുന്ന രണ്ടാംതരത്തിൽപെട്ട സന്ധി. ഒടുക്കത്തെ വർഗ്ഗത്തിലുള്ളവ അഥർവ്വവേദോപനിഷത്തുകളാണു്. ചോദ്യോത്തരരീതിയിലാകയാൽ പ്രശ്നോപനിഷത്തു് എന്നും, നിർമ്മാതാവിന്റെ നാമത്താൽ ശ്വേതാശ്വതരഉപനിഷത്തു് എന്നും മുണ്ഡകന്മാരുടെ (തല മൊട്ടയടിച്ച സന്യാസികളുടെ) താകയാൽ മുണ്ഡകോപനിഷത്തു് എന്നും മററും ഓരോ കാരണാന്തരേണ ഈ ഗ്രന്ഥങ്ങൾക്കു നാമകരണവും ചെയ്തുവന്നു.

കേനോപനിഷത്തു സാമവേദത്തിലടങ്ങിയ തലവകാരബ്രാഹ്മണത്തിന്റെ ഒരു ഭാഗമാകയാൽ, അതിനെ തലവകാരോ

പനിഷത്തു് എന്നും പറഞ്ഞുവരുന്നു. ഇതിലെ പല വാക്യങ്ങളും കഠോപനിഷത്തു്, പ്രശ്നോപനിഷത്തു്, ശ്വേതാശ്വതരോപനിഷത്തു് എന്നിവയിലും കാണുന്നുണ്ടു്. കേനോപനിഷത്തിലെ പ്രതിപാദ്യവിഷയത്തെ ഒന്നു സിംഹാവലോകനം ചെയ്യാം. ബ്രഹ്മമെന്നാലെന്തു്? അതിനെ അറിവാനും ധ്യാനിപ്പാനും ഉള്ള വഴികളുണ്ടോ? ബ്രഹ്മം അവ്യക്തത്തിനപ്പുറവും വ്യക്തത്തിൽനിന്നു വിപരീതവും ആണു്. അപ്പോൾ അതു് ഇന്ദ്രിയാതീതവും മനോഗോചരമല്ലാത്തതുമാണെന്നു വീണ്ടും പറയേണ്ടതില്ലല്ലോ. അതിനെ അറിയുമെന്നു വിചാരിക്കുന്നവർ അതിനെ തീരെ അറിയുന്നില്ല. ആ വക അഹങ്കാരികൾ അറിയുകയുമില്ല, തോററു മടങ്ങുകയേയുള്ളു. അറിയുകയില്ലെന്നു വിചാരിക്കുന്ന വിനീതൎക്കാണു് പിന്നേയും അതിനെപ്പററി സ്വല്പം അറിവുണ്ടായിരിക്കുക. വേദോക്തകൎമ്മങ്ങൾ ചെയ്തു് വാങ്മനഃകായങ്ങൾക്കു് സംസ്കാരം വരുത്തി കാമാദികളേയും ഭേദബുദ്ധിയേയും നശിപ്പിച്ചവൎക്കേ അപരോക്ഷാനുഭൂതികൊണ്ടു ബ്രഹ്മത്തെ അറിയുവാൻ കഴിയൂ. ഈ സംഗതികൾ ആദ്യത്തെ മൂന്നു ഖണ്ഡങ്ങളിലും, ബ്രഹ്മത്തെ ധ്യാനിക്കേണ്ട ക്രമം അവസാനഖണ്ഡത്തിലും കൊടുത്തിരിക്കുന്നു. ഇങ്ങനെ വിഷയത്തെ സംഗ്രഹിക്കാം.

കേനോപനിഷത്തിൽ, അഹങ്കാരികളായ ദേവകൾക്കു് വിനയം പഠിപ്പിക്കുന്നതും ഇന്ദ്രനു ബ്രഹ്മത്തെ മനസ്സിലാക്കിക്കൊടുക്കുന്നതും ഉമാദേവിയാണെന്നു കേരളീയർ ഓൎക്കണം. അദ്വൈതികളുടെ വിദ്യാശക്തിയാകുന്നതു ഈ ഉമാഹൈമവതിയാണു്. അതിപ്രാചീനകാലം മുതൽ കേരളത്തിൽ ദുൎഗ്ഗാപൂജ നടന്നുവരുന്നുണ്ടു്. കേരളത്തിലല്ലാതെ, ഇത്ര ചെറിയ ഭൂഭാഗത്തെവിടെ നൂറെറട്ടു ദുൎഗ്ഗാലയങ്ങളുണ്ടു്? ഈശ്വരിതന്നെ ബ്രഹ്മത്തിന്റെ മായാശക്തി. ഭഗവതി ബ്രഹ്മവിഷ്ണുരുദ്രന്മാരാൽ പൂജനീയയാകുന്നു സൃഷ്ടിസ്ഥിതിലയാദികൎമ്മങ്ങൾക്കു് ഈശ്വരനു ശക്തിസ്വരൂപിണിയായ ഈശ്വരിയുടെ സഹായം കൂടാതെ തരമില്ല. ആനന്ദലഹരിയുടെ തുടക്കത്തിൽതന്നെ ഈ സംഗതി ശങ്കരാചാൎയ്യർ എടുത്തുകാണിക്കുന്നു.

ഉപനിഷത്തുകളെ സംബന്ധിച്ചു പൊതുവായി മറെറാരു കാൎയ്യത്തിൽ നമുക്കു് അഭിമാനത്തിനു് അവകാശമുണ്ടു്. അവയിൽ അന്തൎഭവിച്ചു കിടക്കുന്ന അദ്വൈതമതത്തെ ശക്തിയോടുകൂടി വെളിപ്പെടുത്തി അതിനു പ്രചാരം വരുത്തിയതും ലോകത്തിൽ സ്ഥിരപ്രതിഷ്ഠചെയ്തതും ദിഗന്തവിശ്രാന്തകീൎത്തിമാനായ ഒരു കേരളീയനാണു്. ആ ശ്രീശങ്കരാചാൎയ്യപരമഗുരുവരന്റെ കാൽനഖേന്ദുമ

രിചിയെ ആശ്രയിച്ചാകുന്നു ഡാക്ടർ എൽ. എ. രവിവർമ്മ പ്രസിദ്ധപ്പെട്ടിരിക്കുന്നതു്. ഡാക്ടരുടെ കാരണവരും, ഭാഷാഭിമാനിയും ഒരു തികഞ്ഞ പണ്ഡിതനും, അനുഗ്രഹിതകവിയും, ഭഗവൽഭക്തനുമായിട്ടു് ലക്ഷ്മീപുരത്തു കൊട്ടാരത്തിൽ അടുത്തകാലത്തു് രവിവർമ്മനെന്നു പ്രസിദ്ധനായിരുന്ന ഒരു തമ്പുരാനുണ്ടായിരുന്നു. അദ്ദേഹത്തിൻെറ ആര്യാശതകത്തിൽ ഉള്ള കവിഞ്ഞൊഴുകുന്ന ആശയവിശേഷത്തോടുകൂടി ആ പുണ്യപുരുഷൻ ഇങ്ങനെ കവനംചെയ്തു കാണുന്നു.

മായേ! മോഹതമോമയമായേറെ വളന്ന കടൽകടന്നിടാൻ
തായേ! വരമിന്നടിയനു തായേ തരുണേന്ദുചൂഡവോൻജായേ!

ഈ പ്രാത്ഥനയുടെ ഫലമായിട്ടായിരിക്കും ദേവി അദ്ദേഹത്തിൻെറ അനന്തരവനെത്തന്നെ ഈ വഴിക്കു തിരിച്ചുവിട്ടിരിക്കുന്നതു്. പ്രസ്ഥാനത്രയത്തിനു ശങ്കരാചാര്യസ്വാമികൾ സംസ്കൃതത്തിൽ എഴുതീട്ടുള്ള ഭാഷ്യംപോലെ, ഡാക്ടർ ഭാഷയിൽ വ്യാഖ്യാനമെഴുതി കേരളീയരെ അനുഗ്രഹിക്കാതിരിക്കുകയില്ല. ഭഗവത്ഗീതോപനിഷത്തിനു ഡാക്ടർ എഴുതീട്ടുള്ള വ്യാഖ്യാനം അദ്ദേഹത്തിൻെറ നാനാമുഖമായ വൈദുഷ്യത്തിൻെറ വിസ്താരവും താഴ്ചയും കാണിക്കുന്നുണ്ടു്. പൂൎവ്വജന്മകൃതസുകൃതത്തിൻെറ ഫലമായി ഒരു വലിയ സംസ്ഥാനത്തെ കണ്ണാശുപത്രിയിൽ പ്രഥമസ്ഥാനം വഹിക്കുവാൻ ഇടയായിട്ടുള്ളതു്, മാംസചക്ഷുസ്സുകൾക്കുള്ള കേടുപാടുകൾ തീൎത്തു കൂടുതൽ കാഴ്ച കൊടുക്കാൻ മാത്രമല്ലെന്നും, മായയുടെ ആശാപാശശതങ്ങളിൽ കിടന്നു വലയുന്ന മനുഷ്യരുടെ ജ്ഞാനചക്ഷുസ്സുകൾക്കു നേരിട്ടിട്ടുള്ള അജ്ഞാനതിമിരാന്ധകാരത്തെ കളഞ്ഞു് അവിടെ ബ്രഹ്മവിദ്യയെ പ്രകാശിപ്പിക്കുവാൻ കൂടിയാണെന്നും അദ്ദേഹം ധരിച്ചിട്ടുണ്ടെന്നുള്ളതു നിശ്ചയമാണു്. ഇക്കാലത്തെ നാട്ടുനടപ്പനുസരിച്ചു്, ഞാനീ ഉപന്യാസത്തിൽ കേളികേട്ട നമ്മുടെ ഡാക്ടരെ കേരളീയൎക്കു പരിചയപ്പെടുത്തുവാൻ തുടങ്ങിയാൽ, ആ പ്രവൃത്തി സാഹസമായി കലാശിക്കും. അതു ഹേതുവായിട്ടു ഞാൻ അതിനു തുനിയുന്നില്ല; എന്നാൽ അവരെല്ലാവരും അദ്ദേഹത്തിൻെറ കൃത്യങ്ങൾ നിൎവ്വിഘ്നമായി നിർവഹിക്കുന്നതിനും അദ്ദേഹം ആയുരാരോഗ്യത്തോടുകൂടി ഇരിക്കുവാനും ഈശ്വരനോടു പ്രാൎത്ഥിക്കുവാൻ ഞാൻ അവരോടു ആവശ്യപ്പെടുന്നു. എൻെറ മാന്യസ്നേഹിതനോടും ഞാനൊന്നു് അപേക്ഷിക്കുന്നുണ്ടു്. ആയതു പ്രസ്ഥാനത്രയത്തിനുള്ള ഭാഷാഭാഷ്യം എഴുതിത്തീൎന്നാൽ, അദ്വൈതമതം മന്ദമദ്ധ്യമബുദ്ധികൾക്കു പോലും എളുപ്പത്തിൽ ഗ്രഹിക്കത്തക്കനിലയിൽ അതിനൊരു പ്രവേശിക എഴുതിയാൽ

കൊള്ളാമെന്നുള്ളതാകുന്നു. പൂരിമഠത്തിലെ ജഗദ്ഗുരു ശ്രീശങ്കരാചാര്യസ്വാമി പ്രസിദ്ധപ്പെടുത്തീട്ടുള്ള ബ്രഹ്മസൂത്രശങ്കരഭാഷ്യത്തിന് അദ്ദേഹം എഴുതിട്ടുള്ള ആമുഖോപന്യാസം ഈ വ്യവസായത്തിൽ തമ്പുരാനു വലിയ സഹായമായിരിക്കും. പൂർവസൂരികളിലാരുടെയെങ്കിലും ഹസ്താവലംബം വേണമെങ്കിൽ, വിദ്യാരണ്യസ്വാമികൾ അദ്ദേഹം ഉപനിഷത്തുക്കൾക്ക് എഴുതീട്ടുള്ള പ്രവേശികയുമായി തയ്യാറുണ്ട്. പ്രസ്ഥാനത്രയത്തിന്റെ ഭാഷ്യം ഹസ്താമലകം പോലെ സ്വാധീനമായിട്ടുള്ളാൾക്ക് ശ്രീ ശങ്കരഗുരുവയ്യന്റെ സഹായം എപ്പോഴും ഉണ്ടായിക്കൊണ്ടിരിക്കുമെന്നുള്ള വിശ്വാസത്തിന്മേൽ, അരിവിടെ ഒന്നാമതായി പറയാതിരുന്നതാണ്. വിസ്തരഭയംകൊണ്ടും അപ്രാപ്തികൊണ്ടും വേദാന്തചിന്തയുടെ ഭാഗം ഇങ്ങനെ തമ്പുരാനെ ഏല്പിക്കുന്നു.

പ്രസ്തുത പ്രവേശിക നവീനശാസ്ത്രജ്ഞന്മാക്ക് ഹിതമായിരിക്കണം ഇവരിൽ ചിലർ പ്രത്യക്ഷപ്രമാണത്തെ മാത്രമെ മാനിക്കുന്നുള്ളു. ഇങ്ങനെയുള്ളവരോട് ഒരുകാര്യം എനിക്ക് ചോദിക്കുവാനുണ്ട്. കണ്ടാലെ ഉണ്ടെന്നു വിശ്വസിക്കു എങ്കിൽ, ജഗദീശ്വരന്റെ കാര്യമിരിക്കട്ടെ. ഭൂമിയിൽ മനുഷ്യരുടെ ഇടയിൽ, എല്ലാവരിലുംവച്ച് ഇവക്ക് മുഖ്യരായ ആരാധ്യജനങ്ങളായിട്ടുള്ള മാതാപിതാക്കന്മാരുടെ കഥ എടുക്കാം. ഇക്കാലത്ത് ഇവരുടെ വിലയും കുറഞ്ഞിരിക്കുന്നു. പൂർവ്വസൂരികളുടെ, "മാതൃദേവോ ഭവ, പിതൃദേവോ ഭവ, ആചാര്യദേവോ ഭവ" എന്നുള്ള ക്രമമനുസരിച്ച് നടക്കുന്നൊരുവനാകയാൽ ഞാൻ ഇവക്ക് പ്രഥമസ്ഥാനം കൊടുക്കുന്നു. പ്രത്യക്ഷാനുഭവംകൊണ്ടല്ലല്ലോ അമ്മയച്ഛന്മാരിന്നവരെന്നു ഇവർ തീർച്ചയാക്കീട്ടുള്ളതു്. അതിനു് യാതൊരു വഴിയുമില്ല. അനുമാനപ്രകാരവും ആകുവാൻ തരമില്ല. അതുവഴി, ഒരാൾക്ക് ഒരമ്മയുമച്ഛനുമുണ്ടായിരിക്കേണം എന്നു കിട്ടുമെന്നല്ലാതെ, അവരിന്നവരെന്നു തീർച്ചയായി അനുമാനിക്കുവാൻ സാധിക്കുന്നതല്ലല്ലൊ.

അപ്പോൾ, ജീവൻ (ജീവാത്മാവ്), ജഗത്ത്, ബ്രഹ്മം (പരബ്രഹ്മം, പരമാത്മാവ്) എന്നിവയുടെ സത്ഭാവത്തിനുള്ള പ്രമാണമെന്ത്? പ്രത്യക്ഷാനുഭവവും അനുമാനവും തരമല്ലെങ്കിൽ പിന്നെ ശരണമെന്ത്? ഉപമാനംകൊണ്ട് ഒരു ഗുണവും കിട്ടുകയില്ല; അതിനെ ഉപയോഗിപ്പാനുള്ള വഴിയും കാണുന്നില്ല. ഒടുവിൽ ശേഷിക്കുന്നതു് ആപ്തോപദേശമായ ശബ്ദം മാത്രമാണ്. യാതൊരു ദുരുദ്ദേശവുമില്ലാതെ സത്യാന്വേഷണത്തിൽ ഏർപ്പെട്ടിരിക്കുന്ന സ്വാനുഭവത്തോടുകൂടിയ തത്വദർശികൾ ലോകോപകാ

രത്തിനായി പറഞ്ഞിട്ടുള്ള വാക്കുകളെ എന്തുകൊണ്ടു് വിശ്വസിച്ചുകൂടാ. അവർ നിസ്പൃഹന്മാരും അപക്ഷപാതികളുമാണു്.

ഉപനിഷദ്മഹാവാക്യങ്ങൾ അങ്ങനെയുള്ള പരമഹംസന്മാരുടെയാകുന്നു.

"ഏകോ ദേവഃ സർവ്വഭൂതേഷു ഗൂഢഃ
സർവ്വവ്യാപീ സർവ്വഭൂതാന്തരാത്മാ"

എന്നാകുന്നു ഉപനിഷത്സിദ്ധാന്തം. "ഉപദേക്ഷ്യന്തി തേ ജ്ഞാനം ജ്ഞാനിനഃ തത്ത്വദർശിനഃ" അവരുടെ വാക്കുകളെ കണ്ണടച്ചു് വിശ്വസിക്കേണമെന്നാരും ആവശ്യപ്പെടുന്നില്ല.

"എള്ളിലുള്ളെണ്ണ കണക്കേ ദേഹങ്ങടേ
ഉള്ളിലുണ്ടീശ്വരനെന്നറിവാൻ
ഉള്ളവണ്ണംതന്നെകാട്ടിത്തരും ഗുരു
നിത്യം ഗുരുനാഥ കൈതൊഴുന്നേൻ.

ഉത്തമനായ ആചാര്യനിൽനിന്നു്, വിനയാന്വിതനായി, സംശയങ്ങളറുപോകുംവിധം, മുമുക്ഷുവായ ശിഷ്യൻ വേദാന്തത്തെ അഭ്യസിക്കണം. "തദ്വിദ്ധിപ്രണിപാതേന പരിപ്രശ്നേന സേവയാ." പിന്നെ ഏകാഗ്രചിത്തത്തോടുകൂടി മനനംചെയ്തു വേദാന്തസാരത്തെ മനസ്സിലുറപ്പിക്കണം. "ശ്രോതവ്യോ, മന്തവ്യോ, നിദിധ്യാസിതവ്യഃ" "യേസ്മിക്കണാനസംധന്തേ സ ധർമ്മവേദനേ രതഃ." ഈവിധമുള്ള അഭ്യാസംകൊണ്ടാണു് ഭക്തൻ;

"യോ മാം പശ്യതി സർവ്വത്ര സർവ്വം ച മയി പശ്യതി
തസ്യാഹം ന പ്രണശ്യാമി സ ച മേ ന പ്രണശ്യതി"

എന്നു് ഭഗവദ്ഗീതയിൽ ഉപദേശിക്കുന്ന അവസ്ഥയെ പ്രാപിക്കുന്നതു്. അതായതു്, "യാതൊരാൾ എന്നെ സർവ്വത്തിലും, സർവ്വവും ആയി കാണുന്നുവോ, ആ ആൾക്കു് ഞാനും ആ ആൾ എനിക്കും നഷ്ടമാകുന്നില്ല" എന്നു് ഗീതാവാക്യത്തിന്റെ അർത്ഥം. പരമാത്മാവിനെ ലോകത്തിലും ലോകത്തിനെ പരമാത്മാവിലും കാണ്മാനുള്ള വഴിയെയാണു് ഉപനിഷദ്വാക്യങ്ങൾ പഠിപ്പിക്കുന്നതു്. നാലാശ്രമങ്ങളിൽക്കൂടി ഒരാളെ നയിച്ചു് ആ ആൾക്കു വൈരാഗ്യവും ജ്ഞാനവും അവ സമ്പാദിച്ചുകൊടുക്കും. ശരിയായി പോകുന്നവർക്കു് ഒടുവിൽ പരമാത്മജ്ഞാനപ്രാപ്തിയും ലഭിക്കും. സർവ്വകർമ്മസന്ന്യാസപൂർവ്വകമായ ആത്മജ്ഞാനമൊന്നേ പരമാർത്ഥപ്രാപ്തിയ്ക്കുതകൂ എന്നു ഗീത തുറന്നുപറയുന്നു. താനും ബ്രഹ്മവും തമ്മിൽ അഭേദബുദ്ധിയുണ്ടാകുന്നതുതന്നെ മോക്ഷം. അതോടു

കൂടി ശമധനനാകും. ഇഷ്ടാനിഷ്ടങ്ങളും ഹർഷവിഷാദാദികളും നശിക്കും. "ദുഃഖസ്യാത്യന്തനിവൃത്തി മോക്ഷം" മോക്ഷം കിട്ടിയാൽ പിന്നെ ഭവഭയവും വേണ്ടല്ലൊ.

ഈ ഭൂതഗ്രാമം, ഈ പ്രപഞ്ചമാസകലംതന്നെയാണു് വീണ്ടും വീണ്ടും ഉണ്ടായി, സ്ഥിതിചെയ്തു്, ലയിച്ചുകൊണ്ടിരിക്കുന്നതു്. പ്രപഞ്ചം വ്യക്തമാകുന്നതോടുകൂടി അതിന്റെ പഞ്ചഭൂതാത്മികങ്ങളായ അഞ്ചവസ്ഥകളുണ്ടാകും. ഇവയിൽനിന്നു് ഇന്ദ്രിയഗോചരമായ പ്രപഞ്ചം പ്രത്യക്ഷപ്പെടും. ഇതാണപ്രകൃതി.

"ഭൂമിരാപോനലോ വായുഃ ഖം മനോ ബുദ്ധിരേവ ച
അഹംകാര ഇതീയം മേ ഭിന്നാ പ്രകൃതിരഷ്ടധാ."

എട്ടംശങ്ങളായ തന്മാത്രകളാലുണ്ടാകുന്നതു് അപരാപ്രകൃതി. ഇതിൽനിന്നും വേറെയായി എല്ലാത്തിലും ജീവചൈതന്യരൂപത്തിൽ ഇരിക്കുന്നതു പരാപ്രകൃതി. ഈ ഉത്തമമായ പ്രകൃതിയാണു് ഈ പ്രപഞ്ചത്തെ നടത്തിക്കൊണ്ടുപോകുന്നതു്. ഈ ലോകത്തിൽ കാണുന്ന ദ്രവ്യങ്ങളും ഇവയുടെ ശക്തിയുംകൊണ്ടല്ല ആദ്യം ലോകം ഉണ്ടായിട്ടുള്ളതു്. പരമാണുക്കളുടെയൊ അവയുടെ ശക്തിയുടേയൊ സ്പന്ദനംകൊണ്ടുമല്ല. ഇവയെ പ്രേരിപ്പിക്കുന്നതായും ഇപ്പോൾ അജ്ഞാതമായും ഉള്ള ഒരു ശക്തിയുണ്ടെന്നു് പാശ്ചാത്യദേശങ്ങളിലെ നവീനശാസ്ത്രലോകവും സംശയംകൂടാതെ സമ്മതിച്ചുകാണുന്നു. പ്രകൃതിയെ പ്രേരിപ്പിക്കുന്ന ശക്തിയെ, ചൈതന്യത്തെയാണു് നമ്മുടെ സിദ്ധന്മാർ ബ്രഹ്മമെന്നു വ്യവഹരിച്ചുവരുന്നതു്. അപരാപ്രകൃതിയുടെ സ്വഭാവത്തിൽനിന്നു് ജഗത്തിനെ മോഹിപ്പിക്കുന്ന ത്രിഗുണങ്ങൾ സംഭവിക്കുന്നു. പ്രകൃതി പരമാത്മാവിൽ,പരമപുരുഷനിൽ,നിത്യമായി ലീനമാകുന്നു. "നാസതോ വിദ്യതേ ഭാവോ നാഭാവോ വിദ്യതേ സതഃ" പരമാത്മാവു് ഏകൻ, നിത്യൻ. പരമാത്മാവിന്റെ സ്വഭാവമായ, പ്രകൃതിയായ, ഉപാധിയിൽക്കൂടി കുടത്തിലെ ആകാശംപോലെ കാണുന്നതാണു് വാസനാദിയോടുകൂടിയ ജീവാത്മാവ്. ചുരുക്കത്തിൽ, പ്രപഞ്ചമെല്ലാം ഏതൊന്നിൽ സ്ഥിതിചെയ്യുന്നു, ഏതൊന്നിൽ സർവ്വം വ്യാപ്തമായിരിക്കുന്നു, ആ അവ്യക്തവും ആദ്യന്തരഹിതവും ആയതു് ബ്രഹ്മം. പരമാത്മാവു്, പരമപുരുഷനെന്നെല്ലാം പറയുന്നതിതുതന്നെ. ജീവാത്മാവും പരമാത്മാവും വാസ്തവത്തിൽ ഒന്നുതന്നെ; ഘടാകാശംപോലെ വേറെയായി തോന്നുന്നതേയുള്ളു.

ജഗത്തു് നാമരൂപമാത്രമാണു്.
"ബ്രഹ്മം സത്യം ജഗന്മിഥ്യാ ജീവോ ബ്രഹ്മൈവ നാപരഃ".

എന്നാലെന്തിനാണ് ഇങ്ങനെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടന്നുകൊണ്ടിരിക്കുന്നതു് എന്നുള്ള ചോദ്യത്തിനു് ഉത്തരമായി ഒരു ഭക്തൻ പാടീട്ടുള്ളതിനെ ഇവിടെ പകൎത്തുവാനേ എനിക്കു സാധ്യമാകുന്നുള്ളു.

"തുച്ഛംബരത്തുപെരുമാൾക്കു ചെറുപ്പമെന്ന-
ങ്ങുച്ചൈഃ വിളിച്ചു പറയുന്നിതു ലോകരെല്ലാം
വിശ്വം ചമയ്ക്കുമുടനേയതു കാത്തഴിക്കും
വിശ്വൈകനാഥനു കളിപ്പുരയെന്നപോലെ".

ഈവക സംഗതികളെല്ലാം എന്റെ ആത്മമിത്രത്തിന്റെ "അദ്വൈതമതപ്രവേശിക"യിൽ വിവരമായി കൊടുത്തിരിക്കുമെന്നുകരുതി ഞാനിവിഷയത്തെ പിന്തുടരുന്നില്ല.

പക്ഷേ, മറ്റൊരു വിഷയത്തെക്കുറിച്ചു്, അല്പമൊന്നു പറയേണ്ടതായുണ്ടു്. എല്ലാവരും ബ്രഹ്മജ്ഞാനത്തിനായി കാംക്ഷിച്ചു് മോക്ഷേച്ഛുക്കളായും ജ്ഞാനധ്യാനരായ ആത്മാരാമന്മാരായും കാടുകളിലിരുന്നാൽ, നാടുകളിലാരുണ്ടാകും? സന്ദർഭോചിതമായ ഒരു പ്രശ്നമാണിതു്. ലക്ഷോപലക്ഷം ജനങ്ങളിൽ ഈവിധമുള്ളവരുടെ തുക എത്രയോ തുച്ഛമായിരിക്കും. നമ്മുടെ വിരലുകളെക്കൊണ്ടു കണക്കാക്കുവാൻകൂടിയുണ്ടാകുമോ? മുണ്ടുമാറുന്ന മട്ടിൽ, പണിക്കും പണത്തിനുമായി മതംമാറാമെന്നുള്ള ഈ കാലത്തു് തുക അതിലും കുറയും.

മണ്ണാശയാലും മദനാശയാലും പൊന്നാശയാലും മുഴുകുന്നു ലോകം
നിന്നാശകണ്ടിലൊരുവൎക്കുമയ്യോ കണ്ണാ! ശമം നല്കുകമാനസേ മേ

എന്നു വിളിച്ചു നിലവിളിക്കട്ടെ. ആത്മാരാമന്മാർ ആവശ്യംതന്നെ. വിദ്യുച്ഛക്തിയുടെ യന്ത്രങ്ങൾപോലെ, അവർ ലോകത്തിനു തെളിച്ചവും തേജസ്സും ശക്തിയും കൊടുക്കുന്നു. എന്നാൽ അവൎക്കും കൎമ്മം ത്യാജ്യമല്ല. ദേഹമുള്ള കാലത്തോളം ശ്വാസോച്ഛ്വാസം, ആഹാരനീഹാരങ്ങൾ ഇത്യാദി കൂടാതെ കഴിയുമോ? എന്നല്ല ജ്ഞാനികൾക്കു സ്വന്തനിലയിൽ കൎമ്മം വേണ്ടാ എങ്കിലും ലോകോപകാരത്തിനായി അവരതു ചെയ്തേതീരു എന്നു നിശ്ചയിച്ചു പ്രവൎത്തിക്കുന്നവരും അവരുടെ ഇടയിൽ ധാരാളം കാണും. വ്യാസമഹൎഷി, ജനകമഹാരാജാവു്, ശങ്കരാചാൎയ്യസ്വാമി എന്നിവൎക്കു സ്വന്തനിലയിൽ പ്രവൎത്തിക്കേണ്ടതായി ഒന്നും ഉണ്ടായിരുന്നില്ല. എന്നാലും, അവർ ലോകാനുഗ്രഹത്തിനായി എത്രയാണു പ്രവൎത്തിച്ചിട്ടുള്ളതു്! അവൎക്കൊരു വിചാരംകൂടി ഉണ്ടായിരുന്നിരിക്കണം. "കൊള്ളാവുന്നവരുടെ തോളുപിടിച്ചായിരിക്കും അല്ലാത്തവരുടെ

പ്രവൃത്തി.........അതിനാൽ അജ്ഞൻ വഴിപിഴയ്ക്കാതെ അന്ത കരിക്കത്തക്കവിധം വേണം യോഗ്യൻ കഴിയുവാൻ." എന്നുകൂടി അവർ കരുതീട്ടുണ്ടാകും. ഈ ഭാഗം ഗീതയുടെ വ്യാഖ്യായിൽ ഡാക്ടർ വിശദമാക്കിട്ടുണ്ടു്. ഈ തരം ജ്ഞാനികളും കർമ്മംകൊണ്ടു പരമപദത്തെ പ്രാപിക്കുകയും ചെയ്തിട്ടുണ്ടു്.

"കർമ്മണൈവ ഹി സംസിദ്ധിമാസ്ഥിതാ ജനകാദയഃ
ലോകസംഗ്രഹമേവാപി സമ്പശ്യൻ കർത്തുമർഹസി".

കർമ്മംചെയ്തു മുക്തി ലഭിക്കേണമെങ്കിൽ, കർമ്മം ലോകോപകാരമായി ചെയ്യേണം; സൽബുദ്ധിയോടും, സമഭാവനയോടും കൂടി വേണം; ഫലേച്ഛകൂടാതെ ആയതിശപരാപ്തിതവുമായിരിക്കേണം. ഈവിധമാണു് ഗീത ഘോഷിക്കുന്നതു്. ഗീതയുടെ മാർഗ്ഗം പരിചയംകൊണ്ടു് എത്രയും സുഗമമായിട്ടു തീരുന്ന ഒന്നാണു്. വേദാന്തദേശികരുടെ വാക്കുകൾക്കൊരിക്കലും വിലയില്ലാതെയാവുകയില്ല. ഗീതയെക്കുറിച്ചു അദ്ദേഹംഇപ്രകാരംപ്രസ്താവിച്ചിരിക്കുന്നു:

"ദുർവ്വിജ്ഞേയൈഃ നിഗമഗഹനൈഃ ദൂരവിഭ്രാന്തിഭേദൈഃ
ബാലാനർത്ഥൈഃ ബഹുഭിരയനൈഃ ശോചതാന്നഃ സുപന്ഥാ
നിഷ്പ്രത്യൂഹം നിജപദമസൗ നേതുകാമഃ സഭ്രമന്നാ
സൽ പാഥേയം കിമപി വിദധേ സാരഥിഃ സർവ്വനേതാ".

ഭഗവൽഭജനവും സൽകർമ്മവും ചെയ്യുന്നതു ഷഷ്ട്യബ്ദപൂർത്തിയും മുക്കാതാടിയുമായുള്ള കൂടിക്കാഴ്ചയും കഴിഞ്ഞിട്ടുവേണമെന്നുള്ള പക്ഷക്കാരുണ്ടു്. ഇന്നപ്പോൾ മരിക്കുമെന്നു് ആർക്കും തീർച്ചയാക്കുവാൻ പാടില്ല, അതുകൊണ്ടു് ഒട്ടക്കത്തെ ശപാസത്തിങ്കൽ ചെയ്യാനിച്ഛിക്കുന്നതെല്ലാം എപ്പോഴും ചെയ്തുകൊള്ളുന്നതു നല്ലതെന്നാണു് ആപ്തവാക്യം.

"ന ഹി പ്രമാണം ജന്തൂനാമുത്തരക്ഷണജീവനേ
ചരമശപാസവേളായാം യൽ കർത്തവ്യം സദാ കുരു."

ആത്മജ്ഞാനികളിൽ ഒരു വിശിഷ്ടനെങ്കിലും കർമ്മയോഗതല്പരനമായിരുന്ന രന്തിദേവൻെറ വാക്കുകളുടെ മാറെറാലി എല്ലാവരുടേയും കർണ്ണപുടങ്ങളിൽ തട്ടിക്കൊണ്ടുതന്നെ ഇരുന്നാൽ എത്ര നന്നായിരുന്നേനെ.

"ന കാമയേഹം ഗതിമീശപരാൽ പരാ-
മഷ്ടർദ്ധിയുക്താമപുനർഭവം വാ
ആർത്തിം പ്രപദ്യേഖിലദേഹഭാജാ-
മന്തഃസ്ഥിതോ യേന ഭവന്ത്യദുഃഖാഃ".

സ്നേഹപൂർവ്വമായും നിഷ്കാമമായും ചെയ്യുന്ന ലോകസേവനത്തിനും മോക്ഷംതന്നെ ഫലമെന്നുള്ളതിനു സംശയമില്ല. അതിലേക്കായി കേരളീയരെ ഞാൻ സവിനയം ക്ഷണിച്ചുകൊണ്ടു് ഈ ഉപന്യാസത്തെ സംഹരിച്ചുകൊള്ളുന്നു.

---

## ൪൧ സാങ്കേതികശബ്ദങ്ങൾ.

ഫവ്വമ൭-ലാണെന്നു തോന്നുന്നു, ഇൻഡ്യയിൽ നാട്ടുഭാഷകളുടെ ദുർദ്ദശ തുടങ്ങിയതു്. ഫവ്വ൫൪-ൽ മേലധികാരികളുടെ മനോഗതിക്കു അല്പമൊരു മാററമുണ്ടായി. സാധാരണജനങ്ങളുടെ പ്രാഥമികവിദ്യാഭ്യാസം അവരുടെ മാതൃഭാഷ വഴിക്കാകുന്നതു നന്നായിരിക്കും എന്നു് അവർ അഭിപ്രായപ്പെട്ടു. കാൎയ്യത്തിൽ ഇതുകൊണ്ടു വലിയ ഗുണമൊന്നുമുണ്ടായില്ലെങ്കിലും, ഈ അഭിപ്രായത്തിനു ബലവും പ്രചാരവും കൂടിക്കൊണ്ടുതന്നെ പോന്നു. ഇക്കാലത്തു്, എല്ലാവരുടേയും ഉപരിതരവിദ്യാഭ്യാസവുംകൂടി അവരവരുടെ ഭാഷകൾ വഴി വേണ്ടതാണെന്നു പരക്കെ ഒരു വിചാരം വന്നു കഴിഞ്ഞിരിക്കുന്നു. എന്നാൽ, പല ശാസ്ത്രങ്ങളേയും നാട്ടുഭാഷകൾ മുഖേന പഠിപ്പിക്കുവാൻ ആവശ്യമുള്ള പാഠങ്ങൾ ഇവയിലില്ലെന്നുള്ള സംഗതിയാണു് ഇപ്പോൾ ആ വിചാരത്തിന്റെ ഗതി തടഞ്ഞുകൊണ്ടിരിക്കുന്നതു്. ഈ പ്രതിബന്ധത്തെ മാററുന്നതിനു് ഈ രാജ്യത്തിന്റെ പല ഭാഗങ്ങളിലും സ്വദേശസ്നേഹികളായ ഭാഷാഭിമാനികൾ ശ്രമിച്ചുവരുന്നുണ്ടു്. നമുക്കും ഇതിനായി ഒത്തൊരുമിച്ചു മനസ്സിരുത്തി പ്രവൎത്തിക്കേണ്ടതിനുള്ള കാലം അതിക്രമിച്ചിരിക്കുന്നു. 'സഹൃദയ സമാജ'ത്തിന്റെ നേതൃത്വം ഇക്കാൎയ്യത്തിൽ ഉണ്ടായിരിക്കുമെന്നു കാണുന്നതു് ആശ്വാസഹേതു തന്നെ.

ബറോഡയിലെ നാട്ടുഭാഷയിൽ ലഘുതരങ്ങളായ ശാസ്ത്രഗ്രന്ഥങ്ങളെ എഴുതി പ്രസിദ്ധപ്പെടുത്തുവാനായി ഗെയിക്കുവാർ മഹാരാജാവു തിരുമനസ്സുകൊണ്ടു് അരലക്ഷം രൂപ കുറെക്കാലംമുൻപു് അനുവദിച്ചു്, ശ്രീമാൻ ടി. കെ. ഗജ്ജാറിനെ ആ പണിയുടെ ചുമതലയും ഏല്പിച്ചു. സാങ്കേതികശബ്ദങ്ങളുടെ അഭാവം അദ്ദേഹത്തിന്റെ പണിക്കു് വിഘാതം വരുത്തി. പിന്നീടു്, വംഗീയസാഹിത്യപരിഷത്തുകാർ ഭൂമിശാസ്ത്രം, രസതന്ത്രം, ജ്യോതിശ്ശാസ്ത്രം

എന്നി വിഷയങ്ങൾക്കു വേണ്ട വാക്കുകളുണ്ടാക്കി അച്ചിൽപെടുത്തി. അപ്പോഴേക്കും അന്തഃഛിദ്രം അവിടേയും കടന്നുകൂടി. ൧൮൯൩-ൽ, നാഗരപ്രചാരിണി സഭക്കാർ ഈ ഭാരമേറിയ കൃത്യം ഏറ്റെടുത്തു അവരുടെ പരിശ്രമഫലമായി ഒരു സാങ്കേതികശബ്ദകോശം പുറത്തു വന്നിട്ടുണ്ടു്. ഈ ജോലിയിൽ ഈ സഭയെ പല സംസ്ഥാനങ്ങളും പല പണ്ഡിതന്മാരും സഹായിച്ചിട്ടുണ്ടെന്നുള്ള സംഗതി കൃതജ്ഞതയോടുകൂടി ഇവിടെ സ്മരിക്കുന്നു. അടുത്തകാലത്തു് മദിരാശി സംസ്ഥാനത്തിലെ ഗവർമ്മെൻറു് അച്ചുക്കൂടത്തിൽനിന്നും ഇംഗ്ലീഷു് ശാസ്ത്രകൃതികളുടെ ഭാഷാന്തരനയനത്തിനു് ഉപകരിക്കത്തക്ക ചില പുസ്തകങ്ങൾ പ്രകാശിപ്പിച്ചു കാണുന്നു. ഇവയെല്ലാം നമ്മുടെ യത്നത്തെ എളുപ്പമാക്കാതിരിക്കുകയില്ലല്ലൊ അതു കാരണമായിട്ടാണു് ഇവയുടെ ഒരു പട്ടിക താഴെ ചേർക്കുന്നതു്. *

സാങ്കേതികപദങ്ങളുടെ നിർമ്മാണത്തെ സംബന്ധിച്ചു് നാഗരിപ്രചാരിണിസഭക്കാർ വളരെ ക്ലേശിച്ചിട്ടുണ്ടു്. അവർ പല ശാസ്ത്രജ്ഞന്മാരുടേയും അഭിപ്രായങ്ങൾ എഴുതി അയച്ചുവരുത്തി; പലതവണയും യോഗങ്ങൾ കൂടി ആലോചിക്കയും ചെയ്തു. ഈ നടപടികളുടെ അവസാനം അവർ താഴെ കാണുന്ന നിശ്ചയങ്ങളെ രേഖപ്പെടുത്തി:—

൧) ഹിന്ദിപദങ്ങൾ ഉണ്ടെങ്കിൽ, അവയെ ഉപയോഗിക്കണം; ൨) അവയിൽ ഇല്ലാത്തപക്ഷം, മറാത്തി, ഗുജറാത്തി, ബംഗാളി, ഉർഡു എന്നി ഭാഷകളിൽ തക്കവാക്കുകളുണ്ടെങ്കിൽ, അവയെ സ്വീകരിക്കണം; ൩) അവയിലുമില്ലെങ്കിൽ സംസ്കൃതപദങ്ങൾ; ആ ഭാഷയിൽ വേണ്ട വാക്കുകൾകിട്ടാഞ്ഞാൽ ഇംഗ്ലീഷു് വാക്കുകൾ

---

(1) Sri Sayāji Vaijātika Sabda Sangraham (Educational Directors Office, Translator Dept. Baroda)

(2) Bangiya Sāhitya Parishat Glossary Scientific terms

(3) Hindi Scientific Glossary (The Nagari Paricharini Sabha, Benares)

(4) A system of Scientific Terminology, Chemistry, Pt. 1, (Non-metalic elements) Messers A. L. .. & Co. No. 3 Padmanabha Lane, Shambazar, Calcutta.

(5) English Maratta Dictionary by Prof. N. R. Ranade, Bombay

(6) Malayalam Equevalents of English terms in Physics, Chemestry etc. (8 parts) Government Press, Madras.

ഇവിടെയൊക്കെ മുട്ടിനോക്കീട്ടും കിട്ടാത്ത സന്ദർഭത്തിൽ മാത്രം, പുതിയ പദങ്ങളെ സൃഷ്ടിച്ചു് അവ ഉപയോഗപ്പെടുത്തണം.

ഏതു തരത്തിലുള്ള സാങ്കേതികപദങ്ങളേയാണ നമുക്കു നടപ്പിൽ വരുത്തേണ്ടതെന്നുള്ള സംഗതിയെക്കുറിച്ചു വാദപ്രതിവാദങ്ങൾ നടത്തിയും, വിദഗ്ദ്ധന്മാരുടെ അഭിപ്രായങ്ങൾ വരുത്തിയും 'സഹൃദയ സമാജം' ആവശ്യമുള്ള നിർദ്ദേശങ്ങളെ പ്രകാശിപ്പിക്കേണ്ടതാകുന്നു. വിഷയം ഗുരുതരമായിട്ടുള്ളതാണു്. തെറ്റുപറ്റിപ്പോയാൽ പിന്നെ അതു തേച്ചാലും മാച്ചാലും പോകുന്നതല്ല.

ഒരു ശതാബ്ദത്തിനു മുൻപു ജർമ്മനിയിൽ പരന്ത്രീസ്സു ഭാഷയിലെ ശാസ്ത്രീയപദങ്ങളേയും, അമ്പതു സംവത്സരങ്ങൾക്കു മുമ്പു റഷ്യക്കാർ ജർമ്മൻ വാക്കുകളേയും ഉപയോഗിച്ചിരുന്നു. ഇപ്പോൾ അതാതു രാജ്യക്കാർ അവരവരുടെ ഭാഷകളിൽ വേണ്ട വാക്കുകളുണ്ടാക്കി ഉപയോഗിച്ചു വരുന്നു. ജപ്പാൻകാരും ഇംഗ്ലിഷുകാരും പരന്ത്രീസുകാരും കാലേക്കൂട്ടി ഈ വിധം ചെയ്തു തുടങ്ങി.

നാട്ടുഭാഷ ഉപയോഗിക്കുന്നതു് അഭിമാനകരം തന്നെ. ഇപ്പോൾതന്നെ വീടുകളിൽപോലും ഒരു മിശ്രഭാഷ ഉപയോഗിച്ചു നമ്മൾ പലരുടേയും പരിഹാസത്തിനു പാത്രമായിത്തീർന്നിട്ടുണ്ടു്. ഇനി സകലശാസ്ത്രങ്ങൾക്കും ഇംഗ്ലീഷ് പദങ്ങളെ ഉപയോഗിക്കുക എന്നു വന്നാൽ, മലയാളഭാഷയുടെ കഥ മോശമാകുവാനാണു എളുപ്പം. എന്നാൽ, തനി നാടൻമട്ടായാൽ ഒരു വൈഷമ്യം വരും ഉദാഹരണമായി രസതന്ത്രത്തിൽ കാർബണു് കരി മതി എന്നു നാം തീർച്ചയാക്കി എന്നു വിചാരിക്കുക. ഈ മാതിരി ആ ശാസ്ത്രത്തിൽ മററു പല ശബ്ദങ്ങളുടേയും കാര്യവും ഇരിക്കട്ടെ. അർത്ഥത്തിൽ ഈ പദങ്ങളുടെ വ്യാപ്തി ശരിയായിരിക്കുമോ? ഇതരഭാഷകളിൽ ഉപരിപഠനം വേണ്ടിവന്നാൽ, നമുക്കു ബുദ്ധിമുട്ടു നേരിടുന്നതല്ലേ? കരി എന്ന വാക്കു് ഉപയോഗിച്ചു സമാസപദങ്ങളുണ്ടാക്കുവാൻ സാധിക്കുമോ? * വിഷയത്തെ വിശദീകരിപ്പാൻ ഞാൻ അതിൻെറ പല ഭാഗങ്ങളേയും നോക്കുന്നതാണു്; അതല്ലാതെ, എൻെറ മതം സ്ഥാപിക്കാൻ തുനിയുകയാണെന്നു് ആരും വിചാരിച്ചുപോകരുതു്.

ഈ വക വിഷമതകളെ പരിഹരിക്കുവാനായിരിക്കാം പാശ്ചാത്യന്മാർ പുതുതായ ഒരു രീതിയെ ഈ വിഷയത്തിൽ അവ

* Please look at the great number of Carbon Compounds in Organic Chemistry.

ലംബിച്ചിരിക്കുന്നതു്. ചില ഉദാഹരണങ്ങളെക്കൊണ്ടു് ഈ രീതിയുടെ സ്വഭാവത്തെ വെളിവിലാക്കുവാൻ നോക്കാം

| | English | French | German |
|---|---|---|---|
| 1) | Antimony | Antimoine | Antimon |
| 2) | Iodine | Iode | Iod |
| 3) | Selenium | Sèlènium | Selen |

വാക്കുകളുടെ ധാതുക്കളെ സ്വീകരിച്ചു് അവർ അതാതു ഭാഷകൾക്കു് അനുരൂപമായ ഒരു വേഷപ്പകർച്ച് കൊടുത്തിരിക്കുന്നു. ഇതുകൊണ്ടു് മേൽ കാണിച്ച ദോഷങ്ങളെ അവർ ഇല്ലായ്മ ചെയ്തിരിക്കുന്നു. ഇതിനെ പിന്തുടൎന്നുകൊണ്ടു്, ബംഗാളികൾ അന്തമണീകം, ഏതിന, സലിലീനം എന്നിങ്ങനെ ഉപയോഗിച്ചു വരുന്നു. ഈ സൂത്രത്തെത്തന്നെ അടിസ്ഥാനമാക്കിട്ടാണു് കേരളപാണിനി, അലൂമം, മഗ്നാസ്യം എന്നു തുടങ്ങിയ വാക്കുകളെ സൃഷ്ടിച്ചതു്.

പൂൎവസൂരികളുടെ വാക്കുകളേയും പ്രയോഗങ്ങളേയും അനുസരിച്ചാണു വ്യാകരണം. അതല്ലാതെ ആരും വൈയാകരണന്റെ വീട്ടിൽചെന്നു് 'കുറെ വാക്കുകളെ ഉണ്ടാക്കൂ, ഞാനവയെ ഉപയോഗിക്കാം' എന്നു പറയാറില്ല, എന്നു പതഞ്ജലി മഹാഭാഷ്യത്തിൽ കളിയായി കാൎയ്യം പ്രസ്താവിച്ചിരിക്കുന്നു. നമ്മുടെ തലയിലെഴുത്തു് ആവിധം പോയി ആവശ്യപ്പെടേണ്ടതായിട്ടാണു വന്നിരിക്കുന്നതു്. പണ്ടും പലൎക്കുംവേണ്ടി വന്നിട്ടുണ്ടു്; അല്ലെങ്കിൽ ഇങ്ങനെ ഒരു ശ്ലോകത്തിനു് അവകാശമില്ലല്ലോ.

ശക്തിഗ്രഹം വ്യാകരണോപമാനകോശാപ്തവാക്യാദ്വ്യവഹാരതശ്ച
വാക്യസ്യ ശേഷാദ്വിവൃതേൎവദന്തി സാന്നിധ്യതഃസിദ്ധപദസ്യവൃദ്ധാഃ

നമ്മുടെ സാങ്കേതികശബ്ദകോശം ചുവടെ കാണിച്ചതരത്തിലായാൽ എന്താണു വിരോധം എന്നാലോചിക്കേണ്ടതാണു്.

barbon=കാരവന, കല്ക്കരം, കരി.

അതായതു്, ഇംഗ്ലീഷ്പദം; പിന്നെ നമ്മുടെ സാങ്കേതികശബ്ദം; അതിനെത്തുടൎന്നു് സംസ്കൃതത്തിലും നാടോടിഭാഷയിലും ഉള്ള വാക്കുകൾ: സാങ്കേതികപദം ഒന്നേ പാടുള്ളൂ. ശാസ്ത്രഗ്രന്ഥങ്ങളിലെല്ലാം അതേ ഉപയോഗിച്ചുകൂട്ടൂ. ഈ വക വിധികളെ ആധാരമാക്കി രചിച്ചിട്ടുള്ള ബുക്കുകളെ മാത്രമേ പാഠപുസ്തകക്കമ്മിററികൾ എടുക്കുകയുള്ളൂ എന്നുവെച്ചാൽ കഴിഞ്ഞല്ലോ.

സംസ്കൃതശബ്ദങ്ങളെ തേടിപ്പിടിക്കുവാൻ വലിയ ശ്രമം വേണ്ടിവരികയില്ല. ജ്യോതിശ്ശാസ്ത്രം, ശില്പശാസ്ത്രം, ഗണിതശാസ്ത്രം, ആയുർവേദം മുതലായവയിലുള്ള ഗ്രന്ഥങ്ങളും ധന്വന്തരിനിഘണ്ടു, നിഘണ്ടുശേഷം മുതലായ നിഘണ്ടുക്കളും മററും നമ്മളെ നല്ലപോലെ സഹായിക്കാതിരിക്കയില്ല.

ഒരു വാക്കുകൂടി പറഞ്ഞുകൊള്ളട്ടെ. ഇന്നാൾ എവിടെയോ Electro-plating എന്നതിനു് 'വിദ്യുത്പൂച്ചു്' എന്നും, Energy-ക്കു പ്രാപ്തി, പ്രവർത്തനശക്തി, സത്വം എന്നും, University ക്കു് വിദ്യാപീഠം, ശാരദാപീഠം എന്നും എഴുതിക്കണ്ടു. University-ക്കു ഒരു സാങ്കേതികശബ്ദനിഘണ്ടുവിൽ സ്ഥാനമുണ്ടോ? ഉണ്ടെങ്കിൽ തന്നെ സർവകലാശാല എന്നു എല്ലാവരും പറഞ്ഞു വരുന്ന വാക്കു ചോദിക്കുകയല്ലേ നല്ലതു്? പ്രകൃതിവിജ്ഞാനീയത്തിൽ Energy എന്ന പദത്തിനു് ഇത്ര വളരെ അർത്ഥങ്ങളുണ്ടോ? ആകൃതികണ്ടാലധികം "പേയ" എന്നേ "വിദ്യുൽപൂച്ചി"നെപ്പററി പറയാൻ തോന്നുന്നുള്ളു. ഈ വക ന്യൂനതകളൊന്നും നമ്മുടെ പുസ്തകത്തിലുണ്ടാകരുതു്.



## ൪൨. ചട്ടമ്പിസ്വാമിതിരുവടികൾ

(മുഖവുര)

അറിവുള്ള കേരളീയരുടെ ഇടയിൽ ചട്ടമ്പിസ്വാമികളെ അറിയാത്തവർ ചുരുങ്ങും. സ്വാമികളെ നല്ലപോലെ അറിഞ്ഞിട്ടുള്ളവരിൽ അദ്ദേഹത്തെ നമസ്കരിക്കാത്തവർ ഉണ്ടാകുമെന്നും തോന്നുന്നില്ല. പല പണ്ഡിതന്മാരുടേയും പരിചയം സമ്പാദിക്കുവാൻ എനിക്കു ഭാഗ്യം ലഭിച്ചിട്ടുണ്ടു്. മററു പല വിദ്വാന്മാരുടേയും ജീവചരിത്രങ്ങളെ ഞാൻ വായിച്ചു മനസ്സിലാക്കുകയും ചെയ്തിട്ടുണ്ടു്. എന്നാൽ വിവിധവും അഗാധവും ആയ ജ്ഞാനത്തിൽ സ്വാമികളെ അതിശയിക്കുന്ന ഒരു ബുധസത്തമൻ ആധുനികകാലത്തു ഉണ്ടായിരുന്നതായി എനിക്കു തോന്നുന്നില്ല. അദ്ദേഹത്തിന്റെ സ്വഭാവഗുണവും ജീവകാരുണ്യവും അനിതരസാധാരണങ്ങളായിട്ടുള്ളവയായിരുന്നു. കറകളഞ്ഞ തങ്കംപോലെ അചലമായ ബ്രഹ്മാനന്ദാനുഭൂതികൊണ്ടു് അദ്ദേഹം ശോഭിച്ചുകൊണ്ടേ

ഇരുന്നു. ചട്ടമ്പിപ്പോയി ബ്രഹ്മശ്രീ ഷൺമുഖദാസനും പരമഭട്ടാരശ്രീ ചട്ടമ്പിസ്വാമിതിരുവടികളുമായിത്തീൎന്നു. അനവധി വിബുധന്മാരുടെ ആരാധനയ്ക്കു ഇക്കാലത്തു ഒരാൾ പാത്രമായി തീരേണമെങ്കിൽ ആ ആളിൽ എത്രമാത്രം ഗുണഗണങ്ങളുണ്ടായിരിക്കേണമെന്നു് ഊഹിക്കുന്നതിനു വലിയ പ്രയാസമുണ്ടാകുകയില്ല.

ആളെ കണ്ടാൽ അപ്രതിരൂപനെന്നു പറഞ്ഞുകൂടാ. ആഡംബരങ്ങളൊന്നുംതന്നെയില്ല. രണ്ടു മുണ്ടും അയ്മ്പൊന്നുകൊണ്ടുള്ള ഒരു മോതിരവും ഒരു പഴയ കുടയുമെ തന്റെ സ്വത്തായി അദ്ദേഹം കൊണ്ടുനടന്നിരുന്നുള്ളു. എനിക്കു് വളരെക്കാലത്തെ പരിചയത്തിനു് അവസരം ഉണ്ടായിട്ടില്ല എന്നാൽ അന്യോന്യം കാണുന്നതിനു മുമ്പുതന്നെ അദ്ദേഹത്തിന്റെ കീൎത്തിയുമായി എനിക്കു നല്ല പരിചയമായിരുന്നു. പരിചയമായതിൽപിന്നെ അദ്ദേഹം എറണാകുളത്തുവന്നാൽ, കുമാരാലയത്തിൽ വരാതെ ഇവിടം വിടാറില്ല. എന്റെ മഠത്തിൽ അദ്ദേഹത്തിനു് ആശ്രമവാസസുഖം ഉണ്ടെന്നു പലകുറി പറഞ്ഞു് എന്റെ ഭാൎയ്യയേയും എന്നേയും അദ്ദേഹം അനുഗ്രഹിച്ചു കൃതാൎത്ഥന്മാരാക്കിട്ടുണ്ടു്. ഇതിലൊരു ആത്മപ്രശംസയില്ല. കുടിലിൽനിന്നായാലും കൊട്ടാരത്തിൽനിന്നായാലും കൊള്ളാം, സ്വാമിക്കു ഹിതമല്ലാതിരുന്നാൽ ക്ഷണംകൂടാതെ അദ്ദേഹം എറങ്ങിപ്പോയിരുന്നു എന്നുള്ളതിനു സംശയമില്ല; ദൃഷ്ടാന്തങ്ങളുമുണ്ടു്.

ആളുകളായി പെരുമാറുന്ന രീതി കണ്ടാൽതന്നെ, സ്വാമി ഒരു മഹാനാണെന്നു തീൎച്ചയാക്കുവാൻ പ്രയാസമുണ്ടായിരുന്നില്ല. കുട്ടികളെ സ്വാമിക്കു വലിയ കാൎയ്യമായിരുന്നു. അവരായി ഇടപെടുന്ന സമയം, ഈ യോഗിവൎയ്യൻ കേവലം ഒരു കളിക്കുട്ടിയുടെ ലീലാവിനോദങ്ങളെ കാണിച്ചുതുടങ്ങും. എത്ര ദുൎവ്വാശിക്കാരനായാലും സ്വാമിക്കടിമപ്പെടാത്ത ബാലനെ കാണുവാൻ പ്രയാസം. മറിച്ചു ഗുരുതരങ്ങളായ സംഗതികളെക്കുറിച്ചു ആലോചിക്കുകയോ പ്രസംഗിക്കുകയോ ചെയ്യുന്ന സന്ദൎഭങ്ങളിൽ, സ്വാമിയുടെ സ്തോഭം തീരെ മാറിയിരിക്കും. നേരമ്പോക്കുകൾ പറയുന്നതിൽ സ്വാമി അദ്വിതീയനായിരുന്നു. എനിക്കു ചിരിക്കുവാൻ വശമില്ലെന്നായിരുന്നു സ്വാമിയുടെ ആക്ഷേപം. ആരുമില്ലെങ്കിൽ, തല അങ്ങോട്ടും ഇങ്ങോട്ടും ആട്ടി, വിശിക്കൊണ്ടു് ചിന്താമഗ്നനായി മലൎന്നു കിടക്കും. സ്വാമിയുടെ പ്രജ്ഞ എവിടെയോ പതിഞ്ഞിരിക്കും. വീശലും തലകുലുക്കലും സ്വാമി ഓൎമ്മയോടുകൂടി ചെയ്യുന്ന ക്രിയകളല്ലായിരുന്നു. അപ്പോൾ ആരുചെന്നാലും പെട്ടെന്നറിഞ്ഞു എന്നും വരില്ല. ഏകാഗ്രതയുടെ ശക്തി അത്രയ്ക്കുണ്ടായിരിക്കും.

എറണാകുളത്തു് ഒരു സ്ത്രീസമാജമുണ്ടു്. ഒരുകാലത്തു അതിന്റെ കാൎയ്യദൎശി എന്റെ ഭാൎയ്യയായിരുന്നു; അന്നൊരുനാഠം സ്വാമി ഇവിടെ വന്നിരുന്ന സമയം സ്ത്രീകഠംക്കു് ഉപയോഗപ്രദമായൊരു പ്രമേയത്തെക്കുറിച്ചു് ഉപന്യസിച്ചാൽ കൊള്ളാമെന്നു് അപേക്ഷിച്ചു. അദ്ദേഹം അതിന്നുമുമ്പു പ്രസംഗം നടത്തീട്ടില്ലെന്നും മററുമുള്ള ന്യായങ്ങളെക്കൊണ്ടു ഒഴിയുവാൻ കഴിയുകയില്ലെന്നുള്ള മട്ടിൽ ഭാൎയ്യ പ്രാൎത്ഥിച്ചുതുടങ്ങിയപ്പോഠം, ഭക്തവത്സലനായ അദ്ദേഹം പ്രസാദിച്ചു. അദ്ദേഹത്തിന്റെ വിഷയം പ്രപഞ്ചത്തിൽ സ്ത്രീപുരുഷന്മാൎക്കുള്ള സ്ഥാനം എന്നതായിരുന്നു.

സമാജസ്ഥലത്തുനിന്നു നേരേ മഠത്തിലേക്കു വന്ന തന്റെ ആശ്രയസ്ഥാനമെന്നു പറഞ്ഞുവന്ന ചാരുകസേരയിൽ കിടന്നു; എന്നിട്ടു അന്നു ആരോ അവിടെവച്ചു പാടിയ ഒരു പാട്ടു ഹിന്ദുസ്ഥാനി, തെലുങ്കു്, കൎണ്ണാടകം, ദേശ്യം എന്നിമട്ടുകളിൽ സ്വാമിതന്നെ പാടിത്തുടങ്ങി. താളത്തിന്നു മോതിരവും സഹായിച്ചു താളമേളക്കോപ്പായിട്ടാണു അതിനെ കൊണ്ടുനടന്നിരുന്നതെന്നു ഞാൻ സംശയിക്കാറുണ്ടു്. ശ്രുതിയിലൊ, താളത്തിലൊ അല്പം തെററിയാൽ അദ്ദേഹത്തിന്നു മേലൊക്കെ ചുട്ടുനീറും എന്നു സ്വാമിപറയാറുണ്ടു്. സംഗീതത്തിൽ അദ്ദേഹത്തിനത്ര ജ്ഞാനമുണ്ടായിരുന്നു. സ്വാമി ചില കീൎത്തനങ്ങഠം പാടുന്നതുകേട്ടാൽ, നാസ്തികന്മാൎക്കുകൂടി ഈശ്വരഭക്തിയോ തപോമയമായ വികാരമൊ ഉണ്ടാകാതിരിക്കുകയില്ല. "ചിലർ വിലയ്ക്കു മന്ത്രം വില്ക്കാൻ നടക്കുന്നുണ്ടത്രെ. കഷ്ടം! കല്യാണിഅമ്മ അവരോടു വാങ്ങേണ്ട. ഒരു നല്ല വിളക്കുകൊളുത്തി തെളിയിച്ചുവച്ചു, സുഗന്ധപുഷ്പങ്ങളെ ഭക്തിയോടുകൂടി അതിന്റെ മുമ്പിൽ ഭഗവതിക്കായിവച്ചു, വീണയുടെ തന്ത്രികളെ പതുക്കെ മീട്ടി, ലളിതാസഹസ്രനാമം ഇങ്ങനെ ദിവസവും പാരായണം ചെയ്താൽ സൎവ്വാഭീഷ്ടങ്ങളും സുലഭമായിക്കിട്ടും" എന്നു പറഞ്ഞു ഒരു ദിവസം അദ്ദേഹം അതു ചൊല്ലേണ്ടമാതിരി ഉപദേശിച്ചുകൊടുത്തു. അതോൎക്കുമ്പോഠം, ഇതാ ഇപ്പോഴും എനിക്കു രോമാഞ്ചം ഉണ്ടാകുന്നു.

ഒരിക്കൽ വഴിയാത്ര ചെയ്യുന്നസമയം, സ്വാമി അടുത്തൊരു മഹാക്ഷേത്രത്തിൽ ഉത്സവബലിക്കു പാണികൊട്ടുന്നതായി കേട്ടു. അമ്പലക്കുളത്തിൽപോയി കുളിച്ചു അകത്തുചെന്നു, കൊട്ടിയിരുന്ന മാരാരു് എന്തെന്നറിയുന്നതിന്നുമുമ്പു, തിമില വാങ്ങി സ്വാമി കൊട്ടിത്തുടങ്ങി. ശ്രീഭൂതബലിക്കു തൂവിയിരുന്നതു പ്രായവും പഠിപ്പുമുള്ള ഒരു താന്ത്രികനായിരുന്നു. കൊട്ടു മാറിക്കേട്ടപ്പോഠം, അദ്ദേഹം ഒന്നു തിരിഞ്ഞുനോക്കി മുറയ്ക്കു തൂവാനും തുടങ്ങി. രണ്ടു

പേക്ഷം ബദ്ധുരസമായി; ഭൃതഗണങ്ങളും അന്ന ഇരുവരേയും നല്ല പോലെ അനുഗ്രഹിച്ചിരിക്കേണം. ഉച്ചതിരിയുന്നതോടുകൂടി കഴിയാറുള്ള ക്രിയ സന്ധ്യാകാലമായിട്ടും അവസാനിക്കാതെ ആയപ്പോൾ, ക്ഷേത്രാധികാരികൾ ഇതിന്റെ വെളിച്ചെണ്ണയ്ക്കു വകയില്ലെന്നും മററും സങ്കടം പറഞ്ഞുതുടങ്ങിയതു കണ്ടു, തിമില മാരാനെ തിരിച്ചു കൊട്ടുന്ന സ്വാമി പോരുകയും ചെയ്തുവത്രെ. കന്നിക്കുരു കൈത്തണ്ടിന്മേൽ വെച്ചു, അതു വീഴാതെ കൊട്ടി പഠിച്ചിട്ടുണ്ടെന്ന മുമ്പറഞ്ഞ സംഭവത്തെ വർണ്ണിച്ച സന്ദർഭത്തിൽ സ്വാമി പറയുകയുണ്ടായി.

അവനവന്റെ ജീവിതത്തിൽ നടത്തിട്ടുള്ള ഈ വക സംഗതികളെ അപൂർവമായിട്ടു ചുരുക്കം പേരോടു മാത്രമേ സ്വാമി പറയാറുള്ളു എന്നാണു കേട്ടിട്ടുള്ളതു്. മുൻപ്രസ്താവിച്ച സംഗതികൾക്കും പുറമെ, അദ്ദേഹം ഒരു ദരിദ്രകുടുംബത്തിലെ അംഗമായിരുന്ന എന്നും, അമ്മ അടിച്ചുതളിച്ചിരുന്ന ഭവനത്തിലെ കുട്ടികളെ പഠിപ്പിക്കുന്നതു കേട്ടാണു് ആദ്യം അക്ഷരാഭ്യാസം ചെയ്തിട്ടുള്ളതെന്നും, ശീലഗുണമില്ലാതെ തെണ്ടിത്തിരിഞ്ഞു നടന്നിട്ടുണ്ടെന്നും ദേശസഞ്ചാരംചെയ്തു ശാസ്ത്രജ്ഞാനം സമ്പാദിച്ചതിനുമേൽ, ശ്രീ സുബ്രഹ്മണ്യസ്വാമിയുടെ പ്രീതിക്കായി ഉപവസിച്ചു ധ്യാനിച്ചിരുന്നിട്ടുണ്ടെന്നും ഓരോ അവസരങ്ങളിലായി സ്വാമി എന്നോടു പറയുകയുണ്ടായിട്ടുണ്ടു്.

സമാജത്തിൽ ചെയ്ത പ്രസംഗത്തെ ഒന്നുകൂടി സ്മരിക്കട്ടെ. അതിങ്ങനെയാണു് ആരംഭിച്ചിട്ടുള്ളതു്.—"മൂലപ്രകൃതിയും ബ്രഹ്മചൈതന്യവും അത്രെ സകല ചരാചരങ്ങളുടേയും മാതാപിതാക്കന്മാരായിരിക്കുന്നതു്. ബ്രഹ്മസാന്നിദ്ധ്യംകൊണ്ടു മൂലപ്രകൃതി ചേഷ്ടിച്ചു നിത്യപരമാണുക്കൾ തമ്മിൽ സംയോഗവിശ്ലേഷങ്ങളുണ്ടായി സൃഷ്ടിസ്ഥിതിസംഹാരങ്ങൾ സകലതും നിറവേററിപ്പോകുന്നു. പ്രപഞ്ചനിർമ്മാണം ബ്രഹ്മപ്രകൃതികളുടെ സംയോഗംനിമിത്തമാണെന്നതു് "അ"കാരരൂപണംകൊണ്ടു നമുക്കു മനസ്സിലാക്കാം. "അ"കാരം ബ്രഹ്മമൂലപ്രകൃതി (ശിവശക്തി) കളുടെ സംയോഗം കൊണ്ടുണ്ടായ ശബ്ദമായിട്ടാണു കല്പിച്ചിരിക്കുന്നതു്. എന്തുകൊണ്ടെന്നാൽ, പിന്നീടു വ്യവഹാരോചിതമായുണ്ടായിട്ടുള്ള സകല ശബ്ദപ്രപഞ്ചവും, വാക്പ്രപഞ്ചവും ഭാഷാപ്രപഞ്ചവും ആ ആദ്യ "അ"കാരത്തിൽ നിന്നുണ്ടായതാണു്. മിക്ക ഭാഷകളിലും ഈ "അ"കാരം എഴുതുന്നതിൽ ഈ തത്വം അടക്കിയിട്ടുണ്ടു്. ഈ അക്ഷരം എഴുതുന്ന ചിഹ്നം ആകെ ഒന്നായിരുന്നാലും, അതിൽ മേൽപങ്കു്, കീഴ്പങ്കു്, എന്നു രണ്ടുഭാഗങ്ങൾ ഉണ്ടു്. മേൽ പങ്കു്

ബ്രഹ്മത്തെ, അതായതു പുല്ലിംഗത്തെ, കുറിക്കുന്നതും കിഴ്പങ്ക് മൂലപ്രകൃതിയെ, അതായതു സ്ത്രീലിംഗത്തെ, കുറിക്കുന്നതും ആകുന്നു. ഈ രണ്ടു പങ്കുകളും വെവ്വേറെഇരിക്കുന്ന അവസരത്തിൽ, അവയ്ക്കു് ഈ ലിംഗവ്യത്യാസമൊ വാക്യവാചകപ്രപഞ്ചം സൃഷ്ടിക്കുവാനുള്ള ശക്തിയൊ ഇല്ല. അവയുടെ സാംയോഗത്തിൽ മാത്രമേ ഒരു പൂൎണ്ണശബ്ദവും അക്ഷരവും ആയിത്തീൎന്നു മററു ശബ്ദങ്ങളെ ജനിപ്പിച്ചും അവയോടുചേൎന്നും ഭാഷാപ്രപഞ്ചം ഉണ്ടാകുന്നുള്ളു. കാലക്രമത്താൽ ഈ ആദ്യ "അ" കാരത്തിൽ അടങ്ങിയിരിക്കുന്ന ഇപ്പറഞ്ഞ തത്വം മറച്ചുവച്ചു. അതിനുള്ള കാരണമെന്തെന്നാൽ, ഓരോ ഭാഷയും പ്രൌഢാവസ്ഥയിൽ എത്തിയതിന്റെ ശേഷം, അതിന്റെ യഥാൎത്ഥമൎമ്മസ്ഥാനം ഗോപ്യമായി വെക്കേണ്ടതായും അതറിഞ്ഞിട്ടു് കേവലം കാൎയ്യങ്ങളിൽ പ്രയോജനമില്ലാത്തതായും വന്നുചേൎന്നു എന്നുള്ള സംഗതിയാണു്."

സമാജത്തിന്റെ പിറേറന്നാൾ ഈ വിഷയത്തെ ഒന്നുകൂടി വിശദീകരിച്ചു് ഞങ്ങൾക്കു പറഞ്ഞുതരികയുണ്ടായി. "അകാരം ചില്ലറയായ ഒന്നല്ല. അതിനുനാശമില്ല; അതല്ലെ അക്ഷരമെന്നു് അതിനു് പേരിട്ടതു്? പ്രണവത്തിലെ ആദ്യ അക്ഷരം അതല്ലെ? ഒന്നും കാണാതെയാണൊ ഭഗവാൻ 'അക്ഷരാണാം അകാരോസ്മി' എന്നു് ഗീതയിൽ പറഞ്ഞിട്ടുള്ളതു്." എന്നിങ്ങനെയാണു് വിവരണം തുടങ്ങിയതു്. പിന്നീടു് സംസ്കൃതം, ദ്രാവിഡഭാഷകൾ നാലു്, ഗ്രീക്കു്, ഇംഗ്ലീഷ്, അറബി, ഹീബ്റു എന്നിവയിലെ അകാരരൂപങ്ങളെ എഴുതി അവയുടെ ഭാഗങ്ങളെ വേൎതിരിച്ചുകാണിച്ചു് ഓരോതരം ലിപികളെക്കുറിച്ചു് ചിലതെല്ലാം പറഞ്ഞുതരികയുണ്ടായി.

സ്വാമിക്കു് തമിഴ്, സംസ്കൃതം, മലയാളം എന്നിവയിൽ അനിതരസാധാരണമായ പാണ്ഡിത്യമുണ്ടായിരുന്നു. കൊറാൻ ഓതുന്നതുകേട്ടാൽ, സ്വാമി ഒരു മൌൽവി അല്ലെന്നാരും പറയുകയില്ല. സ്വാമിക്കു് ഇന്നതറിഞ്ഞുകൂടെന്നു പറയുവാൻ എന്നാൽ പ്രയാസമാണു്. ഏതുവിഷയത്തെക്കുറിച്ചു ചോദിച്ചാലും, പ്രമാണസഹിതം അതിനു് സമാധാനം പറയുന്നതായിട്ടാണു് കേട്ടിട്ടുള്ളതു്. വിഷയത്തിന്റെ കാഠിന്യം കൂടുംതോറും അതിനെ ശ്രോതാക്കൾക്കു് എളുപ്പത്തിൽ മനസ്സിലാക്കുന്നതിനുള്ള സ്വാമിയുടെ സന്തോഷസമ്മിശ്രമായ ശ്രമം പ്രസ്താവയോഗ്യമാണു്. ഇങ്ങനെയുള്ള അവസരങ്ങളിലാണു് വേദങ്ങൾ, ശാസ്ത്രങ്ങൾ, പുരാണങ്ങൾ, കലകൾ, ഇതര ഭാഷാസാഹിത്യങ്ങൾ മുതലായവയിലുള്ള സ്വാമിയുടെ പരിചയവും പാടവവും കാണുക. സ്വാമിക്കു് വൈദ്യശാസ്ത്രത്തിലും പരിജ്ഞാനമുണ്ടായിരുന്നു എന്നു

പ്രത്യേകം എടുത്തുപറഞ്ഞിട്ട് ആവശ്യമില്ലായിരിക്കും. എന്നാൽ അതിനെ പലപ്പോഴും ഫലപ്രദമായവിധം പ്രയോഗിച്ചിരുന്നു എന്നു് പ്രസ്താവിക്കുന്നതു് അപ്രകൃതമാകയില്ലെന്നു വിശ്വസിക്കുന്നു. സ്വാമിക്കു് തമിഴിന്റെനേരേ കുറച്ചധികം പ്രതിപത്തിയുണ്ടോ എന്നുള്ള സംശയം എനിക്കു ചിലപ്പോഴൊക്കെ തോന്നിയിട്ടുണ്ടു്. തമിഴ സംസ്കരിച്ചതാണു് സംസ്കൃതമെന്നായിരുന്നു സ്വാമിയുടെ മതം. അതിനെക്കുറിച്ചൊരു ചെറിയ പ്രബന്ധം സ്വാമി രചിച്ചിട്ടുള്ളതായും പറഞ്ഞിട്ടുണ്ടു്.

നേരം കളയുവാൻ വല്ലതും എഴുതുകയെന്നേ സ്വാമി വെച്ചിരുന്നുള്ളു. അതല്ലാതെ ബുക്കുകൾ പ്രസിദ്ധപ്പെടുത്തി ഒരു ബഹുമതിനേടണമെന്നുള്ള മോഹം അദ്ദേഹത്തിന്റെ അടുക്കൽക്കൂടി കടന്നുപോയിട്ടില്ലായിരുന്നു. വല്ല കുട്ടികളും എഴുതി ഇട്ടിട്ടുള്ള പൊട്ടക്കടലാസ്സിന്റെ മറുവശത്തു വിലപിടിച്ച സംഗതികളെ തേയാത്ത പെൻസ്സിൽകൊണ്ടു് എഴുതി ഓരോ ദിക്കിലിട്ടു പോകുകയായിരുന്നു പതിവു്. ഈ നടപടികൊണ്ടു് എത്ര വിലപിടിച്ച കൃതികൾ പോയിട്ടുണ്ടെന്നാർക്കറിയാം? "പ്രാചീനമലയാളം" പോകാതെ കിട്ടിയതു് നമ്മുടെ ഭാഗ്യം. അതുപോലെതന്നെ, ഇതിലെ ശ്രീചക്രപൂജാകല്പത്തിന്റെയും ദേവീമാനസപൂജാസ്തോത്രത്തിന്റെയും വ്യാഖ്യാനങ്ങൾ കിട്ടിയതും കേരളീയരുടെ സുകൃതം എന്നുവേണം പറയുവാൻ. * ശ്രീചക്രരാജനിലയയായിരിക്കുന്ന ദേവിയെ എല്ലാ മലയാളികളും സേവിക്കേണമെന്നായിരുന്നു സ്വാമിയുടെ സിദ്ധാന്തം. അതുകാരണമായിരിക്കാം ഇവയെ സൂക്ഷിച്ചു്, ആദ്യത്തേതിനെ തച്ചുടയതമ്പുരാൻ തിരുമേനിയേയും രണ്ടാമത്തേതിനെ എന്നേയും അച്ചടിപ്പിച്ചു പ്രസിദ്ധപ്പെടുത്തുവാൻ ഏല്പിച്ചിട്ടുള്ളതു്.

പ്രപഞ്ചത്തിന്റേയും മഹാക്ഷേത്രങ്ങളുടേയും മനുഷ്യശരീരത്തിന്റെയും ഘടനാരീതിയ്ക്കു് സാദൃശ്യമുണ്ടെന്നാണല്ലൊ യോഗികളുടെ മതം. ബ്രഹ്മാണ്ഡത്തിലുള്ള സകലതും പിണ്ഡാണ്ഡത്തിലുള്ളതായി സങ്കല്പിച്ചിട്ടു് ഇവതമ്മിൽ ഐക്യമുള്ളതായും തീർച്ചയാക്കിയിരിക്കുന്നു. രണ്ടും പഞ്ചവിംശതിതത്വാത്മകങ്ങളെന്നു് ഇനി പ്രത്യേകം എടുത്തു പറയേണ്ടാവശ്യമില്ലല്ലോ.

---

* ഈ രണ്ടു വ്യാഖ്യാനങ്ങളും ഓരോ സന്ദർഭത്തിൽ സ്വാമികൾ പറഞ്ഞുകൊടുത്തു് ചില ശിഷ്യന്മാരെക്കൊണ്ടു് എഴുതിച്ചിട്ടുള്ളതാണു്; എഴുതിക്കഴിഞ്ഞതിന്റെശേഷം സ്വാമികൾ പരിശോധിച്ചിട്ടുണ്ടോ എന്നറിയുന്നില്ല. അതിനാൽ വല്ല പിഴകളും വന്നിട്ടുണ്ടെങ്കിൽ പാണ്ഡിത്യാഗ്രേസരനായ സ്വാമിതിരുവടികൾ ഉത്തരവാദിയല്ലെന്നറിയിച്ചുകൊള്ളുന്നു. പ്ര:

സൃഷ്ടിസംഹാരകർത്താരൌ ബ്രഹ്മാന്തൌ ശശിഭാസ്കരൌ
നഭോ വായുശ്ച വഹ്നിശ്ച ജലം പൃഥ്വീ തഥൈവ ച
ത്രൈലോക്യേ യാനി ഭൂതാനി താനി സർവ്വാണി ദേഹതഃ

ബ്രഹ്മാണ്ഡത്തിലുള്ള സകല ശക്തികളും പിണ്ഡാണ്ഡത്തിലും ഉണ്ടു്. ഇവ ഇച്ഛാജ്ഞാനക്രിയാശക്തികൾ എന്നു വിളിക്കപ്പെടുന്നു. ശ്വാസോച്ഛ്വാസംചെയ്തു രക്തശുദ്ധി വരുത്തുന്നതും, ഹൃദയത്തിന്റെ സങ്കോചവികാസങ്ങളാൽ ദേഹത്തിലെല്ലാം രക്തത്തെ പ്രവഹിപ്പിക്കുന്നതും ക്രിയാശക്തിയാലാകുന്നു ശബ്ദസ്പർശരൂപരസഗന്ധാദികളെ അറിയുന്നതു് ജ്ഞാനശക്തിയാലാകുന്നു. ഓരോരുത്തരുടെ ഇഷ്ടമനുസരിച്ചു കൃത്യാകൃത്യങ്ങളെ ചെയ്യിക്കുന്നതു് ഇച്ഛാശക്തിയാകുന്നു. ബ്രഹ്മാണ്ഡപക്ഷത്തിങ്കൽ, മഹോദധി തരംഗരഹിതമായി, ശാന്തമായി ഭവിപ്പിക്കുന്ന സാധകന്റെ ഇച്ഛയ്ക്കു ഇച്ഛാശക്തി എന്നുപേർ. സകല സംസാരബന്ധങ്ങളും നശിക്കുന്നതു് ജ്ഞാനശക്തിയാലും, ഈ പ്രപഞ്ചം ഉത്ഭവിക്കുന്നതു് ക്രിയാശക്തിയാലും ആകുന്നു. മനുഷ്യശരീരത്തിൽ ഇച്ഛാജ്ഞാനക്രിയാശക്തികൾ, പ്രവർത്തിക്കുന്നതു് സ്നായുമണ്ഡലം, അല്ലെങ്കിൽ നാഡീമണ്ഡലംവഴിക്കാകുന്നു. നാഡികളിൽക്കൂടി പ്രവഹിക്കുന്ന ശക്തികളാണു് ദേഹത്തിലെ സമസ്തവ്യാപാരങ്ങൾക്കും ഹേതുവെന്നു നാം മനസ്സിലാക്കേണ്ടതാകുന്നു. പുറമേകാണുന്ന മൂക്കു്, നാക്കു്, ചെവി, കണ്ണു മുതലായവയിൽനിന്നു് ഓരോ തലനാരിലും ചെറുതായ നാഡികൾ ഉള്ളിലേക്കുചെന്നു് മസ്തിഷ്കമെന്ന തലച്ചോറിൽ പ്രവേശിക്കുന്നു. മസ്തിഷ്കത്തിൽ ഓരോ ഇന്ദ്രിയങ്ങളിൽനിന്നും ചെന്നുചേരുന്ന നാഡികളുടെ വിശ്രാമപ്രദേശങ്ങൾക്കു് ചക്ഷുരിന്ദ്രിയകേന്ദ്രം, ശ്രോത്രേന്ദ്രിയകേന്ദ്രം, രസനേന്ദ്രിയാദികേന്ദ്രം എന്നിങ്ങനെ പേരുകൾ കൊടുത്തിരിക്കുന്നു. തണ്ടെല്ലിന്റെ ഉള്ളിൽക്കൂടി മേല്പോട്ടുചെന്നു് തലയോടിന്റെഅകത്തുള്ള മസ്തിഷ്കത്തിൽ വ്യാപിക്കുന്ന ഇഡ, പിംഗള, സുഷുമ്ന എന്നീ മൂന്നു പ്രധാന നാഡികൾക്കു് പുറമെ, ദേഹത്തിൽ മുഴുവനും വ്യാപിച്ചു കിടക്കുന്ന എഴുപത്തിരായിരം ഉപനാഡികൾ ഉണ്ടു്. ഈ ഉപനാഡികൾ എല്ലാം പുറപ്പെടുന്നതു് ഒരു സ്ഥലത്തുനിന്നല്ലെന്നു് പ്രത്യേകം പറയേണ്ട ആവശ്യമില്ലല്ലൊ. ഇവ പുറപ്പെടുന്നതു് മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരം, അനാഹതം, വിശുദ്ധി, ആജ്ഞാ എന്നീ ആറുസ്ഥാനങ്ങളിൽ നിന്നാകുന്നു. ഈ ഷട്ചക്രങ്ങൾ, ഗുദം, നാഭി, ഹൃദയം, കണ്ഠം, ഭ്രൂമദ്ധ്യം എന്നിവയുടെ അടുത്തുള്ള സിരാപാശങ്ങളിൽ (സുഷുമ്നാമാർഗ്ഗത്തിൽ) സ്ഥിതിചെയ്യുന്നതായി ശാസ്ത്രജ്ഞന്മാർ വ്യവഹരിച്ചുവരുന്നു.

ആധാരം ഗുദമിത്യുക്തം സ്വാധിഷ്ഠാനന്തു ലൈംഗികം
മണിപൂരം നാഭിദേശേ ഹൃദയസ്ഥമനാഹതം.
വിശുദ്ധിഃ കണ്ഠകൂപേ ച ആജ്ഞാചക്രന്തു മസ്തകേ.

ഈ ചക്രങ്ങളെക്കുറിച്ചറിഞ്ഞിരിക്കേണ്ട മററുചില സംഗതികളെ ചുരുക്കി ഒരു പട്ടികയായി താഴെ ചേർക്കുന്നു.

| ഷഡാധാര ചക്രങ്ങൾ | ഏകദേശ സ്ഥാനം | ദളങ്ങൾ | തത്വാത്മകങ്ങൾ | ധാതുശക്തികൾ | |
|---|---|---|---|---|---|
| 1. മൂലാധാരം | ഗുദം | ൪ | പൃഥിവി | ഗന്ധം | അഗ്നിമണ്ഡലം, വാഗ്ഭവകൂടം, രുദ്രഗ്രന്ഥി. |
| 2. സ്വാധിഷ്ഠാനം | ഗുഹ്യസ്ഥാനം | ൬ | അപ്പ് | രസം | |
| 3. മണിപൂരം | പൊക്കിൾ | ൧൦ | തേജസ്സ് | രൂപം | സൂര്യമണ്ഡലം, കാമരാജകൂടം, വിഷ്ണുഗ്രന്ഥി. |
| 4. അനാഹതം | ഹൃദയം | ൧൨ | വായു | സ്പർശം | |
| 5. വിശുദ്ധി | കണ്ഠകൂപം | ൧൬ | ആകാശം | ശബ്ദം | ചന്ദ്രമണ്ഡലം, ശക്തികൂടം, ബ്രഹ്മഗ്രന്ഥി. |
| 6 ആജ്ഞാ | ഭ്രൂമദ്ധ്യം | ൨ | മനസ്സ് | മഹത് | |
| സഹസ്രാരം | സഹസ്രദളകമലം | തുരീയകൂടം | ശ്രീബീജം | | |

"ജ്ഞാനപ്രകാശങ്ങളായും പ്രവൃത്തികാരണങ്ങളായും ഉള്ള എല്ലാ ശക്തികളുടേയും നാഡികളുടേയും ഉദയഭൂമി മസ്തിഷ്കമാകുന്നു. ഈ മസ്തിഷ്കത്തെത്തന്നെയാകുന്നു പൂർവാചാര്യന്മാർ സഹസ്രദളകമലം എന്നു പറഞ്ഞിട്ടുള്ളതു്. "ഞാൻ കണ്ടു", "ഞാൻ കേട്ടു" എന്നിങ്ങനേയുള്ള ജ്ഞാനപ്രകാശങ്ങളായ സകലവാക്യങ്ങളിലേയും "ഞാൻ" ആത്മാവാകുന്നു. സമസ്തജ്ഞാനേന്ദ്രിയകേന്ദ്രങ്ങൾക്കും സാമാന്യമായ മദ്ധ്യകേന്ദ്രവും യോഗികളുടെ ബിന്ദുസ്ഥാനവും ഇതുതന്നെ. സഹസ്രദളകമലവും ഇതുതന്നെ." "സകലജഗൽസൃഷ്ടിസ്ഥിതിസംഹാരത്തെ ചെയ്യുന്ന ഇച്ഛാജ്ഞാനക്രിയാശക്തികളുടെ ആദിമനിവാസഭൂമിയായതുകൊണ്ടു് ഇതിനെ ശ്രീചക്രം എന്നും പറയുന്നു. സഹസ്രദളകമലത്തിൽ ആത്മസ്വരൂപനായ പരമശിവൻ നിവാസത്തെ ചെയ്യുന്നു എന്നു നാം അറിഞ്ഞുകൊള്ളേണ്ടതാകുന്നു." ബ്രഹ്മശ്രീ ഇലപ്പിള്ളി സുബ്രഹ്മണ്യശാസ്ത്രികൾ ഈ വിഷയത്തെക്കുറിച്ചു് ഉപന്യസിച്ചിട്ടുള്ളതിൽനിന്നു ചില ഭാഗങ്ങളെ ഇവിടെ ചേർക്കുന്നു:—

"ശ്രീചക്രരൂപേണ വർണ്ണിക്കപ്പെട്ട സഹസ്രദളകമലം സൂക്ഷ്മതരവും ഈ മുമ്പറഞ്ഞ ഷഡാധാരചക്രങ്ങൾ അതിൻെറ സൂക്ഷ്മമാ

യ അഭിവ്യക്തിയും ആകുന്നു. സഹസ്രദളകമലം പഞ്ചവിംശതി തത്വാത്മകമാകുന്നു. ഈ ഇരുപത്തിഅഞ്ചു് തത്വത്തിൽ മായാ ശുദ്ധവിദ്യാ ഈശ്വരസദാശിവരൂപമായ നാലു തത്വങ്ങൾ സഹസ്രദളകമലത്തിൽതന്നെ സദാ അവ സ്ഥിതിചെയ്യുന്നു. അവശിഷ്ടങ്ങളായ ഇരുപത്തിഒന്നു തത്വങ്ങൾ സഹസ്രദളകമലത്തിന്റെ സൂക്ഷ്മാഭിവ്യക്തിയായ ഷഡാധാരചക്രങ്ങളിൽ ക്രമേണ അഭിവ്യക്തങ്ങളായി ഭവിക്കുന്നു. അഭിവ്യക്തിക്രമത്തെ അനുസരിച്ചു് ആജ്ഞാചക്രം മനസ്തത്വാത്മകമെന്നും വിശുദ്ധിചക്രം ആകാശതത്വാത്മകമെന്നും ഇത്യാദി ക്രമേണ പറയപ്പെട്ടിരിക്കുന്നു. മനസ്സ് എന്നതു പഞ്ചജ്ഞാനേന്ദ്രിയങ്ങളുടേയും പഞ്ചകർമ്മേന്ദ്രിയങ്ങളുടേയും ഉപലക്ഷണമാകുന്നു. അതിനാൽ സൂക്ഷ്മതരരൂപേണ സഹസ്രദളകമലത്തിൽ അവ സ്ഥിതിചെയ്യുന്ന പഞ്ചജ്ഞാനേന്ദ്രിയങ്ങൾ, പഞ്ചകർമ്മേന്ദ്രിയങ്ങൾ, മനസ്സ്, പഞ്ചതന്മാത്രകൾ, പൃഥ്വ്യാദി പഞ്ചഭൂതങ്ങൾ എന്നിങ്ങനെ ഇരുപത്തിഒന്നു തത്വങ്ങൾ ആജ്ഞാചക്രാദി മൂലാധാരപര്യന്തമുള്ള ഷഡാധാരചക്രങ്ങളിൽ സൂക്ഷ്മരൂപേണ അഭിവ്യക്തങ്ങളായി ഭവിക്കുന്നു. ഈ ഷഡാധാരചക്രങ്ങളുടെ സ്ഥൂലാഭിവ്യക്തിയാകുന്ന നാഡീപടലങ്ങൾ. ഈ ദേഹം ഇവയുടെ സ്ഥൂലതരാഭിവ്യക്തിയും ആകുന്നു. അതിനാൽ സഹസ്രദളകമലം സൂക്ഷ്മതരം, ഷഡാധാരചക്രങ്ങൾ സൂക്ഷ്മങ്ങൾ, നാഡീപടലങ്ങൾ സ്ഥൂലങ്ങൾ, ഈ ദേഹം സ്ഥൂലതരം എന്നിങ്ങനെയുള്ള അഭിവ്യക്തിക്രമത്തെ അറിഞ്ഞുകൊള്ളേണ്ടതാകുന്നു."

"ശക്തികളെ ജ്ഞാനശക്തി, ക്രിയാശക്തി എന്നു് രണ്ടു പ്രകാരത്തിൽ ഭാഗിക്കുകയും അതിൽ ക്രിയാശക്തി ഐച്ഛികി എന്നും അനൈച്ഛികി എന്നും രണ്ടുവിധത്തിൽ ആകുന്നു എന്നു പ്രസ്താവിക്കുകയും ചെയ്തിട്ടുണ്ടല്ലോ. ഇതിൽ അനൈച്ഛികങ്ങളായ ക്രിയാശക്തികൾതന്നെ അന്ധതാമിസ്രങ്ങൾ; നമ്മുടെ ഇച്ഛയും അനുമതിയും അറിവും കൂടാതെ ദേഹത്തിൽ നടക്കുന്ന സമസ്തകാര്യങ്ങളും നമുക്കു് അന്ധകാരമയങ്ങൾ ആണല്ലോ? ഈ ശ്രേണി സർവ്വനികൃഷ്ടമായതിനാലിതിന്റെ അധിവാസഭൂമി സർവ്വാധോഭാഗത്തിൽ സ്ഥിതിചെയ്യുന്നു. അഭിവ്യക്തിക്രമത്തിലും ഊർദ്ധ്വസ്ഥിതങ്ങളായ രണ്ടു ഖണ്ഡങ്ങളേക്കാൾ ഇതു ഘനതരവും ആകുന്നു. അതിനാൽ അന്ധതാമിസ്രലോകം എന്നാൽ അനൈച്ഛികശക്തികളുടെ അധിവാസഭൂമി എന്നു താല്പര്യമാകുന്നു. ഇതുതന്നെ ആഗ്നേയ ഖണ്ഡം. ഈ ശക്തികളുടെ സമഷ്ടിതന്നെയാണു് അഗ്നിതത്വം എന്നു വർണ്ണിക്കപ്പെട്ടിട്ടുള്ളതു്. ജ്ഞാനപൂർവ്വം ദേഹത്തിൽ നടക്കുന്ന സമസ്തക്രിയകളും മിശ്രങ്ങളാകുന്നു. എന്തുകൊണ്ടെന്നാൽ, ഇവിടെ ജ്ഞാനം എന്ന പ്രകാശവും ക്രിയാ എന്ന ഇരുളും ഉണ്ടു്. ഇപ്ര

കാരമുള്ള ശക്തികളുടെ അധിവാസഭൂമിതന്നെ മിശ്രലോകം; ഇതു തന്നെ സൌരഖണ്ഡം. ഐഹികങ്ങളായും അനൈഹികങ്ങളായു മുള്ള ഉഭയവിധക്രിയാശക്തികളുടെ സമഷ്ടിക്കു സൂര്യൻ എന്നു പേർ. എന്തുകൊണ്ടെന്നാൽ അഗ്നി സൂര്യനിൽ അന്തർഭാവ്യനാകുന്നു. ക്രിയാശബളിതയല്ലാത്ത ശുദ്ധജ്ഞാനശക്തികളുടെ അധിവാസഭൂമിക്കു ജ്യോതിർമ്മയലോകം എന്നു പേർ. ഇതുതന്നെ ചന്ദ്രഖണ്ഡം. ഈ ശക്തികളുടെ സമഷ്ടിതന്നെ ചന്ദ്രൻ." ആമാശയവും പക്വാശയവും തമോമണ്ഡലത്തിലും, ഹൃദയവും ശ്വാസകോശവും സൂര്യമണ്ഡലത്തിലും, കഴുത്തിനു മുകളിൽഭാഗം ചന്ദ്രമണ്ഡലത്തിലും ആകുന്നു എന്നുള്ള സംഗതി ഓർമ്മവെക്കുന്നതു പ്രകൃതത്തിനു നന്നായിരിക്കും

ഇവിടെ വിവരിച്ച് എല്ലാ ശക്തികളും സഞ്ചരിക്കുന്നതു് ഇഡാ, പിംഗള വഴിക്കാകുന്നു. സാധാരണ ജനങ്ങളിൽ, സുഷുമ്നയുടെ ദ്വാരം മൂലാധാരസമീപത്തിൽ മൂടപ്പെട്ടിരിക്കും.

"ജീവൻ പരമശിവൻെറ അംശഭൂതനും, കുണ്ഡലിനി ത്രിപുരസുന്ദരിയുടെ അംശഭൂതയും ആകുന്നു. നിരവച്ഛിന്ന സ്വപ്രകാശസ്ഫുരണരൂപന്മാരായ ഇവരുടെ അംശഭൂതനായിരുന്നിട്ടും അനാദ്യവിദ്യാവാസനയാൽ ബദ്ധനായി സങ്കുചിതനായി ഭവിച്ച് സ്വാതന്ത്ര്യത്തെ കളഞ്ഞു് എന്നും പരാധീനനായി സംസാരസാഗരത്തിൽ ഇവർ മജ്ജനം ചെയ്യുന്നു" ജ്ഞാനക്രിയാശക്തികളുടെ പ്രകാശത്തിന്നു നാഡികളുടെ സഹായം വേണം ഈ നാഡികളും ഈ പാരതന്ത്ര്യവും എല്ലാം ഇവൻ ഉണ്ടാക്കിത്തീർത്തവയാകുന്നു. ഈ ബന്ധനത്തിൽനിന്നുള്ള രക്ഷയാണു് മുക്തി

ഈ ബന്ധനത്തിൽനിന്നു മോചനം പ്രാപിപ്പാനുള്ള മാർഗ്ഗം യോഗാഭ്യാസംകൊണ്ടു് ഇഡാ, പിംഗളാവഴിക്കുള്ള ജ്ഞാനക്രിയാശക്തികളുടെ പ്രവാഹത്തെ തടുത്തു് കുണ്ഡലിനീശക്തിയെ, അതായതു് ജീവചൈതന്യത്തെ ചിച്ഛക്തിയെ ഉണർത്തി, ഉത്ഥാനം ചെയ്യിച്ച് സുഷുമ്നാമാർഗ്ഗത്തിൽക്കൂടി പരമശിവനിലയമായ സഹസ്രദളകമലത്തിൽ പ്രവേശിപ്പിക്കുകയാകുന്നു. യോഗശാസ്ത്രപ്രകാരം മോക്ഷത്തിനുള്ള പന്ഥാവിതാകുന്നു.

മഹീം മൂലാധാരേ കമപി മണിപൂരേ ഹുതവഹം
സ്ഥിതം സ്വാധിഷ്ഠാനേ ഹൃദി മരുതമാകാശമുപരി
മനോപി ഭ്രൂമദ്ധ്യേ സകലമപി ഭിത്വാ കുലപഥം
സഹസ്രാരേ പത്മേ സഹരഹസി പത്യാ വിഹരസി.

[മൂലാധാരചക്രത്തിൽ പൃഥ്വീതത്വത്തേയും മണിപൂരചക്രത്തിൽ ജലതത്വത്തേയും സ്വാധിഷ്ഠാനചക്രത്തിൽ അഗ്നിതത്വത്തേയും ഹൃദയത്തിൽ (അനാഹതചക്രത്തിൽ) വായുതത്വത്തേയും തദുപരി വിശുദ്ധിചക്രത്തിൽ ആകാശതത്വത്തെയും ഭ്രൂമദ്ധ്യത്തിൽ (ആജ്ഞാചക്രത്തിൽ) മനസ്തത്വത്തെയും ഇപ്രകാരം സമസ്തസുഷുമ്നാമാർഗ്ഗത്തെയും ഭേദിച്ച് സഹസ്രദളകമലത്തിൽ വിജനപ്രദേശത്തിൽ രമണനോടുകൂടെ നിന്തിരുവടി ക്രീഡചെയ്യുന്നു.]

"നഹി ജ്ഞാനേന സദൃശം പവിത്രമിഹ വിദ്യതേ
തൽ സ്വയം യോഗസംസിദ്ധഃ കാലേനാത്മനി വിന്ദതി"

പ്രപഞ്ചം ശിവശക്തിസ്വരൂപമാകുന്നു. 'ശിവശക്ത്യാത്മകം വിദ്ധി ജഗദേതച്ചരാചരം' മനുഷ്യശരീരത്തെ പ്രപഞ്ചത്തിന്റെ ഒരു സംഗ്രഹമെന്നുവേണം പറയുവാൻ. മനുഷ്യനിൽ തലച്ചോറിന്റെ, അതായതു് മസ്തിഷ്കത്തിന്റെ, മാഹാത്മ്യത്തെയും ചുരുക്കത്തിൽ കാണിച്ചുവല്ലൊ. ശിവശക്തികളുടെ കേളീരംഗവും നിവാസഭൂമിയും ആയ സഹസ്രദളകമലവും ഇതാണു്. ശ്രീചക്രമെന്നു പറയുന്നതും ഇതുതന്നെ. ഇതുകൊണ്ടാകുന്നു വിശ്വമണ്ഡലവും ശ്രീചക്രവും ഒന്നുതന്നെയെന്നു വ്യവഹരിക്കുന്നതു്. 'ശിവശക്ത്യാത്മകം ജ്ഞേയം, ശ്രീചക്രം ശിവയോർവപുഃ' എന്നും 'ചക്രം ത്രിപുരസുന്ദര്യാ ബ്രഹ്മാണ്ഡാകാശമീശ്വരി' എന്നും ഉള്ള ശ്രുതിസ്മൃതിവാക്യങ്ങൾ മേൽകാണിച്ച സംഗതികൾക്കു സാക്ഷിത്വം വഹിക്കുന്നുണ്ടല്ലോ.

ശ്രീചക്രത്തെ സംഹാരക്രമത്തിലും സൃഷ്ടിക്രമത്തിലും ലേഖനംചെയ്തും കൌളം, മിശ്രകം, സമയം എന്നീ ത്രിവിധമായ ഉപാസനാവിധികൾവഴി ഇങ്ങനെ രൂപാന്തരംവന്നിട്ടുള്ളതാകുന്നു. പട്ടു്, വെള്ളി, സ്വർണ്ണം എന്നിവയിൽ ശ്രീചക്രത്തെ വരച്ചു്, ഭഗവതിയെ ധ്യാനിച്ചു, ഗന്ധപുഷ്പധൂപദീപഫലാദികളെക്കൊണ്ടു പൂജിക്കുന്നതാകുന്നു കൌളമാർഗ്ഗം. ഇവയുടെ സഹായംകൂടാതെ ചിത്താകാശത്തിൽ ചെയ്യപ്പെടുന്ന ശ്രീചക്രപൂജയ്ക്കു സമയപൂജാ എന്നു പറയും. ബാഹ്യാന്തരപൂജകളുടെ മിശ്രംതന്നെ മൂന്നാമത്തെ തരം. രൂപരഹിതമായ ചിത്താകാശത്തിൽ ഭഗവതിയെ ധ്യാനിച്ചു പൂജിക്കുവാൻ മനശ്ശക്തിയുണ്ടാകുവാനുള്ള മാർഗ്ഗങ്ങളാണു് കൌളവും മിശ്രകവും.

ശ്രീചക്രത്തിന്റെ രൂപങ്ങളെയും ബിന്ദുകോണങ്ങളുടെ നാമങ്ങളെയും അവയിൽ അധിവസിക്കുന്ന ശക്തികളെയും പ്രസ്താരത്രയങ്ങളേയും അനുസന്ധാനക്രമങ്ങളേയും മററും സംഗ്രഹിച്ചെങ്കിലും വിവരിക്കുന്നതിനു തുടങ്ങിയാൽ ഈ മുഖവുര ക്രമത്തില

ധികം ദീർഘിക്കുവാൻ ഇടയുള്ളതുകൊണ്ടു്, അതിനായി ഞാൻ ഉദ്യമിക്കുന്നില്ല. അതിനാവശ്യവും കാണുന്നില്ല.

ഗണേശാണിമാദ്യാഖിലൈശ്ശക്തിവൃന്ദൈഃ
സ്ഫുരച്ഛ്രീമഹാചക്രരാജേ ലസന്തീം
പരാം രാജരാജേശ്വരീം ത്രൈപുരീം ത്വാം
ശിവാങ്കോപരിസ്ഥാം ശിവാം ത്വാം ഭജേഹം.

ശ്രീചക്രരാജനിലയത്തിൽ ശിവവാമാങ്കസ്ഥയായി പ്രകാശിക്കുന്ന ശ്രീത്രിപുരസുന്ദരിയായ ജഗന്മാതാവിനെ ഭജിച്ചു മുക്തിനേടുവാൻ ചക്രത്തിൻെറ അംശങ്ങളുടെ നാമരൂപങ്ങളെന്തിനു്? ഇവയെല്ലാം അറിഞ്ഞാലും ദേവിയുടെ ഭജനത്തിങ്കൽ ഭക്തിശ്രദ്ധയില്ലെങ്കിൽ, ആ അറിവുകൊണ്ടൊരു ഫലവും ഇല്ല. ഈശ്വരിയിങ്കലുള്ള പരാനുരക്തിയാണു ഭക്തി. മഹർഷിമാർ ഭക്തിക്കു പ്രേമസ്വരൂപമാണു കല്പിച്ചിട്ടുള്ളതു്. ആചാര്യസ്വാമികൾ ഭക്തിയെ ഇപ്രകാരം വിവരിച്ചിരിക്കുന്നു:—

അങ്കോലം നിജബീജസന്തതിരയസ്കാന്തോപലം സൂചികാ
സാധ്വീ നൈജവിഭും ലതാ ക്ഷിതിരുഹം സിന്ധുസ്സരിദ്വല്ലഭം
പ്രാപ്നോതീഹ യഥാ തഥാ പശുപതേ പാദാരവിന്ദദ്വയം,
ചേതോവൃത്തിരുപേത്യ തിഷ്ഠതി, സദാ സാ ഭക്തിരിത്യുച്യതേ.

(അങ്കോലക്കുരുക്കൾ അങ്കോലമരത്തേയും, സൂചി സൂചിക്കാന്തത്തേയും, പതിവ്രത സ്വഭർത്താവിനേയും, വള്ളി വൃക്ഷത്തേയും, നദി സമുദ്രത്തേയും പ്രാപിക്കുന്നതുപോലെ മനസ്സ് എപ്പോഴും പരമേശ്വരൻെറ പാദപത്മങ്ങളെ പ്രാപിച്ചിരുന്നാൽ, ആ ഇരിപ്പിനെ ഭക്തി എന്നു പറയുന്നു.) ഇതുണ്ടാകുവാനുള്ള വഴികളെ മറെറാരു മഹാൻ ഈവിധം കാണിച്ചിരിക്കുന്നു.

ശ്രവണം, കീർത്തനം വിഷ്ണോ സ്മരണം, പാദസേവനം
അർച്ചനം, വന്ദനം, ദാസ്യം, സഖ്യമാത്മനിവേദനം.

പക്ഷേ ഇവയിലെല്ലാം ഓടുന്ന ചരടു സ്നേഹമാണു് എല്ലാവരേയും അവനവനെപ്പോലെ സ്നേഹിച്ചു തുടങ്ങണം. പ്രതിഫലേച്ഛകൂടാതെ, ലോകത്തെ സേവിക്കുകയും സ്നേഹിക്കുകയും വലിയൊരു കൃത്യമായി കരുതണം.

"അസക്തോഹ്യാചരൻ കർമ്മ പരമാപ്നോതി പൂരുഷഃ"
"കർമ്മണൈവ ഹി സംസിദ്ധിമാസ്ഥിതാ ജനകാദയഃ"

(ഫലാപേക്ഷയില്ലാത്തവനായി കർമ്മത്തെ ചെയ്യുന്ന മനുഷ്യൻ പരമപദത്തെ പ്രാപിക്കുന്നു. നിഷ്കാമകർമ്മംകൊണ്ടുതന്നെ ജനകാദികൾ സിദ്ധിയെ പ്രാപിച്ചു.) അലസതയെ കളഞ്ഞു നീചങ്ങളായ പ്രവൃത്തികളേയും വാക്കുകളേയും വികാരങ്ങളേയും വിചാരങ്ങളേയും വെടിയുന്ന സമയം, മനസ്സിന്നു തെളിച്ചവും ഉണർച്ചയും സംസ്കാരവും കയററവും ഉണ്ടായിക്കൊണ്ടേ ഇരിക്കും. അതോടുകൂടി അന്തഃകരണപ്രവൃത്തികൾക്കും സംസ്കാരം വന്നുതുടങ്ങും. തത്സമയം ഭക്തി താനേ ഉണ്ടാകും. ഭക്തി കൂടുന്തോറും മനസ്സിന്നു വിപുലതയും മനസ്സിൽ പ്രകാശവും കൂടും. ജ്ഞാനവും മഹാമനസ്കതയും ഭക്തിയേയും വൎദ്ധിപ്പിക്കും. മുമ്പു പ്രസ്താവിച്ച ബന്ധത്തിൽനിന്നു മോചനം പ്രാപിപ്പാൻ എളുപ്പവും സുഖകരവുമായ വഴി ഇതായിരിക്കും. ജ്ഞാനവും ഭക്തിയും അന്യോന്യം വളരെ സംബന്ധിക്കപ്പെട്ടവയാകുന്നു. ഒന്നിൻെറ വളൎച്ച മറേറതിൻെറ വളൎച്ചയ്ക്കു് ഏററവും സഹായമായിരിക്കും. ഇവയുടെ അഭിവൃദ്ധിക്കുതകുന്ന ഉപകരണങ്ങളെക്കൊണ്ടു നാം ഇവയെ സഹായിച്ചുകൊണ്ടിരിക്കുന്നതത്യാവശ്യമാണു്. കാരണം ഭക്തി മുക്തിക്കു് എളുപ്പമായൊരു പെരുവഴിയാകുന്നു.

ദേഹശുദ്ധിവരുത്തി, ശുചിയായ വസ്ത്രംധരിച്ചു, വൃത്തിയായ സ്ഥലത്തു ദേഹമധികമിളക്കാതെ ഇരുന്നു് മനസ്സിരുത്തി ജപവും ധ്യാനവും പൂജയും ചെയ്യേണ്ടതാകുന്നു. അവരവൎക്കിഷ്ടമുള്ള ദേവനേയൊ ദേവിയേയൊ ഭക്തിയോടും ശ്രദ്ധയോടും ഭജിക്കുന്നതു യുക്തമായിരിക്കും. പ്രകൃതത്തിൽ, ശ്രീചക്രപൂജയ്ക്കുശേഷം മാനസപൂജ ചെയ്തു, വിധിവത്താകുംവണ്ണം ശ്രീവിദ്യയെ ഉപാസിച്ചു ലളിതാസഹസ്രനാമം പാരായണം ചെയ്യുന്നതു് ഉത്തമമായിരിക്കും ആദ്യത്തെരണ്ടിന്നും സമയമൊ സൌകൎയ്യമൊ ഇല്ലെങ്കിൽമന്ത്രമാതൃകാപുഷ്പമാലാസ്തോത്രത്തെയെങ്കിലും ചൊല്ലി ശേഷംരണ്ടും ചെയ്യേണ്ടതാകുന്നു.

അല്പനേരം ഈശ്വരസേവനടത്തുക, അധികനേരം പരോപദ്രവംചെയ്യുക, ഒരവസരത്തിൽ ജപതപങ്ങളിൽ ഏൎപ്പെടുക, മററു സമയത്തെല്ലാം വല്ലവരേയും കുണ്ടിൽചാടിക്കുക, അല്ലെങ്കിൽ ഇല്ലാത്തവരെ ശകാരിക്കുക. ഈ നടപടികൊണ്ടു് ഒരുഫലവും ഉണ്ടാകയില്ല. ഈശ്വരഭജനത്തോടുകൂടി മനസ്സിനേയും നല്ലവഴിക്കു കൊണ്ടുപോകേണ്ടതത്യാവശ്യമാണു് നമ്മുടെ വിചാരങ്ങളും വാക്കുകളും പ്രവൃത്തികളും ഉൽകൃഷ്ടങ്ങളായിത്തീരേണം. എന്നാലെ ഈശ്വരഭജനം ഫലവത്തായി തീരുകയുള്ളു അതല്ലെ ഭഗവാൻ കർമ്മസന്യാസത്തിനെ ഗീതോപനിഷത്തിൽ യോഗങ്ങളുടെ മകുടമായിവെച്ചിരിക്കുന്നതു്.

"സന്ന്യാസസ്തുമഹാബാഹോ ദുഃഖമാപ്തുമയോഗതഃ
യോഗയുക്തോ മുനിർബ്രഹ്മ ന ചിരേണാധിഗച്ഛതി."

(ഹേ, വിക്രമ, സന്ന്യാസം കർമ്മയോഗം ഇല്ലാതെ പ്രാപിക്കുന്നതിന്ന പ്രയാസമുണ്ട്. കർമ്മയോഗത്തോടുകൂടിയ മുനി വേഗത്തിൽ ബ്രഹ്മത്തെ പ്രാപിക്കുന്നു.)

ജ്ഞാനികൾ കർമ്മം ചെയ്യേണമെന്നില്ലെന്നൊരു തെററായധാരണയേയും ഭഗവാൻ അതിൽ തട്ടിത്തകർത്തു മാററിക്കളഞ്ഞിരിക്കുന്നു. ലോകസംഗ്രഹത്തിന്നായിക്കൊണ്ടെങ്കിലും അവർ കർമ്മം ചെയ്യണം. മഹാത്മാക്കൾ പോകുംവഴി മററു ജനങ്ങളും പോകും. അതുകൊണ്ടവർ കർമ്മം ചെയ്യാതിരിക്കരുത്. എന്നല്ല, ഭഗവാൻകൂടി ഇടവിടാതെ കർമ്മങ്ങൾ ചെയ്യുന്നു; അങ്ങിനെ ചെയ്യാതിരുന്നാൽ, ധർമ്മലോപംകൊണ്ടു ലോകങ്ങൾ നശിക്കും.

"ലോകസംഗ്രഹമേവാപി സംപശ്യൻ കർത്തുമർഹസി"
"യദ്യദാചരതി ശ്രേഷ്ഠസ്തത്തദേവേതരോ ജനഃ
സ യൽ പ്രമാണം കുരുതേ ലോകസ്തദനുവർത്തതേ"
ഉത്സീദേയുരിമേ ലോകാനകുര്യാം കർമ്മ ചേദഹം.
ബ്രഹ്മസത്യം ജഗന്മിഥ്യാ ജീവോ ബ്രഹ്മൈവ നാപരഃ

ബ്രഹ്മവും ആത്മാവും ഒന്നാണ്; രണ്ടല്ല, അതാണു സത്യം. ജഗത്തു മിഥ്യാ. പരമാത്മാവും ജീവാത്മാവും ഒന്നാണെന്നുള്ള കാരണം, ജീവികൾക്കെല്ലാം സാഹോദര്യവുമുണ്ടല്ലൊ.

മർത്ത്യജന്മം ലോകോപകാരത്തിനെന്നുള്ള ബോധത്തോടുകൂടി സർവ്വഭൂതങ്ങളേയും എപ്പോഴും തന്നെപ്പോലെ കരുതി സമചിത്തതയോടുകൂടി പ്രവർത്തിക്കുന്നതാകുന്നു കർമ്മയോഗത്തിന്റെ മൂലമന്ത്രം.

സന്ദേഹംവേണ്ടപരനുപകാരത്തിനാകാത്തതെങ്കിൽ
കിന്ദേഹംകൊണ്ടൊരുഫലമിഹപ്രാണിനാം ക്ഷോണിതന്നിൽ"

സൽബുദ്ധിയോടുകൂടി, ഫലേച്ഛകൂടാതെ, ഏകോദരസഹോദരഭാവത്തോടുകൂടി ലോകസേവനം ചെയ്യേണമെന്നു ഗീത ഘോഷിക്കുന്നു. അതാണു ഭക്തി; അതുതന്നെ ദൈവത്തിന്നു പ്രിയമായിട്ടുള്ളതു്, അതുതന്നെ മുക്തിപദവി

അദ്വേഷ്ടാ സർവ്വഭൂതാനാം മൈത്രഃ കരുണ ഏവ ച
നിർമ്മമോ നിരഹങ്കാരഃ സമദുഃഖസുഖഃക്ഷമീ
സന്തുഷ്ടഃ സതതം യോഗി യതാത്മാ ദൃഢനിശ്ചയഃ
മയ്യർപ്പിതമനോബുദ്ധിര്യോ മേ ഭക്തഃ സ മേ പ്രിയഃ

ജീവകാരുണ്യമുണ്ടായാൽ ഈശഭക്തി വളൎന്നിടും
ഭക്തിയാൽ ജ്ഞാനമുണ്ടാകും ജ്ഞാനംമോക്ഷത്തെയുംതരും

"യാതൊന്നു ദൈവത്തിന്ന മൂൎത്തിപോലും
യാതൊന്നു വിശ്വത്തിന്ന തൂണുപോലും
യാതൊന്നു മോക്ഷത്തിന്ന കോണിപോലും
ആ സ്നേഹം—ആ സ്നേഹം—അഹോ ജയിപ്പൂ"

ഈ തത്വാവബോധത്തിനുള്ള ജ്ഞാനശക്തി ദേവീഭക്തന്മാൎക്ക് കിട്ടാതിരിക്കുകയില്ല.

ഏതുനിലയിലും ദേവീഭജനം എല്ലാവൎക്കും ഗുണപ്രദമായിട്ടുള്ളതാണു്. ആചാര്യസ്വാമികൾ സൌന്ദൎയ്യലഹരിയിലെ ആദ്യത്തെ ശ്ലോകംകൊണ്ടു പരാശക്തിയുടെ സഹായത്തോടുകൂടിയല്ലാതെ ത്രിമൂൎത്തികൾക്കുപോലും യാതൊന്നും പ്രവൎത്തിപ്പാൻ ത്രാണിയില്ലെന്നല്ലെ സാധിച്ചിരിക്കുന്നതു്. സൃഷ്ടിസ്ഥിതിസംഹാരങ്ങൾ ആ ശക്തിയുടെ വ്യാപാരങ്ങൾ അത്രെ.

മലയാളികൾ ഈ പരമാൎത്ഥത്തെ നല്ലപോലെ അറിഞ്ഞിരിക്കുന്നു. കേരളത്തിൽ "മനയില്ലം മഠം വീടു ഗൃഹം കൊട്ടാര"മെന്നിവയ ലെല്ലാം ഭഗവതിസേവയോ ദേവീമാഹാത്മ്യപാരായണമോ ഇല്ലാതെ ഇരിക്കുകയില്ല. കരതോറും കാവുകളുണ്ടു്. ഇത്ററെ ദുൎഗ്ഗാലയങ്ങൾ കേരളത്തിലല്ലാതെ എവിടെയുണ്ടു്? അതിൎത്തിക്കാവലെന്നപോലെ, ദേവി വടക്കു മൂകാംബിയിലും തെക്കു കന്യാകുമാരിയിലും ഇരുന്നു കേരളത്തെ കാത്തുരക്ഷിച്ചുവരുന്നു. അജ്ഞാനികളെ മായയിൽപ്പെടുത്തിക്കൊണ്ടു നടക്കുന്നതും ഭക്തിയോടുഭജിക്കുന്ന ജ്ഞാനികൾക്കു മുക്തി നൽകുന്നതും ആ പരാശക്തിയാകുന്നു.

സാ വിദ്യാ പരമാ മുക്തേ ഹേതുഭൂതാ സനാതനി
സംസാരബന്ധഹേതുശ്ച സൈവ വിശ്വേശ്വരേശ്വരി.

സകല ജഗത്തുകൾക്കും അവലംബയായ ആ അമ്മയെ ഭജിക്കാനായിക്കൊണ്ടാണു് ഇവിടെ എല്ലാവരോടും പ്രാൎത്ഥിക്കുന്നതു്.

ശ്രീമന്ത്രാക്ഷരമാലയാ ഗിരിസുതാം യഃ പൂജയേച്ചേതസാ
സന്ധ്യാസു പ്രതിവാസരം സുനിയതസ്തസ്യാമലം സ്യാന്മനഃ
ചിത്താംഭോരുഹമണ്ഡപേ ഗിരിസുതാ നൃത്തം വിധത്തേ സദാ
വാണീ വക്ത്രസരോരുഹേ ജലധിജാ ഗേഹേ ജഗന്മംഗലാ.

## ൪൩. എറണാകുളംക്ഷേത്രം.

### (മുഖവുര)

ഈ കൃതിയെ എൻെറ കൈയിൽ തന്നതു് ഒരു ഭക്തനും മാന്ത്രികനുമായ ശ്രീമാൻ തറയിൽ കുഞ്ചുമേനവനാകുന്നു. എറണാകുളത്തു് നാലൊന്നിൽ മരിച്ച കുട്ടൻമേനവനു്, കുഞ്ചുമേനവനെന്നപോലെ, ഈ ദിക്കിൽ തത്തമ്പിള്ളിയിലായിരുന്നു സംബന്ധം. ഭാൎയ്യവീട്ടുകാൎക്കുവേണ്ടി എന്തോ ഗൌരവതരമായ പ്രശ്നാവശ്യത്തിനായി ഒരിക്കൽ കൊടുങ്ങല്ലൂരു് പോയ സമയം വായിക്കുന്നതിനും, വേണമെങ്കിൽ, പരോപകാരത്തിനായിക്കൊണ്ടു് അച്ചിൽ പതിപ്പിച്ചു പരസ്യമാക്കുന്നതിനുമായി, അവിടെയാരൊ ഇതിനെ കുട്ടൻമേനവനു കൊടുത്തു. കൈമറിഞ്ഞു്, ഒടുവിൽ കുഞ്ചുമേനവനു് ഇതു കിട്ടി. കാലപ്പഴക്കംകൊണ്ടും ഇതു നാശമോശം വരാതെ ഇരുന്നതു് ഈയുള്ളവരിലുള്ള ഈശപരകൃപകൊണ്ടെന്നുവേണം കരുതുവാൻ.



ഇതിനെ ഒരു ചെറിയ താളിയോലഗ്രന്ഥത്തിലാണു് എഴുതിക്കാണുന്നതു്. ഗ്രന്ഥത്തിനു പഴക്കം കാണുന്നുണ്ടെങ്കിലും, അക്ഷരവടിവിൻേറയും ഭാഷയുടേയും വാചകഘടനയുടേയും സമ്പ്രദായം കൊണ്ടു്, ഈ പരിഭാഷയ്ക്കു വളരെ പഴക്കം കല്പിക്കുവാൻ വഴി കാണുന്നില്ല. ഈ കൃതി മൂന്നുഭാഗങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. ആദ്യത്തെ രണ്ടുഭാഗങ്ങളിൽ നാഗൎഷിയുടെ വരവു്, ക്ഷേത്രവൎണ്ണന, പ്രതിഷ്ഠ, ക്ഷേത്രം കരിത്തറയായി മാറലു്, വില്വമംഗലത്തു സ്വാമിയാരുടെ ആഗമനം, പ്രതിഷ്ഠയുടെ സ്വരൂപം, ദേവൻെറ മാഹാത്മ്യം എന്നീ സംഗതികൾ അടങ്ങിയിരിക്കുന്നു. മൂന്നു് ഉപാഖ്യാനകളോടുകൂടിയ മൂന്നാംഭാഗത്തിൽ എറണാകുളത്തപ്പൻ ഭക്തന്മാരെ രക്ഷിക്കുന്നതായ മൂന്നു ലീലകളേയും വിവരിച്ചിരിക്കുന്നു. ഈ ഒടുവിലത്തേതൊഴിച്ചുള്ളവയെല്ലാം ഒരു സംസ്കൃതകാവ്യത്തിൻെറ പരിഭാഷയെന്നും ഇതിൽ കാണിച്ചിരിക്കുന്നു. സ്തോത്രങ്ങൾ ഗ്രന്ഥത്തിലുള്ളവയല്ല. മൂലകൃതിയെ കിട്ടുന്നതിനുള്ള എൻെറ ശ്രമം ഇനിയും ഫലിച്ചിട്ടില്ല. ഈ കൃതിയെ പ്രസിദ്ധപ്പെടുത്തുന്നതിൽ ഉത്സാഹിക്കുന്നവരിലൊരാളായ ഇവിടെ കിഴക്കെ ഇല്ലത്തു ശ്രീമാൻ കൊച്ചുനാരായണൻ മൂത്തതിൻെറ കൈവശം ഉണ്ടായിരുന്നതു് മുളഞ്ഞൂർ മരിച്ച ശങ്കരവാരിയർ കൊണ്ടുപോയിട്ടുള്ളതായി അദ്ദേഹം എന്നോടു പറയുകയുണ്ടായി. വാരിയത്തും കൊടുങ്ങല്ലൂർ കോവിലകത്തും ആരെങ്കിലും നല്ലപോലെ ഇതിനുവേണ്ടി തിരഞ്ഞുനോക്കിയാൽ നന്നു്. ഒടുവിലത്തെ-

കഥ അടുത്തകാലത്തു് എഴുതിച്ചേർത്തിട്ടുള്ളതായിരിക്കേണം. അതിലെ കഥാപാത്രങ്ങൾക്കു് പ്രാചീനദശയിലേക്കു പ്രവേശനം ലഭിക്കേണ്ട കാലമായിട്ടില്ല. കുഞ്ഞികൃഷ്ണമേനവൻ സർവ്വാധികാര്യക്കാർപണി രാജിവച്ചതു് ക്രിസ്ത്വബ്ദം ൧൮൧൫-ലാണു്. കല്യാണിക്കുട്ടിയമ്മ ലോകവിശ്രുതനായിരുന്ന ആയില്യംതിരുനാൾ മഹാരാജാവിന്റെ അമ്മച്ചിയുമായിരുന്നു.

ഭൂസ്ഥിതികൊണ്ടും ക്ഷേത്രത്തിന്റെ സ്വഭാവം, അതിലെ ആരാധനക്രമം, നടപടി, എന്നിവയുംകൊണ്ടും, കഥാസ്വഭാവം കൊണ്ടും ഇതൊരു കല്പിതകഥയല്ലെന്നു ധാരാളം തെളിയുന്നതാണു്.

മലയാചലത്തിനു പടിഞ്ഞാറുവശമെല്ലാം, അതായതു് കേരളരാജ്യംമുഴുവനും കിഴക്കുനിന്നു പടിഞ്ഞാട്ടു് ഓരോ കാലത്തായി കടൽവെച്ചുണ്ടായതാണെന്നാകുന്നു ഭൂപ്രകൃതിശാസ്ത്രജ്ഞന്മാരുടെ അഭിപ്രായം. കൊടുങ്ങല്ലൂരിനും കൊല്ലത്തിനും എടയ്ക്കു് ഇന്നു കാണുന്ന ഭൂമി ഒരു കാലത്തുണ്ടായിരുന്നില്ലെന്നു നിർവിവാദമാണു്. വയ്പു് പുതുവെയ്പാണു്. അതു് ക്രിസ്ത്വബ്ദം ൧൩൪൧, അതായതു് കൊല്ലവർഷം ഒന്നൂ൨൦-ൽ ഉണ്ടായതാകുന്നു. വയ്ക്കം എന്ന പദം പുതുതായി വെച്ചതു് എന്നതിനെ സൂചിപ്പിക്കുന്നു. മെഗാസ്തനീസ് എന്ന യവനദേശസഞ്ചാരി തൃപ്പൂണിത്തുറയെ കടൽത്തീരത്തുള്ള ദേശമായിട്ടാണു് പ്രസ്താവിച്ചിരിക്കുന്നതു് ഈ ദേശസഞ്ചാരി ഇൻഡ്യയിൽ ചന്ദ്രഗുപ്തന്റെ രാജ്യത്തുണ്ടായിരുന്നതു് ബി. സി. (അതായതു് ക്രിസ്ത്വബ്ദത്തിനുമുമ്പു്) ൩൧൨ മുതൽ ൩൧൫ വരെ (അതായതു് ൨൨൪൫ സംവത്സരങ്ങൾക്കുമുമ്പു്) കാലത്തായിരുന്നു. വയ്ക്കത്തിനു കിഴക്കുപുറത്തുള്ള കടത്തുരുത്തി (കടൽതുരുത്തു്), അതിനു വടക്കോട്ടുള്ള വെച്ചൂർ (വെച്ച ഊരു്), മണപ്പുറം, കടമക്കുടി (കടൽമുക്കോക്കുടി), ഏഴിക്കര (ആഴിക്കര), കടക്കര (കടൽക്കര) എന്നീ ദേശനാമങ്ങൾ നമ്മുടെ വാദത്തിനു സാക്ഷ്യം വഹിക്കുന്നുണ്ടു്. കടല വാങ്ങി കുറെ അകലമായാൽ, അടുത്തകരയിൽ ചുള്ളിക്കാടും കരകണ്ടലും, വെള്ളാതും അതിലും നീങ്ങിയ ദിക്കിൽ ധാരാളം കേരവൃക്ഷങ്ങളും മനുഷ്യാലയങ്ങളും സാധാരണ ഇന്നും കണ്ടുവരുന്ന കാഴ്ചകളാണു്. ഈ വക സംഗതികൾ ഓക്കുമ്പോൾ കടലോരത്തുണ്ടായിരുന്ന മണലാരണ്യത്തിന്റേയും അതിനു തൊട്ടു കിഴക്കുവശം കിടന്നിരുന്ന ചേത്തറയുടേയും വിവരണം ഭൂസ്ഥിതിക്കു് എത്രയോ ശരിയായിരുന്നിരിക്കേണം. ചേത്തറ കരിത്തറയായി, പിന്നെ കരിത്തലയായി മാറിയിരിക്കുന്നു. എന്നാൽ നമ്മുടെ അടുത്തുള്ള മറെറാരു ചേത്തറയ്ക്കു ചേത്തലയായിട്ടേ നാമാന്തരം വേണ്ടിവന്നുള്ളു.

എറണാകുളത്തിൻെറ തെക്കും വടക്കും ഭാഗങ്ങളിൽ മത്സ്യം പിടിക്കുന്നവർ ഈ കാലത്തും താമസിച്ചുവരുന്നുണ്ട്. തൃശത്തു കൈമ്മൾമാൎക്ക് വാസസുഖം പോരാതെ ആയ കാലത്ത്, അവർ മറപ്പാട്ട് പരമനാംകുളങ്ങരയ്ക്കും അവിടെനിന്നും ആ കാരണത്തിന്മേൽ തന്നെ, ചേരാനെല്ലൂക്കും മാററിയതായിട്ടും പറഞ്ഞു കേൾവിയുണ്ട്. കീഴ്മന (കിഴവന), മേൽമന (മേമന), പെരുമന (പരമന, പരമനാംകുളങ്ങര, പെരുമാന്തൂർ) എന്നിങ്ങനെ എറണാകുളത്തു മനകൾ ഉണ്ടായിരുന്നു. എന്നാൽ ചേത്തറ കരിഞ്ഞറയായതിനുമേൽ, ആ ദേശത്തു നമ്പൂതിരിമാരാകട്ടെ വെള്ളത്തേടന്മാരാകട്ടെ അധിവസിച്ചതായിട്ടുള്ള കേട്ടുകേൾവിക്കുടിയില്ല.

പാത്രക്കുളം, ക്ഷേത്രക്കുളം, കോവിലകത്തുംപറമ്പിലുള്ളകുളം, ലായത്തിനടുത്തുണ്ടായിരുന്ന ആലിൻകുളം — ഇവയെല്ലാം പണ്ടു ക്ഷേത്രത്തിനു വടക്കുവശം കിഴക്കുപടിഞ്ഞാറായി നീണ്ടുകിടന്നിരുന്ന കുളത്തിൻെറ അവശിഷ്ടങ്ങളാണെന്നു വേണം പറയുവാൻ.

എറണാകുളത്തുള്ള (മുക്കാൽവട്ടം) തിരുമല ദേവസ്വം ക്ഷേത്രത്തിലെ ഒരു ദീപസ്തംഭത്തിന്മേലും പഴയ ചില പാത്രങ്ങളിന്മേലും പഞ്ചാബ്ജപുരം എന്നു അങ്കം കൊത്തിക്കാണുന്നതായി അറിയുന്നു. അവിടത്തെ ദേവനെ കുറിച്ചു ഇപ്പോഴും ആളുകൾ,

"ശ്രീമത് പഞ്ചസരോജപത്തനപതിം ശ്രീവെങ്കടാധിശ്വരം
ശ്രീകാന്തം ത്രിദശേന്ദ്രമംബുജസുഹൃത്സാഹസ്രകാന്തിം വിഭും
ദേവേശം രവിതാരകേശനയനം പ്രോത്തപ്തഹേമദ്യുതിം
നാനാരത്നവിചിത്രകുണ്ഡലധരം ശ്രീവെങ്കിടേശം ഭജേ

എന്നിങ്ങനെ ചൊല്ലി സ്തുതിക്കുന്നുണ്ട്. അച്ഛനാവസാനം ഇങ്ങനെ മംഗളവും ചൊല്ലിവരുന്നു:—"അഹോ! (ജയ ജയ!) ദേവദേവോത്തമ! ദേവതാസാർവ്വഭൗമ! അഖിലാണ്ഡകോടിബ്രഹ്മാണ്ഡനായക! സകലസുരനികരമണിമകുടരഞ്ജിതശ്രീപാദസരോരുഹ! ഭക്തവത്സലാ! ഭക്തപ്രിയാ! ഭക്തജനപരിപാലകാ! വേദവേദാന്തവേദ്യ, ചതുർദ്ദശഭുവനാധിശ്വരാ! ശേഷാദ്രിവാസാ! പഞ്ചാബ്ജപുരാധിശ്വരാ! ബ്രഹ്മരുദ്രാദിവന്ദ്യ! ശ്രീലക്ഷ്മിവെങ്കിടേശായ മംഗലം-ഗോവിന്ദ, ഗോവിന്ദ" ഈ ഗ്രന്ഥത്തിൻെറ ഒടുവിൽ ഓലയ്ക്കു കേടുവന്നു പോയതിനാൽ, ഏതാനും ഭാഗമില്ലാത്ത, ഇങ്ങനെ ഒരു ശ്ലോകഭാഗവും കാണുന്നുണ്ട്.

പഞ്ചാബ്ജപുരാധിശപഞ്ചാനനജഗൽപ്രഭോ
പഞ്ചാ..................വാഞ്ചി..................

എറണാകുളംക്ഷേത്രത്തിൽ അഞ്ചു സ്വയംഭുക്കൾ ഉള്ളതായി ഇന്നും ആചരിച്ചുവരുന്നുണ്ടു്. ബലിതൂവിവരുമ്പോൾ, മററു നാലുദിക്കുകളിലെന്ന പോലെ, ശാസ്താവിൻെറ വടക്കു കിഴക്കു ഭാഗത്തു കുളത്തിലേക്കു അഭിമുഖമായിട്ടും തൂവുന്നതു നമുക്കു നിത്യപരിചയമായൊരു സംഭവമാണു്.

"അഞ്ചു സ്വയംഭ്രന്നം വെവ്വേറെ ക്ലൃപ്പുവാൻ
അയ്യോ എനിക്കു വരം തരേണം"

എന്നു നാമത്തിലുമുണ്ടു്. പണ്ടു കുളത്തിൻെറ കരയിൽ തന്നെ ചെന്നു തൂവുക പതിവായിരുന്നു. ആദ്യകാലങ്ങളിൽ, ശുചീന്ദ്രത്തു്, ഇന്നുമെന്നപോലെ, ഇവിടെ ബലിതൂവിയിരുന്നതു മൂത്തതായിരുന്നു. അതു മൂത്തേന്മാരുടെ ഒരവകാശമായി ഈ ക്ഷേത്രമാഹാത്മ്യത്തിൽ കാണിച്ചിട്ടുണ്ടു്. പിന്നെ മൂത്തതു കൈവട്ടകയും പാലിയയും പിടിച്ചു കൊടുക്കുകയും മേൽശാന്തി തൂവുകയും ചെയ്തിരുന്നു. ഇപ്പോൾ ഇവിടെ പിടിക്കലും തൂവലും എല്ലാം ശാന്തിക്കാർതന്നെയാണു്. ബലിക്കല്ലില്ലാത്ത അഞ്ചുദിക്കുകളിൽ ഇവിടെ തൂവുന്നമാതിരി മറെറാരു ശിവക്ഷേത്രത്തിലും പതിവില്ല. മകരസംക്രമത്തുന്നാൾ ഇപ്പോഴും കൈമ്മളുടെ വകയായി ഉദയാസ്തമനപൂജ നടത്തിവരുന്നുണ്ടു്.

ഈ ക്ഷേത്രത്തിൽ ശ്രീപാർവതിക്കു പ്രത്യേകം പൂജയില്ലെന്നറിയുന്നതിൽ സങ്കടം തോന്നുന്നുണ്ടു്. തൃശ്ശിവപേരൂര് വടക്കുന്നാഥൻക്ഷേത്രത്തിലെ മാതിരി, ഇവിടെയും കിഴക്കേ നടതുറന്നു്, അവിടെ മാലചാർത്തലും വിളക്കുവെയ്പും മററും തുടങ്ങുന്നതായാൽ, ആ നടപടി വളരെ ഗുണപ്രദവും ഭക്തിസംവർദ്ധനവും ആയിത്തീരുമെന്നതിനു സംശയമില്ല. അധികൃതന്മാർ ഈ സംഗതിയെക്കുറിച്ചാലോചിച്ചാൽ കൊള്ളാം.

കോമനഇല്ലത്തെ ഉണ്ണിയുടെ കഥയുടെ പരമാർത്ഥത്തെ ഗണപതിയുടെ ശ്രീകോവിലിനകത്തുള്ള ശ്രീ സുബ്രഹ്മണ്യസ്വാമിയുടെ വിഗ്രഹവും സർപ്പപ്രതിമയും, കുളത്തിനു വടക്കുവശം സർപ്പത്തെ ദഹിപ്പിച്ച ദിക്കിലുള്ള സർപ്പക്കാവും സാധൂകരിക്കുന്നുണ്ടു്. ഇവയെ കൂടാതെ, ഇല്ലത്തിനടുത്തുള്ള ക്ഷേത്രവും ആലങ്ങാട്ടു മണ്ടവത്തുംവാതുക്കലിൽ എറണാകുളം ദേവസ്വംവകയായുള്ള വസ്തുവും ഇതിനു കൂട്ടതൽ തെളിവുകളാകുന്നു. കോമനക്ഷേത്രത്തിലും എറണാകുളത്തെപ്പോലെ ഉത്സവം മകരത്തിലായിരുന്നു. രണ്ടുദിക്കുകളിലും ഉത്സവം ഒരു കാലത്തായിട്ടു ദേവനുനേരിട്ട അസൗകര്യംനിമിത്തം, മനയ്ക്കലെ ക്ഷേത്രത്തിൽ അതു കുംഭത്തിൽ ശിവരാത്രിസംബന്ധി

ച്ചാക്കിയത്രെ. ആ മനയ്ക്കലും ഉണ്ണിനമ്പൂതിരിയുടെ ചരിത്രത്തെ രേഖപ്പെടുത്തിട്ടുള്ള രണ്ടേടുകൾ ഉണ്ടു്. അവയിലുള്ളതു കേട്ടുവന്നിരുന്ന ഓലകളിൽനിന്നും പകർത്തിട്ടുള്ളതാണു്. പകർപ്പിനും വളരെ പഴക്കംതട്ടിയിരിക്കുന്നു. ഇതിലും നമ്മുടെ ക്ഷേത്രമാഹാത്മ്യത്തിലുമായി ഒരു വ്യത്യാസംകാണുന്നുണ്ടു്. അശരീരിവാക്കുണ്ടായ ഉടനെ ഗണപതിയുടെ ശ്രീകോവിലിൽനിന്നും ഒരുകീരി പുറത്തു ചാടി സർപ്പത്തെ കൊന്നതായിട്ടാണു മനയ്ക്കലുള്ള റിക്കാർട്ടിൽ കാണുന്നതു്.

ആ ഗ്രന്ഥവരിയിൽ ഒടുവിൽ "കലി കപാലിമാഘമാസേ സപ്തദിനേ" എന്നു് എഴുതിയിരിക്കുന്നു കലിവർഷം ൩൧൧൧ കുംഭം ൭-ാംനു- എന്നു് സംഭവം നടന്ന ദിവസത്തേയോ അവിടത്തെ പ്രതിഷ്ഠയുടെ ദിവസത്തേയോ, ഗ്രന്ഥവരി ആദ്യമോ രണ്ടാമതോ എഴുതിത്തീർന്ന ദിവസത്തേയോ എന്തിനെ ഉദ്ദേശിച്ചു ചേർത്തിരിക്കുന്നു എന്നറിയുന്നില്ല. ഇതു കലിവർഷം ൫൦൧൧ ആണു്. തൃപ്പൂണിത്തുറെ പ്രതിഷ്ഠ കലിവർഷം മൂന്നിലാണെന്നൊരു ഐതിഹ്യം നടപ്പുണ്ടു്. അതു ശരിയാണെങ്കിൽ എറണാകുളത്തെ പ്രതിഷ്ഠയും മററും കലി മൂന്നാംമാണ്ടിനടുത്തു വല്ലകാലത്തുമാകുവാൻ വിരോധമില്ല. എങ്കിലും ഈ ദേശസഞ്ചാരി എടയിൽ കിടന്നു കളിക്കുക കാരണം, ൪൭൦൦ സംവത്സരങ്ങൾക്കു് മുമ്പാണു് ഇവയിലേതെങ്കിലും നടന്നതു് എന്നു വിശ്വസിക്കുന്നതിനു ഇപ്പോൾ ധൈര്യം വരുന്നില്ല.

ചാലിയത്തുമന ഇന്നില്ല. ആ മനപ്പറമ്പിൽ ഇപ്പോളൊരു നായർ ഭവനമാണുള്ളതു്. ചാലിയത്തുമനയ്ക്കൽ ഒടുവിൽ ജീവിച്ചിരുന്ന നമ്പൂതിരിയുടെ ഭാര്യയ്ക്കായി മനവകസ്വത്തുക്കളെല്ലാം കൊടുത്തവഴി അവർക്കു കിട്ടിയതാണെന്നു പറഞ്ഞുകേട്ടിട്ടുള്ളതായി ആ വീട്ടുകാർ പറയുന്നു.

ഈ ക്ഷേത്രമാഹാത്മ്യത്തിന്റെ മൂലവും പരിഭാഷയും ആരുടേയെന്നും, എന്നുണ്ടായിഎന്നും ഉള്ള വിവരങ്ങൾ ഒന്നും കിട്ടിട്ടില്ല. ഇതിലെ ഭാഷയ്ക്കു് കഴിയുന്നതും ഭേദം വരുത്താതെയാണ് പ്രസിദ്ധം ചെയ്യുന്നതു്.

ഈ പുസ്തകത്തിന്റെ പ്രസിദ്ധീകരണത്തിനുവേണ്ടി കുഞ്ചുമേനവൻ ചെയ്തിട്ടുള്ള പ്രയത്നത്തേക്കുറിച്ചു് എത്ര പ്രശംസിച്ചാലും എനിക്കു മതിയാകുന്നതല്ല. ഭക്തനും പരോപകാരിയും ആയ ശ്രീമാൻ മെച്ചൂർ ശങ്കരമേനവന്റെ ശ്രമവും ഈ അവസരത്തിൽ സ്മരണീയമാണു്. നിരക്കു കുറച്ചു ഭംഗിയായിട്ടു് ഇതിനെ അച്ചു

ടിച്ചു തരുന്നതു് വിദ്യാവിനോദിനി മുദ്രാലയത്തിന്റെ ഒരു വഴിവാടായിട്ടാണു് ഞാൻ കരുതുന്നതു്. പുസ്തകവില്പനയിൽ നിന്നുണ്ടാകുന്നപണം എറണാകുളത്തപ്പനു് ഒരു പൊന്നിൻകുട ഉണ്ടാക്കുന്നതിനും അധികമുണ്ടെങ്കിൽ കൊടിമരാവശ്യത്തിനും ഉപയോഗിപ്പാനാണു് ഇതിൽ ഉത്സാഹിച്ചിട്ടുള്ളവരുടെ നിശ്ചയം. അതാണു് വില അല്പം കൂട്ടിയിട്ടുന്നതു്. ഇതിനായി ധനസഹായം, ചെയ്തിട്ടുള്ളവരുടെ ഒരു പട്ടിക ഇതിൽ ചേർക്കുന്നു. അവരോടുള്ള കൃതജ്ഞതയെ പ്രവർത്തകന്മാർക്കുവേണ്ടി ഞാനിവിടെ പ്രകാശിപ്പിച്ചുകൊള്ളുന്നു. അച്ചടി നടക്കുന്ന അവസരത്തിൽ ഇതിനെ പരിശോധിക്കുന്നതിനു എന്റെ പ്രിയസുഹൃത്തായ ശ്രീമാൻ മണ്ണുത്താഴത്തു നാരായണമേനവന്റേയും, എന്റെ പ്രേയസിയായ ശ്രീമതി ടി. സി. കല്യാണി അമ്മയുടേയും സഹായമില്ലായിരുന്നു എങ്കിൽ, ഇതിൽ അനവധി സ്ഖലിതങ്ങൾ സ്ഥലം പിടിക്കുമായിരുന്നു. കുട്ടിക്കാലംമുതല്ക്കു് ഏതു ദേവനെ എനിക്കു് അത്യധികംകാലം കുളിച്ചുതൊഴുതു ഭജിക്കുവാൻ ഭാഗ്യമുണ്ടായിട്ടുണ്ടോ, ആ ദേവന്റെ ക്ഷേത്രമാഹാത്മ്യം പല ഭക്തോത്തമന്മാരൊരുമിച്ചു പ്രസിദ്ധപ്പെടുത്തുവാൻ എനിക്കു സംഗതി വന്നതിൽ ഞാൻ കൃതകൃത്യനായിത്തീർന്നിരിക്കുന്നു.

പശുപതിന്ദുപതിം ധരണിപതിം
ഭുജഗലോകപതിം ച സതിപതിം
പ്രണതഭക്തജനാർത്തിഹരം പരം
ഭജത രേ മനുജാ ഗിരിജാപതിം.

ഗൌരീവിലാസഭുവനായ മഹേശ്വരായ
പഞ്ചാനനായ ശരണാഗതകല്പകായ
ശർവായ സർവജഗതാമധിപായ തസ്മൈ
സംസാരദുഃഖദഹനായ നമശ്ശിവായ.

നമശ്ശിവാഭ്യാം പരമൗഷധാഭ്യാം പഞ്ചാക്ഷരിപഞ്ജരരഞ്ജിതാഭ്യാം
പ്രപഞ്ചസൃഷ്ടിസ്ഥിതിസംഹൃതാഭ്യാം നമോ നമശ്ശങ്കരപാർവതീഭ്യാം.

---

## ൪൪. * പ്രസംഗം

അല്ലയോ മാന്യമഹതിമഹാന്മാരെ! ഒന്നാമതായി, ഈ സഭസ്സിന്നായിക്കൊണ്ടുള്ള സ്വാഗതസംഘത്തിന്റെ നമസ്കാരത്തെ ഞാൻ പ്രകാശിപ്പിച്ചുകൊള്ളുന്നു. ഉദ്ദേശസിദ്ധിക്കുവേണ്ടി, ഇഷ്ടദേവതകളുടെയും പൂർവസൂരികളുടെയും എന്നപോലെ, ഈ മഹൽ സഭയുടെയും അനുഗ്രഹത്തിന്നായി ഞാൻ ആ സംഘത്തിനുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുന്നു.

"മൂകത്തായാർവടക്കുംമുകിൽമുടിമണിയാം കന്യകാദേവി തെക്കും
ശ്രീകണ്ഠഃപ്രേഷ്ഠപത്രിനിലയനമതുലം നുറുമെട്ടും നടുക്കും
പാകത്തിൽ ചേർന്ന കാവും കളരിയുമിടതൂർന്നുല്ലസിക്കും ക്ഷിതിക്കു-
ള്ളാകല്പാദർശഭാസ്സിൽ തെളിവോടു വിജയിച്ചാലുമസ്മൽ സഭേ! നീ"

"ആജന്മക്ഷമ, ശുദ്ധിബുദ്ധിയറിവെന്നെല്ലാം തികഞ്ഞെത്രയും
സൌജന്യത്തൊടു ധർമ്മകർമ്മരതനായ് വർത്തിക്കുമദ്ധ്യക്ഷനും
രാജച്ചാരുഗുണപ്രസന്നവിമലശ്രീമത്സദസ്സിന്നുമ-
വ്യാജസ്വാന്തകൃതജ്ഞതാവശഗനായോതുന്നു ഞാൻ സ്വാഗതം"

അല്ലാ, സ്വാഗതം "ശ്ലോകത്തിൽ കഴിച്ചുകൂട്ടുവാനാണോ ഭാവം?" എന്നു പത്തുക്കെ പറയുവാൻതുടങ്ങുന്നവരോട്, "അതിലെന്താ ഔചിത്യക്കുറവുള്ളതു്?" എന്നേ എനിക്കു മറുപടിയുള്ളു. പുതിയ കവിതാപ്രസ്ഥാനങ്ങളുടെ വരവോടുകൂടി ശ്ലോകങ്ങളുടെ വില കുറഞ്ഞതായി ചിലർ വിചാരിക്കുന്നുണ്ടായിരിക്കാം. പക്ഷെ വേദശാസ്ത്രങ്ങളെയും സ്മൃതിപുരാണങ്ങളെയും കാവ്യാലങ്കാരങ്ങളേയും സൂക്ഷിച്ചു രക്ഷിച്ചുപോരുന്ന ശ്ലോകങ്ങളുടെ വില കുറയുമൊ? കുറയ്ക്കുവാൻ ആരെക്കൊണ്ടെങ്കിലും കഴിയുമൊ? ഒരിക്കലുമില്ല. അതിലെനിക്കു സംശവുമില്ല. അതിനുംപുറമെ, ദുഃഖാവസ്ഥകളിലും സന്തോഷാവസരങ്ങളിലും ഉള്ള വികാരങ്ങളുടെ പ്രകാശനം ശ്ലോകരൂപേണയായാലേ രസസ്ഫൂർത്തി മതിയാകയുള്ളു എന്നല്ലെ ഇന്നും കാവ്യമർമ്മജ്ഞന്മാരായ കവികൾ അവരുടെ പ്രവൃത്തിമൂലം നമ്മളോട് ഉപദേശിക്കുന്നതു്?

"വീരന്മാരെന്നു പണ്ടൊക്കയുമൊരുവിലയു
ണ്ടായിരുന്നോരു നാം നി-
സ്സാരന്മാരായിവന്നീടിനകഥ കരളിൽ"

---

* കൊച്ചി നായർമഹാസമാജത്തിന്റെ പഞ്ചമവാർഷികസമ്മേളനത്തിൽ, സ്വാഗതസംഘാദ്ധ്യക്ഷന്റെനിലയിൽ ചെയ്ത പ്രസംഗം.

ഠാക്കമ്പോൾ ഉണ്ടാകുന്ന ശോകം ശ്ലോകാകൃതിയിലല്ലാതെ പ്രവഹിക്കുമോ? ഇതുകണ്ടു കാരുണ്യത്തോടുകൂടി

"വേരമ്പെക്കെട്ടുപോമ്മുമ്പൊരുനിലവരുവാൻ
മാർഗ്ഗമുണ്ടാക്കുവാനിന്നേരം ക്ലേശം മറന്നെ-
ത്തിന്ന വിബുധജനസംഘങ്ങളെ"

കാണുന്നസമയം മംഗളം പാടേണ്ടതും ശ്ലോകത്തിൽതന്നെ വേണമെന്നാണ് എന്റെ മതം.

ഈ അവസരത്തിൽ നമ്മുടെ പൂർവ്വാശ്രമത്തിലേക്കു നിങ്ങളുടെ ശ്രദ്ധയെ അല്പനേരത്തേക്കു ഒന്നാവശ്യപ്പെടുന്നു. പെരുമാക്കന്മാരുടെ വാഴ്ചക്കാലത്തിനുമുമ്പ്, അതായതു ക്രിസ്താബ്ദം തുടങ്ങുന്നതിന്നു പ്രഥമ സംവത്സരത്തിനുമുമ്പ്, കേരളത്തിൽ സമുദായഭരണമായിരുന്നു. ആ സമുദായഭരണത്തിന്റെ ഏകദേശം ഒടുവസാനകാലംവരെ നായന്മാൎക്കും നമ്പൂരിമാൎക്കും തുല്യാവകാശങ്ങളും സ്ഥാനമാനങ്ങളും ഉണ്ടായിരുന്നു. എന്നാൽ ഒടുവായതോടുകൂടി നായന്മാർ പടക്കളത്തിലും നമ്പൂരിമാർ രാജ്യഭരണത്തിലും അധികമധികമായി കടന്നുകൂടിത്തുടങ്ങി. ഒടുവിൽ, കൂടിയാട്ടത്തിലെ വിദൂഷകൻ പറയുംപോലെ, "അതുകൊണ്ടും ഇതുകൊണ്ടും അമ്പലപ്പടി ഊരായ്മകൊണ്ടും മുക്കാലുവട്ടത്തെ സംബന്ധംകൊണ്ടും ഞാൻ മീതെ, ഞാൻ മീതെ" എന്ന തിരക്കു ഭരണാധികാരികളുടെ ഇടയിൽ വന്നുചേൎന്നു. ഭരണത്തിൽ വൈകല്യങ്ങളും കലശലായി. അതാണ് "കൂട്ടം"കൂടി മറുനാട്ടിൽനിന്നു മലനാട്ടിലേക്കു പെരുമാളെ വിളിച്ചുവരുത്തുവാനുണ്ടായ കാരണം.

ഈ സമുദായഭരണത്തിനു മുമ്പുമുതല്ക്കുതന്നെ നായന്മാരുടെ കരയോഗങ്ങളും കൂട്ടവും സംഘങ്ങളും ഉണ്ടായിരുന്നു. കരയോഗങ്ങളും കൂട്ടവും സമുദായക്കാര്യങ്ങളെയും രാജ്യഭരണത്തെയും, സംഘങ്ങൾ സൈന്യ കവിഭാഗത്തെയും വേണ്ടപോലെ നടത്തിപ്പോന്നു. തറവാട്ടുകളിലെ കാരണവന്മാരായിരുന്നു യോഗത്തിന്റേയും കൂട്ടത്തിന്റേയും അംഗങ്ങൾ. "സംഘങ്ങൾ ആദിയിൽ യോധസംഘങ്ങളായിരുന്നു. ആയവയിലെ അംഗങ്ങൾ പടനായന്മാരായിരുന്നു. ഓരോ നാട്ടിൽ ഓരോ സംഘവും ഓരോ സംഘത്തിൽ ആറു കളരികളിൽ ആറുസമ്പ്രദായത്തിലുമുള്ള പതിനെട്ടടവുകളും പഠിച്ച യോദ്ധാക്കളും ഉണ്ടായിരുന്നു." ആ വിധമാണ് ദുർഗ്ഗാലയങ്ങൾ ആറെട്ടും, രാവ്വ കളരികളും ഉത്ഭവിച്ചതു്. മുമ്പറഞ്ഞ യോദ്ധാക്കൾ ഓരോ അടിയന്തിരങ്ങൾപ്രമാണിച്ചു സമക്ഷത്തു ആയുധവിദ്യകൾ കാണിച്ചിരുന്നു. അതോടുകൂടി പാന മുതലായ മതാചാര

മര്യാദകളും സമുദായവിനോദങ്ങളും നടത്തിയിരുന്നു. കാലചക്രത്തിന്റെ തിരിച്ചിലിൽ, ആയുധഭിക്ഷ വാങ്ങി ക്ഷത്രധർമ്മം സ്വീകരിച്ചു് അഭ്യാസികളായിത്തീർന്നു് ചാത്തിരിനമ്പൂതിരിമാരും അവരുടെ പുരോഹിതന്മാരും സംഘങ്ങളിൽ കടന്നുകൂടി പെരുമാക്കന്മാരുടെ കാലമേതാണ്ടായപ്പോഴയ്ക്കും സംഘക്കളി ശാസ്ത്രക്കളിയായി പരിണമിച്ചു. പാനയ്ക്കുപകരം നാലുപാദമായി. യാത്രക്കാരിൽ അരങ്ങും അട്ടക്കളയുമുള്ളവർ ഒന്നാംതരക്കാരും, സദ്യയ്ക്കു ദേഹണ്ഡത്തിനധികാരികളല്ലാത്ത കളിക്കാർ രണ്ടാംകിടയും ആയി. വേദാഢ്യന്മാരായവർ ഈ രണ്ടു വകക്കാരെയും കവച്ചുവെച്ചു വാക്യാവൃത്തിയും പരിഷയും കിഴിപ്പുറവും കൈക്കലാക്കി. ഈ ഉണക്കപ്പെട്ടത്തിരക്കിൽ" * നായന്മാർക്കു പുറന്തട്ടുമായി; അതിലത്ഭുതപ്പെട്ടുവാനില്ല. ഭദ്രകാളിയെക്കൂടി നമ്പൂതിരിമാർ പുറത്താക്കിക്കളഞ്ഞു. ഭഗവതിയെന്നായാലെ ആഭിജാത്യത്തിനു മതിയാവുമത്രെ! വാളും ചിലമ്പോട്ടുംകൂടിയ നായർ വെളിച്ചപ്പാടിനുപകരം, തലയഴിച്ചിട്ടു ചിരട്ടക്കൈക്കലുമായി ചാത്തിരിനമ്പൂതിരി അരങ്ങുകയറി

"മുടിതൊട്ടിങ്ങടിയോളം ഉടൽകണ്ടുതൊഴുന്നേൻ
മുടങ്ങാതെ കൊടുങ്ങല്ലൂർ അമന്നമ്മേ തൊഴുന്നേൻ"

എന്നുപോയി,

"ജനകന്റെമകളല്ലോ സീതപ്പെണ്ണ്
അവൾക്കല്ലോ രാമൻ ചെക്കനെടുപ്പാനിട്ടു"

എന്നായി. പോരെങ്കിൽ, ഓയിക്കന്റെ ഭരതവാക്യവും നിങ്ങൾ കേൾക്കേണ്ടതാണ്.

"ദണ്ഡധാരിസ്വരൂപായ തിന്നും മത്സ്യധരായ ച
ചണ്ഡാലപ്രകൃതേ! മൂഢ! മണ്ണുതിന്നു നശിക്കനി!"

ശാപം ഫലിച്ചില്ല എന്നൊരു സമാധാനമുണ്ടു്. എന്നുതന്നെയല്ല, കാലവൈപരീത്യംകൊണ്ടു് അധോഗതിയിൽ ഇത്രയൊക്കെയായിട്ടും നമ്മളാരുടേയും അടിമകളാകേണ്ടിവന്നിട്ടില്ല. നമ്മൾ ശൂദ്രരല്ല; ഒരിക്കലുമായിട്ടുമില്ല നായന്മാർ ദുർഗ്ഗാദേവിയുടെ ചേവടിത്താരിണകളെ സ്മരിച്ചിരുന്നു; അവരുടെ മാതാപിതാക്കന്മാരുടെ തൃക്കാലടികളെ പിടിച്ചിരുന്നു; ഗുരുജനങ്ങളുടെ പാദശുശ്രൂഷയും ചെയ്തിരുന്നു. പക്ഷേ അവർ അടിമകളോ ശൂദ്രരോ ആയിരുന്നില്ല. ദേശസഞ്ചാരികളാരും നായരെ ശൂദ്രനാക്കിട്ടില്ല. പഴേകാലത്തു് പല

---

* കെ. കെ. ശ്രീ, അപ്പൻതമ്പുരാൻ തിരുമനസ്സിലെ "സംഘക്കളി"യെക്കുറിച്ചുള്ള പ്രസംഗത്തിൽനിന്നു ഉദ്ധരിച്ചതു.

മഹൽക്ഷേത്രങ്ങളുടേയും ഉടമസ്ഥന്മാർ നായന്മാരായിരുന്നു. എന്തിനധികം പറയുന്നു? തേഞ്ഞുമാഞ്ഞുപോയിത്തുടങ്ങിട്ടുള്ള നായന്മാരുടെ പൂർവചരിത്രം കാണിക്കുന്ന ഒരു പുസ്തകത്തിന്റെ ആവിർഭാവത്തിനുള്ള കാലം അതിക്രമിച്ചിരിക്കുന്നു. നമ്മുടെ സന്തതിപരമ്പരകളും ജാത്യാഭിമാനത്തോടുകൂടി ജീവിക്കുമാറാകട്ടെ. എന്നല്ലാ, ഒരു സമുദായത്തിന്റെ ഭാവിയെ നിയന്ത്രിക്കുന്നതിനു് അതിന്റെ പൂർവ്വാശ്രമപരിശോധനയും അത്യാവശ്യമായിട്ടുള്ളതാണല്ലൊ. ഈ കാര്യത്തിൽ നിങ്ങളുടെ ശ്രദ്ധ ഉടനെ പതിയുമെന്നു് ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നു.

നമ്മുടെ മഹാജനസഭ പ്രതിവർഷം കൂടി, സൂകരയുവതിയെന്നമട്ടിൽ, പ്രമേയശതങ്ങളെ പ്രസവിച്ചിട്ടൊരുപ്രയോജനവുമില്ല. അടുത്ത വർഷത്തിൽ നിർവ്വഹിക്കാവുന്നവയും ഗുരുതരങ്ങളും അത്യാവശ്യങ്ങളും ആയ ഉപക്ഷേപങ്ങൾക്കായി നമ്മൾ നമ്മളുടെ സമയം ഉപയോഗിക്കുന്നതായിരിക്കും ഉത്തമം. ഒരു ബുക്കിന്റെകാര്യം ഞാൻ പ്രസ്താവിച്ചുകഴിഞ്ഞു. ഇനിയൊന്നാലോചിപ്പാനുള്ളതു് നമ്മുടെ യോഗബലവും യോഗക്ഷേമവും വർദ്ധിപ്പിക്കുവാനുള്ള മാർഗ്ഗത്തെക്കുറിച്ചാകുന്നു. ഇതിനു് വൈകി; ഒരു നിമിഷം താമസിച്ചുകൂടാ. നമ്മുടെ സംഘടന ഒന്നുകൂടി ശക്തിപ്പെടുത്തേണം. യോഗക്ഷേമത്തിനുള്ള ഏകീകരണം മററുസമുദായങ്ങളിൽനിന്നു നാം പഠിക്കേണ്ടതാകുന്നു. കരയോഗങ്ങൾ ഇല്ലാത്ത ദേശങ്ങളിൽ അവയെ ഉടനെ തുടങ്ങേണം; കലവറയിൽ കളവും തൊഴുത്തിൽ കുത്തും കാരണം ഉൽപതിഷ്ണുക്കൾവലിച്ചുകിടക്കുന്ന ഇന്നുള്ളവയിൽ പലതിനേയും നല്ലനിലയിൽ കൊണ്ടുവരേണം; അല്ലെങ്കിൽ അവ ഗുണത്തിലധികം ദോഷത്തെയാകുന്നു ഉണ്ടാക്കിക്കൊണ്ടിരിക്കുക. പ്രചരണവേലയ്ക്കും യോഗബലം ഉണ്ടാക്കി വർദ്ധിപ്പിക്കുന്നതിനും നമ്മുടെ അവശതകളേയും അവകാശങ്ങളേയുംകുറിച്ചു് പ്രതിപാദിക്കുന്നതിനും മററുമായി ഒരു പത്രം നമുക്കു് അത്യാവശ്യമായും അടിയന്തിരമായും ആരംഭിക്കേണ്ടതായിവന്നിരിക്കുന്നു. സർവ്വോപരി ഈ മൂന്നുകൃത്യങ്ങളെയാകുന്നു നമ്മുടെ മഹാസഭ അടുത്ത സംവത്സരത്തിൽത്തന്നെ നിർവ്വഹിക്കേണ്ടതു് എന്നുള്ള എന്റെ അഭിപ്രായത്തെ നിങ്ങളുടെ ആലോചനയ്ക്കായി ഞാനിവിടെ വിനയത്തോടുകൂടി സമർപ്പിക്കുന്നു.

പണിയെടുക്കുവാൻ ആളുകൾ വേണം; പണിനടത്തുവാൻ പണവും വേണം. പ്രായവും പ്രാപ്തിയുമുള്ളവർ ഔദാസീന്യത്തിലും മേലിൽ നേതാക്കന്മാരാകുവാനുള്ള യുവാക്കന്മാർ ഗുണദോഷനിരൂപണത്തിലും പ്രവേശിച്ചു കാലം കളയരുതെ. നമ്മുടെ സ

മുദായത്തിൽ, കടലിൽ അലകളെന്നപോലെ, സൽസ്വാഭാവികളും സ്വാൎത്ഥരഹിതന്മാരും സമുദായസ്നേഹികളുമായ പ്രായംചെന്നവരും യുവജനങ്ങളും എന്നും ഉണ്ടായിക്കൊണ്ടിരിക്കട്ടെ. പണ്ടുള്ളവർ ദേവിയേയും മാതാപിതാക്കന്മാരേയും ഗുരുജനങ്ങളേയും പൂജിച്ചിരുന്നതായി ഞാൻ പറഞ്ഞുവല്ലൊ ഈ ആരാധനം ലോപിച്ചുതുടങ്ങിയതോടുകൂടിയാണ് അവർ അധഃപതിക്കുവാനും ആരംഭിച്ചതു്. ആ സംഗതി ആധുനികന്മാരുടേയും ഓർമ്മയിൽ ഇരുന്നാൽ നന്ന്. മൂന്നിലും മനസ്സിരുത്തേണം; അതില്ലെങ്കിലും,

'മൂന്നാലൊന്നിങ്കലൂന്നാഞ്ഞാൽ തോന്നാ വേണ്ടുന്നതൊന്നുമേ.'

കുററവും കുറവും പറഞ്ഞുകൊണ്ടിരുന്നാൽ, അധോഗതിയുടെ വേഗം കുറേക്കൂടി കൂടും; അതുമറക്കരുതു്.

നമ്മളെല്ലാവരും ഒന്നു മനസ്സുവെച്ചാൽ, സമുദായസേവനത്തിനു വേണ്ട പണം ഉണ്ടാകാതിരിക്കുമോ ? മക്കൾക്കും മരുമക്കൾക്കും കലഹത്തിനു സമ്പാദിച്ചുവെക്കുന്ന വിത്തത്തിൽ ഒരു ഭാഗം സമുദായോന്നതിക്കു ചിലവിടുന്നതു ശ്രേയസ്കരമായിരിക്കും എന്നു് ആശാപാശശതങ്ങളെക്കൊണ്ടു കെട്ടപ്പെട്ടിട്ടുള്ളവരും ചില സമയം വിചാരിക്കേണ്ടതാണ്. ധനത്തെ ധർമ്മത്തിന്നും സൽകീൎത്തിക്കും അൎത്ഥത്തെ അഭിവൃദ്ധിപ്പെടുത്തുന്ന വ്യാപാരങ്ങൾക്കും അവനവൻെറ സുഖത്തിനും സ്വജനങ്ങൾക്കുംവേണ്ടി വിഭാഗിച്ച് വിഭജിക്കേണമെന്നു് വ്യാസമഹർഷി വളരെ ശതവർഷങ്ങൾക്കു മുമ്പുതന്നെ വെളിവായി പറഞ്ഞിരിക്കുന്നു.

'ധർമ്മായ യശസേ ഽൎത്ഥായ കാമായ സ്വജനായ ച
പഞ്ചധാ വിഭജൻ വിത്തമിഹാമുത്ര ച മോദതേ'

പുണ്യം ചെയ്യാനും പുരാണം വായിക്കുവാനും അറുപതു വയസ്സു തികഞ്ഞിട്ടേ പാടുള്ളൂ എന്നു ചിലർ കരുതി സമാധാനപ്പെടുന്നു. അത്യാവശ്യമില്ലെന്നു ധരിച്ചാൽ വലിയ ഉപകാരമായിരിക്കും. ചിത്രഗുപ്തൻെറ കണക്കുനോക്കി തിട്ടപ്പെടുത്തിട്ടാണോ അവർ പോന്നിരിക്കുന്നതു് ? എല്ലാവരും ആ കാലംവരെ ഇരിക്കുമെന്നാർക്കറിയാം ? നല്ലതുചെയ്യാൻ ഇന്ന സമയം വേണമെന്നില്ലല്ലൊ. പ്രാണൻ പോകുന്ന സമയം ചെയ്യാൻ ഇച്ഛിക്കുന്നതു് എപ്പോഴും ചെയ്യുന്നതായിരിക്കും നല്ലതു് എന്നു വിബുധജനങ്ങൾ വിളിച്ചുപറഞ്ഞിരിക്കുന്നു.

'നഹി പ്രമാണം ജന്തൂനാം ഉത്തരക്ഷണജീവനേ
ചരമാശ്വാസവേളായാം യൽ കൎത്തവ്യം സദാ കുരു'

ഇനിയുള്ള കാലത്തു്, പരോപകാരതല്പരന്മാരെയല്ലാതെ, ധനാഢ്യന്മാരെയൊ ആ നിലയിൽ ആർജ്ജിച്ച സ്വാധീനശക്തിയുള്ളവരെയൊ പണ്ഡിതന്മാരും പാമരന്മാരും ബഹുമാനിക്കുമെന്നു തോന്നുന്നില്ല. അതു ഹേതുവായിട്ടും പരോപകാരംചെയ്വാൻ എപ്പോഴും നാം സന്നദ്ധന്മാരായിരിക്കേണ്ടതാകുന്നു. പതിനെട്ടു പുരാണങ്ങളിലും ഇതാണു പുണ്യമെന്നും ഘോഷിച്ചിരിക്കുന്നു

'അഷ്ടാദശപുരാണേഷു വ്യാസസ്യ വചനദ്വയം
പരോപകാരഃ പുണ്യായ പാപായ പരപീഡനം.'

ഒന്നാമതായി നമ്മുടെ ശ്രദ്ധ നമ്മുടെ സമുദായത്തിൽത്തന്നെ പതിയട്ടെ; ഭൂതാനുകമ്പ സ്വസമുദായത്തിൽ വേരൂന്നിപ്പടരട്ടെ. നമുക്കു മറ്റൊരു സമുദായവുമായി കലഹിക്കേണമെന്നില്ല. എന്നല്ല, നമ്മുടെ സമുദായത്തെ അഹിച്ചാവശ്യപ്പെട്ടുന്നവൎക്കു സന്തോഷത്തോടുകൂടി കൊടുക്കുകയും വേണം. പക്ഷെ, 'താൻ ചത്തു മീൻ പിടിക്കരുതു്' എന്നുള്ള പ്രത്യുപദേശം സത്തായിട്ടുള്ള ഒന്നാണെന്നു് ഓൎത്തുകൊള്ളേണം. നമ്മുടെ ഇടയിൽ വലുതായ ദോഷമോ ഉത്താപമോ വിദ്വേഷമോ ഉണ്ടാക്കി അന്യരെ സഹായിക്കുന്നതുകൊണ്ടു് അവൎക്കും നമുക്കും സുഖകരമായ ഗുണം സിദ്ധിക്കുവാൻ പ്രയാസമായിട്ടാണല്ലൊ ലോകത്തിൽ കണ്ടുപോരുന്നതു്. ഇതിനിടകൊടുക്കാതെ സഹായത്തിനു പല വഴികളുമുണ്ടെന്നാണു എനിക്കു തോന്നുന്നതു്. ചിന്തകനായൊരു കവിവൎയ്യന്റെ വാക്കുകൾ കേൾക്കുക.

'ആരും പാപം പ്രവൎത്തിച്ചപരരിലുളവാം
പാപമുൽകൃഷ്ടമാക്കി-
പ്പോരുന്നാമോ, പിഴയ്ക്കാത്തൊരു വഴി പഴതാ-
ണെന്നു നിന്ദിച്ചിടാമോ ?
താരുണ്യംകൊണ്ടു പണ്ടുള്ളവരു മുഴുവനും
മൂത്തമൂഢാഗ്രഗണ്യ-
ന്മാരും 'മൊറപ്പ്'താരുള്ളൊരു നടപടിവെ-
ച്ചോരുമെന്നോതിടാമോ?'

'നമ്മൾക്കന്നന്നുതോന്നും പുതുമകളെയപേ-
ക്ഷിക്കു നന്നെന്നുമെന്നാൽ
നന്മയ്ക്കാകും, മറിച്ചായതിനെതിരുരിയാ-
ടുന്നവർ വങ്കരെന്നും

ഇമ്മട്ടായ് നാം നടക്കൊല്ലെതിലുമൊരുവനെ-
ദ്ദൂഷണം ദോഷമാം, ദു-
ഷ്കർമ്മത്താൽ കാര്യസാദ്ധ്യം ചെറുതുവരുവതി-
ല്ലെന്നുമോർമ്മിച്ചിടേണം.'

'പാത്താൽ പഴേതൊക്കെയുമസ്സലെന്നും
പുത്തൻ പരം നിന്ദ്യമതെന്നുമില്ല.'

വിദ്വാന്മാരായ നേതാക്കന്മാർ ഗുണം നോക്കി എടുക്കേണം എന്നേയുള്ളു. ഇല്ലെങ്കിൽ, അവരുടെ പിന്നാലെ ചെല്ലുന്നവരുടെയും വഴി പിഴയ്ക്കുമല്ലോ.

'യദ്യദാചരതി ശ്രേഷ്ഠസ്തത്തദേവേതരോജനഃ'

എന്നതു ഭഗവദ്വാക്യമല്ലെ ? ജ്ഞാനവും ബഹിരന്തർഭാഗങ്ങളിൽ ശുദ്ധിയും കർമ്മസംഗികളായ അജ്ഞാനികളിൽ ജനിപ്പിക്കുന്നതിനുമുമ്പ് അവരിൽ വിദ്വാന്മാർ ബുദ്ധിഭ്രമത്തെ ഉണ്ടാക്കി അവരുടെ സങ്കേതസ്ഥാനങ്ങളിൽനിന്നു പുറപ്പെടുവിച്ചു നിരാധാരന്മാരാക്കരുതെന്നും അദ്ദേഹത്തിന്റെ ആജ്ഞയുണ്ടു്. അനാശാസ്യമായ വർണ്ണസങ്കരത്താലുണ്ടാകുന്ന ദോഷങ്ങളേയും അദ്ദേഹം ഗീതോപനിഷത്തിൽ കാണിക്കാതിരുന്നിട്ടില്ല. സംസ്കാരംകൊണ്ടും കാലഗതികൊണ്ടും വരേണ്ടതായ മാററങ്ങളെ കാലേക്കൂട്ടി പിടിച്ചുവലിച്ചിടുവാൻ ശ്രമിച്ചിട്ടു് ജനതതിയിൽ വിപ്ലവത്തിനും മനശ്ശല്യത്തിനും കാലിടരുതേ എന്നുമാത്രമേ എനിക്കീസന്ദർഭത്തിൽ ദേശാഭിമാനികളോടപേക്ഷിക്കുവാനുള്ളു.

ഇതിലധികം ഞാനിപ്പോൾ എന്താ പറയുവാനുള്ളതു് ? ഉല്പന്നസൗഹൃദരായ നിങ്ങളോടു് ഉപചാരം വേണ്ടതില്ലല്ലൊ. ഒരു മഹൽകാര്യത്തിനായി ഒത്തൊരുമിച്ചുകൂടീട്ടുള്ളവരിൽ ഗൃഹസ്ഥരെന്നും അതിഥികളെന്നുമുള്ള വ്യത്യാസത്തിനവകാശവും ഇല്ല. പക്ഷെ, ഞങ്ങൾക്കൊരു ഭയമുണ്ടു്. ക്ഷണിക്കേണ്ടവരെയെല്ലാം ക്ഷണിച്ചിട്ടുണ്ടോ ? ക്ഷണം വേണ്ടമാതിരി ആയിട്ടുണ്ടോ? ക്ഷണിച്ചുവന്നിട്ടുള്ളവക്കു് സുഖവാസത്തിനു വേണ്ട സംഭാരങ്ങളെല്ലാം ഒരുക്കിട്ടുണ്ടോ ? ഇങ്ങനെയുള്ള വലിയ സത്രങ്ങളിൽ ഈവക സംഗതികളിൽ തെററു പററിപ്പോകുവാൻ എളുപ്പമുണ്ടു്. അതുകൊണ്ടു്, ആവക ന്യൂനതകളുടെ പരിഹാരത്തിനായി, സമസ്താപരാധം ക്ഷമിക്കേണമേ എന്നു് അഞ്ജലിബദ്ധനായി നിന്നു ഞാൻ സ്വാഗതസംഘത്തിനും എനിക്കുംവേണ്ടി എല്ലാവരോടും യാചിച്ചുകൊള്ളുന്നു. ഈശ്വരാനുഗ്രഹംകൊണ്ടു നിങ്ങൾക്കെല്ലാം

ഇങ്ങനെ കുശലം ഭവിക്കുമാറാകട്ടെ എന്നു ഹൃദയപൂൎവ്വം പ്രാൎത്ഥിച്ചുകൊണ്ടു വിരമിക്കുന്നതിനു് ഇനി നിങ്ങൾ എനിക്കു് അനുവാദം തന്നാൽ നന്നു്.

"സ്വസ്ത്യസ്തു തേ കുശലമസ്തു ചിരായുരസ്തു
ഗോവാജിഹസ്തി ധനധാന്യസമൃദ്ധിരസ്തു
ഐശ്വൎയ്യമസ്തു വിജയോസ്തു രിപുക്ഷയോസ്തു
സന്താനമസ്തു സതതം ഹരിഭക്തിരസ്തു."

---

## ൪൫ * പത്രപ്രവൎത്തനത്തെപ്പററി

ആനയ്ക്കുതിന്റെ ശക്തി അറിഞ്ഞുകൂടെന്നു് ഒരു ചൊല്ലുണ്ടു്. അതുപോലെ, ഒരു നല്ല വൎത്തമാനപത്രത്തിനു എത്ര ശക്തിയുണ്ടെന്നു അതിന്റെ പ്രവൎത്തകൻ അറിയുന്നില്ലെന്നു പറയുന്നതിൽ വലിയ തെററില്ല. അറിയുമെങ്കിൽ, അതു സമ്പാദിക്കുവാനും വൎദ്ധിപ്പിക്കുവാനും വേണ്ടവിധം ഉപയോഗിക്കുവാനും ശ്രമിക്കാതിരിക്കുമോ?

ഒരു നാടിന്റെ ഏതൊരു കോടിയിലാണു് ആ ശക്തിക്കു കടന്നു പ്രവൎത്തിച്ചുകൂടാത്തതു്? ഏതു ഭരണവിഭാഗത്തിലാണു് അതിനു പ്രവേശനമില്ലാത്തതു്? ഭരണക്രമം തകിടംമറിക്കുന്നതു തന്നെ അതിനൊരു ക്രീഡയായേ ഇരിക്കു. ഒരു മഹായുദ്ധംതന്നെ ആരംഭിക്കുവാനും അതേവിധം ശത്രുരാജ്യങ്ങൾ തമ്മിൽ സന്ധിയുണ്ടാക്കുവാനും അതിനു സാധിക്കും.

പക്ഷെ, ഇതിനൊക്കെ പത്രപ്രവൎത്തനം ക്രമീകരിച്ചു്, നിയമാനുസരണമാക്കിത്തീൎക്കണം. പ്രവൎത്തകന്മാർ സത്യവാദികളും ധീരന്മാരും കൃത്യബോധവും ഉദ്ദേശശുദ്ധിയുമുള്ളവരുമായിരിക്കണം. എന്നാലേ പത്രങ്ങളെ ലോകം ആദരിക്കൂ; അപ്പോഴെ ആ തരത്തിലുള്ള ശക്തി പത്രങ്ങൾക്കുണ്ടാകൂ

* മി: കൃഷ്ണമേനോൻ പത്രപ്രവൎത്തകസംഘാംഗങ്ങൾക്കു് ഒരു സൽക്കാരം നൽകിയ അവസരത്തിൽ ചെയ്ത പ്രസംഗം.

ഒന്നാമതായി, നിങ്ങളുടെ സഭയ്ക്കു സ്ഥിരപ്രതിഷ്ഠയുണ്ടാകുവാൻ തക്കവിധം അസ്ഥിഭാരമുറപ്പിക്കുക. കുറെ കാലമായി നടന്നുവരുന്ന ഈ തരം സഭകളുടെ നിയമങ്ങളെ വരുത്തി, നമ്മുടെ ദേശകാലങ്ങൾക്ക് അനുകൂലമായൊരു നിയമാവലിയെ രൂപവല്ക്കരിക്കുക. എന്നിട്ട്, സഭയെ റജിസ്റ്റർചെയ്തു പ്രവൃത്തി ആരംഭിക്കുക. ന്യായമായിരിക്കണം സകലത്തിനും ആശ്രയസ്ഥാനം; മനസ്സാക്ഷി മാർഗ്ഗദർശിയുമായിരിക്കണം. ഇതാണ് ശക്തിയെ ആവാഹിക്കുന്നതിനുള്ള മൂലമന്ത്രം.

ഇതരരാജ്യങ്ങളിൽ പത്രങ്ങളുടെ സ്ഥിതിഗതികളറിയാത്തവർ രാജ്യഭരണസംബന്ധമായ ചില സംഭവങ്ങളുടെ നിരൂപണത്തിനും നാട്ടുവത്തമാനങ്ങളുടെ പ്രചരണത്തിനും ക്ഷണികമായ ഒരു ഉപാരമായിട്ടേ പത്രങ്ങളെ ഇവിടെ വകവെച്ചിട്ടുള്ളു.

ജർണലിസ്റ്റ്, അതായതു് വാത്താപത്രങ്ങളുടെ ലേഖകൻ എന്നു പറയട്ടെ, എന്ന പേരോടുകൂടി പലരും ഇപ്പോൾ പ്രവത്തിക്കുന്നുണ്ടു്. മുഖ്യമായി ഈ ലേഖകന്മാരുടെ ജോലി അവരുടെ പത്രങ്ങൾക്ക വത്തമാനം ശേഖരിച്ചുകൊടുക്കുകയാകുന്നു. വേണ്ട വത്തമാനത്തെ ശേഖരിച്ചു, പ്രസിദ്ധീകരിക്കത്തക്ക രീതിയിൽ ആക്കി, അയച്ചുകൊടുക്കുക എന്നതു് ഗുരുതരമായൊരു വ്യാപാരമാണ്. വത്തമാനം അറിയേണ്ടതായിരിക്കണം; പരമാത്ഥവുമായിരിക്കണം.

കലഹം, കല, കോലാഹലം എന്നിവയൊക്കെ കൂടാതെ കഴിയുകയില്ല, ഉദ്യോഗനിയമനങ്ങളും വേണ്ടതിക്കിൽ അവയുടെ അന്തരാത്ഥവും നിശ്ചയമായും വേണം; പത്രത്തിനു നല്ല ചിലവുണ്ടാകുവാൻ മററു ചില പൊടിക്കയ്യുകളും ആവശ്യമായിരിക്കും. ഇങ്ങനെയാണ് പരക്കെയുള്ള ബോധം. ഇതൊക്കെ വേണ്ടെന്നു പറവാൻ ഞാൻ ഒരുക്കമില്ല.

പ്രസിദ്ധപ്പെടുത്തുന്നതിലോ, അപ്രകാശിതമായ ഭാഗത്തിലോ, പ്രകാശിപ്പിക്കുന്ന ഭാഷയിലോ ആവശ്യമുള്ള വത്തമാനത്തിൽ അസത്യം ലേശംപോലും അരുതു്. അതാണ് അലംഘ്യമായ സിദ്ധാന്തം. നടപ്പോ? എല്ലാം പോയി അന്വേഷിച്ചു് പരമാത്ഥം അറിയുവാൻ ആരെക്കൊണ്ടാകും? ഇതാണ് ചിലരുടെ സമാധാനം. ഏറക്കുറെ കിംവദന്തിയാകും. സേവ, സമുദായസ്നേഹം, ഉപകാരേച്ഛ, വ്യക്തിവിദ്വേഷം വത്തമാനത്തിനു നിറവുംകൊടുക്കും. വത്തമാനത്തിൽത്തന്നെയല്ല ലേഖനത്തിലും പുസ്തകനിരൂപണത്തിലുമെല്ലാം ഇവയുടെ നിഴൽ ചിലേടങ്ങളിൽ കണ്ടുവരുന്നുണ്ടല്ലോ.

"ദ്രോഹിക്കാ ശത്രുവായാലും കററമില്ലാത്ത മൎത്ത്യനെ" ഇതു വാല്മീകിമഹർഷിയുടെ മതമാണു്.

"ചോരണത്തിനും ദ്വിജഘാതിക്കും ഗുരു-
ദാരസംഗത്തിനും മദ്യപാനത്തിനും
മററും പ്രതിവിധി വൃദ്ധൎക്കറിവുണ്ടു്;
കററം ചുമത്തിപ്പറഞ്ഞതിനില്ലപോൽ."

എന്നതു് വ്യാസപ്രോക്തമാണു. അതെല്ലാം ഏട്ടിൽ കിടക്കട്ടെ; വയററുപിഴപ്പിനു് അതൊന്നും പററില്ല. എന്നാണു് ചില ലേഖകന്മാരുടെ വിധി. ഞാനതുമിതും ജല്പിച്ചു് കാട്ടുകയറുന്നുവെന്നു നിങ്ങൾക്കു് തോന്നുമായിരിക്കാം. ഒരവസരം കിട്ടിയസമയം, സങ്കടഹർജി വായിച്ചു — എന്നേയുള്ളു. മുഷിച്ചിൽ തോന്നുന്നുണ്ടെങ്കിൽ, നിർത്താം; അല്ലെങ്കിൽ തുടരാം.

ഇനി പത്രഭാഷയെപ്പററി അല്പമൊന്നുപറയട്ടെ. പത്രഭാഷ എന്നാൽ ഞാൻ വിവക്ഷിക്കുന്നതു് പത്രങ്ങളിൽ ഉപയോഗിക്കുന്നതിനു് ഉചിതമായ ഭാഷ എന്നാണു്. വേറെപ്രകാരത്തിലല്ല. വിഷയം തീർച്ചയാക്കിയാൽ, യഥാൎത്ഥവും സമൎത്ഥവുമായ മട്ടിൽ, അതിനെ വാക്കുകളെക്കൊണ്ടു് പ്രകാശിപ്പിക്കണം. ലേഖകന്റെ ഉള്ളിലുള്ള വിചാരം വായിക്കുന്നവൎക്കു വിശദമായിരിക്കണം. വിഷയത്തിനു് ഉചിതമായിരിക്കണം ഭാഷ. ഈ മൂന്നു് മൂലതത്വങ്ങളേയും ഒരിക്കലും മറക്കരുതു്. ആദികവിയായ മുനി ഈകാൎയ്യത്തിൽ എത്ര മനസ്സുവച്ചിട്ടുണ്ടെന്നു നോക്കൂ. അദ്ദേഹം രാമചരിതം രചിച്ചിട്ടുള്ളതു്.

"ഉചിതപദസമാസസന്ധിയോടും
പൊരുൾവെളിവാം സമന്വയവാക്യമോടും"

കൂടിയാണല്ലോ.

പത്രഭാഷ അയത്നകൃതമാണെന്നു് തോന്നണം. വായിക്കുന്നതിനൊരു സുഖവുമുണ്ടായിരിക്കണം. പിടിച്ചുകൊണ്ടുവന്നു് പിടിപ്പിക്കുന്ന പദങ്ങളും വലിച്ചെഴച്ച വാചകങ്ങളും ആയാൽ, രണ്ടും ഉണ്ടാകയില്ല. സി. പി അച്യുതമേനോൻ, വെങ്ങയിൽ കുഞ്ഞിരാമൻനയനാർ, കൊട്ടാരത്തിൽ ശംകുണ്ണി, മൂക്കോത്തു് കുമാരനു, കണ്ടത്തിൽ വർഗ്ഗീസുമാപ്പിള എന്നിവരുടെ ഗദ്യശൈലിയെ അനുകരിക്കുന്നതു് നന്നായിരിക്കും. പത്രാധിപന്മാർ മനസ്സുവച്ചാൽ, അവൎക്കു്, പലവിധത്തിലും നമ്മുടെ മാതൃഭാഷയെ പോഷിപ്പിക്കുവാൻ കഴിയും. ഭാഷാഭിമാനികളും സ്വദേശസ്നേഹികളും വിദ്വാന്മാരുമായിട്ടുള്ളവരോടു് ആലോചിച്ചു തീർച്ചയാക്കിട്ടേ

പുതിയ പദങ്ങളെ സൃഷ്ടിച്ചു് പ്രചരിപ്പിക്കാവൂ. അതുപോലെ തന്നെ, ഗുരുതരങ്ങളായ വിഷമഘട്ടങ്ങളിൽ, പത്രനയം ഏതുപ്രകാരം വേണമെന്നുള്ളതും അവരോടു് ആലോചിച്ചു് പ്രവൎത്തിക്കുന്നതു് ഉചിതമായിരിക്കും എന്നുകൂടി പോകുന്നവഴി പറഞ്ഞുകൊള്ളട്ടേ.

ചുരുക്കത്തിൽ, വിഷയത്തെ വിശദമാക്കുന്നതായിരിക്കണം ഭാഷ. വായിക്കുന്നവരുടെ മനസ്സിനെ അതിലേക്കു വീണ്ടും ആകൎഷിക്കുന്നതുമായിരിക്കണം. വേദാന്തമട്ടിൽ നിഗ്രന്ഥമായിരുന്നാൽ ആളുകൾ മുഷിഞ്ഞു പിന്തിരിയും. നിസ്സാരസംഗതിയെ വലുതാക്കിവിവരിക്കുക, സഭ്യമല്ലാത്ത ഭാഷയെ പെരുമാറുക, ഈവകയൊന്നും അരുതു്. തറവാടിത്വം ഉണ്ടായാലേ പത്രത്തെ ബഹുമാനിക്കൂ അതുകാരണമാണു് ഭാഷ പ്രസന്നവും പ്രൗഢവുമായിരിക്കണമെന്നു ഊന്നിപ്പറയുന്നതു്.

"ഇൻഡ്യൻ ഡേലിയട്ടി"ൻെറ പത്രാധിപരായിരുന്ന ക്രിസ്റ്റോദാസ് പോൾ, "മാൻചെസ്റ്റർ ഗാർഡിയ"ൻെറ പത്രാധിപരായിരുന്ന സ്കോട്ടു് എന്നിവരുടെ ജീവചരിത്രങ്ങൾ വരുത്തി പഠിക്കുന്നതു വളരെ ഉപകാരപ്രദമായിരിക്കും. 1872 മുതൽ 1929 വരെ 57 സംവത്സരം സ്കോട്ടു ആ പത്രത്തെ നടത്തി, അതിനെ ലോകവിശ്രുതമാക്കിത്തീൎത്തു. 1907-ൽ അദ്ദേഹം അതിനെ 2,42,000 പവൻ വിലകൊടുത്തു വാങ്ങി —വില ആലോചിക്കൂ— സ്വന്തമാക്കി. ഒരു പത്രാധിപൎക്കു ഉണ്ടാകേണ്ട സകല ഗുണങ്ങളും അദ്ദേഹത്തിനു പൂൎത്തിയായുണ്ടായിരുന്നു.

ബൂവർ യുദ്ധത്തിനുശേഷം, ദക്ഷിണാഫ്രിക്കയ്ക്കു സ്വയംഭരണംകൊടുക്കണം എന്നു അദ്ദേഹത്തിൻെറ പത്രം മാത്രമേ ധൈൎയ്യമായി വാദിച്ചുള്ളൂ. അതു ഹേതുവായിട്ടു്, താല്ക്കാലികമായി പത്രത്തിനുനേരിട്ട നഷ്ടത്തെ അദ്ദേഹം കുന്നിപോലും വകവച്ചില്ല. ആ പത്രം ഇന്ത്യയെ എത്ര സഹായിക്കുന്നുണ്ടെന്നു നമുക്കൊക്കെ അറിയാമല്ലൊ. നിങ്ങളെല്ലാവരും ഒത്തൊരുമിച്ചു പ്രവൎത്തിക്കുന്നതായാൽ ജനപ്രതിനിധികളുടെ സഭകൾ സ്വരാജ്യസ്നേഹികളും സൎവ്വരാലും മാന്യന്മാരുമായ അംഗങ്ങളാൽ അലംകൃതമാകുമല്ലോ. ആൎക്കുമുപകരിക്കാത്തവയും പലൎക്കും ഉപദ്രവകരമായവയും ആയ ചില ആക്റ്റുകൾ നിയമപുസ്തകത്തിൽ സ്ഥലംപിടിക്കുമായിരുന്നോ? ചില മുഖപ്രസംഗങ്ങൾ എഴുതേണ്ടാവശ്യത്തിനു സാമഗ്രികളെ ശേഖരിക്കുവാൻ സ്കോട്ടു് ദൂരമുള്ള ലണ്ടനിൽപോയി രണ്ടുംനാലും ദിവസം ബ്രിട്ടീഷ് മ്യൂസിയത്തിൽ ഇരുന്നു ക്ലേശിക്കുന്നതിനു ഒരു മടിയും കാണിക്കാറില്ല. അദ്ദേഹത്തിൻെറ കൃത്യനിഷ്ഠയെ

ന്നെ നമസ്കരിക്കട്ടെ—സ്കോട്ട് പത്രാധിപത്യത്തിൽനിന്നും ഒഴിയാറായ സമയം, പ്രധാനമന്ത്രിമാരായിരുന്ന ആസ്കുിത്ത്, ലോയിഡ്ജോർജ്ജ്, മാക്ക്ഡൊനാറംഡ് തുടങ്ങിയവർകൂടി ഒരു മംഗള പത്രവും മാർബിളിൽ ഉണ്ടാക്കിയ അദ്ദേഹത്തിന്റെ ഉരൽകായ പ്രതിമയും ഒരു വലിയ സദസ്സിൽവെച്ച് അദ്ദേഹത്തിനു കൊടുത്തു. സർവ്വകലാശാലക്കാർ സ്ഥാനമാനങ്ങൾ നൽകി. ചക്രവർത്തിതിരുമനസ്സുകൊണ്ട് സ്കോട്ടിനെ കൊട്ടാരത്തിലേക്കു ക്ഷണിച്ചുവരുത്തി മാനിച്ചു. ഈമാതിരി ചില ബഹുമതികൾ നിങ്ങളുടെ സഭാംഗങ്ങൾക്കും കിട്ടിക്കൂടെന്നില്ല. അതിനായി പരിശ്രമിക്കുന്നതു് സഭയുടെ ചുമതലകളിൽ ഒന്നാകുന്നു. പത്രപ്രവർത്തനത്തിന്റെ പല ശാഖകളിലും പഠിപ്പും പരിചയവും സമ്പാദിക്കുന്നതിനുവേണ്ട സൗകൎയ്യങ്ങൾ ഉണ്ടാക്കുകയാകുന്നു സഭ ആദ്യമായി വേണ്ടതു്. ഇങ്ങനെ പഠിപ്പും പരിചയവും സമ്പാദിച്ചവരെമാത്രമേ ആവക പ്രവൃത്തികളിൽ ഏൎപ്പെടുത്തുകയുള്ളു എന്നും, പത്രപ്രവർത്തനത്തിൽ ഏൎപ്പെട്ടിട്ടുള്ളവരെല്ലാം സഭയിൽ അംഗങ്ങളായിരിക്കേണം എന്നും ഉള്ള നിശ്ചയവും ചെയ്യണം. ഇപ്പോൾ വിദ്യാഭ്യാസത്തിന്റെ രീതിയിലും പാഠ്യവിഷയങ്ങളിലും ചില ഭേദഗതികൾ വരുത്തുവാൻ സൎക്കാർ വിചാരിക്കുന്നുണ്ടെന്നു കേൾക്കുന്നു. പാഠ്യവിഷയങ്ങളിൽ ഒന്നു വൃത്താന്തപത്രപ്രവർത്തനം ആയിരിക്കേണമെന്നുള്ളതിനു നിങ്ങൾ ഉടനെ ഗവൎമ്മെണ്ടിനോടു അപേക്ഷിക്കുന്നതും, അതിലേക്കു ഉപകരിക്കുന്നതായ ഒരു നല്ല പുസ്തകം എഴുതിച്ചു പ്രസിദ്ധപ്പെടുത്തുന്നതും സമയോചിതമായ ഒരു വലിയ കാൎയ്യമായിരിക്കും, സംശയമില്ല. പുസ്തകം പ്രസിദ്ധപ്പെടുത്തുന്നതിനു വേണ്ടതെല്ലാം ചെയ്യുന്നതിനു മൂന്നുപേർ അടങ്ങിയ ഒരു കമ്മററിയെ ഉടനെ ഏൎപ്പെടുത്തേണ്ടതു് അത്യാവശ്യമാകുന്നു. പുസ്തകത്തിൽ ഇന്നിന്ന സംഗതികൾ ഉപന്യസിക്കുന്ന അദ്ധ്യായങ്ങൾ വേണ്ടതാണെന്നും അവയെ ഓരോന്നും ഏതേതു യോഗ്യന്മാരെക്കൊണ്ടാണു് എഴുതിക്കേണ്ടതെന്നും ഈ ഉപന്യാസങ്ങളെയെല്ലാം എണക്കിച്ചേൎത്തുള്ള പ്രകാശനത്തിനു ആരെയാണു് ഏല്പിക്കേണ്ടതെന്നും ആലോചിച്ചു തീൎച്ചയാക്കിയാൽതന്നെ സമാധാനത്തിനു് അവകാശമുണ്ടു്. കാലവിളംബംകൂടാതെ ഇതിനെല്ലാം സംഗതിവരട്ടെ എന്നു പ്രാൎത്ഥിച്ചുകൊണ്ടു് ഈ നാന്ദി നിൎത്തി മാന്യന്മാരായ നടന്മാരെ രംഗത്തു പ്രവേശിപ്പിച്ചുകൊള്ളുന്നു.

---

## ൪൬. * കൊച്ചി നായർസമുദായം ശ്രദ്ധിക്കേണ്ട സംഗതികൾ

നായർമഹാസമാജത്തിൻെറ വിഷമദശയിൽ അത്യാപത്തൊന്നും നേരിടാത്തവിധം അതിനെ നയവിശേഷത്തോടുകൂടി കാത്തുരക്ഷിച്ച ശ്രീമാൻ അമ്പാടി ശങ്കരമേനവനേയും മററു ഭരണാംഗങ്ങളേയും നമുക്ക അഭിനന്ദിക്കാതെ തരമില്ല. നമ്മുടെ നായർമഹാസമാജത്തിൻെറ പ്രതിഷ്ഠയ്ക്കായി പ്രയത്നിച്ചിട്ടുള്ള പ്രമാണികളിൽ ശ്രീമാന്മാരായ പാറയ്ക്കാട്ടു ദാമോദരമേനോൻ, കൊപ്പറമ്പിൽ ഗോവിന്ദൻനമ്പ്യാർ, പൂമാല കൊച്ചുകൃഷ്ണമേനോൻ എന്നിങ്ങനെ ചിലരെയെങ്കിലും നാം ഈ അവസരത്തിൽ സ്മരിക്കുന്നതു നന്നായിരിക്കുമെന്നു എനിക്കു തോന്നുന്നു. ഇവരിൽ ദാമോദരമേനോൻ രോഗശയ്യയെ അവലംബിച്ചിരിക്കുന്നു എന്നറിയുന്നതിനാൽ, അദ്ദേഹത്തിന്നു അചിരേണ പൂർണ്ണസുഖം ലഭിക്കുന്നതിനു നാമെല്ലാവരും മനസ്സഴിഞ്ഞു പ്രാർത്ഥിക്കേണ്ടതു നമ്മുടെ കൃത്യമാണെന്നും ഞാൻ നിങ്ങളെ വിനയത്തോടുകൂടി ഓർപ്പിക്കുന്നു. അമ്പാട്ടു ശിവരാമമേനോൻ, പഴുവക്കാട്ടുനാരായണമേനോൻ എന്നിവരുടെ ദേഹവിയോഗത്തിൽ അനുശോചിക്കുകയും ഡോക്ടർ എം. ആർ. മേനോൻെറ മന്ത്രിപദലബ്ധിയിൽ സന്തോഷിക്കുകയും ചെയ്യേണ്ടതും നമ്മുടെ കർത്തവ്യമാകുന്നു.

മഹാജനങ്ങളെ! നിങ്ങൾ എന്നിൽനിന്നു ദീർഘമായ ഒരു പ്രസംഗം പ്രതീക്ഷിക്കുന്നുണ്ടെങ്കിൽ ആയതു ഇച്ഛാഭംഗത്തിന്നു കാരണമായിരിക്കും. "പ്രസന്നപ്രൌഢസരസപ്രസംഗ"ത്തിന്നു ഞാനശക്തനാണു്. പുറമെ, പ്രസംഗത്തേക്കാൾ പ്രവൃത്തിയേയാണു നാം ഇപ്പോൾ ആശ്രയിക്കേണ്ടതെന്നാണു് എൻെറ പൂർണ്ണമായ വിശ്വാസവും. അതുകൊണ്ടു നമുക്കു നമ്മുടെ ഗതിയെ ആ വഴിക്കു തിരിക്കുക. അഭിപ്രായവ്യത്യാസമുള്ള ദിക്കിൽ ഒരു വിനീതനായ സമുദായസേവകൻെറ സമാജത്തിൻെറ നിഷ്കളങ്കനായ ഒരു അഭ്യുദയകാംക്ഷിയുടെ വിചാരവീഥിയെ തടയേണമെന്നില്ല എന്നു വിചാരിച്ചു ക്ഷമിക്കുന്നതിൽ നിങ്ങൾക്കു വലിയ വൈമനസ്യത്തിനു് അവകാശമുണ്ടാകയില്ലല്ലോ. നിരാശയോടുകൂടി നില്ക്കുകയൊ പിൻതിരികയൊ ചെയ്യുന്നതു ഭീരുത്വമാണു്. നായന്മാൎക്കു ഭൂഷണവുമല്ല. പ്രാപ്യസ്ഥാനത്തു ചെല്ലുവാൻതന്നെ പ്രയത്നിക്കേണം; അശ്രാന്തമായി പരിശ്രമിക്കേണം. എന്തിനു സംശയിക്കുന്നു?

* കൊടകര സമ്മേളനത്തിലെ അദ്ധ്യക്ഷപ്രസംഗം.

അടുത്ത ആണ്ടിലെ ഭരണസഭയെ തിരഞ്ഞെടുക്കുന്നതിൽ, ആദ്യമായി നിങ്ങളുടെ മനസ്സു പതിയട്ടെ. മഹാസമാജത്തേയും കൊച്ചിയിലെ നായർസമുദായത്തേയും ഭക്തിയോടുകൂടി ഭജിക്കുവാൻ മനസ്സുള്ളവരെമാത്രം കൃത്യനിർവ്വഹണഭാരം ഏല്പിക്കുന്നതു ഉചിതമായിരിക്കും. നിങ്ങൾ അദ്ധ്യക്ഷപദത്തിലേക്കു വരിക്കുന്ന ആളുമായി യോജിച്ചു പ്രവൎത്തിക്കുവാൻ അവർ ഒരുക്കവും സന്മനസ്സും ഉള്ളവരായിരിക്കേണ്ടതു അത്യാവശ്യമാകുന്നു. ആ വിധം രൂപവല്ക്കരിക്കപ്പെടുന്ന ഭരണസഭ അടുത്തകൊല്ലം എന്തുചെയ്താൽകൊള്ളാമെന്നാണു നാം ആഗ്രഹിക്കുന്നതെന്നു ഒരു വിഹഗവീക്ഷണം ചെയ്യുകയായിരിക്കും എന്റെ ഇന്നത്തെ ജോലി എന്നു ഞാൻ വിചാരിക്കുന്നു. അതല്ലാതെ, നമ്മുടെ സംസ്കാരത്തേയും പരിതഃസ്ഥിതിയേയും നല്ലപോലെ ആലോചിക്കാതെ, അനാവധി പ്രമേയങ്ങളെ കോലാഹലമായ വാഗ്വാദങ്ങൾക്കുശേഷം സ്വീകരിച്ചതുകൊണ്ടു ഒരു ഫലവും ഉണ്ടാകുവാനില്ല. പരമ്പരാഗതമായ സംസ്കാരത്തേയും പരിസരങ്ങളേയും മാനിക്കാതെ നമുക്കു നിവൃത്തിയില്ല. സംസ്കാരം പഴങ്കഥയാണെന്നു ചിലർ പറഞ്ഞേക്കാം. അതബദ്ധമാണു്; ശാസ്ത്രവിരുദ്ധവുമാണു്. ഒരു സമുദായത്തിന്റെ ഭാവി അതിന്റെ ഭൂതവൎത്തമാനകാലങ്ങളുടെ സന്തതിയാണെന്നാണു് ശാസ്ത്രജ്ഞന്മാരുടെ സിദ്ധാന്തം. അതുകൊണ്ടു സംസ്കാരത്തെ അനുകരിച്ചാൽ മാത്രമെ നമ്മുടെ ഭാവി ശോഭനമായി ഭവിക്കുകയുള്ളു. അതുപോലെതന്നെ പരിസരങ്ങളെ അവഗണിക്കുന്നതു കരിങ്കൽചുമരിന്മേൽ തലതല്ലുന്നതുപോലെയായിരിക്കും. ഇതെല്ലാമോൎത്താണു് നമുക്കു ഒരു കൊല്ലത്തിനകം ചെയ്യാവുന്ന പ്രയോജനകരവും പ്രായോഗികവും ആയ ഒരു കാൎയ്യപരിപാടിയിലേക്കു ഞാൻ നിങ്ങളുടെ ശ്രദ്ധയെ വിനയത്തോടുകൂടി ക്ഷണിക്കുന്നതു്. കൂടുതൽ കാൎയ്യക്ഷമമായ ഒരു പരിപാടി നിങ്ങൾ ആലോചിച്ചു തീൎച്ചയാക്കുന്നപക്ഷം ആയതു തീൎച്ചയായും എനിക്കും സ്വീകാൎയ്യമായിരിക്കും. എന്റെ സങ്കല്പം സാദ്ധ്യത്തോടുചേൎന്നു സുഗന്ധിയായിത്തീൎന്നാൽ ഞാൻ ധന്യനായി.

൧ മഹാസമാജത്തിന്റെയും അതിന്റെ അധികാരപരിധിയിലുള്ള സംഘടിതസമാജങ്ങളുടേയും സ്ഥിതിഗതികളെ ഭരണസഭ ഒന്നാമതായി നല്ലപോലെ അറിയേണ്ടതാകുന്നു. അവയെല്ലാം റജിസ്റ്റാക്കിട്ടുള്ളവയായിരിക്കേണം. സംഘടിതസമാജങ്ങൾ മഹാസമാജത്തിന്റെ ശിക്ഷാരക്ഷണങ്ങൾക്കു അധീനങ്ങളുമായിരിക്കേണം. ഇവയിൽ ഏതെങ്കിലും ഉടച്ചുവാക്കേണ്ടതുണ്ടെങ്കിൽ, അതുടനെ നിൎദ്ദാക്ഷിണ്യമായി ചെയ്യേണം. കോടതിയിൽ കിടന്നു ക്ലേശിക്കുന്നവയുടെകാൎയ്യങ്ങൾ മഹാസമാജം തിരഞ്ഞെടുത്തു നിശ്ച

യിക്കുന്ന ഒരു പഞ്ചായത്തുകോടതി തീരുമാനിക്കേണ്ടതാകുന്നു. ഈ പഞ്ചായത്തുകോടതിയിലേക്കു തിരഞ്ഞെടുക്കപ്പെടുന്ന അഞ്ചുപേരും സത്യസന്ധന്മാരും കാര്യകുശലന്മാരും, സമയസൌകര്യമുള്ളവരും, കഴിയുന്നത്ര ജനസമ്മതന്മാരും ആയിരിക്കേണം. കാരണം, അവർക്കു പലസംഗതികളെക്കുറിച്ചും ആലോചിച്ചു തീർപ്പുചെയ്യേണ്ടതുണ്ടാകും, അവരുടെ വിധികൾക്കു വിലയുണ്ടാകുവാനും ഇത്തരത്തിലുള്ള ഒരു തിരഞ്ഞെടുപ്പു അത്യാവശ്യമാകുന്നു. ഇവർ സ്തുത്യർഹമായി പ്രവർത്തിക്കുന്നപക്ഷം, ഈ ഏർപ്പാടു നായർകുടുംബങ്ങൾ കോടതികയറി നശിച്ചുപോകാതിരിക്കുന്നതിനു നല്ല മാർഗ്ഗമായിരിക്കും. പഞ്ചായത്തുകോടതിയിലായാൽ പണം അധികം കളയേണ്ടിവരികയില്ല. കാലവും കുറച്ചേ വേണ്ടിവരികയുള്ളു. സംഘടിതസമാജങ്ങളുടെ എണ്ണത്തെയല്ല നാം നോക്കേണ്ടതു്; വണ്ണത്തെയാണു്. അതായതു്, ഫലപ്രാപ്തിക്കു യോജിച്ചവിധം ശരിയായി നടക്കുന്ന സമാജങ്ങൾ ഉണ്ടായിരിക്കുവാനാണു് നാം ആഗ്രഹിക്കേണ്ടതും യത്നിക്കേണ്ടതും. അതല്ലാതെ ഉർവാശിയും കാശിലുള്ള അത്യാശയുംമൂലം എപ്പോഴും കലഹപിശയിൽ കഴിച്ചുകൂട്ടുന്ന യോഗങ്ങളുണ്ടാകുന്നതു മാനാപമാനിക്കും സമുദായത്തിന്റെ നാശോന്മുഖമായ ഗതിക്കും മാത്രമേ ഉതകുകയുള്ളു. "ചെല്ലാത്ത യോഗപ്രഭവത്തിനേക്കാളില്ലാത്തയോഗപ്രഭവ"മാണല്ലോ സുഖകരമായിട്ടുള്ളതു്.

൮. ഗോപാലകൃഷ്ണഗോഖലയുടെ ഭാരതഭൃത്യസംഘത്തെക്കുറിച്ചു കേൾക്കാത്തവർ ഉണ്ടായിരിക്കുകയില്ല. വിവേകാനന്ദസ്വാമിയുടെ രാമകൃഷ്ണാശ്രമവും സുവിദിതമാണു്. രണ്ടിന്റേയും "പ്രധാനോദ്ദേശ്യം ലോകസേവനമത്രെ. ഒന്നിന്റെ അവേക്ഷണം രാഷ്ട്രീയവും മറേറതിന്റേതു ആദ്ധ്യാത്മികവും ആണെന്ന വ്യത്യാസമേ അവയ്ക്കുള്ളു. വെള്ളപ്പൊക്കം, കൊടുങ്കാററു്, ഭൂകമ്പം, ക്ഷാമം, മഹാമാരി മുതലായവ ബാധിച്ചു കഷ്ടപ്പെടുന്നകൂട്ടർക്കു വേണ്ട സകല സഹായവും ചെയ്തുകൊടുപ്പാൻ ഈ രണ്ടു സ്ഥാപനങ്ങളിലേയും സന്നദ്ധഭടന്മാർ എപ്പോഴും തയ്യാറായിരിക്കും. അതിനുവേണ്ട പണം അവർ യാചിച്ചുണ്ടാക്കുന്നു. കൃത്യനിഷ്ഠ, സത്യസന്ധത, ത്യാഗശീലം മുതലായ സൽഗ്ഗുണങ്ങളിൽ പേരുകേട്ടിട്ടുള്ള അവർക്കു പണം എളുപ്പമുണ്ടാക്കാൻസാധിക്കുന്നു. കണ്ണിൽ കാണുന്നവരെയെല്ലാം ഈ സ്ഥാപനങ്ങളിൽ അംഗങ്ങളായി ചേർക്കുകയില്ല. ഒന്നാമതായി, അവർ വിദ്യാവിനയസമ്പന്നന്മാരായിരിക്കേണം. എന്നാൽത്തന്നെ മൂന്നുസംവത്സരക്കാലത്തെ പരിക്ഷണത്തിനുശേഷമേ അവരെ അംഗങ്ങളായി സ്വീകരിക്കുകയുള്ളു. നമ്മുടെ സമുദായസേവനത്തിനു ഇങ്ങനെ ഒരു സംഘത്തെ രൂപവൽക്കരി

രിക്കുന്നതു് ഏററവും പ്രയോജനകരമായിരിക്കുമെന്നാണു് എൻെറ വിനീതമായ അഭിപ്രായം. ഭിക്ഷാംദേഹിയോടുകൂടിയ സന്ന്യാസവൃത്തിയോ നിർധനതയെ ആരാധിച്ചുംകൊണ്ടുള്ള സേവാവൃത്തിയോ നമുക്കു സുകരമല്ലാത്തതിനാൽ അഹോവൃത്തിക്കു മററു വഴിയുള്ളവരെക്കൂടി ഇതിൽ ചേർക്കുന്നതു തൽക്കാലത്തേയ്ക്കു യുക്തമായിരിക്കുമെന്നു തോന്നുന്നു. ഇക്കാര്യത്തിൽ പ്രത്യേകിച്ചും അധികം അംഗങ്ങളെയല്ല നാം കാംക്ഷിക്കേണ്ടതു്. ഉള്ളവർ ഉത്തമന്മാരായിരുന്നാൽമതി നല്ല ആളുകൾ അംഗങ്ങളായാൽ നല്ലസേവാമാർഗ്ഗങ്ങളെ അവർ സ്വയം കണ്ടുപിടിച്ചുകൊള്ളും. അടിയന്തിരമായുള്ള രണ്ടുനാലു സംഗതികളെ ദൃഷ്ടാന്തങ്ങളായി ഞാൻ നിങ്ങളെ അനുസ്മരിപ്പിക്കാം. (a) പഴയ കൂട്ടുകുടുംബങ്ങളെ ആശ്രയിച്ചുള്ള ജീവിതം ഇനി ഒരിക്കലും ഭഗീരഥപ്രയത്നത്താൽ കൂടി ഒരിടത്തും സാദ്ധ്യമായി എന്നു വരികയില്ല. സ്വാശ്രയപരിശീലനം ഒന്നുമാത്രമേ ഇനി നമുക്കു മേൽഗ്ഗതിക്കു ആധാരമായിട്ടുള്ളൂ. നമുക്കുള്ള ധനാഗമമാർഗ്ഗങ്ങളെക്കണ്ടുപിടിച്ചു പ്രയത്നിക്കേണ്ടകാലം അതിക്രമിച്ചിരിക്കുന്നു. (b) നീണ്ടുനിവന്നു കായികബലത്തോടുകൂടി രണയോഗ്യരായിരുന്ന നമ്മുടെആളുകൾ, ഇന്നു കുനിഞ്ഞു കമ്പിട്ടു കണ്ണടയുമായി കൂലിവേലയ്ക്കുകൂടി കൊള്ളരുതാത്തവരായിരിക്കുന്നതു നിങ്ങൾകാണുന്നില്ലേ? പണ്ടു പുരുഷന്മാർ രണാംഗണത്തും കൃഷിസ്ഥലത്തും ഒരുപോലെ പണിയുവാൻ പ്രാപ്തിയുള്ളവരായിരുന്നു. അതുപോലെതന്നെ സ്ത്രീകൾ വിദ്യാഭ്യാസത്തിൻെറപേരിൽ പാടത്തും വീട്ടിലുമുള്ള ജോലിയെ അവമാനിച്ചിരുന്നില്ല. നെല്ലുകുത്തും കൈകൊട്ടിക്കളിയും അവരുടെ കേളികേട്ട അംഗഭംഗിയെ നിലനിത്തിപ്പോന്നു. (c) ഇന്നു എല്ലായിടത്തും ഗ്രാമോദ്ധാരണമന്ത്രം മാറെറാലിക്കൊള്ളുന്നുണ്ടല്ലൊ. വിപുലവും വിലയേറിയതുമായ ഈ പ്രസ്ഥാനത്തിൽ ശരിയായ ഒരു സ്ഥാനം നാം കാലേക്കൂട്ടി കണ്ടു കരസ്ഥമാക്കേണ്ടതു അത്യാവശ്യമാണെന്നു ഞാൻ എൻെറ സവ്വശക്തികളും ഉപയോഗിച്ചു നിങ്ങളെ ഉൽബോധിപ്പിച്ചുകൊള്ളുന്നു. ഈ വക വിഷയങ്ങളിൽ വേണ്ട വിചിന്തനംചെയ്തു നമ്മുടെ ആളുകൾക്കു തക്കസമയത്തു ഉചിതമായ ഉപദേശം നൽകുവാൻ ഈ നായർ സേവാസംഘം എത്രയോ ഉപയുക്തമായിത്തീരുമെന്നു ഞാൻ ഇനി പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. മാത്രമല്ല തറക്കൂട്ടങ്ങളും കരയോഗങ്ങളും ശ്രേയസ്കരമായും പ്രയോജനപ്രവൃദ്ധമായും നടത്തിയിരുന്ന പൂർവ്വന്മാരുടെ രക്തം നമ്മുടെ സിരകളിൽ ഇന്നും പ്രവഹിക്കുന്ന സ്ഥിതിയ്ക്കു ഗ്രാമോദ്ധാരണത്തിൻെറ സ്വരൂപവും വളർച്ചയും ഇന്നവിധം വേണമെന്നു നിയന്ത്രിക്കേണ്ട ബാദ്ധ്യതകൂടി നമുക്കു ഉണ്ടെന്നുള്ള സംഗതിയും ഈ അവസരത്തിൽ വിസ്മരിച്ചു

കൂട്ടുന്നതല്ല. (d) ഒരു സമസ്തകേരളനായർസമാജത്തിന്റെ ആവിർഭാവത്തിനുള്ള കാലവും നേരിട്ടിരിക്കുകകാരണം അതിനുള്ള വേലയും നാം ആരംഭിക്കേണ്ടതാണു്.

൪ മഹാസമാജം എന്തുചെയ്യുന്നു? കരയോഗങ്ങൾ ശരിയായി പ്രവൎത്തിച്ചുവരുന്നുണ്ടോ? ഈവക സംഗതികൾ നമുക്കു് അറിയുവാനും സമുദായക്ഷേമകാംക്ഷികളെ അറിയിക്കുവാനും അവരുടെ അഭിപ്രായങ്ങളെ പ്രസിദ്ധപ്പെടുത്തുവാനും അത്യാവശ്യമായ പ്രചാരവേല നടത്തുവാനും നമുക്കു ഒരു പത്രം ആവശ്യമാണു്. ആയതു മാസത്തിലൊരിക്കൽ ഒരു അരപ്പായക്കടലാസ്സിലായാലും തരക്കേടില്ല. ഏറിവന്നാൽ ഇതിനു ഒരു മാസത്തിൽ ൩ രൂപയിലധികം ചിലവാകയില്ലല്ലൊ. അതുകൊണ്ടുള്ള ഗുണം അളവററതായിരിക്കുകയുംചെയ്യും. ഈ പദ്ധതി സ്വീകാൎയ്യമാണെന്നു നിങ്ങൾക്കുതോന്നുന്നപക്ഷം അതിലേക്കുവേണ്ടി ഒരു കൊല്ലത്തേയ്ക്കു പ്രതിമാസം മൂന്നുരൂപാ കൊടുപ്പാനും അതു വേണ്ടവിധം നടത്തുന്നതിൽ യഥാശക്തി സഹായിപ്പാനും ഞാൻ ഒരുക്കമാണെന്നുംകൂടി ഈ അവസരത്തിൽ പ്രസ്താവിച്ചുകൊള്ളട്ടെ.

൫ നമ്മുടെ ഇടയിൽ സാഹിത്യരസികന്മാരും, ഗദ്യകാരന്മാരും, ചരിത്രാന്വേഷികളുമായി പലരുമുണ്ടു്. എന്നിരുന്നിട്ടും ഇതേവരെയായി നായന്മാരുടെ ഒരു ചരിത്രം ആരും മാതൃഭാഷയിൽ എഴുതി പ്രസിദ്ധപ്പെടുത്തിക്കാണാത്തതിൽ ഞാൻ അത്യധികം വ്യസനിക്കുന്നു. അതിനുവേണ്ട സാമഗ്രികൾ ഇല്ലാഞ്ഞിട്ടല്ല; അവയെ കാണിച്ചുകൊടുപ്പാൻ ഞാൻ എപ്പോഴും ഒരുക്കമാണു്: കേരളചരിത്രത്തിന്റെ പ്രസിദ്ധീകരണത്തിനായി പന്ത്രണ്ടു സംവത്സരം അശ്രാന്തപരിശ്രമം ചെയ്യേണ്ടിവന്നതിനാൽ എനിക്കു ഈ വ്യവസായത്തിൽ ഏർപ്പെടുവാൻ സാധിക്കാതെപോയി. ഇക്കാൎയ്യത്തിൽ ഇനിയും കാലവിളംബംവരുത്തുന്നതു് നമ്മുടെ അഭിമാനത്തിനു ഒരു ന്യൂനതയും സമുദായത്തിനു അപരിഹാൎയ്യവും ഗുരുതരവുമായ ഒരു വിപത്തും ആയിത്തീരുന്നതാകുന്നു.

൬ ഇതുവരെ വലിയ ചിലവില്ലാത്ത ഒരു മാർഗ്ഗത്തെയാണു ഞാൻ തുടൎന്നുകൊണ്ടുപോകുന്നതു്. എന്നാൽ നമുക്കു പണംകൂടാതെ ഒരിക്കലും ഒന്നും സാധിക്കുകയില്ല. നമ്മൾ എല്ലാവരുംകൂടി ഒരുമിച്ചു ഉത്സാഹിച്ചാൽ ഒരാണ്ടിനകത്തു് ചുരുങ്ങിയതു അയ്യായിരംരൂപയെങ്കിലും മൂലധനമുണ്ടാക്കുവാൻ വലിയ പ്രയാസമുണ്ടാവുകയില്ല. ചെറിയ തുകകൾ തന്നു സഹായിക്കുവാൻ മനസ്സുള്ളവർ അങ്ങനെ ചെയ്യട്ടെ. ഒരു കൊല്ലത്തിനുള്ളിൽ ആവശ്യമായ

യായിട്ടെങ്കിലും ആറുരൂപാവീതം സമുദായത്തിനുവേണ്ടി സംഭാവന ചെയ്വാൻ ഒരുക്കമുള്ള സമുദായസ്നേഹികൾ നമ്മുടെ ഇടയിൽ ഉണ്ടാവുകയില്ലെന്നുണ്ടോ? നാല്പത്തിഒമ്പതുപേരെ നിങ്ങൾ കണ്ടുപിടിച്ചാൽ, അമ്പതാമത്തായി ചേരുവാൻ ഞാൻ തയ്യാറാണു്. പക്ഷെ, ഇതിന്റെ പലിശമാത്രം ഉപയോഗിക്കത്തക്ക നിലയിൽ, ഇതൊരു ട്രസ്റ്റ് സ്വത്തായി വെക്കേണമെന്നുമാത്രം ഞാൻ നിർബന്ധിക്കുന്നതാകുന്നു.

തൊഴുത്തിൽകുത്തു തുടങ്ങരുതു്. ഇനിയുള്ള കാലത്തു കമ്മിറ്റി ഭരണമേ സാധിക്കുകയുള്ളു. അതു ഹേതുവായിട്ടു ആത്മഹിതത്തെ പുലർത്തുവാനും ആത്മപ്രശംസയ്ക്കു അവകാശം സ്ഥാപിക്കുവാനും വേണ്ടി സഹകാരികളെ അവഗണിച്ചു പ്രവർത്തിക്കുന്നവരുടെ കീഴിൽ സമാജത്തെവെക്കുന്നതു വലിയ ദോഷമായിത്തീരുന്നതാകുന്നു.

ആരോടും ദ്വേഷംകൂടാതെയും എല്ലാവരോടും അനുകമ്പയോടുകൂടിയും നമുക്കു നമ്മുടെ സമുദായോൽക്കർഷത്തിനുവേണ്ടി സധൈര്യം പ്രവർത്തിക്കുന്നതിനു ഒരു സംശയവും വേണ്ട. അങ്ങനെ ചെയ്യുന്നതായാൽ നമുക്കു ശോഭനമായ ഒരു ഭാവിയെ തീർച്ചയായും പ്രതീക്ഷിക്കാം. അതിനായി നമ്മുടെ ഭരദേവത നമ്മളെ അനുഗ്രഹിക്കുമാറാകട്ടെ!

## ൪൭. * പ്രസംഗം

അല്ലയോ മഹാനുഭാവനായ തിരുമേനി,

അടിയങ്ങളുടെ പുണ്യപൂരമായ തിരുമേനിയാൽ അലങ്കരിക്കപ്പെട്ടിട്ടുള്ള ഈ സദസ്സിനെ അടിയൻ ഭക്തിപുരസ്സരം അഭിവാദ്യം ചെയ്തുകൊള്ളുന്നു.

അല്ലയോ സുമംഗലികളേ, സുജനങ്ങളേ,

ഈ സമ്മേളനത്തിന്റെ പ്രയോജനം "ആൻഡ്റൂ ലൂയിസ് മെമ്മോറിയൽ വായനശാല"യുടെയും കൈത്തൊഴിൽ ശാലയുടെയും മററും പ്രോൽഘാടനകർമ്മമാണെന്നു സെക്രട്ടറി പ്രസ്താവിച്ചു കഴിഞ്ഞിരിക്കുന്നു.

എന്റെ സ്നേഹിതൻ മി: സി. പി. ലൂയിസ് പ്രവദ്ധമാനങ്ങളായ വാണിജ്യവ്യവസായങ്ങളെക്കൊണ്ടും സമസൃഷ്ടികളിൽ കാണിച്ചുവരുന്ന ദയകൊണ്ടും നമ്മുടെ നാട്ടിലും വിദേശങ്ങളിലും പ്രസിദ്ധി സമ്പാദിക്കുന്നുണ്ടെന്നുള്ള സംഗതി ഒരു രഹസ്യമല്ല. മി: സി. പി. ലൂയിസിന്റെ ഭൗതികങ്ങളായ ഐശ്വര്യസമൃദ്ധികളുടെ നിദാനം അദ്ദേഹത്തിന്റെ പിതാവായ മി: ആൻഡ്റൂ ലൂയിസാണെന്നുള്ളതും അതുപോലെതന്നെ പരസ്യമായ ഒരു സംഗതി ആകുന്നു.

ഈ സ്മാരകത്തിന്റെ വിഷയീഭൂതനായ മി: ആൻഡ്റൂ ലൂയിസ് ൧൦൨൦ മകരത്തിൽ ജനിച്ചു; ൧൦൮൯ മീനത്തിൽ മരിക്കയും ചെയ്തു. ബാല്യത്തിൽ അദ്ദേഹം ഒരു പരിമിതധനൻ മാത്രമായിരുന്നു എന്നാൽ ന്യായാനുസൃതവും സുഖാനുവിദ്ധവുമായ വാണിജ്യവൃത്തി അദ്ദേഹത്തിനെ ആ നിലയിൽനിന്നും ഉയൎത്തി.

'അറിഞ്ഞുസേവിപ്പോൎക്കറിവുള്ളമൂൎത്തി,
മറിച്ചുസേവിപ്പോൎക്കപരാധമൂൎത്തി'

മി. ആൻഡ്റൂ ലൂയിസ് ഈ വാണിജ്യമൂൎത്തിയെ നല്ലപോലെ അറിഞ്ഞു സേവിച്ചുകൂട്ടത്തിൽ ഒരാളായിരുന്നു. അദ്ദേഹം അശ്രാന്തപരിശ്രമശീലനായും ദീർഘദൃക്കായും മദ്യപാനാദികളാൽ അസ്പൃഷ്ടനായും കൃതജ്ഞനായും സദാ വൎത്തിച്ചിരുന്നു. ഇതിലും വിശേഷിച്ച് വിനയം ഉന്നമനത്തിനു കാരണമാണെന്നു് അദ്ദേഹം എപ്പോഴും ഓർമ്മവെച്ചിരുന്നു.

---

* മി: ആൻഡ്റൂലൂയിസ്സിന്റെ സ്മാരകാൎത്ഥം ഉദ്ഘാടനം ചെയ്യപ്പെട്ട വായനശാലായോഗത്തിൽവച്ചു ചെയ്ത സ്വാഗതപ്രസംഗം.

"താണനിലത്തേ നീരോട്ട, അതിനേ ദൈവംതുണയുള്ളു"

എന്ന പഴയ മലയാളമൊഴിയെ അദ്ദേഹം പദംപ്രതി മാനിച്ചു പോന്നു. ഐശ്വര്യം താനേതന്നെ അദ്ദേഹത്തിന്റെ അടുക്കലേക്കു ചെന്നതിൽപിന്നെ എന്തൊരാശ്ചര്യമാണുള്ളതു്?

ഒന്നാമതായി നാളികേരവ്യാപാരത്തിലും മററും പരിചയിച്ചിരുന്ന മി: ആൻഡ്രൂ ലൂയിസിന്റെ ശ്രദ്ധ അതിനുശേഷം തടിക്കച്ചവടത്തിൽ പതിഞ്ഞു. കാലക്രമേണ ഇതു അഭിവൃദ്ധിയെ പ്രാപിക്കയും അദ്ദേഹം കൊച്ചി തിരുവിതാംകൂറിൽ തടിക്കച്ചവടക്കാരുടെ കൂട്ടത്തിൽ പ്രഥമഗണനീയന്മാരിൽ ഒരാളായിത്തീരുകയുംചെയ്തു. മലകളിൽനിന്നു മരംമുറിച്ചു ചങ്ങാടമായി കെട്ടി ഈ പ്രദേശങ്ങളിൽ ഒന്നാമതായി കൊണ്ടുവന്നതു അദ്ദേഹമായിരുന്നു. ആഭിജാത്യത്തിനോ അന്തസ്സിനോ തൊഴിലുകൾ പ്രതിബന്ധങ്ങളല്ലെന്നുതന്നെയല്ല അവയ്ക്കുള്ള വഴികളാണെന്നുംകൂടി അദ്ദേഹം തന്റെ പ്രവൃത്തികളാൽ പ്രകാശിപ്പിച്ചിരുന്നു. ഉത്സാഹശീലത്തിനു നമ്മുടെ കഥാനായകൻ ഒരു ഉത്തമദൃഷ്ടാന്തമായിരുന്നു. ഒരുനിമിഷമെങ്കിലും നിരുപയോഗമാക്കാതെ മനുഷ്യർ അദ്ധ്വാനിക്കേണ്ടതാണെന്നായിരുന്നു അദ്ദേഹത്തിന്റെ മതം. അദ്ദേഹം,

"പത്തനത്തിൽ മുട്ടമെത്തമേൽ<br>
പ്രിയയുമൊത്തുറങ്ങിയുണരുംവിധൌ<br>
വിത്തമെത്തിടുമയത്നമായ് കര-<br>
തലത്തിലെന്നുകരുതുന്ന"

കൂട്ടത്തിൽ ഒരാളായിരുന്നില്ല.

ദീനാനുകമ്പ അദ്ദേഹത്തിന്റെ മുഖ്യഗുണങ്ങളിൽ ഒന്നായിരുന്നു. പാത്രവും കാലവുമറിഞ്ഞു ദാനംചെയ്തു ദാനശൗണ്ഡനായിത്തീർന്നിട്ടുള്ള ഒരാളായിരുന്നു മി: ലൂയിസ്, കന്യകാദാനം, മൃതശരീരസംസ്കരണം എന്നിവയിൽ സാധുക്കൾക്കു അദ്ദേഹം കഴിയുന്ന ധനസഹായം ചെയ്തുകൊടുത്തിരുന്നു. ഓരോ പണികൊടുത്തു എത്ര ദരിദ്രന്മാരെയാണ് അദ്ദേഹം രക്ഷിച്ചുവന്നിരുന്നതെന്നുള്ളതിനു കയ്യുംകണക്കുമില്ല. ആ മാന്യനെക്കൊണ്ടു പല ഉപകാരങ്ങളും സിദ്ധിച്ചിട്ടുള്ള നാട്ടുകാർ ഈ വിഷയത്തിൽ സാക്ഷികളായിരിക്കെ, ഈ സംഗതിയെ ഇതിലധികം വിശദീകരിക്കണമെന്നു തോന്നുന്നില്ല.

"ജീവകാരുണ്യമുണ്ടായാലീശഭക്തിവളർന്നിടും,<br>
ഭക്തിയാൽജ്ഞാനമുണ്ടാകും, ജ്ഞാനം മോക്ഷത്തേയുംതരും"

ഇതായിരുന്നു അദ്ദേഹത്തിന്റെ സിദ്ധാന്തം.

അദ്ദേഹം ഉൽകൃഷ്ടവിദ്യാഭ്യാസംസമ്പാദിച്ച ഒരാളല്ലായിരുന്നു എങ്കിലും, സാധാരണ വലിയ പഠിപ്പുള്ളവരിൽപോലും കാണാത്ത മനോവിശാലത, ഹൃദയശുദ്ധി, ഈശ്വരവിശ്വാസം, വിനയം ഇവയെല്ലാം അദ്ദേഹത്തിനു സുലഭമായുണ്ടായിരുന്നു. സ്വമതാചാരങ്ങളിൽനിന്നും ചലിക്കാതെ നടക്കുന്ന ആസ്തികന്മാർ സർവ്വഗുണങ്ങളും തികഞ്ഞുകൊള്ളും എന്നുള്ളതു നിർവിവാദമാണു്.

താൻ വലിയ ഒരു ധനികനായിത്തീർന്നശേഷവും മിതമായ ഒരു ജീവിതത്തെ മാത്രമെ മി: ലൂയിസു് അംഗികരിച്ചിരുന്നുള്ളു. വസ്ത്രധാരണാദ്യാഡംബരങ്ങളിലും മററും അദ്ദേഹം ഒരു സാധാരണക്കാരനെ ഒരിക്കലും അതിക്രമിച്ചതായി കേട്ടിട്ടില്ല. ഈവക സൽഗുണങ്ങളെക്കൊണ്ടുതന്നെയാണു് കൊച്ചിയിലെ മഹാന്മാരെല്ലാം മി: ആൻഡ്രൂ ലൂയീസിനെ ബഹുമാനിച്ചിരുന്നതു് വാഴ്ച ഒഴിഞ്ഞ വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടു് മി. ആൻഡ്രൂ ലൂയിസിൻെറ ചരമോദന്തം അറിഞ്ഞയുടനെ മി. സി. പി. ലൂയിസ്സിനയച്ച അനുശോചനക്കത്തിൽ, "എനിക്കു വളരെ പ്രിയപ്പെട്ട ഒരാൾ നഷ്ടമായിപ്പോയതിൽ ഞാൻ അത്യന്തം വ്യസനിക്കുന്നു" എന്നു എഴുതിയിരുന്നു എന്നുള്ളതു് ഈ സന്ദർഭത്തിൽ പ്രത്യേകം പ്രസ്താവയോഗ്യമാണല്ലോ.

അനേകംപേർക്കു കാലക്ഷേപത്തിനു കാരണഭൂതനായിരുന്ന മി: ലൂയിസിൻെറ ഗുണങ്ങൾ ആദരണീയങ്ങളും അനുകരണീയങ്ങളുമാകുന്നു. അദ്ദേഹത്തിൻെറ പരിജനങ്ങൾക്കും സ്വദേശികൾക്കും സവിശേഷം സ്മരണീയമായി തീരേണ്ടതിനുള്ള ഈ ശ്രമം ശ്ലാഘനീയവുമാകുന്നു

മി: ലൂയിസിൻെറ സ്മാരകമായി എന്തെങ്കിലും ഒരുപാധി ഉണ്ടാകുന്നതുതന്നെ ശ്രേഷ്ഠമായിട്ടുള്ള സംഗതിയാണു്. ഇതു പാഠശാലയുടെയും കൈത്തൊഴിൽശാലയുടെയും വായനശാലയുടെയും പുസ്തകശാലയുടെയും രൂപങ്ങളെ അവലംബിച്ചപ്പോൾ കുറേക്കൂടി വിശേഷമായി. ഈ സ്ഥാപനംകൊണ്ടു പ്രത്യേകം പ്രയോജനമുള്ളതു് സാധുജനങ്ങൾക്കാണെന്നുള്ള സംഗതി അതിലധികം മഹിമയെ ആവഹിക്കുന്നു. ചുരുക്കിപ്പറയുന്നതായാൽ, എൻെറ മാന്യമിത്രത്തിൻെറ കൃത്യനിർവഹണം സ്തുത്യർഹമായിരിക്കുന്നു

"ഏകുന്നേകൻ ബഹുജനഹിതം മററുകാര്യത്തിനായി
പ്പോകുന്നേരം നിയതമവനേ ബുദ്ധിമാനിദ്ധരണ്യാം"

പഠിപ്പും അഹോവൃത്തിക്കും വിശ്രമത്തിനും മാർഗ്ഗങ്ങളും ഇല്ലായ്കനിമിത്തം എത്രപേരാണു കുററക്കാരായും കള്ളുകുടിയന്മാരായും തീരുന്നതു്?

"പ്രവൃത്തിയില്ലാതെവസിച്ചിടുമ്പോൾ
പ്രസക്തി ദുർമ്മാർഗ്ഗമതിൽഭവിക്കും"

എന്നുള്ളതു വളരെ ശരിയാണു്. ഈ സ്ഥാപനത്തിന്റെ അസ്ഥിവാരം ഈ പ്രമാണത്തിന്മേലാകുന്നു കെട്ടീട്ടുള്ളതു്. പ്രതിഫലം വാങ്ങാതെയും, ജാതിമതവ്യത്യാസം ഗണിക്കാതെയും ദരിദ്രന്മാരായ കുട്ടികളെ എഴുതുവാനും വായിപ്പാനും അവക്കു ആവശ്യമുള്ള കണക്കുകൾ കൂട്ടുവാനും പഠിപ്പിക്കുന്നതുകൂടാതെ അവക്കും അവരുടെ കുടുംബങ്ങൾക്കും മേലിൽ കഴിഞ്ഞുകൂടുന്നതിന്നു ചില തൊഴിലുകൾ അവരെ ശീലിപ്പിക്കയും ചെയ്യും. മനസ്സിന്നെ ദുർവിഷയങ്ങളിൽ പ്രവേശിപ്പിക്കാതിരിപ്പാനാകുന്നു വായനശാല തുടങ്ങുന്നതു്. പുസ്തകപാരായണം ചെയ്യുന്നതുകൊണ്ടുള്ള ഗുണങ്ങൾ സർവ്വവിദിതങ്ങളാകയാൽ അവയെപ്പററി ഇവിടെ ചർവ്വിതചർവ്വണംചെയ്തു സമയംകളവാൻ വിചാരിക്കുന്നില്ല. അതിൽനിന്നുണ്ടാകുന്ന വെളിച്ചം അവനവന്നുതന്നെയല്ല വീട്ടിലേക്കും നാട്ടിലേക്കും ഉപകാരപ്രദമാണെന്നുമാത്രം ഇവിടെ സൂചിപ്പിച്ചുകൊള്ളുന്നു. എന്തിന്നു വളരെ പറയുന്നു? ചതുർവ്വിധമായ ഈ സ്ഥാപനം ഇതിനോടു സംബന്ധിക്കപ്പെടുന്നവരുടെ മനഃകായങ്ങളെ പോഷിപ്പിക്കുന്നതിനപ്പുറമെ അവരെ "സത്യവാദികളും, സ്വദേശസ്നേഹികളും ദൈവവിശ്വാസംകൊണ്ടു മഹത്തുക്കളും, യാദൃച്ഛികങ്ങളായ ദുഃഖങ്ങളെ നേരിടുന്നതിൽ ധൃഷ്ടന്മാരും, തങ്ങളുടെ ഒതുങ്ങിയ കാലക്ഷേപവും ഉയൎന്ന വിചാരങ്ങളുംകൊണ്ടു എല്ലാ ദിക്കിലും ഒന്നുപോലെ ശോഭിക്കുന്നവരും" ആയ പ്രജകളാക്കിത്തീക്കുമെന്നു ഞാൻ ദൃഢമായി വിശ്വസിക്കുന്നു.

ഇവ്വക കാരണങ്ങളാൽ ഈ സ്ഥാപനത്തിന്റെ ഉൽഘാടനകർമ്മം സദയം നടത്തി അതിന്റെ ഭാവിശ്രേയസ്സിന്നായി അനുഗ്രഹിക്കേണമെന്നുള്ള അടിയങ്ങളുടെ താഴ്മയായ അപേക്ഷയെ മി: സി. പി. ലൂയിസിന്റെ ഒരു സ്നേഹിതന്റെ നിലയിലും കമ്മററിയുടെ സ്ഥിരം ഉപാദ്ധ്യക്ഷന്റെ നിലയിലും തൃപ്പാദങ്ങളിൽ വളരെ വണക്കത്തോടുകൂടി സമർപ്പിച്ചുകൊള്ളുന്നു.

## ർവ്വ * മഹാകവി കട്ടക്കയം സ്മാരകയോഗം.

കഴിഞ്ഞ ഞായറാഴ്ച മീനച്ചിൽ താലൂക്കിൽ പാലായി എന്ന ദിക്കിൽ ഒരുത്സവദിവസമായിരുന്നു. എവിടെനോക്കിയാലും കൊടികളും തോരണങ്ങളും ഉത്സാഹഭരിതരായ ആളുകളുമേ ഉള്ളു. കട്ടക്കയത്തു ചെറിയാൻമാപ്പിള പാലാക്കാരനായിരുന്നു. അദ്ദേഹം ആ ദിക്കുകാർക്കു ഒരാരാധ്യപുരുഷനുമായിരുന്നു. അദ്ദേഹത്തിന്റെ കീർത്തിയെ നിലനിർത്തണമെന്നു പാലാക്കാർ തീർച്ചയാക്കി. അങ്ങനെ ചെയ്യുന്നതു അവർക്കും അഭിമാനകരമായ ഒരു കാര്യമാണെന്നും അവർ മനസ്സിലാക്കി. പാലാക്കാർ പൈസയും വാശിയും ഉള്ളവരാണ്. അതുകാരണമാണ്, അവരുടെ സ്മാരകയോഗങ്ങളിൽ ആദ്ധ്യക്ഷം വഹിക്കുവാൻ ശ്രീമാന്മാരായ വള്ളത്തോൾ നാരായണമേനവനേയും തോട്ടയ്ക്കാട്ടു കൃഷ്ണമേനവനെയും കൊണ്ടുവരുവാൻ സാധിച്ചതു്. രണ്ടു യോഗങ്ങളും നാനാജാതിമതാവലംബികളായ പണ്ഡിതന്മാരാലും മററു പൗരജനങ്ങളാലും അലംകൃതമായിരുന്നു. ഇവരെല്ലാവരും രണ്ടുപേരുടെയും പ്രസംഗങ്ങളെ ശ്രദ്ധയോടുകൂടി കേട്ടുകൊണ്ടിരുന്നു. അവ കേൾക്കേണ്ടവയുമായിരുന്നു. 'ചുരുക്കെഴുത്തുകാർ' ഇല്ലാതിരുന്നതു ഭാഷയുടെ ഭാഗ്യദോഷമായിപ്പോയി. കേട്ടുകൊണ്ടിരുന്ന രസംകൊണ്ടു വേണ്ടതു കുറിച്ചെടുക്കുവാൻ കൂടി സാധിച്ചില്ല. യാത്രാക്ലേശവും ചക്രംചിലവായതുംകൂടി മറന്നു; പിന്നെയാണോ നോട്ടെടുക്കുവാനുള്ള നോട്ടം ഉണ്ടാകുന്നതു്. അവിടെയുമിവിടെയുമായി കുറിച്ചിട്ടുള്ളതു പ്രകാശിപ്പിക്കാം. അത്രയല്ലേ സാധിക്കുകയുള്ളു.

വള്ളത്തോളിന്റെ പ്രസംഗത്തിന്റെ ഏതാനും ഭാഗം നിങ്ങൾ പ്രസിദ്ധപ്പെടുത്തിക്കണ്ടു. അതിൽ വിട്ടവയും എന്റെ നോട്ടുബുക്കിലുള്ളവയും ആയ ഒന്നു രണ്ടു സംഗതികളെ ഇവിടെ ചേർക്കാം; എന്നിട്ടു്, ആദ്യത്തെ യോഗത്തിന്റെ അദ്ധ്യക്ഷന്റെ പ്രസംഗത്തിന്റെ ചുരുക്കം ചേർക്കാം. വള്ളത്തോളിന്റെ പ്രസംഗം ആരംഭിച്ചതു ഈവിധമാണ്:—

"രാവിലെ ശ്രീമാൻ ടി. കെ. ഇരുന്ന പീഠത്തെത്തൊട്ടു തലയിൽ കൈവച്ചിട്ടേ ഞാനതിൽ ഇരിക്കുന്നുള്ളു. കൃഷ്ണമേനവനെ എന്റെ ഒരു ഗുരുവായിട്ടാണു ഞാൻ കരുതി മാനിച്ചുപോരുന്നതു്. ഇത്ര ഭക്തിയോടും ഇത്ര നിഃസ്വാർത്ഥമായും ഭാഷാഭഗവതിയെ ഭജിക്കുന്നവർ വളരെ ചുരുക്കമാണ്. സ്വന്ത കൃതികൾകൊണ്ടും മററു

---

* 1937-ഫെബ്രുവരി 13-ാംനു- ശനിയാഴ്ചയിലെ 'സത്യനാദ'ത്തിൽനിന്നും

ള്ളവരെ ഉത്സാഹിപ്പിച്ചു എഴുതിച്ചിട്ടുള്ള കൃതികൾകൊണ്ടും സമ്പത്തു വർദ്ധിപ്പിച്ചിട്ടുണ്ടു്. പല സ്ഥലങ്ങളിലും സ്ഥാനങ്ങളിലും സ്ഥാപനങ്ങളിലും ചെന്നുനിന്നു പ്രാർത്ഥിച്ചു അനവധി കൃതികൾക്കും കവികൾക്കും ടി. കെ. ഹസ്താവലംബം കൊടുത്തിട്ടുണ്ടു്. ശ്രീമതി ടി. സി. കല്യാണിഅമ്മയെ ഗുരുപത്നിയുടെ നിലയിൽ ഞാൻ ആരാധിച്ചുവരുന്നു. ഭാരമേറിയ ഗൃഹഭരണത്തിനു യാതൊരു ന്യൂനതയും വരുത്താതെ ഭാഷാസാഹിത്യത്തെ ഗുരുതരമായവിധം സഹായിച്ചിട്ടുള്ള ഒരു സ്ത്രീരത്നമാണു ഇവർ. വയ്ക്കത്തു കൂടിയ ഭാഷാപോഷിണി സഭയിൽവച്ചു വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു ഈ ദമ്പതിമാരെക്കുറിച്ചു്,

പരസ്പരതപഃസമ്പൽഫലായിതപരസ്പരൌ
വിദധാതേ മമാനന്ദം കല്യാണീകൃഷ്ണമേനവൌ.

എന്നൊരു ശ്ലോകം ചൊല്ലുകയുണ്ടായി. അക്ഷരംപ്രതി അതു ശരിയാണു്." ഇനി മറെറാരുഭാഗത്തേയ്ക്കു പോകാം.

"വള്ളത്തോളും ഞാനും ഇവിടെ വന്നതിനു ശ്രീമാൻ കരിയാക്കേസു് ഞങ്ങളെ വളരെ സ്തുതിക്കുകയുണ്ടായി. അതെന്തിനാണെന്നു മനസ്സിലായില്ല ഞങ്ങൾ ഞങ്ങളുടെ കൃത്യത്തെ നിർവ്വഹിക്കുകമാത്രമേ ഇവിടെ ചെയ്തിട്ടുള്ളു. കുട്ടിക്കാലംമുതൽക്കു എനിക്കു ഭക്തന്മാരുണ്ടാക്കിയ നാമസങ്കീർത്തനങ്ങളേയും പൂജനീയന്മാരുടെ ചരിത്രങ്ങളേയും പാരായണം ചെയ്യുന്നതു വളരെ രസാവഹമായ ഒരു ജോലിയാണു്. 'രണ്ടുപ്രകാരം നിരൂപിച്ചാലും' 'ശ്രീയേശുവിജയ'കർത്താവിനെ മാനിക്കുന്നതു എനിക്കു എത്രയോ സന്തോഷകരമായ ഒരു കൃത്യമാണു്. കട്ടക്കയം ഒരു സന്ദർഭത്തെ ഈവിധം വിവരിച്ചിട്ടുള്ളതു നിങ്ങളിൽ പലരും ഓർക്കുന്നുണ്ടായിരിക്കും.

'നരയാൽ മുടി ചാമരം കണക്കായ്
ജരയാൽ തൊലി മുഴുക്കവേ ചുളുങ്ങി
കുരയോടുമിരുന്ന മുത്തിമാരും
തപരയോടംവടികുത്തിവന്നണഞ്ഞു.'

ആ തരത്തിൽ ആവേശജനകമായൊരവസരമാണിതു്. അപ്പോൾ വൃദ്ധരുടെ വരവ ലെന്തൊരാശ്ചര്യമാണുള്ളതു്?

'കട്ടക്കയത്തിൽ ചെറിയാൻമാപ്പിള' എന്നൊരു കവിയുണ്ടെന്നു എന്നെ ആദ്യമായി മനസ്സിലാക്കിയതു വെണ്മണി മകൻ നമ്പൂതിരിപ്പാടിലെ ഈ ഒരു ശ്ലോകമാണു്.

'കയമതിയായൊരു കട്ട-
ക്കയമതിയായൊരുക്രൂറൊടോതിയതു്

ദയതടവുന്നൊരുസുകൃതേ,
ദയതടവെന്യേ കവീന്ദ്ര കൈക്കൊണ്ടേൻ'

വെണ്മണി ഏതോ പത്രത്തിൽ ആരോ ആയിട്ടു മല്ലിടുന്ന സമയം, കട്ടക്കയം പുറപ്പെടുവിച്ച അഭിപ്രായത്തെ അദ്ദേഹം സ്വീകരിച്ചുകൊണ്ടയച്ച പദ്യമാണിതു്. വാക്കുകളിലും നടപടികൊണ്ടും വെണ്മണിക്കു കട്ടക്കയത്തിൻെറ നേരേയുള്ള തൻെറ ബഹുമാനം വ്യക്തമാക്കീട്ടുണ്ടു്. സാധാരണക്കാരെ വഴങ്ങിയിരുന്ന ആളല്ല അദ്ദേഹം. കണ്ടവരെ കെട്ടിപ്പിടിച്ചു അവരെ ആത്മമിത്രങ്ങളാണെന്നു വെറുതെ പറഞ്ഞിരുന്നില്ല. അയച്ചുകിട്ടുന്ന കൃതികൾക്കെല്ലാം പ്രശംസാപത്രങ്ങളും കൊടുത്തിരുന്നില്ല. അതുകാരണമാണു് ഞാൻ ഈ ശ്ലോകം കണ്ടനാൾതുടങ്ങി ചെറിയാൻ മാപ്പിളയെ മാനിക്കുവാൻ തുനിഞ്ഞതു്. നടുവത്തച്ഛൻ നമ്പൂതിരി, വലിയകോയിത്തമ്പുരാൻ, അടുത്തകാലത്തു വള്ളത്തോൾ, ഉള്ളൂർ എന്നിവരും കട്ടക്കയത്തിനെ ഒരു നല്ല കവിയായി കരുതിയിട്ടുണ്ടു്.

'സംസ്കാരം ക്രമേണ പദ്യസാഹിത്യത്തിനു് ഇടിവുതട്ടുമെന്നു് മെക്കാളിപ്രഭു ഒരിക്കൽ അഭിപ്രായപ്പെടുകയുണ്ടായി. അതിനെ പല പണ്ഡിതന്മാരും സ്വീകരിച്ചിട്ടില്ല. ചിലർ എതിർത്തിട്ടുമുണ്ടു്. എങ്കിലും ആ ഒരു അപകടത്തിനു് ഇടകൊടുക്കാതിരിക്കുവാനായിരിക്കും കട്ടക്കയം പ്രകൃതിദേവിതന്നെ ഒരുകാവ്യരൂപത്തിൽ പരിലസിക്കുന്ന പാലായിൽ വന്നുകൂടിയതു്. വിളവു് ഗുണത്തേയും ഫലപുഷ്ടിയേയും പാല വിളിച്ചുപറയുന്നു. ദേശവിശേഷംകൊണ്ടാണല്ലോ പാല പാലായി മാറിയിരിക്കുന്നതു്. കേവലമൊരു കൃഷിവലൻെറ നിലയിൽ അദ്ദേഹം ജാനപദവൃത്തിയെ അംഗീകരിച്ചു. താണസ്ഥലം നികത്തി നിലമുണ്ടാക്കുകയും ചിലടിക്കിൽ തൈ വെക്കുകയും ചെയ്യുന്ന കാലത്താണു് നടുവത്തച്ഛൻനമ്പൂതിരി ഇങ്ങനെ ചോദിക്കുവാൻ ഇടയായതു്.

'കോട്ടംവിനാ തൻ കവിതാമൃതത്തെ
പെട്ടെന്നൊഴുക്കാതെ ജഗത്തിലെങ്ങും
കഷ്ടം വസിക്കുന്നതിനെന്തുബന്ധം
കട്ടക്കയം തെല്ലനികന്നുപോയോ?'

'നികത്തുപണി നടന്നിരുന്നു. പക്ഷേ, കട്ടക്കയം കവനകൗശലത്തെ അതോടുകൂടിത്തന്നെ നല്ലപോലെ പഠിക്കുകയും ചെയ്യുന്നുണ്ടായിരുന്നു.'

'അദ്ദേഹത്തിൻെറ പല കൃതികളേയുംകുറിച്ചു് ഇവിടെ പറയേണമെന്നു് വിചാരിക്കുന്നില്ല. എന്നാൽ 'ശ്രീയേശുവിജയ'ത്തെ

പുരസ്കരിച്ചു് അല്പം ഉപന്യസിക്കേണമെന്നു് വിചാരമുണ്ടു്. കട്ടക്കയത്തിൽ ചെറിയാൻമാപ്പിളയുടെ കീൎത്തി ശാശ്വതമായി നിലനിൽക്കത്തക്കവിധം പ്രതിഷ്ഠിച്ചിട്ടുള്ളതു് ആ മഹാകാവ്യത്തിലാണെന്നുള്ളതിനു് എനിക്കു് സംശയമില്ല. ഈ സനാതനസ്വത്തിനു് എല്ലാവരും അവകാശികളാണു്. ക്രിസ്തുമതാവലംബികൾ ഇതിനെ ഒരു പുരാണമെന്നപോലെ നിത്യവും പാരായണംചെയ്യേണ്ടതാണു്. എല്ലാവരും വാങ്ങി വായിച്ചു് പഠിച്ചുരസിക്കത്തക്കനിലയിൽ ഒരു ആമുഖത്തോടും വ്യാഖ്യാനത്തോടുംകൂടി ഇതിനെ അച്ചടിച്ചു് പ്രസിദ്ധപ്പെടുത്തുകയെന്നതു് സ്മാരകയോഗത്തിന്റെ പ്രഥമവും പ്രധാനവും ആയ ഒരു കൃത്യമായി അതിലെ അംഗങ്ങൾ കരുതേണ്ടതാകുന്നു.

'നിതാന്തവന്ദ്യനായ മഹാമഹിമശ്രീ ഡാക്കർ അഗസ്റ്റിൻ കണ്ടത്തിൽ ഈ കാവ്യത്തെ അനുസ്മരിച്ചു് ഇവിധം പ്രസ്താവിച്ചതായി ഞാൻ ഓൎക്കുന്നുണ്ടു്: 'ശൃംഗാരരസസമൃദ്ധി സന്മാർഗ്ഗപരിശീലനത്തിനു് കൊള്ളില്ല. ക്രസ്തീയകൃതികൾ ഈ വിഷയത്തിൽ നിർദ്ദോഷങ്ങളാണു്. എന്നാൽ അവയിൽ ഭാഷാശുദ്ധി പോരാതെ വരുന്നുണ്ടു്. 'യേശുവിജയം' രണ്ടുദോഷങ്ങളും ഇല്ലാത്തൊരു കാവ്യമാണു്. ഭാഷാസാഹിത്യകുടുംബത്തിലെ ഒരു കാരണവർ ഉണ്ടാക്കിയ ഈ കൃതി എല്ലാവരാലും ആദരണീയമായിട്ടുള്ള ഒന്നാകുന്നു.' ഈ അഭിപ്രായം വളരെ വിലപിടിച്ചതാണു്. അതു് പരമാൎത്ഥമായതുകൊണ്ടുതന്നെയല്ല ഞാൻ അങ്ങനെ പറയുന്നതു്.

'രാമചന്ദ്രവിലാസം, കേശവീയം, രുഗ്മാംഗദചരിതം, ചിത്രയോഗം, ഉമാകേരളം, പാണ്ഡവോദയം, ശ്രീശാദിത്യചരിതം, വഞ്ചീശവംശം, രാഘവാഭ്യുദയം, രഘുവീരവിജയം, ചിത്രോദയം എന്നീ മഹാകാവ്യങ്ങളുടെ കൂട്ടത്തിൽ യേശുവിജയത്തിനുള്ള സ്ഥാനം ഒട്ടും അപ്രധാനമായിട്ടുള്ള ഒന്നല്ല; നിശ്ചയം. അതിവിസ്തൃതമായൊരു വിഷയത്തെ നാലായിരം ശ്ലോകങ്ങളെക്കൊണ്ടാകുന്നു പ്രതിപാദിച്ചിട്ടുള്ളതു്.

'പണ്ഡിതന്മാർ ഈ മഹാകാവ്യത്തിന്റെ ഗുണഗണങ്ങളെക്കുറിച്ചു് സ്തോത്രംചെയ്തുകഴിഞ്ഞിരിക്കുന്നു. ഒരു ഘോഷകന്റെ നിലയിൽ ഞാനവയെ ഇവിടെ പരസ്യപ്പെടുത്തേണമെന്നേയുള്ളു. പദ്യബാഹുലതകൊണ്ടു് രസത്തിനു് ഒരു കോട്ടവും തട്ടീട്ടില്ല. വൃത്തവൈവിധ്യം, അതാതു സന്ദർഭങ്ങൾക്കു് ഉചിതങ്ങളായ പദങ്ങളുടെ സമൃദ്ധി, ഭാഷാലാളിത്യം, പ്രസാദം, അക്ലിഷ്ടമായ പ്രാസപ്രയോഗം എന്നിവകൊണ്ടു ഈ കൃതി അലങ്കരിക്കപ്പെട്ടിരിക്കുന്നു. ശൃംഗാര

മില്ലെങ്കിലെന്താ? കരുണ തുളമ്പുന്നില്ലേ? അതു മനസ്സിന്റെ വികാസത്തിനും സംസ്കാരത്തിനും കൂടുതൽ പ്രയോജനകരമായിരിക്കുകയില്ലേ? രീതിയൊ? പ്രാചീനനവീനരീതികളുടെ വിചിത്രതരമായൊരു സംഘടനയാണല്ലോ നാം ഇതിൽ വെളിവായിക്കാണുന്നതു്. യേശുദേവന്റെ അപദാനങ്ങളെ പാടിക്കൊണ്ടു പുറപ്പെട്ടിട്ടുള്ള ഈ കാവ്യമാതാവിന്റെ കാതും തലമുടിയും കണ്ടിച്ചിട്ടില്ല; മറിച്ചു്, കാതുവളൎത്തി തോളിലാട്ടുകയാകട്ടെ, കേശത്തെ ഉച്ചിയിലുയൎത്തി കെട്ടുകയാകട്ടെ, അങ്ങിനെയും ചെയ്തിട്ടുമില്ല. അവരുടെ രൂപം ഹൃദ്യവും മനോഹരവുമായിരിക്കുന്നു എന്നിങ്ങനെ തുടരും.

അവസാനഭാഗം പകൎത്തുവാൻ സാധിച്ചിട്ടില്ല. മതിമറന്നു കേട്ടു് രസിച്ചുകൊണ്ടിരിക്കുവാനെ സാധിച്ചുള്ളു.

## ൪൯. നടനകലാപോഷണം



മലയാളത്തിൽ, നല്ല നാടകങ്ങളുടെയും നടനകലയുടെയും കാലം അസ്തമിക്കാറായൊ? എന്നാൽ വലിയ കഷ്ടമായി. ഇതരപരിഷ്കൃതരാജ്യങ്ങളെ അപേക്ഷിച്ചു്, അവ രണ്ടും, കേരളത്തിൽ, കൂത്തും കൂടിയാട്ടവും കഥകളിയുംവഴി, മാന്യമായൊരു സ്ഥാനത്തെ സമ്പാദിക്കുക ഉണ്ടായി. എന്നാൽ, നമ്മുടെ നാട്ടകത്തു ചില തമിഴ്നാടകങ്ങൾ കാലൂന്നിയതോടുകൂടി അവയ്ക്കു രണ്ടിനും അപചയം ബാധിച്ചു. കേളികേട്ടൊരു കേരളീയകവിയാൽ ഉണ്ടാക്കപ്പെട്ടതൊ ഭാഷപ്പെടുത്തപ്പെട്ടതോ ആയൊരു നല്ല നാടകം കണ്ടിട്ടു കാലം കുറെ കഴിഞ്ഞിരിക്കുന്നു. ഒരു നല്ല നടൻ എന്നൊ നടിയെന്നൊ പറയത്തക്കതായിട്ടു് ആരാണിന്നുള്ളതു്? ഈ വിഷയത്തിൽ വല്ലാത്തൊരു ദശാപരിണാമത്തെയാണു് നമ്മുടെ ദേശം ഇന്നു തരണം ചെയ്യുന്നതു്.

ഇപ്പോഴാകട്ടെ, മിക്ക നടന്മാൎക്കും അവരുടെ നടപടി കാണുമ്പോൾ, സംഗീതത്തിലും നാട്യവിദ്യയിലും, അവൎക്കുള്ള വൈദഗ്ദ്ധ്യത്തെ പ്രകടിപ്പിക്കേണമെന്നൊരു മോഹമാണു് പ്രധാനമായുള്ളതു്, എന്നു് രംഗസ്ഥിതജനങ്ങൾക്കു തോന്നിപ്പോകുന്നു. സന്ദൎഭമെന്തായാലുംകൊള്ളാം ഓരോ നടനും വല്ല പാട്ടും പാടിക്കൊണ്ടാണു് അരംഗത്തു പ്രവേശിക്കുക. രാഗാലാപവുംമററും കഴിഞ്ഞിട്ടേ കഥയിലേക്കു ആവശ്യമുള്ള ഭാഗം പ്രവൎത്തിക്കൂ. അഭിനയമെല്ലാം ഓരോരുത്തരുടെ സരസ്വതീപ്രസാദംപോലെയാകുന്നു കണ്ടുവരുന്നതു്. ജന്മനാ വാസനയുണ്ടെങ്കിലും, ശാസ്ത്രവിധിപ്രകാരം,

നല്ല ശിക്ഷകഴിഞ്ഞാൽമാത്രമേ ഒരാൾക്ക ഒരു നടനകലാചതുരനായി തീരുവാൻ സാധിക്കൂ. അഴകുള്ളാനന്ദവും സംഗീതത്തിൽ ആസ്വാദ്യമായൊരു വാസനയുമുണ്ടായാൽ നടനാകാമെന്നുള്ള വിചാരം മുഴുവനും ശരിയല്ല.

നാടകങ്ങൾ ഒട്ടുമുക്കാലും ശൃംഗാരപ്രധാനമായിരിക്കും. ഒരുതരം കാമാന്ധന്മാർക്കുവേണ്ടി ഉണ്ടാക്കിയവയാണൊ എന്നൊരു സംശയത്തിനു അവ അവകാശം ജനിപ്പിക്കുന്നു; കാണുന്നവരെ കാമാതുരന്മാരാക്കുകകൂടി ചെയ്യും. അനുഗൃഹീതരായ കവികൾക്ക ഏതു രസത്തെയും വഴിപോലെ പോഷിപ്പിച്ചു ജനങ്ങളെ ആനന്ദിപ്പിക്കുവാൻ കഴിയും. ലോകത്തിലെ ഇന്നത്തെ രുചിയെ ആശ്രയിച്ചു വർഗ്ഗീയമത്സരത്തെ ഉണ്ടാക്കുന്ന തീരെ ആശാസ്യങ്ങളല്ലാത്ത ചില സാമുദായികകൃതികളെയും കണ്ടുവരുന്നുണ്ട്.

കേവലം ആനന്ദം തന്നെയല്ല നാടകോദ്ദേശ്യമെന്നും നാം ഓർക്കേണ്ടതാണ്. കാണുന്നവരുടെ ആദർശങ്ങളെ ശുദ്ധമാക്കുന്നതും അവരുടെ മനസ്സിനു വികാസമുളവാക്കി സംസ്കരിക്കുന്നതും പ്രകൃതിയുടെ പ്രതിമയായി കരുതിവരുന്ന നാടകത്തിന്റെ ലക്ഷ്യങ്ങളായി കരുതേണ്ടതാകുന്നു. ഒന്നാമതായി സംസ്കാരസമ്പത്തും ആദർശവിശേഷവും ഉണ്ടാക്കി വളർത്തുന്ന ഉചിതഭാഷയിൽ നിർമ്മിച്ചിട്ടുള്ള നാടകങ്ങൾ ഉണ്ടാകണം. അതുകൊണ്ടുമാത്രം മതിയാവില്ല. രണ്ടാമത്, അവയെ ആടി ഫലിപ്പിക്കുവാൻതക്ക നടന്മാരും വേണം എന്നാലല്ലെ ഫലപ്രാപ്തിയുണ്ടാകൂ. നടന്റെ ഹൃദയത്തെ സ്പർശിച്ചല്ലാതെ അയാളുടെ ആട്ടവും പാട്ടും ഭാഷയും ഭാവവും ഒന്നും ശ്രോതാക്കളുടെ മനസ്സിൽ പ്രസ്താവസദൃശമായുള്ള വികാരം ഉണ്ടാക്കുകയില്ല. ഭവഭൂതി, ഉത്തരരാമചരിതത്തിൽ, സൂത്രധാരനെക്കൊണ്ട് "ഈ ഞാൻ നാടകപ്രയോഗത്തിനുവേണ്ടി ആ കാലത്തിൽ അയോദ്ധ്യയിലുള്ള ഒരാളായി തീർന്നിരിക്കുന്നു" എന്നാകുന്നു പറയിച്ചിട്ടുള്ളത്.

"നാടകാഭിനയത്തിന്റെ വിജയം ഔചിത്യദീക്ഷയിലാണിരിക്കുന്നത്" എന്നൊരു സാഹിത്യരസികൻ പറഞ്ഞിട്ടുള്ളതു പരമാർത്ഥമാണ്. കഥയിൽ, സന്ദർഭമുണ്ടെങ്കിൽ, വിദൂഷകൻ പ്രവേശിക്കുന്നതു നന്ന്. അതല്ലാതെ, നേരംപോക്കിനുമാത്രം സന്ദർഭം മറന്നും ഗൗരവംവിട്ടും ചില ഗോഷ്ടികൾ കാണിച്ചു രസഭംഗം വരുത്തുന്നതു ക്ഷന്തവ്യമല്ല. അസ്ഥാനത്തിലുള്ള സംഗീതപ്രകടനവും ശരിയല്ല. താളമേളക്കാർ, തിരശ്ശീലയ്ക്കുള്ളിലല്ലാതെ രംഗത്തിരുന്നു തലകുലുക്കുവാനും അനുവദിക്കരുത്. രംഗവിധാനം സ

ന്മർഭോചിതമായിരിക്കണം അതിനു തരമില്ലെങ്കിൽ പഴയപടി, നാലു മുളയും പനമ്പും മതി.

ഇത്രയെല്ലാം പ്രസ്താവിക്കുന്നതിനു എന്നെ പ്രേരിപ്പിച്ചതു് എന്റെ പ്രിയസുഹൃത്തായ ശ്രീമാൻ പി ജെ ചെറിയാനാകുന്നു. ഒരു കലാസമിതി കൊച്ചിയിൽ സ്ഥാപിക്കുന്നതിനു ഒരിക്കൽ ഞങ്ങൾ രണ്ടുപേരും അല്പമൊന്നു ശ്രമിച്ചു. അന്നു ഞങ്ങളുടെ ദുർബ്ബലഹസ്തങ്ങൾക്കു് അതിനു സാധിച്ചില്ല. അക്ഷീണപരിശ്രമിയായ ശ്രീമാൻ ചെറിയാൻ ആ മോഹം കൈവിടാതെ പിടിച്ചു. അദ്ദേഹത്തിനു നല്ലപോലെ ഛായ എടുക്കുവാനും ഛായ വരയ്ക്കുവാനും മാത്രമല്ല അറിവുള്ളതു്. അദ്ദേഹം സംസ്കാരവിശേഷത്തോടുകൂടിയ ഒരു കലാമർമ്മജ്ഞനാകുന്നു. സുരക്ഷിതമായ അദ്ദേഹത്തിന്റെ മേലന്വേഷണത്തിൽ, അഭ്യസ്തവിദ്യരായ നടീനടന്മാരടങ്ങിയ ഒരു കലാസമിതി അടുത്തകാലത്തു രൂപവൽക്കരിക്കുമെന്നറിഞ്ഞു ഞാൻ സന്തോഷിക്കുന്നു. എന്റെ മാന്യസ്നേഹിതന്റെ പ്രശംസാവഹവും അത്യാവശ്യവും ആയ ഈ സംരംഭത്തിനു ഞാൻ സകല വിജയങ്ങളും ആശംസിച്ചുകൊള്ളുന്നു.

---

## ൫൦ മഹതിയുടെ നാമകരണം

പരിഭ്രമിക്കേണ്ട. നാമകരണമെന്നതിനു പേരിടൽ എന്നേ അൎത്ഥമുള്ളു. എന്നാലിതുപോരെ, അതെന്തിനാ ഉപയോഗിക്കുന്നതു് എന്നൊരു ചോദ്യമുണ്ടു്. കാരണംപറയാം. ലേഖനത്തിനു ധാടിവേണമെങ്കിൽ, അതിൽ കുറച്ചൊക്കെ “അമുക്കുരവും ജടാമാഞ്ചിയും” ചേർക്കണമെന്നുണ്ടത്രെ. അമുക്കുരമൊ? നേരമ്പോക്കുകാർസംസ്കൃതമെന്നല്ല, അമുക്കുരമെന്നാണു പറയുകയെന്നും കേൾക്കുന്നു. അതിരിക്കട്ടെ.

പേരിടൽ അത്ര എളുപ്പമല്ല. അതിനെപ്പററി ആലോചിക്കാത്തവൎക്കു്, അതു സാരമില്ലെന്നു തോന്നും യാതൊരു പ്രയാസവുംകൂടാതെ മഹാകാവ്യങ്ങളും, വായിച്ചാൽ ഒടുങ്ങാത്ത ആഖ്യായികകളും എഴുതുന്നവൎക്കുകൂടി, അവയുടെ പേരിടേണ്ട ഘട്ടം വരുന്നസമയം, ബുദ്ധിമുട്ടുകൾ നേരിട്ടുതുടങ്ങും. കാളിദാസനു് നാടകത്രയത്തോടുകൂടി അവസാനിച്ചതു് അദ്ദേഹത്തിന്റെ ഭാഗ്യം. ഇല്ലെങ്കിൽ, ഷേക്സ്പീയർ ചെയ്തപോലെ, അദ്ദേഹത്തിനും ചോദ്യോ

ഹരങ്ങളായ കൃതികൾക്ക "വായിക്കുന്നവൎക്ക ഇഷ്ടമുള്ളതോ തോന്നുന്നതോ ആയ പേരുകൾ" എന്നും മററും നാമകരണം ചെയ്യേണ്ടതായി വരുമായിരുന്നു.

കുട്ടികൾക്ക പേരിടുവാൻ മാതാപിതാക്കന്മാർ എത്ര ക്ലേശിക്കുന്നു? കൃഷ്ണൻ, കിട്ടു, കിട്ട്ട; പരമേശ്വരൻ, പരമു, പപ്പു; ശ്രീദേവി, ചിരുതേവി, തേതി — എന്തൊരു പരിണാമം! എന്നിട്ടും മതിയാകുന്നില്ല. ചില ജാതിയിലുള്ളവർ ദേശപ്പേരുകൊണ്ടും, ചിലർ വീട്ടുപേരുകൊണ്ടും, മററുചിലർ അച്ഛനമ്മ, അമ്മാമൻ എന്നിവരുടെ കൂട്ടുപേരുകൾകൊണ്ടും അറിയപ്പെടേണ്ടിവരുന്നു. ഇത്രയൊക്കെയായാലും, ചിലപ്പോൾ ആളെ അറിയുന്നതിന്ന വേറെ കൌശലങ്ങൾ എടുക്കേണ്ടതായിട്ടും വരുന്നുണ്ട്. മലയാളികൾ പേരുകൾക്കായി മറുകരകളിൽക്കൂടി പോകുന്നു. ഞാൻ പറയുന്നതു കാൎയ്യമല്ലേ എന്നു നല്ലപോലെ ആലോചിച്ചുനോക്കു.

പിന്നെ, വിളിക്കുന്ന പേരൊന്നായിരിക്കും; ഇട്ടപേർ മറെറാന്നും. ഇതിനും ആരെയും കുററപ്പെടുത്തുവാൻ തരമില്ല. പേർ ഭാവിയിൽ ശ്രേയസ്സിനും ആയുസ്സിനും ആരോഗ്യത്തിനും ഒക്കെ ഹേതുവായിത്തീരുമെന്നുകരുതി പലരും അവരുടെ കുട്ടികൾക്ക ദേവന്മാർ, മഹാന്മാർ, പുണ്യവാന്മാർ എന്നിവരുടെ നാമങ്ങൾ ഇടുന്നു. ഇതു ലോകസ്വഭാവമല്ലെ? പക്ഷേ, എത്ര ആളുകൾ നല്ല പേരുകളെ മലിനപ്പെടുത്തുന്നു! പേരിന്ന് ഔചിത്യമില്ലാഞ്ഞാലും അതൊരു ന്യൂനതതന്നെ. പണ്ടൊരു നമ്പൂതിരി ചാവുവിളമ്പുന്ന സുന്ദരയ്യനോട് "എടോ, താനൊരു സുന്ദരനല്ല, ഇതൊട്ടുരസവുമല്ല" എന്നു പറഞ്ഞതായി കേട്ടിട്ടുണ്ട്.

മേൽ കാണിച്ച സംഗതികളൊക്കെ മനസ്സിൽ വച്ചുകൊണ്ടു വേണം മഹാജനങ്ങൾ ഈ പത്രത്തിന്റെ പേരിനെക്കുറിച്ചു വിമൎശനംചെയ്യാൻ. ഈ പേർ തീൎച്ചയാക്കുവാൻ ഞങ്ങൾക്കുള്ള ചില കാരണങ്ങളെ ഇവിടെ പ്രസ്താവിക്കാം. അവരവരുടെ മനോഗതി അനുസരിച്ചു മററു കാരണങ്ങളേയും നിർമ്മിക്കാതിരിക്കുകയില്ലല്ലൊ. ആചാൎയ്യസ്വാമികൾ ആനന്ദലഹരിയിലെ ആദ്യത്തെ ശ്ലോകംകൊണ്ടെന്താണു സാധിച്ചിട്ടുള്ളതു്? പരാശക്തിയുടെ സഹായത്തോടുകൂടിയല്ലാതെ ത്രിമൂൎത്തികൾക്കുകൂടി യാതൊന്നും പ്രവൎത്തിപ്പാൻ ത്രാണിയില്ല എന്നല്ലേ? സൃഷ്ടിസ്ഥിതിസംഹാരങ്ങൾ ആ ശക്തിയുടെ വ്യാപാരങ്ങളത്രെ. അജ്ഞാനികളെ മായയിൽ പെടുത്തിക്കൊണ്ടു നടത്തുന്നതും ഭക്തിയോടുകൂടി ഭജിക്കുന്ന ജ്ഞാനികൾക്ക മുക്തി നല്കുന്നതും ആ ശക്തിയാകുന്നു.

സാ വിദ്യാ പരമാ മുക്തേർഹേതുഭൂതാ സനാതനീ
സംസാരബന്ധഹേതുശ്ച സൈവ വിശേഷശേഷരേശ്വരീ

ഈ വിശേഷശേഷരേശ്വരിയെ മലയാളികൾ പുരാതനകാലം മുതൽ ശ്രദ്ധയോടുകൂടി ഭജിച്ചുവരുന്നു. ഭേദമായിട്ടുള്ള "മന,യില്ലം, മഠം, വീടു, ഗൃഹം, കൊട്ടാര"മെന്നിവയിലെല്ലാം ഭഗവതിസേവ ഇല്ലാതിരിക്കുകയില്ല. കരതോറും കാവുണ്ടാവും. നൂറെറട്ടു ദുർഗ്ഗാലയങ്ങൾ കേരളത്തിലല്ലാതെ എവിടെയുണ്ടു്? ദേവിയും കേരളത്തെ കാത്തുരക്ഷിച്ചുകൊണ്ടു് അതിർത്തിക്കാവലെന്നവണ്ണം വടക്കു മൂകാംബിയിലും തെക്കു കന്യാകുമാരിയിലും അധിവസിച്ചുവരുന്നു. സുമേരുമദ്ധ്യശൃംഗസ്ഥയായി, ഈ ആദ്യാവസ്തുതന്നെ ആരുടെ ദൃഷ്ടിപഥത്തിലാണു വച്ചുകൊണ്ടിരിക്കുന്നതു്? ആ ശ്രീമഹാരാജ്ഞിയെക്കുറിച്ചല്ലെ "മഹതി,മേരുനിലയാ" എന്നു ലളിതാസഹസ്രനാമത്തിൽ സ്തോത്രംചെയ്യുന്നതു്? ആ ദേവിയുടെ, ആ ശ്രീമാതാവിന്റെ പ്രസാദം നമുക്കത്യാവശ്യമാണു്. അതിനായി മഹതിയെന്നു നിത്യപാരായണം ചെയ്യു.

ഇനിയും ഒരു കാരണമുണ്ടു്. അവരവരുടെ അമ്മമാരെ മലയാളികളെപ്പോലെ, ഏതു നിലയിലും അവരിൽ കൂടുതലായി പൂജിക്കുന്നവർ വേറെ ആരെങ്കിലുമുണ്ടോ എന്നു സംശയമാണു്. ഇതു ഹേതുവായിട്ടു്, ജാതിമതമൊ, ദേശകാലമൊ നോക്കാതെ സ്ത്രീകളെ മാനിക്കുന്നതു് അവരുടെ ഒരു മതമായിരുന്നു. അടുത്ത കാലത്തു്, മററു പൂർവാചാരങ്ങൾക്കെന്നവണ്ണം, ഇതിനും മാററം വന്നുകാണുന്നതു പരിതാപകരംതന്നെ. മഹതികളെ ബഹുമാനിക്കുന്നതു വിഹിതമെന്നു ഞങ്ങൾ ഇങ്ങനെ കാണിച്ചുകൊടുക്കട്ടെ. മലയാളബാലന്മാരേ! അമ്മയെ കൈവിടരുതേ, അമ്മയെ ദിവസവും നമസ്കരിക്കു, മഹതികളുടെ അനുഗ്രഹം നമ്മുടെ വലിയൊരു സ്വത്താണെന്നു നിങ്ങൾ എപ്പോഴും മനസ്സിൽ കരുതണെ. ശ്രീശങ്കരവര്യൻ എന്തു പറയുന്നു എന്നു കേൾക്കു.

ആസ്താം താവദിയം പ്രസൂതിസമയേ ദുർവാരശൂലവ്യഥാ
നൈരുച്യം തനുശോഷണം മലമയീ ശയ്യാ ച സാംവത്സരീ
ഏകസ്യാപി ന ഗർഭഭാരഭരണക്ലേശസ്യ യസ്യാക്ഷമോ
ദാതും നിഷ്കൃതിമുന്നതോഽപി തനയസ്തസ്യൈ ജനന്യൈ നമഃ

നില്ക്കട്ടേപേററുനോവിൻകഥ, രുചികുറയുംകാലമേറും ചടപ്പും
പൊക്കോട്ടേ, കുട്ടിടേണ്ടാമലമതിലൊരുകൊല്ലംകിടക്കുംകിടപ്പും
നോക്കുമ്പോൾഗർഭമാകുംവലിയ ചുമടെടുക്കുന്നതിൻകൂലിപോലും
തീർക്കാവല്ലെത്രയോഗ്യൻമകനുമതുനിലയ്ക്കുള്ളൊരമ്മേ!തൊഴുന്നേൻ

മഹതിയെന്നാൽ വലിയവൾ, ഏററവും വലുതായ പരിമാണത്തോടുകൂടിയവൾ, വലിയ ബലവും ഉദാരബുദ്ധിയും പദാൎത്ഥത്തിൽ അന്തൎഭവിച്ചിരിക്കുന്നു എന്നു കൂടി വ്യാഖ്യാതാക്കന്മാർ അഭിപ്രായപ്പെടുന്നു. ദേവിപക്ഷത്തിങ്കൽ നാരദവീണാരൂപിണിയായവൾ എന്നുകൂടിയുണ്ടു്. എന്തിനാ ചിലർ പുരികം ചുളിക്കുന്നതു്? 'ഛെ! ആ ഏഷണിക്കാരൻ നാരദൻെറ വീണയുടെ പേരോ?' എന്നായിരിക്കാം ഇവരുടെ വിചാരം.

വാഗ്വാദത്തിനുവേണ്ടി, നാരദൻ ഏഷണിക്കാരനെന്നു വെക്കു. എന്നാലും അദ്ദേഹത്തിൻെറ വീണയെന്തുപിഴച്ചു? വീണയെ ഹിന്ദുക്കൾ സംഗീതവാദ്യവിശേഷങ്ങളിൽ ഒന്നാമത്തേതായിട്ടാണു് വച്ചിരിക്കുന്നതു്. സാഹിത്യപരദേവതയായ സരസ്വതിയെ വീണാവരദണ്ഡമണ്ഡിതകരയായിട്ടല്ലേ നമ്മളെല്ലാവരും ധ്യാനിച്ചാരാധിക്കുന്നതു്? നാരദവീണയെയാകട്ടെ, കാളിദാസപ്രഭൃതികൾ അവരുടെ കാവ്യങ്ങളിൽ സ്തുതിച്ചിരിക്കുന്നു. രഘുവംശം, മാഘം എന്നിവയെല്ലാം മഹതിയ്ക്കു സ്തോത്രംചെയ്യാതിരുന്നിട്ടില്ല.

> രണദ്ഭിരാഘട്ടനയാനഭസ്വതഃ
> പൃഥഗ്വിഭിന്നശ്രുതിമണ്ഡലൈസ്സ്വരൈഃ
> സ്ഫുടീഭവദ്ഗ്രാമവിശേഷമൂൎച്ഛനാ-
> മവേക്ഷമാണം മഹതീം മുഹുൎമ്മുഹുഃ

നാരദമഹൎഷിയുടെ കാൎയ്യംതന്നെ ഇനിയൊന്നാലോചിക്കുക. ആക്ഷേപാൎഹമായവിധം ഒരിക്കലെങ്കിലും അദ്ദേഹം ഏഷണികൂട്ടിയിട്ടുള്ളതായി ആരെങ്കിലും പറയട്ടെ. പ്രാചീനഗ്രന്ഥങ്ങളിലൊന്നും അദ്ദേഹത്തിനെ ഏഷണിക്കാരനായി കാണിച്ചിട്ടില്ല.

"ഏഷണികൂട്ടുംനാരദനെന്നൊരു ദൂഷണമുണ്ടുനമുക്കിഹപണ്ടേ"

എന്നു കുഞ്ചൻനമ്പ്യാർ നേരമ്പോക്കിനായി തട്ടിവിട്ടതാണു്. അദ്ദേഹംതന്നെ "നന്മയിലേഷണികൂട്ടി നടക്കയും" എന്നേ പറയുന്നുള്ളു. പക്ഷേ ചിലൎക്കൊക്കെ ഒരു ദോഷമുണ്ടു്,

> ക്ഷീരമുള്ളപ്പശുവിൻെറകിട്ടിലും
> ചോരതന്നെകൊതുകിന്നുകൌതുകം

അല്ലെങ്കിൽ, നമ്പ്യാരുതന്നെ എത്ര കേമമായിട്ടാണു് അദ്ദേഹത്തെ കുറിച്ചു വൎണ്ണിച്ചിട്ടുള്ളതു്? അതവർ കാണാത്തതെന്താണു്?

> ശാരദച്ചന്ദ്രനുദിച്ചുപൊങ്ങുന്നിതോ
> ക്ഷീരാബ്ധിതാനേയുയൎന്നുകാണുന്നിതോ

എന്നിങ്ങനെയുള്ള ധ്രുവചരിതത്തിലെ ഭാഗംനോക്കി അവർ പഠിച്ചാൽ നന്ന്. പോരാ, പാപം പോക്കുന്നതിന്ന് ഇതു് പാരായണവും ചെയ്യട്ടെ.

ശ്രീരാമ, ഗോവിന്ദ, ഗോപാല, വൈകുണ്ഠ,
നാരായണ, കൃഷ്ണ, വിഷ്ണോ, മുരാന്തക,
കാരുണ്യവാരിധേ, ശൌരേ, ജനാർദ്ദന,
ക്ഷീരാബ്ധിശായിൻ, ഋഷീകേശ, കേശവ.
സീതാപതേ,സത്യഭാമാപതേ, ഹരേ,
പീതാംബരാനന്ദ, ലക്ഷ്മീപതേ, വിഭോ,
രാധാപതേ, മാധവാംഭോജലോചനാ
സാധാരണശ്രിതശ്രീമൻനമോസ്തുതേ
ഇത്തരംനല്ലതിരുനാമമെപ്പൊഴും
ഭക്തിയോടെവീണകൊണ്ടുഘോഷിക്കയും.

മഹതി ചെയ്യുന്ന കൃത്യം അതാണു്; അതല്ലാതെ ആ ദിവ്യവാദിത്രയം നീചമായ യാതൊരു പ്രവൃത്തിയും ചെയ്തിട്ടില്ല. അങ്ങനെ ചെയ്തിരുന്നു എങ്കിൽ, പുണ്യശ്ലോകന്മാരായ ഋഷീശ്വരന്മാർ ദേവിയ്ക്കു്, നാരദവീണാത്രപിണിയായവരം എന്നർത്ഥമുള്ള മഹതിപദം പര്യായമായി പ്രയോഗിപ്പാൻ സമ്മതിക്കുമൊ? പറയു. മിഴിച്ചുനിന്നാൽ പോരാ.

നാരദനെന്തിനാ നന്മയിൽ ഏഷണികൂട്ടിട്ടുള്ളതു്? ദുഷ്ടരെ ശിക്ഷിപ്പാനും ശിഷ്ടരെ രക്ഷിപ്പാനും മാത്രമാണു്. ദുഷ്ടർതന്നെ, ബുദ്ധിമുട്ടുമ്പോൾ, അദ്ദേഹം പ്രസാദിച്ചു അവൎക്കായി ശുദ്ധമാർഗ്ഗത്തെ കാട്ടിക്കൊടുക്കുകയും ചെയ്യുന്നു. നാരദനത്ര മോശക്കാരനെങ്കിൽ, മുമ്പിൽ ഭഗവാനെ കാണുന്ന സന്ദർഭത്തിൽ, ഭട്ടതിരിക്കു് "ആവീതംനാരദാദ്യൈർ വിലസദുപനിഷൽസുന്ദരീമണ്ഡലൈശ്ച" എന്നു വർണ്ണിപ്പാനവകാശമുണ്ടാകുമോ? എന്തിനധികം പറയുന്നു?

അഹമാത്മാ ഗുഡാകേശ സർവ്വഭൂതാശയസ്ഥിതഃ
അഹമാദിശ്ചമദ്ധ്യം ച ഭൂതാനാമന്ത ഏവ ച

'ആദിത്യാനാമഹം വിഷ്ണുഃ', 'രുദ്രാണാം ശങ്കരശ്ചാസ്മി', 'വാക്കുകളിൽ പ്രണവം ഞാനാകുന്നു', എന്നും മററും ഗീതോപനിഷത്തിൽ ഭഗവാൻ പ്രസ്താവിക്കുന്ന സമയം, 'ദേവർഷീണാം ച നാരദഃ' എന്നാണു് സംശയം കൂടാതെ പറഞ്ഞിട്ടുള്ളതു്. എന്നു തന്നെ

യല്ല, ആദികാവ്യമായ രാമായണത്തിന്റെ വിഷയം ശ്രീനാരദനോടു ചോദിച്ചാണു് വാല്മീകി തീർച്ചയാക്കിയതെന്നുള്ള സംഗതിയും ഈ സന്ദർഭത്തിൽ ആലോചനയ്ക്കു യോഗ്യമാണു്.

തപഃസ്വാദ്ധ്യായരതനായ് വാഗ്വിത്തുകളിൽമുമ്പനായ്
മുനീന്ദ്രനാം നാരദനോടോതി വാല്മീകിതാപസൻ

എന്നിങ്ങനെയാണു് ആ മഹാകാവ്യം തുടങ്ങീട്ടുള്ളതു്. ഈ വക കാരണങ്ങളെക്കൊണ്ടു്, അല്ലയോ മലയാളികളെ, മേലിലെങ്കിലും നാരദമഹർഷിയെ നിന്ദിക്കരുതെ. നിന്ദിച്ചാൽ പാപമുണ്ടു്, ഗുരുത്വക്കേടുമുണ്ടു്.

നിർമ്മലമായും കോമളമായും ഉള്ള രീതിയിൽ വല്ലാത്തവയെ ഇല്ലായ്മചെയ്കയും നല്ലവയെ പുലർത്തുകയും ചെയ്യുന്നതു പത്രധർമ്മങ്ങളിൽ മുഖ്യമായിട്ടുള്ള ഒന്നാകയാൽ, നാരദവീണയുടെ പേർ ഈ പത്രത്തിനു് ഉചിതമായൊരു പേരായിരിക്കും.



## ൫൧. ആമുഖം

ആര്യാവർത്തത്തിൽ ആദികാലത്തു പലതരം ലിപിസമുച്ചയങ്ങൾ ഉണ്ടായിരുന്നിരിക്കണം എന്നു ഊഹിക്കുവാൻ വഴിയുണ്ടു്. ബുദ്ധന്റെ കാലത്തു് അറുപത്തിനാലുതരം ലിപികൾ ഉണ്ടായിരുന്നതായി ലളിതവിസ്താരത്തിൽ കാണുന്നു. ഇവ നടപ്പില്ലാതായിട്ടു വളരെ നാളായി. ഇവയെക്കുറിച്ചു് ഇവിടെ വിസ്തരിക്കുന്നതു പ്രയോജനകരമായിരിക്കുകയില്ല. അതുകൊണ്ടു് ഞാനതിനു തുനിയുന്നില്ല.

ചരിത്രലക്ഷ്യങ്ങൾ, പ്രത്യേകിച്ചു ശിലാരേഖകൾ പ്രകാരം ബ്രാഹ്മി, ഖരോഷ്ഠി എന്നീ രണ്ടുജാതി ലിപികൾ പണ്ടുണ്ടായിരുന്നതായി തെളിയുന്നുണ്ടു്. ഇവയിൽ ഖരോഷ്ഠി ഇൻഡ്യയുടെ വടക്കുപടിഞ്ഞാറേഭാഗത്തു് കുറച്ചു ദിക്കിൽമാത്രം നടപ്പിലിരുന്നതാകുന്നു. ഏ. ഡി. നാലാംശതകത്തോടുകൂടി അതു പ്രചാരലുപ്തമായിത്തീർന്നു. ഇൻഡ്യയുടെ ശേഷംഭാഗത്തു്, ഖരോഷ്ഠി നടപ്പിലിരുന്ന ദിക്കിൽകൂടിയും, പ്രചരിച്ചിരുന്നതാണു് ബ്രാഹ്മി. അതിന്റെ തെക്കൻസമ്പ്രദായത്തിലുള്ള രൂപാന്തരത്തിന്നു് ദ്രാവിഡി എന്നു പേർ പറഞ്ഞിരുന്നു.

ഖരോഷ്ഠിയെ എഴുതിയിരുന്നതു വലത്തുനിന്ന് എടത്തോട്ടായിരുന്നു. എന്നാൽ ബ്രാഹ്മിയെ എഴുതിവന്നിരുന്നതു നേരേ മറിച്ചായിരുന്നു. ഇതിനേയും ഖരോഷ്ഠിയെപ്പോലെ, എഴുതിയിരുന്നു എന്നും, പിന്നീട്, ഒന്നിടവിട്ട വലത്തുനിന്ന് ഇടത്തോട്ടും ഇടത്തുനിന്നു വലത്തോട്ടും എഴുതിവന്ന്, ഒടുവിൽ എഴുതുവാനുള്ള സൗകര്യത്തിന്, ഇടത്തുനിന്നു വലത്തോട്ടായതാണെന്നുമുള്ള പക്ഷക്കാരുമുണ്ട്.

ഭാഷാശാസ്ത്രജ്ഞന്മാർ ഇൻഡ്യയിലെ സകല ലിപികളുടെയും മൂലമായി ഊഹിച്ചു കരുതിപ്പോരുന്നതു ബ്രാഹ്മിയെയാകുന്നു. കാലക്രമത്തിൽ, ദേശഭേദാദികളെ ആശ്രയിച്ച്, ബ്രാഹ്മിയിൽ വ്യത്യാസങ്ങൾ വന്നുചേർന്നു. ഭിന്നങ്ങളായ പേരുകളുള്ള വേറെ വേറേ ലിപികളായി മാറിയതോടുകൂടി, ആദ്യമുണ്ടായിരുന്ന ബ്രാഹ്മി നിരുപയോഗമായിച്ചമഞ്ഞു ഇപ്പോൾ ഏകദേശം എ. ഡി. നാലാം ശതകാർദ്ധത്തിനുമുമ്പുള്ള ബ്രാഹ്മിക്കുമാത്രമേ ആ പേർ പറയാറുള്ളു.

ബ്രാഹ്മിയുടെ ഉൽപ്പത്തിയെക്കുറിച്ചു പല അഭിപ്രായങ്ങളുമുണ്ട്. ചില പാശ്ചാത്യപണ്ഡിതന്മാർ ബ്രാഹ്മി ഇൻഡ്യയിലുണ്ടായതല്ലെന്നും, വിദേശത്തുനിന്ന് ഇവിടെ വന്നുകൊണ്ടിരുന്ന കച്ചവടക്കാരിൽനിന്ന്, (ഏകദേശം ൮൦൦ ബി. സി. എടയ്ക്കു) കടംവാങ്ങിയതാണെന്നും പ്രസ്താവിച്ചിരിക്കുന്നു. ഈ നിലയിൽ തന്നെ ഇതിന്റെ ഉല്പത്തിസ്ഥാനത്തെക്കുറിച്ചും പല ഭിന്നാഭിപ്രായങ്ങളുണ്ട്. ചീനയിലെ ചിത്രലിപികളിൽനിന്നാണെന്നു ചിലർ; അതല്ലാ ഗ്രിക്ക്, ഫിനിഷ്യൻ എന്നിവയിൽനിന്നാണെന്നു മററു ചിലർ; വേറെ ചിലർ അസീറിയായിലെ ആപ്പാകൃതി അക്ഷരങ്ങളിൽനിന്നെന്നും, തെക്കൻ സെമിററിക് ലിപികളിൽനിന്നെന്നും, തെക്കേ ആഫ്റിക്കായിലെ സാബിയൻലിപിക്കു മൂലമായിരുന്ന ഒരുതരം ലിപിയിൽനിന്നെന്നും പറയുന്നു. ബ്യൂംഹർ, ബ്രാഹ്മി വടക്കൻസെമിററിക്കിൽനിന്നുത്ഭവിച്ചതാണെന്നു പല ഉദാഹരണങ്ങളോടുകൂടി പ്രതിപാദിച്ചിട്ടുണ്ട്. പക്ഷേ, ഖരോഷ്ഠി വടക്കൻസെമിററിക്കിൽനിന്നുണ്ടായതാണെന്നു സർവസമ്മതമായിരിക്കെ, അതും അതിൽനിന്നു വളരെ വിപരീതമായ ബ്രാഹ്മിയും ഒന്നിൽനിന്നു വന്നതാണെന്നു പറയുവാൻ പാടില്ലെന്നു ലാസൻ, കണ്ണിംഗ്ഹാം മുതലായവർ ശഠിക്കുന്നു.

ലിപികൾ ഈശ്വരസൃഷ്ടങ്ങളാണെന്നു പല ഹിന്തുക്കളും ചീനക്കാരും ജൈനരും ബുദ്ധമതക്കാരും വിശ്വസിച്ചുവരുന്നു. ബാദാമിയിലെ ക്ഷേത്രത്തിൽ ഉള്ള ബ്രഹ്മാവിന്റെ ബിംബ

ത്തിന്റെ കൈയിൽ, ഒരുകെട്ടോലയുണ്ടു്. ബ്രഹ്മാവു സൃഷ്ടിക്കകയാലാണു് ബ്രാഹ്മി എന്ന പേരുണ്ടായതു്; ബ്രാഹ്മി കടംകൊണ്ടതല്ല; അതു് ഇൻഡ്യയുടെ സ്വയാൎജ്ജിതസ്വത്താണു്; എന്നിങ്ങനെയാകുന്നു ഹിന്തുക്കളുടെ സിദ്ധാന്തം. പണ്ടുണ്ടായിരുന്ന ലിപികളെ ആൎയ്യന്മാർ കാലാന്തരത്തിൽ മറന്നുപോയത്രെ; പിന്നീടു് അവയെ പരാശരപുത്രനും പുരാണകവിയുമായ വ്യാസഭഗവാൻ തന്റെ അത്ഭുതശക്തികൊണ്ടു് വീണ്ടും കണ്ടുപിടിച്ചു എന്നു് പതിനൊന്നാംശതകത്തിൽ ഇൻഡ്യയിൽവന്ന അറബിയാത്രികനായ ആൽബറൂണികൂടി കഥിക്കുന്നു.

ഭാഷാകോവിദന്മാരുടെ വിപരീതമതങ്ങളെക്കൊണ്ടു സംശയംമാത്രം ശേഷിച്ചിരിക്കുന്ന ഈ വിഷയത്തിൽ, 'കിങ്കരഃ കിം കരോമ്യഹം' എന്ന സമാധാനത്തോടുകൂടി മലയാചലത്തിന്റെ ഛായയിലുള്ള മലനാട്ടിൽ ശരണം പ്രാപിക്കുവാനേ മാൎഗ്ഗം കാണുന്നുള്ളു.

ക്രിസ്ത്വബ്ദത്തിന്റെ ഉദ്ദേശം മൂന്നാം ശതകത്തോടുകൂടി ബ്രാഹ്മി തെക്കേ ഇൻഡ്യയിൽ പ്രവേശിച്ചിരിക്കുന്നു. ഇതു രൂപാന്തരപ്പെട്ടു വളൎന്നുവന്നതാണു വട്ടെഴുത്തു് എന്നു് അനേകം ഭാഷാപ്രവീണന്മാർ ഉറപ്പായി പറയുന്നു. ഒരുകാലത്തു് ഇതു തമിഴനാട്ടിൽ മുഴുവനും നടപ്പിലിരുന്നിരിക്കണം. എന്നാൽ പ്രാകൃതഭാഷാഭിലാഷികളായിരുന്ന പല്ലവന്മാർ ഉത്തമതമിഴ്നാടു കൈക്കലാക്കിയ കാലത്തു് അവർ അവിടെ ഗ്രന്ഥാക്ഷരവും (ഇതു സംസ്കൃതഭാഷയെ എഴുതുവാൻവേണ്ടിയുണ്ടാക്കിയ ഒരു കൃത്രിമസൃഷ്ടിയാണു്) ഗ്രന്ഥത്തമിഴും നടപ്പിലാക്കി. അന്നും തമിഴനാടിന്റെ ശേഷംഭാഗത്തും പാണ്ഡ്യദേശത്തും മലനാട്ടിലും (അതായതു് കേരളം) വട്ടെഴുത്തുതന്നെ നടപ്പിലിരുന്നു. ഈ രണ്ടു രാജ്യങ്ങളുടെ അതിൎത്തിസ്ഥലങ്ങളിൽ വട്ടെഴുത്തും ഗ്രന്ഥത്തമിഴും മിശ്രമായി ഉപയോഗിച്ചുംപോന്നു.

പല്ലവന്മാർ ക്ഷയിച്ചു ചോളർ ഉയൎന്നതോടുകൂടി, തമിഴനാട്ടിൽ മുഴുവനും തമിഴലിപി പ്രചരിച്ചു. അന്നും അവൎക്കു കീഴടങ്ങാതെനിന്ന ചേരരാജ്യത്തും വട്ടെഴുത്തു നിലനിന്നുപോന്നു. ചേരരാജ്യത്തിൽ മലനാടിനു പുറമെ, മൈസൂർ, കോയമ്പത്തൂരു്, സേലം, തോണ്ഡമണ്ഡലം എന്നിവയുംപെട്ടിരുന്നു. തമിഴനാടു് വിജയസാമ്രാജ്യത്തിന്റെ അടിയിൽപെട്ട ഉടനെ, ആ രാജാക്കന്മാർ നാഗരലിപിയെ തമിഴനാട്ടിലേക്കു കടത്തിക്കൊണ്ടുവന്നു. മഹാരാഷ്ട്രർ അവിടെ ചെറുരാജ്യങ്ങൾ സൃഷ്ടിച്ചുതുടങ്ങിയതോടുകൂടി ആ ലിപിക്കു പരക്കെ പരക്കുവാനുള്ള അവസരവും കിട്ടി.

വളഞ്ഞ രേഖകൾ അധികം ഉള്ളതുകൊണ്ടായിരിക്കണം ഈ ലിപിക്കു വട്ടെഴുത്തു, വട്ടം എന്നീ പേരുകൾ വന്നതു് എന്നു ചിലർ പറയുന്നു. വട്ടെഴുത്തിനു നാനംമോനമെന്നും തെക്കൻമലയാണ്മ എന്നും വേറെ പേരുകൾ ഉണ്ടു്. ഈ ലിപികൾ മറേറതിനെ അപേക്ഷിച്ചു കൂടുതൽ വളവുള്ളതല്ല. (വട്ട-അടയാളം വടിവു് എന്നതിൽനിന്നും ജനിച്ചതായി കരുതാം) (വട്ട-V ലിഖ് എന്ന പദം നോക്കുക) ലിപിശാസ്ത്രജ്ഞനായ ഗ്രന്ഥകർത്താവു് അഭിപ്രായപ്പെട്ടുംപോലെ, അതിൻെറ ജന്മപ്രകൃതികൊണ്ടു് അതിനു വട്ടെഴുത്തു എന്ന പേരായിരിക്കണം നടപ്പിൽ ഇരുന്നിരുന്നതു്. തെക്കൻമലയാണ്മ എന്നതു കുറേ വ്യത്യാസമുള്ളതും തെക്കൻനാട്ടിൽമാത്രം പ്രചരിച്ചിരുന്നതുമാണു്. "നമോനാരായണായ" എന്നായിരുന്നു "ഹരിശ്രീ"ക്കുപകരം പണ്ടു തുടങ്ങിയിരുന്നതു്. അതിലേ ആദ്യക്ഷരങ്ങളായ "നാനം, മോനം" എന്നതു വച്ചു് ഈ പേർ ഏർപ്പെട്ടു. പാണ്ഡ്യദേശത്തും മലനാട്ടിലും നിന്നാകുന്നു ഈ ലിപിയിൽ കൊത്തിട്ടുള്ള അധികം ശിലാശാസനങ്ങളും കിട്ടീട്ടുള്ളതു്. മലയാളികൾ മണിപ്രവാളമായി തങ്ങളുടെ ഭാഷയിൽ സംസ്കൃതപദങ്ങളെ അധികമായി ചേർക്കുവാൻ തുടങ്ങിയപ്പോൾ അവർ ആര്യ എഴുത്തു് എന്ന ഗ്രന്ഥലിപിയെ (ആര്യഎഴുത്തു്, തുളുമലയാളം, എന്നതു ഗ്രന്ഥലിപിയോ തജ്ജന്യമോ അല്ല. അവ പല്ലവകാലത്തും ചാലൂക്യകാലത്തുമായി ബ്രാഹ്മിയിൽനിന്നുംതന്നെ ജനിച്ചുവളൎന്ന ഒരു ലിപിവിശേഷമാണു്.) ഉപയോഗിപ്പാൻതുടങ്ങി. അതിനുശേഷവും മലനാട്ടിൽ ഒരു ചെറിയ ഭാഗം ആളുകൾമാത്രമേ വട്ടെഴുത്തുപഠിച്ചുവന്നുള്ളു. അതുതന്നെ പിന്നെ കോലെഴുത്തായി രൂപാന്തരപ്പെടുകയും കാലാന്തരത്തിൽ നശിച്ചുപോകുകയുംചെയ്തു. കോലെഴുത്തു അടുത്തകാലംവരെ വടക്കേമലയാളത്തിലെ മഹമ്മദിയരുടെ ഇടയിൽ നടപ്പുണ്ടായിരുന്നു.

തമിഴമലയാളലിപികൾപോലെ വട്ടെഴുത്തും ബ്രാഹ്മിയിൽനിന്നു പിരിഞ്ഞു വേറെയായി വളൎന്നുവന്നതാണു്. പാണ്ഡ്യദേശത്തുകൂടി എ. ഡി. ൧000-ാമാണ്ടിനു മുമ്പുള്ള ശിലാരേഖകൾ വട്ടെഴുത്തിലല്ലാതെ തമിഴിൽ കൊത്തിയതായി കാണുന്നില്ല. ഒടുവിൽ ഇതു മലനാട്ടിൽ മാത്രമായി കലാശിച്ചു. തെലുങ്കുകർണ്ണാടകവർഗ്ഗവും തുളുമലയാളവും ഒരേ മൂലത്തിൽനിന്നും ജനിച്ച രണ്ടു ശാഖകൾ മാത്രമാണു്.

ഇപ്പോൾ ഓരോഭാഷയ്ക്കും പ്രത്യേകം പ്രത്യേകം പ്രചാരത്തിലിരിക്കുന്ന ലിപികൾ ഇന്നത്തെ രൂപത്തിലെത്തീട്ടു സുമാർ ഇരുനൂറിൽപരം വർഷങ്ങളായിരിക്കണം. തെക്കേ ഇൻഡ്യയിലെ ഭാഷകൾക്കു് ഉപയോഗിച്ചുവരുന്ന ഗ്രന്ഥലിപി, തമിഴലിപി ഇവ

യ്ക്കുതമ്മിൽ സാമ്യമുണ്ട്; മലയാളം, ഗ്രന്ഥം എന്നി ലിപികൾക്ക തമ്മിലും സാമ്യമുണ്ട്; ഇതുപോലെതന്നെ കർണ്ണാടകം, തെലുങ്ക് എന്നി ലിപികളും അന്യോന്യം സാമ്യമുള്ളവയാണ്.

കേരളത്തിലുള്ള ചില മഹാക്ഷേത്രങ്ങളിലും പല വലിയ ഇല്ലങ്ങളിലും രാജാക്കന്മാരുടെ കൊട്ടാരങ്ങളിലും ഇടപ്രഭുക്കന്മാരുടെ ഭവനങ്ങളിലും ഇന്നുള്ള ലക്ഷ്യങ്ങളെ ആധാരമാക്കി നോക്കുന്നതായാൽ കേരളലിപിയുടെ പരിണാമം താഴെ കാണുന്നവിധമായിക്കുടേ എന്നൊരാൾ എന്നോടു ചോദിക്കുകയുണ്ടായി. ഗൌരവത്തോടെ ഗവേഷണംചെയ്യേണ്ട ഒരു വിഷയമാകകൊണ്ട് ആ അഭിപ്രായം അനുസരിച്ചുള്ള വളൎച്ചയെ ഇവിടെ കാണിക്കുന്നു:—ബുദ്ധമതതത്വങ്ങൾ എഴുതീട്ടുള്ള പാലി, ബ്രാഹ്മി, ഗ്രന്ഥവരികൾ, ശാസനങ്ങൾ എഴുതീട്ടുള്ള കോലെഴുത്ത് കീൎത്തനങ്ങൾ എഴുതീട്ടുള്ള മാൎജ്ജാരവടിവുലിപി, മന്നൻകവി മുതലായ ചില കൃതികൾ എഴുതീട്ടുള്ള അശ്വവടിവുലിപി (കുതിരച്ചെവിപോലെ) വട്ടെഴുത്ത (അക്ഷരങ്ങൾക്ക ആനയുടെ അടിപോലെ വളവുള്ള കാരണം ഗജവടിവ് എന്നും പറയും) മലയാണ്മ (ദേവനാഗരം എന്നമാതിരി ദൈവീകകാൎയ്യങ്ങളെക്കുറിച്ചു ഇതിലെ എഴുത്തു) തമിൾ-മലയാളം (അതായതു ഗ്രന്ഥാക്ഷരം) ഇന്നത്തെ മലയാളം. ഡാക്ടർ ബർണ്ണൽ മാററങ്ങൾ താഴേ കാണുന്നവിധത്തിലാണ് ഉണ്ടായതെന്നു കാണിച്ചിരിക്കുന്നു.



വട്ടെഴുത്തു ദക്ഷിണാശോകലിപിയിൽനിന്നുണ്ടായതാണെന്ന് രിക്കലും പറഞ്ഞുകൂടെന്നു ചിലർ മേല്പറഞ്ഞരിച്ച ക്രമത്തെ ഖണ്ഡിച്ചുപറയുന്നു. വേണമെങ്കിൽ, അവ രണ്ടും ഒരു മൂലഭാഷയിൽനിന്നുണ്ടായതാണെന്നു പറയാം; എന്നാൽതന്നെ, അശോകലിപി ംസ്കൃതത്തെ ആശ്രയിച്ചും വട്ടെഴുത്ത് ഏതോ ഒരു ദ്രാവിഡഭാഷയുടെ ഛായയിലുമാണ് വളന്നതെന്നാകുന്നു ഇവർ പറയുന്നതു്. ഈ തീരാത്ത തക്കങ്ങൾ അങ്ങനെ ഇരിക്കട്ടെ, നമുക്കു പ്രകൃതത്തിലക്കു പ്രവേശിക്കാം.

ഭൂർജപത്രം, പട, പലക, ശലാക, ശില, താമ്രപത്രം, പനയോല, കടലാസ്സ് എന്നിവയിൽ സാഹിത്യം, ശാസ്ത്രം, ചരിത്രം എന്നി വിഷയങ്ങളടങ്ങിട്ടുള്ളവയും വട്ടെഴുത്തുലിപിയിൽ എഴുതീട്ടുള്ളവയുമായ അനവധി ലക്ഷ്യങ്ങളും ഗ്രന്ഥങ്ങളും ഇന്നുണ്ട്. ഈ ിപി അറിയുന്നവർ വളരെ ചുരുക്കം; ഇതിൽ പരിചയിക്കുന്നർ ഉണ്ടോ എന്നു സംശയമാണ്. അതുകാരണം, ഇത്തരം ഒരു പുസ്തകമുണ്ടായിരിക്കുന്നതു് അത്യാവശ്യമാണ്. ഈ ആവശ്യകതയാ ന് ഈപുസ്തകംഉണ്ടാക്കിച്ചു പ്രസിദ്ധപ്പെടുത്തുവാൻ ഭാഷാപരിഷ്കണസമിതിയെ പ്രേരിപ്പിച്ചതു്. ഈ ലിപിയിൽ അതിനിപുണനാ ് ഒരു പണ്ഡിതനെ ലഭിച്ചതു് അതിഭാഗ്യമെന്നാണ് കമ്മിററി ിചാരിക്കുന്നതു്- ഉദ്ദേശം അയ്യായിരംസംവത്സരംമുമ്പെന്നെങ്കിലും മ്മതിക്കുന്ന ഒരുകാലത്തു മോഹൻജൊദാരോവിൽ നടപ്പിലിരു ന ലിപികളെ വായിച്ചുമനസ്സിലാക്കി വരുന്ന ലിപിശാസ്ത്രത്തിൽ സാധാരണമായ ജ്ഞാനത്തോടുകൂടിയ ഡാക്ടർ എൽ. എ. രവി മ്മയുടെ വൈദുഷ്യത്തേയും, ഔദാര്യത്തേയും അനഹങ്കാരത്തേയും ാഷാഭിമാനത്തേയുംകുറിച്ചു ശരിയായി പ്രശംസിക്കുന്നതിനു ഞാൻ ശക്തനാണെന്നു സമ്മതിക്കുന്നു ദിനശയ്യയെ ആശ്രയിച്ചിരുന്ന ാലത്തുകൂടി, സ്വസ്ഥനായിരിക്കണമെന്നുള്ള എൻെറ സ്നേഹശാ നകളെ വകവെക്കാതെ, ക്ലേശാവഹമായ ഈ ജോലിയെത്തുടന്ന് ഈ ഗ്രന്ഥത്തെ പൂത്തിയാക്കി. ഞങ്ങൾ ഇരുവരുടേയും സൽസ ്യത്തിന് ഒരു ഉപഹാരമായി ഇതിനെ എനിക്കു അയച്ചു കിട്ടിയ മയം, എൻെറ ജന്മം സഫലമായി എന്ന് എനിക്കുതോന്നി; ഞാൻ എൻെറ ആത്മമിത്രത്തിൻെറ ആയുരാരോഗ്യസൌഖ്യത്തി ായി പ്രാത്ഥിക്കുകയുംചെയ്തു. അദ്ദേഹത്തിൻെറ സ്നേഹശാസന ന്നുമാത്രമാണ് ഇതിനൊരു മുഖവുര എഴുതുന്ന സാഹസകൃത്യത്തി ് എന്നെ പ്രേരിപ്പിച്ചതു്.

ഇതിൻെറ പ്രസിദ്ധീകരണത്തിൽ കമ്മിററിക്കു ഗവർമ്മെ ്റിൽനിന്നും ദിവാൻപേഷ്കാർ അച്യുതമേനവനവർകളിൽനിന്നും

കിട്ടീട്ടുള്ള ആനുകൂല്യത്തെ കൃതജ്ഞതയോടുകൂടി കമ്മിററി സ്മരിക്കുന്നു. ഇതു് അച്ചടിക്കുന്നതിൽ ഐ എസ്സ്. മുദ്രാലയം പ്രദർശിപ്പിച്ചിട്ടുള്ള ശുഷ്കാന്തിയും ശ്രദ്ധയും രേഖപ്പെടുത്തത്തക്കതാകുന്നു.

കുമാരാലയം,
എറണാകുളം.
2 — 10 — 1114.

---



# മൂന്നു നാടകങ്ങൾ

---

## ഹോട്ടൽക്കാരി

ഗ്രന്ഥകർത്താ, ഡാക്ടർ പി. എസ്സ്. നായർ.

പട്ടിണിയുടെയും മനഃക്ലേശത്തിൻെറയും നടുവിൽപ്പെട്ടു എരിപൊരിക്കൊണ്ട അവസരത്തിൽക്കൂടിയും ധർമ്മഭ്രംശം നേരിടാതെ ജീവിതം നയിച്ചുവന്ന ഹോട്ടൽക്കാരിയായ നായികയുടെ ദുരിതാനുഭവങ്ങളും ചലച്ചിത്രത്തിലെന്നപോലെ മാറിമാറിവരുന്ന അമൃതനിഷ്യന്ദിയായ വിവിധ രംഗങ്ങളും, ശുഭപര്യവസായിയായ അവസാനരംഗവും ഏററവും ചമൽക്കാരഭൂയിഷ്ഠമായ ഗദ്യശൈലിയിൽ രചിച്ചിരിക്കുന്ന ഒരു രസികൻ ഗദ്യനാടകം.

വില രൂ ൧

## പ്രതിഭ (രൂപസാമ്പകനാടകം)



ഗ്രന്ഥകർത്താ, മുൻഷി പരമുപിള്ള

സാഹിത്യരസം ആസ്വദിക്കണമെങ്കിൽ, പ്രൗഢയായ 'സുപ്രഭ'യുടെ ഗാംഭീര്യവും സുന്ദരനായ 'പ്രകാശ'ത്തിൻെറ 'മഹാപ്രകാശ'വും ഒത്തിണങ്ങി ലാലസിക്കുന്ന കുലീനയും ചെറുസുന്ദരിയുമായ 'പ്രതിഭ'തന്നെ വായിക്കണം.

വില രൂ. ൧.

## അജ്ഞാതപുത്രി

ഗ്രന്ഥകർത്താ, ഡാക്ടർ പി. എസ്സ്. നായർ

മുഗൾചക്രവർത്തിയായ അറംഗസീബിൻെറ ഭരണകാലത്തു നടന്ന ചില സംഭവങ്ങളെ ഉപജീവിച്ചെഴുതിയ വികാരോത്തേജകവും, അഭിമാനവിജൃംഭിതവും ഹൃദയസ്പർശിയുമായ ഒരു നൂതന രാഷ്ട്രീയഗദ്യനാടകം.

വില രൂ. ൧.

ആവശ്യപ്പെടുക:—

മാനേജർ,

ശ്രീരാമവിലാസം ബുക്കുഡിപ്പോ, കൊല്ലം.